തിരുവിതാംകൂർ സൎവ്വകലാശാല

ഭാഷാഗ്രന്ഥാവലി—ന്നന്നം




# തന്ത്രസമുച്ചയം

## ഭാഷാവ്യാഖ്യാനസഹിതം

(രണ്ടാംഭാഗം)

[൭ മുതൽ ൰൨ വരെ പടലങ്ങൾ]

ഗ്രന്ഥകൎത്താ

ചേന്നാസ്സുമനയ്ക്കൽ നാരായണൻ നമ്പൂതിരിപ്പാട്.

വ്യാഖ്യാതാ

കുഴിക്കാട്ടു മഹേശ്വരൻ ഭട്ടതിരിപ്പാട്.

പ്രസാധകൻ:

വൈദ്യശാസ്ത്രനിപുണൻ, എൽ. ഏ. രവിവൎമ്മാ,

ആണററി ഡയറക്റ്റർ, ഓറിയൻറൽ മാനുസ്ക്രിപ്റ്റ്സ്

ലൈബ്രറി, യൂനിവഴ്സിററി ആഫ് ട്രാവൻകൂർ,

തിരുവനന്തപുരം.

---

തിരുവനന്തപുരം:

തിരുവിതാംകൂർ സൎക്കാരച്ചുക്കൂടത്തിൽ അച്ചടിച്ചത്.

൧൯൪൨—൧൧൧൭

 [വില ക. ൧; ണ. ൮.

UNIVERSITY OF TRAVANCORE.

MALAYALAM SERIES No. 66.



# THE
# TANTRASAMUCCAYA

with Malayalam commentary

(PART II)

[5 to 8 Paṭalas].

AUTHOR:

Cēnnās Manakkal Nārāyaṇan Nampūtirippad.

COMMENTATOR:

Kuzhikkāṭṭu Mahēśvaran Bhaṭṭatirippad.

EDITED BY

*Vaidyaśāstranipuṇaḥ*, L. A. Ravi Varmā,
*Honorary Director, Oriental Manuscripts Library,*
*University of Travancore,*
*Trivandrum.*

TRIVANDRUM:

PRINTED BY THE SUPERINTENDENT, GOVERNMENT PRESS,

1942.

 [Price—Rs. 1-8-0.

# മുഖവുര.

ഭാഷാവ്യാഖ്യാനത്തോടുകൂടിയ "തന്ത്രസമുച്ചയ"ത്തിന്റെ രണ്ടാംഭാഗമാണ് ഇപ്പോൾ പ്രകാശിപ്പിക്കുന്നതു്. ഇതിൽ ൫ മുതൽ ൮ വരെയുള്ള നാലു പടലങ്ങൾ അടങ്ങിയിരിക്കുന്നു. ബാക്കി നാലുപടലങ്ങൾ ൩-ാംഭാഗമായി വഴിയേ പുറപ്പെടുന്നതാണ്. ഗ്രന്ഥകർത്താവിനേയും മററുംപററി, ഒന്നാംഭാഗത്തിൽ പറഞ്ഞിട്ടുള്ളതുകൊണ്ടു്, ഇവിടെ ആവർത്തിക്കുന്നില്ല. ഇതിന്റെ പൂർവ്വഭാഗം 'തിരുവിതാംകൂർ ഭാഷാഗ്രന്ഥാവലി' ൬൪-ാം നമ്പരായി പ്രകാശിപ്പിച്ചിട്ടുള്ളതാണ്.

ഹസ്തലിഖിതഗ്രന്ഥശാലാ,
തിരുവനന്തപുരം,
൨൦-൧൧-൧൧൭.

ഓണററി ഡയറക്ടർ,
ഡോക്ടർ എൽ. ഏ. രവിവർമ്മാ.



ശ്രീ

# തന്ത്രസമുച്ചയം

## (രണ്ടാംഭാഗം)

## ഭാഷാവ്യാഖ്യാനസഹിതം

---

### പഞ്ചമപടലം

അനന്തരം അഞ്ചാമത്തെ പടലംകൊണ്ടു ധ്യാനാധിവാസത്തെ പറയുന്നു: —

സ്നാത്വാ ഗുരുഃ കൃതദിനാന്തവിധിഃ സുവാസാഃ
സ്വാചമ്യ നവ്യവസനേന കൃതോത്തരീയഃ
ബിംബാഗ്രതഃ സമുപവിശ്യ പവിത്രപാണി-
ർവ്വന്ദേത സാഞ്ജലിരഥോ ഗുരുവിഘ്നരാജാൻ. ൧

ഗുരുഃ സ്നാത്വാ - ആചാൎയ്യൻ തദൎത്ഥമായിട്ട് മന്ത്രസ്നാനത്തെച്ചെയ്തു്, കൃതദിനാന്തവിധിഃ - വയ്യുന്നേരത്തെ സന്ധ്യാവന്ദനാദിനിത്യകൎമ്മത്തെച്ചെയ്താൽ, സുവാസാഃ സ്വാചമ്യ - കോടിവസ്ത്രത്തെ ഉടുത്തു് മന്ത്രാചമനത്തെയും ചെയ്തു, നവ്യവസനേന കൃതോത്തരീയഃ - കോടിവസ്ത്രംകൊണ്ടു് ഉത്തരീയത്തെയുമിട്ടു്, ബിംബാഗ്രതഃ സമുപവിശ്യ - ദേവന്റെ മുമ്പിൽ തെക്കുഭാഗത്തായിട്ടു [സ്വാസനത്തുങ്കൽ വടക്കോട്ടായിത്താൻ കിഴക്കോട്ടായിത്താനിരുന്നു്]; പവിത്രപാണിഃ - തദൎത്ഥമായി സ്വൎണ്ണപവിത്രത്തെ കൈയിന്മേൽ ധരിച്ചു്, സാഞ്ജലിഃ ഗുരുവിഘ്നരാജാൻ വന്ദേത - അഞ്ജലിമുദ്രകൊണ്ടു ശിവാദികളായിരിക്കുന്ന ഗുരുക്കന്മാരേയും ഗണപതിയേയും പരമാത്മാവിനേയും വന്ദിപ്പൂ. ശിവാദിശ്രീഗുരുഭ്യോ നമഃ; ശ്രീമഹാഗുരുഭ്യോ നമഃ; ഗംഗണപതയേ നമഃ; പംപരമാത്മനേ നമഃ ഇങ്ങനെ ശിരോഹൃദയവാമദക്ഷിണസ്തനഹൃദയങ്ങളിൽ ഗുരുവന്ദനയുടെ മന്ത്രങ്ങൾ.

G. P. T. 2591, 500. 4-12-116.

ദഗ്ദ്ധ്വാ സ്വാസ്ത്രോത്ഥതാശുക്ഷപ്തലപ്രസൃതവ്യാപകേനാഭിതോ
മൂലവ്യാപകതോ/പരൌ മന്മയൌ ഹസ്തൌ സമുൽപാദ്യ ച
ന്യസ്താർണ്ണാംഗതരംഗിതാസ്ത്രപരിദീപ്താഗ്രേണ ഹസ്തദ്വയേ-
നാസ്ത്രോത്ഥാതനയാത് ത്രിതാലദശദിഗ്ബന്ധാഗ്നിസാലോദയാൻ. [൨

സ്വാസ്ത്രോത്ഥതാശുക്ഷപ്തലപ്രസൃതവ്യാപകേന ഹസ്തൌ ദഗ്ദ്ധ്വാ - തന്റെ തന്റെ അസ്ത്രമന്ത്രമയമാകുന്ന അഗ്നിതേജസ്സുകൊണ്ടു കൈകളുടെ അഗ്രത്തും പുറത്തും വ്യാപകങ്ങളെച്ചെയ്തു [മുൻപുള്ള] ഹസ്താഗ്രങ്ങൾ ദഗ്ദ്ധങ്ങളായി കല്പിച്ചു, അഭിതഃ മൂലവ്യാപകതഃ അപരൌ മന്മയൌ ഹസ്തൌ സമുൽപാദ്യ ച - തന്റെ മൂലംകൊണ്ടു ഹസ്താഗ്രങ്ങളിൽ പുറവും വ്യാപകം ചെയ്തു മന്ത്രമയങ്ങളായിട്ടു വേറേ ഹസ്താഗ്രങ്ങളെ ഉണ്ടാക്കിയ പ്രകാരവും ധ്യാനിച്ചു; ന്യസ്താർണ്ണാംഗതരംഗിതാസ്ത്രപരിദീപ്താഗ്രേണ ഹസ്തദ്വയേന - മുകളിൽ കരന്യാസത്തിങ്കൽ പറയുന്നതുപോലെ മൂലാക്ഷരങ്ങളും തദംഗങ്ങളും ന്യസിച്ചു അംഗുഷ്ഠാദികളിൽ അസ്ത്രമന്ത്രത്തെയും ന്യസിച്ചു തച്ചൈതന്യംകൊണ്ടു ശോഭിച്ചിരിക്കുന്ന കൈകൾ രണ്ടിനേയും കൊണ്ടു, ത്രിതാലദശദിഗ്ബന്ധാഗ്നിസാലോദയാൻ ആതന്വയാത് - താലത്രയത്തേയും കിഴക്കു തുടങ്ങി പത്തുദിക്കിലും ദിഗ്ബന്ധനത്തേയും അസ്ത്രാഗ്നികൊണ്ടു വൃത്താകാരമായ അഗ്നിപ്രാകാരം മൂന്നിനേയും ചെയ്വൂ.

മാർത്താണ്ഡാവരതാരജാപപവനായാമക്രമോന്മേഷിതേ
സ്വസ്മിൻ ഭൂമനി നാമരൂപളവനസ്സ്ഫൂർജ്ജാസമഷ്ട്യാത്മനി
ആസ്ഥായാസ്ത്രസമീരയാമവിധിനാ സംശോദ്ധ്യ നാഡീത്രയം
താരാംശത്രിതയാസുരോധവിധിനാ വാ/ഥാത്മശുദ്ധിം ചരേത്. ൩

മാർത്താണ്ഡാവരതാരജാപപവനായാമക്രമോന്മേഷിതേ - (കുറഞ്ഞപക്ഷം) പന്ത്രണ്ടു ഉരു പ്രണവം ജപിച്ചു പ്രാണായാമം ചെയ്തു (അതിന്റെ ക്രമത്താൽ) പ്രകാശിതമായിരിക്കുന്ന, നാമരൂപളവനസ്സ്ഫൂർജ്ജാസമഷ്ട്യാത്മനി തസ്മിൻ ഭൂമനി ആസ്ഥായ - ശബ്ദാർത്ഥമയമായിരിക്കുന്ന ഭുവനത്തിന്റെ വർദ്ധനമായി സമഷ്ടിസ്വരൂപമായിരിക്കുന്ന തന്റെ ആത്മാവിങ്കൽ (ഐശ്വര്യാതിശയത്തിങ്കൽ) സ്ഥിതിചെയ്തെന്നു ധ്യാനിച്ചു; അസ്ത്രസമീരയാമവിധിനാ വാ താരാംശത്രിതയാസുരോധവിധിനാ വാ - അസ്ത്രമന്ത്ര

പ്രാണായാമംകൊണ്ട് എങ്കിലും പ്രണവാക്ഷരപ്രാണായാമം കൊണ്ടെങ്കിലും, നാഡിത്രയം സംശോധ്യ - പിംഗലയേയും ഇഡയേയും സുഷുമ്നയേയും ഈ മൂന്ന നാഡികളേയും ശുദ്ധി വരുത്തിയാൽ, അഥ ആത്മശുദ്ധിം ചരേത് - പിന്നെ ജീവാത്മാവിന്ന പരമാത്മസംയോഗം വരുന്ന ശുദ്ധിയേയും ചെയ്വൂ.

നാഡിശുദ്ധിയെ പറയുന്നു:—

നാഡ്യാ ദക്ഷിണയാ ത്രിവാരമുദിതേനാമാ വിമുച്യാനിലം
ഷഡ്വാരേണ തയാ പ്രപൂര്യ്യ പരികുംഭ്യ ദ്വാദശാവൃത്തിനാ
വ്യാമുഞ്ചേദിഡയാ തഥൈവ പരിശോധ്യോമാ മാരുതം
മുഞ്ചേത് പിംഗലയാ തയോസ്തദുഭയേനാപൂരയേദീരണം. ൪

ത്രിവാരം ഉദിതേന അം ദക്ഷിണയാ നാഡ്യാ അനിലം വിമുച്യ - അം എന്ന മൂന്നുരു ജപിച്ച് പ്രാണായാമം ചെയ്ത് പിംഗലാഗ്രമാകുന്ന വലത്തെ മൂക്കിൽക്കൂടെ ശ്വാസത്തെക്കളഞ്ഞ്, ഷഡ്വാരേണ തയാ പ്രപൂര്യ്യ - അം എന്നതന്നെ ആറ് ഉരു ജപിച്ച വലത്തെമൂക്കിൽ ശ്വാസം കരേററി, ദ്വാദശാവൃത്തിനാ പരികുംഭ്യ - അം എന്ന പന്ത്രണ്ട് ഉരു ജപിച്ച് പിംഗലയിൽ കുംഭകിച്ച്, ഇഡയാ വ്യാമുഞ്ചേത് - ഇഡാഗ്രമാകുന്ന ഇടത്തെ മൂക്കിൽ ക്കൂടെ ശ്വാസത്തെക്കളവൂ. തഥാ ഏവ ഉമാ ഇഡാം പരിശോധ്യ - അപ്രകാരം തന്നെ ഉം എന്ന മൂന്നുരു ജപിച്ച ഇടത്തെ മൂക്കിൽ ശ്വാസം കളഞ്ഞ് ആറുരു കരേററി പന്ത്രണ്ടുരു ജപിച്ച കുംഭകിച്ച്, പിംഗലയാ മാരുതം മുഞ്ചേത് - വലത്തെ മൂക്കിൽ ക്കൂടെ ശ്വാസത്തെക്കളവൂ. തത്തദുഭയേന ഈരണം ആപൂരയേത - പിന്നെ വലത്തേതിൽ അം എന്നും ഇടത്തേതിൽ ഉം എന്നും ആറാറുരു ജപിച്ച് ശ്വാസത്തെക്കരേററൂ.

നാഡീദ്വന്ദ്വാഭിപൂൎണ്ണം മരുതമുഭയമാൎഗ്ഗാനുരോധാത്സുഷുമ്നാ-
സുഷുമ്നാമാകൃഷ്യ തദ്വന്മമിതി പരിജപന്നംഗവാരം പ്രപൂൎയ്യ
സന്ധാൎയ്യാദിത്യവാരം വിദലിതനിഖിലഗ്രന്ഥികാം ബ്രഹ്മനാഡീ-
മപ്യേവം ശോധയിത്വാ ബഹിരഥ മരുതം രേചയേദ്വ്യത്യയേന. [൫

നാഡീദ്വന്ദ്വാഭിപൂൎണ്ണം മരുതം - രണ്ടു നാഡികളിലും കരേററിയിരിക്കുന്ന വായുവിനെ, ഉഭയമാൎഗ്ഗാനുരോധാത് സുഷുമ്നാ സുഷുമ്നാം ആകൃഷ്യ - രണ്ടുമാൎഗ്ഗത്തിൽനിന്നും അനുസരിച്ച സുഷുമ്നാ

നാഡിയുടെ മൂലത്തിങ്കലേ സുഷിരത്തിൽ വരുത്തി, തദ്വത് മം ഇതി അംഗവാരം പരിജപൻ പ്രപൂര്യ്യ – മുമ്പിലേപ്പോലെ മം എന്ന് ആറുരു ജപിച്ച് സുഷുമ്നയിൽ കരേററി, ആദിത്യവാരം സന്ധാര്യ്യ – മം എന്ന മന്ത്രം പന്ത്രണ്ടുരു ജപിച്ചു കുംഭിച്ചിട്ട്, വിദലിത നിഖിലഗ്രന്ഥികാം ബ്രഹ്മനാഡീം അപി ഏവ ശോധയിത്വാ – ബ്രഹ്മനാഡിയിങ്കലേ ഷഡാധാരചക്രഗ്രന്ഥികളേ ഭേദിച്ചു ശുദ്ധമായിരിക്കുന്ന പ്രകാരം കല്പിച്ച്, ബഹിഃ വ്യത്യയേന മരുതം രേചയേത് – പുറത്തു വലത്തേതിൽ കയററിയതു് എടത്തായിട്ടും എടത്തേതിൽ കയററിയതു വലത്തായിട്ടും ശ്വാസത്തേക്കളവു.

പ്രണവേന പിംഗലയാ ബഹിസ്ത്യജേ-
ദ്വികാരസംഖ്യൈഃ പ്രണവൈരഥേഡയാ
പ്രപൂരയേത്തദ്ദ്വിഗുണൈശ്ചതുർഗ്ഗുണൈഃ
പ്രപൂരിതം ബ്രഹ്മപഥേ പ്രകുംഭയേത്. ൨



വികാരസംഖ്യൈഃ പ്രണവൈഃ പ്രണവേന പിംഗലയാ ബഹിഃ ത്യജേത് – പതിനാറുരു പ്രണവം ജപിച്ചു പ്രാണായാമത്തെച്ചെയ്തു് ശ്വാസത്തേ വലത്തേ നാസികയിൽക്കൂടി കളവു. ഇതു രേചകം. അഥ ഇഡയാ തദ്ദ്വിഗുണൈഃ പ്രപൂരയേത് – പിന്നെ പ്രണവം മുപ്പത്തിരണ്ടുരു ജപിച്ചു പ്രാണായാമം ചെയ്തു് ഇടത്തേ നാസികയിൽ കൂടെ ശ്വാസത്തേ കേററൂ. ഇതു് പൂരകം. ചതുർഗ്ഗുണൈഃ പ്രപൂരിതം തം ബ്രഹ്മപഥേ പ്രകുംഭയേത് – പ്രണവം അറുപത്തിനാലുരു ജപിച്ച് പ്രാണായാമംചെയ്തു നിറച്ചിരിക്കുന്ന ശ്വാസത്തേ സുഷുമ്നാനാഡിയിൽ കുംഭിപ്പൂ. ഇതു കുംഭകം.

ഈ രേചകപൂരകകുംഭകങ്ങളുടെ താൽപര്യം പറയുന്നു:–

ശുദ്ധബ്രഹ്മപഥപ്രസാരിപരമാത്മാച്ഛിഷ്കലാപാത (1)ജ-
ന്മാത്തോമഃബോധവിരോധിമോഹനമിഷദ്ദുർവ്വാസനാപാംസനം
കൃത്വാ രേചകകർമ്മ പൂരക(2)മപി ജ്ഞാനാദിസമ്പാദകം
തസ്യൈവം വിദധീത ഭ്രമനി സുധീരാസ്ഥാപകം കുംഭകം. ൩

1. 'ദതാജാഗ്രജ്ജീവപുനർവ്വിമോഹ' 2. 'വിദധൻ സ്വസ്ഥാനേസ്വാഭ്യ ചേത്ത്യാനം കുംഭകകർമ്മണാ സ്വപരൈരമർഷ്ക്കം സ്ഥിരീകരവിയേത്' ഇതിപാഠം.

ശുദ്ധബ്രഹ്മപഥപ്രസാരിപരമാത്മാർച്ചിഷ്കലാപാതജന്യാത്മോദ്ബോധവിരോധിമോഹനമിഷദ്ദുർവാസനാപാസനം രേചകകർമ്മ കൃത്വാ – പ്രാണായാമംകൊണ്ടു ശുദ്ധിവന്നിരിക്കുന്ന സുഷുമ്നാനാഡിയിൽ പ്രസരിക്കശീലമായിരിക്കുന്ന പരമാത്മാവിൻെറ തേജഃകലയുടെ പതനം ഹേതുവായിട്ടു ജന്യമായിരിക്കുന്ന ആത്മബോധത്തിൻെറ വിരോധിയായി മോഹനത്തിന്നായിക്കൊണ്ടു മിഷന്തിയായിരിക്കുന്ന ദുർവാസനയുടെ അവസാനമാകുന്ന രേചകകർമ്മത്തെച്ചെയ്തിട്ട്, ജ്ഞാനാദിസമ്പാദകം പൂരകം അപി – ജ്ഞാനാദിയെ സമ്പാദിക്കുന്ന പൂരകത്തേയുംചെയ്തു്, സുധീഃ തസ്യ ഭ്രമനിരാസസ്ഥാപകം കുംഭകം ച വിദധീത – പ്രസന്നബുദ്ധിയായിരിക്കുന്ന ആചാര്യൻ ആത്മാവിന്നു് പരമാത്മസമാനമായ ഐശ്വര്യത്തെ ഉറപ്പിക്ക എന്നു സങ്കല്പിച്ചു് കുംഭകത്തേയും ചെയ്വൂ.

ഉന്നീയ ഹംസമനുനാഽധരചക്രതസ്ത-
മർക്കാംബുജസ്ഥപരമാത്മനി സംഗമയ്യ
വ്യാഖ്യാസ്യമാനവിധിനാ വസുധാദിതത്ത്വ-
ജാതം വിലാപ്യ തനുയാത്തനുശോഷണാദ്യം. ൮

ഹംസമനുനാ അധരചക്രതഃ തം ഉന്നീയ – 'ഓം ഹംസഃ' എന്നു ജപിച്ചു ത്രികോണമായിരിക്കുന്ന മൂലാധാരചക്രത്തുങ്കൽനിന്നു് ആ ജീവാത്മാവിനേ ഉയർത്തീട്ടു്, അർക്കാംബുജസ്ഥപരമാത്മനി സംഗമയ്യ – സുഷുമ്നാഗ്രസ്ഥിതമായിരിക്കുന്ന ദ്വാദശാന്തപത്മത്തുങ്കൽ പരമാത്മാവിങ്കൽ യോജിപ്പിച്ചു്, വ്യാഖ്യാസ്യമാനവിധിനാ വസുധാദിതത്ത്വജാതം വിലാപ്യ – ഇവിടെ ധ്യാനാധിവാസത്തുങ്കൽ പറയുന്നപോലെ പൃഥിവ്യാദികളായ പഞ്ചവിംശതത്ത്വങ്ങളേ സംഹരിച്ചു്, തനുശോഷണാദ്യം തനുയാത് – സ്ഥൂലശരീരത്തുങ്കലേ ശോഷണദഹനപ്ലാവനങ്ങളേച്ചെയ്വൂ.

സ്വസ്വാർഹനാഡ്യാ സ്വപദാന്തവർണ്ണ-
സംഖ്യാസമഭ്യസ്തനിജാർഹ(1) ബീജഃ
കുര്യാത് ക്രമാദ്രേചകപൂരകൌ ച
സകുംഭകൌ ശോഷണപൂർവകേഷു. ൯

ശോഷണപൂർവകേഷു – ശോഷണദഹനപ്ലാവനങ്ങളിൽ, സ്വസ്വാർഹനാഡ്യാ തൻെറ തൻെറ നാഡികളൂടെ, സ്വപദാന്ത

1. 'ബീജം' പാഠഭേദം.

വർണ്ണസംഖ്യാസമഭ്യസ്തനിജാർഹബീജഃ – പതിനാറും മുപ്പത്തിരണ്ടും അറുപത്തിനാലും ഉരുവായിട്ട് തന്റെ തന്റെ ബീജങ്ങളെ കൊണ്ടു പ്രാണായാമങ്ങളെ ച്ചെയ്യു്, ക്രമാത് രേചകപൂരകൌ സകുംഭകൌ ച കുര്യാത് - ക്രമേണ പതിനാറു ജപിച്ച് രേചകത്തേയും മുപ്പത്തിരണ്ടു ജപിച്ച് പൂരകത്തേയും അറുപത്തിനാലു ജപിച്ച് കുംഭകത്തേയും ചെയ്‌വൂ. ഇവിടെ വർണ്ണശബ്ദം അറുപത്തിനാലാകുന്നു

ഇഡാമുഖേ നാഭിസരോരുഹേ ച
ധൂമ്രം വിചിന്ത്യാനിലമണ്ഡലേ യം
സംയോജ്യ തദ്യോഗജവായുനാഽംഗം
സംശോഷ്യ തം പിംഗലയാ പ്രമുഞ്ചേത്. ൧൦

ഇഡാമുഖേ നാഭിസരോരുഹേ ച – ഇഡാമുഖമാകുന്ന ഇടത്തേ നാസികയിങ്കലും നാഭിയിങ്കലും, അനിലമണ്ഡലേ ധൂമ്രം യം - വായുമണ്ഡലത്തിങ്കൽ ധൂമ്രവർണ്ണമായിരിക്കുന്ന 'യം' ബീജത്തേ ധ്യാനിച്ച് രേചകം ചെയ്യു് സംയോജ്യ – ആ വായുമണ്ഡലങ്ങളെ അന്യോന്യം യോജിപ്പിച്ചു പൂരകത്തേ ച്ചെയ്യു്, തദ്യോഗജവായുനാ അംഗം സംശോഷ്യ – തദ്യോഗജനിതചണ്ഡവായുക്കളെക്കൊണ്ടു സ്ഥൂലശരീരത്തേ ശോഷിപ്പിച്ച്; തം പിംഗലയാ പ്രമുഞ്ചേത - പിംഗലയിലൂടെ ശ്വാസത്തേ പുറത്തു കളവൂ.

ഹൃന്മുഖേ ഹൃത്കമലേ ച വഹ്നേർ-
ബിംബേഽരുണം രം സുമതിർവിചിന്ത്യ
സംയോജ്യ തദ്യോഗജവഹ്നിനാഽംഗം
സന്ദഹ്യ മുഞ്ചേദിഡയാ ബഹിസ്തം. ൧൧

ഹൃന്മുഖേ ഹൃത്കമലേ ച – പിംഗലാമുഖമാകുന്ന വലത്തേ നാസാഗ്രത്തിങ്കലും ഹൃദയത്തിങ്കലും - വഹ്നേഃ അരുണേ ബിംബേ - അഗ്നിയുടെ രക്തവർണ്ണമായ ബിംബത്തിങ്കൽ, രം വിചിന്ത്യ – രം എന്ന് അഗ്നിബീജത്തേ ധ്യാനിച്ചു രേചകംചെയ്യു, സംയോജ്യ – ആ അഗ്നികളേ യോജിപ്പിച്ച് പൂരകത്തേയും ചെയ്യു്, തദ്യോഗജവഹ്നിനാ അംഗം സന്ദഹ്യ – തദ്യോഗവഹ്നികൊണ്ട് സ്ഥൂലശരീരത്തേ ദഹിപ്പിച്ച്, ഇഡയാ ബഹിഃ തം മുഞ്ചേത് - ഇഡയിലൂടെ ശ്വാസത്തേ പുറത്തു കളവൂ.

ഇഡാമുഖേഽർക്കാംബുരുഹേ ച ബിംബേ
സൌധാച്ഛിഷേ വം പരിചിന്ത്യ ശുഭ്രം
സംയോജ്യ തസ്മാത് പരചിൽസുധാംബു-
പൂരം പ്രവർഷേദ് ഭുവനാപ്ലവാർഹം. ൧൨

ഇഡാമുഖേ അർക്കാംബുരുഹേ ച - ഇഡാമുഖത്തുങ്കലും ദ്വാദശാന്തപത്മത്തുങ്കലും, സൌധാച്ഛിഷേ ബിംബേ - അമൃതമയമായിരിക്കുന്ന ചന്ദ്രമണ്ഡലത്തുങ്കൽ, ശുഭ്രം വം പരിചിന്ത്യ - ധവളമായിരിക്കുന്ന വം എന്ന അമൃതബീജത്തെ ധ്യാനിച്ച്, സംയോജ്യ - അച്ചന്ദ്രമണ്ഡലങ്ങളെ യോജിപ്പിച്ച്, തസ്മാത് ഭുവനാപ്ലവാർഹം പരചിത്സുധാംബുപൂരം പ്രവർഷേത് - ആ ദ്വാദശാന്തചന്ദ്രമണ്ഡലത്തുങ്കൽനിന്ന് സ്ഥൂലദേഹാപ്ലാവനയോഗ്യമായിരിക്കുന്ന പരചൈതന്യരൂപമായിരിക്കുന്ന അമൃതവർഷത്തെയും ധ്യാനിപ്പൂ.

കാഠിന്യരന്ധ്രീകരണേ വിധായ
സ്വബീജതഃ സോഽഹമിതി ബ്രുവാണഃ
ആയോജ്യ ജീവം തദുപാധിതത്വ-
സൃഷ്ട്യബ്ദവൃദ്ധ്യാദിവിധിം വിദധ്യാത്. ൧൩

സ്വബീജതഃ കാഠിന്യരന്ധ്രീകരണേ വിധായ - കം എന്നും ഹം എന്നും ഇരുപത്തഞ്ചുരു പ്രാണായാമം ചെയ്തു് കാഠിന്യത്തെയും സുഷിരീകരണത്തെയും ചെയ്താൽ, സോഽഹം ഇതി ബ്രുവാണഃ ജീവം ആയോജ്യ - സോഽഹം എന്നു ജപിച്ചു ജീവനേ ഹൃദയത്തുങ്കൽ യോജിപ്പിച്ച്, തദുപാധിതത്വസൃഷ്ട്യബ്ദവൃദ്ധ്യാദിവിധിം വിദധ്യാത് - ആ ജീവന്നു് ആശ്രയമായിരിക്കുന്ന തത്വസൃഷ്ടിയേയും സംവത്സരോഷിതത്തെയും അണ്ഡഭേദത്തെയും ചെയ്വൂ.

ലിപ്യാ നിയമ്യാസുമിനാബ്ജമധ്യാ-
ദാദ്യർണ്ണരൂപാമൃതവാരിധാരാം
സ്വസ്യോത്തമാംഗേ പരിപാത്യ ദേഹ-
മാപ്ലാവ്യ തന്വീത തയാ ശരീരം. ൧൪

ലിപ്യാ അസും നിയമ്യ - ലിപികൊണ്ടു മൂന്നുരു പ്രാണായാമത്തെച്ചെയ്തു്, ഇനാബ്ജമധ്യാത് - ദ്വാദശാന്തപത്മത്തുങ്കൽനിന്നു്, ആദ്യർണ്ണരൂപാമൃതവാരിധാരാം സ്വസ്യോത്തമാംഗേ പരിപാത്യ -

അകാരാദ്യക്ഷരരൂപമായിരിക്കുന്ന അമൃതജലധാരയെ തന്റെ ശിരസ്സിങ്കൽ പതിപ്പിച്ച്, ദേഹം ആപ്ലാവ്യ-ശരീരത്തെ നിറച്ച്, തയാ ശരീരം തനുപീത - അതുകൊണ്ട് ലിപിമയമായ ശരീരത്തെ ഉണ്ടാക്കു.

ഇവിടെ ഒരു പക്ഷഭേദത്തെപ്പറയുന്നു:—

ഭൂതാനി പഞ്ച പരമാത്മനി സംവിലാപ്യ
ശോഷാദിപഞ്ചകവിധിം പ്രവിധായ ജീവം
ആയോജ്യ ചാത്മന ഇമാനി വിയന്മുഖാനി
സൃഷ്ട്വാ ലിപിന്യസനപശ്ചിമമാചരേദ്വാ. ൧൫

പഞ്ചഭൂതാനി പരമാത്മനി സംവിലാപ്യ - തത്വസംഹാരം ചെയ്യുന്നേടത്തു് പൃഥിവ്യാദി പഞ്ചഭൂതങ്ങളെ സംഹരിച്ച്, ശോഷാദി പഞ്ചകവിധിം പ്രവിധായ - ശോഷണദഹനപ്ലാവനകാഠിന്യസുഷിരീകരണങ്ങളേ അഞ്ചിനേയും ചെയ്തു, ജീവം ആയോജ്യ - ജീവനെ ഹൃദയത്തിങ്കൽ യോജിപ്പിച്ച്, വിയൻമുഖാനി ഇമാനി സൃഷ്ട്വാ – ആകാശാദികളായ ഈ അഞ്ചിനേയും സൃഷ്ടിച്ച്, ലിപിന്യസനപശ്ചിമം ആചരേദ് വാ – ലിപിന്യാസാവസാനത്തോളം ചെയ്കിലുമാം.

പൂർവ്വോക്തരേചകമുഖൈഃ പരമാത്മഭാവ–
മാലംബ്യ ശോഷദഹനാപ്ലവനം യഥോക്തം
ആധായ ചിന്മയസുധാംബുഭിരാത്മദേഹം
കുർവീത വാ ലിപിമയം ലഘുസംപ്രയോഗേ. ൧൬

പൂർവോക്തരേചകമുഖൈഃ പരമാത്മഭാവം ആലംബ്യ - മുമ്പിലത്തെ രേചകപൂരകകുംഭകങ്ങളെക്കൊണ്ടു പരമാത്മഭാവത്തെ ആശ്രയിച്ചാൽ, യഥോക്തം ശോഷദഹനാപ്ലവനം ആധായ - യഥാപ്രകാരം പറഞ്ഞ ശോഷണദഹനപ്ലാവനങ്ങളേ ചെയ്തു്, ചിന്മയസുധാംബുഭിഃ ലിപിമയം ആത്മദേഹം കുർവീത വാ – അക്ഷരാമൃതജലങ്ങളെക്കൊണ്ടു ലിപിമയമായിരിക്കുന്ന ജീവദേഹത്തെ ഉണ്ടാക്കുകയുമാം. ഇങ്ങനെ മൂന്നുപ്രകാരം പക്ഷഭേദങ്ങളേപ്പറഞ്ഞു.

അനന്തരം ലിപിന്യാസമരുളുന്നു:—

ഷഡ്ഭിർദോസ്തലപൃഷ്ഠപാർശ്വയുഗളേ വ്യാപ്യ വ്യതിഹാരതോ
ജ്യേഷ്ഠാദ്യംഗുലിഷു സ്വരൈരപി പരൈഃ സവ്യാപസവ്യക്രമാത്
തർജ്ജന്യാദിതദന്തിമം ന്യസതു പർവ്വാഗ്രേഷു കാദീൻ ഹള-
ക്ഷാണ്യംഗാനി പ്രഥമായുഗേ യുഗപദംഗാനി പ്രസിദ്ധക്രമാത്. ൧൦

ദോസ്തലപൃഷ്ഠപാർശ്വയുഗളേ ഷഡ്ഭിഃ സ്വരൈഃ വ്യതിഹാരതഃ വ്യാപ്യ – കൈകളുടെ അകത്തും പുറത്തും രണ്ടുപുറത്തും കൂടിയും, 'അന്നമഃ ആന്നമഃ ഇന്നമഃ ഈന്നമഃ ഉന്നമഃ ഊന്നമഃ' ഈ ആറ് അച്ചുകളെ വലത്തും ഇടത്തും ആയിട്ട് വ്യാപകമായി ന്യസിച്ചാൽ, ജ്യേഷ്ഠാദ്യംഗുലിഷു പരൈഃ സ്വരൈഃ സവ്യാപസവ്യക്രമാത് – അംഗുഷ്ഠാദികളായ വിരലുകളിൽ 'ഋന്നമഃ' എന്നുതുടങ്ങി 'അം നമഃ' എന്നു കഴിവോളമുള്ള പത്ത് അച്ചുകളെ വലത്തും ഇടത്തുമായിട്ടും ന്യസിപ്പൂ. തർജ്ജന്യാദിതദന്തിമം പർവ്വാഗ്രേഷു കാദീൻ – വലത്തേക്കൈയിന്മേൽ തർജ്ജനിതുടങ്ങി ഇടത്തുകയ്യി ന്മേൽ തർജ്ജനി അവസാനമായി എട്ടുവിരലുകളുടേയും മടക്കു മൂന്നിലും അഗ്രത്തിലും നന്നാലു് അക്ഷരങ്ങളായി 'കന്നമഃ' എന്നു തുടങ്ങി 'സന്നമഃ' എന്നു കഴിവോളമുള്ള മുപ്പത്തിരണ്ടിനേയും, പ്രഥമായുഗേ യുഗപത് ഹളക്ഷാണി – പെരുവിരലുകൾ രണ്ടിലും ഒരുമിച്ചു, ഹന്നമഃ, ളന്നമഃ, ക്ഷന്നമഃ ഈ മൂന്നിനേയും ചുവട്ടിലും നടുവിലും അഗ്രത്തിലും ന്യസിച്ച്, പ്രസിദ്ധക്രമാത അംഗാനി ച ന്യസതു, അംഗുഷ്ഠാദിതലാന്തം പ്രസിദ്ധക്രമേണ ലിപിയുടെ അംഗങ്ങളേയും ന്യസിപ്പൂ.

ആഭ്യാം ദോർഭ്യാം സ്വരസ്പർശവ്യാപകാഖ്യൈർദ്വിധാ ക്രമാത്
ആകേശാദാപദാംഭോജം ലിപ്യാ സംവ്യാപയേത്തനും. ൧൧

ആഭ്യാം ദോർഭ്യാം – ഈ കൈകളെക്കൊണ്ട്, സ്വരസ്പർശ വ്യാപകാഖ്യൈഃ ദ്വിധാ – അകാരാദി പതിനാറുകൊണ്ടും ക എന്നു തുടങ്ങി മ എന്നു കഴിവോളമുള്ള ഇരുപത്തിയഞ്ചുകൊണ്ടും, യ എന്നു തുടങ്ങി ശേഷം പത്തുകൊണ്ടും, ക്രമാത – ക്രമേണ, തനും ആകേശാത് ആപദാംഭോജം ലിപ്യാ സംവ്യാപയേത് – ശരീര ത്തുകൽ തലയിൽ തുടങ്ങി പാദാഗ്രത്തോളം ലിപികൊണ്ടു മൂന്നു വ്യാപകത്തേച്ചെയ്‌വൂ.

ന്യസ്യേത് കാനനവൃന്തദൃക്ഛ്രവണനോഗണ്ഡേഷു ദന്തദ്വയീ-
മൂർദ്ധാസ്യേഷു കരാംഘ്രിസന്ധിഷു സഹാഗ്രേഷു ക്രമാന്മാതൃകാം
പാർശ്വദ്വന്ദ്വസപൃഷ്ഠനാഭിജഠരേ ഹൃത്കക്ഷപശ്ചാദ്ഗളേ
സവ്യേ കക്ഷതലേ ഹൃദാദികരപാദാന്താനനേ മന്ത്രവിത്. ൧൯

കാനനവൃന്തദൃക്ഛ്രവണനോഗണ്ഡേഷു ദന്തദ്വയീമൂർദ്ധാസ്യേഷു - ശിരസ്സിങ്കലും മുഖവൃത്തത്തിങ്കലും കണ്ണു രണ്ടിലും കർണ്ണം രണ്ടിലും നാസിക രണ്ടിലും കവിൾത്തടം രണ്ടിലും അധരങ്ങൾ രണ്ടിലും ദന്തപങ്ക്തി രണ്ടിലും ശിരസ്സിങ്കലും ആസ്യത്തിങ്കലും ഇങ്ങനെ അച്ച് പതിനാറിനേയും, കരാംഘ്രിസന്ധിഷു സഹാഗ്രേഷു - കൈകൾ രണ്ടിൻേറയും കാലുകൾ രണ്ടിൻേറയും സന്ധികളിലും അഗ്രത്തിലുമായിട്ട് ഇരുപത് അക്ഷരങ്ങളേയും, പാർശ്വദ്വന്ദ്വസപൃഷ്ഠനാഭിജഠരേ - പാർശ്വം രണ്ടിലും പൃഷ്ഠത്തിങ്കലും നാഭിയിങ്കലും വയററിലും, ഹൃത്കക്ഷപശ്ചാദ്ഗളേ - ഹൃദയത്തിങ്കലും കക്ഷത്തിങ്കലും കഴുത്തിൻെറ പിറകിലും, സവ്യേ കക്ഷതലേ - ഇടത്തേ കക്ഷത്തിങ്കലും ഹൃദാദികരപാദാന്താനനേ ച - ഹൃദയത്തിങ്കൽ തുടങ്ങി കൈകൾ രണ്ടിലും കാലുകൾ രണ്ടിലും ഹൃദയാദി ലിംഗാന്തവും ഹൃദയാദി മുഖാന്തവും, മന്ത്രവിത് മാതൃകാം ന്യസേത് - മന്ത്രജ്ഞനായ ആചാര്യൻ ലിപിയെ ന്യസിപ്പൂ.

അനപുംസകവിഷമസമസവരഷട്കയുഗാന്തരസ്ഥഷഡ്വർഗ്ഗൈഃ
അംഗാനി ബ്രഹ്മാ ഗായത്ര്യൃഷ്യാദ്യാസ്സരസ്വതീ ചാസ്യാഃ. ൨൦

അനപുംസകവിഷമസമസവരഷട്കയുഗാന്തരസ്ഥഷഡ്വർഗ്ഗൈഃ അംഗാനി - ഋ ൠ ഌ ൡ ഈ നാലും കൂടാതെയുള്ള അച്ചുകൾ പന്ത്രണ്ടിൽ ഈരണ്ടു് അക്ഷരങ്ങളുടെ നടുവിൽ കകാരാദിവർഗ്ഗങ്ങൾ ആറും കൂട്ടി അംഗങ്ങൾ ഭവിക്കും. അം ക ഖ ഗ ഘ ങ, ആം ഹൃദയായ നമഃ, ഇം ച ഛ ജ ഝ ഞ, ഈം ശിരസേ സ്വാഹാ, ഉം ട ഠ ഡ ഢ ണ, ഊം ശിഖായൈ വഷട്, ഏം ത ഥ ദ ധ ന, ഐം കവചായ ഹും, ഓം പ ഫ ബ ഭ മ, ഔം നേത്രത്രയായ വൌഷട്, അം യ ര ല വ ശ ഷ സ ഹ ള ക്ഷ അഃ അസ്ത്രായഫട്; ഇങ്ങനെ അസ്ത്രങ്ങൾ.

ബ്രഹ്മാ ഗായത്രീ സരസ്വതീ ച അസ്യാഃ ഋഷ്യാദ്യാഃ - ബ്രഹ്മാ ഋഷിഃ, ഗായത്രീച്ഛന്ദഃ സരസ്വതീ ദേവതാ. ഇങ്ങനെ ഋഷിച്ഛന്ദോദേവതകൾ.

നിജവിഹിതസരണ്യാ ന്യസ്യ സാംഗാദികാം താം
പ്രജപതു ലിപിമേനാം വിഷ്ണുബീജാദികം ച
തദനു പവനയാമാദ്യർച്ചനാദ്യാന്യമാന-
ക്രമത ഇഹ മന്ത്രക്താ ഭാവനാ ഭാവയേത    ൧൯

നിജവിഹിതസരണ്യാ സാംഗാദികാം താം ന്യസ്യ - തനിക്കു പറഞ്ഞ സ്ഥാനങ്ങളിൽ ലിപിയേയും തദംഗങ്ങളേയും ന്യസിച്ച്, ഏനാം ലിപിം വിഷ്ണുബീജാദികം ച പ്രജപതു - മാന സപൂജയും ചെയ്തു മൂന്നരു ലിപിയേയും 'ഗന്നമഃ' എന്നും 'ഗണാ നാന്ത്വാ' എന്നു തുക്കം ദുർഗ്ഗയുടെ മൂലമന്ത്രം രണ്ടും ജപിച്ച് ലിപി യുടെ അംഗന്യാസവും ചെയ്വൂ. തദനു പവനയാമാദ്യർച്ചനാദ്യാ ന്യമാനക്രമതഃ - പിന്നെ മന്ത്രോദയപ്രാണായാമാദികളും പൂജാ പടലത്തിങ്കൽ പറയുന്നപോലെ ചെയ്തു, മന്ത്രക്താഃ ഭാവനാഃ ഭാവയേത - തത്തന്മൂലമന്ത്രന്യാസാദികളെയും കൂടെ ചെയ്വൂ.

അത്ര സുംഭജിതി വിഷ്ണുഭാവനാം ചാദധീത നിജഭാവനോപരി
ശംഖപൂരണമഥാത്മഗുർവിഭാസ്യാർച്ചനാനി ച കരോതു സർവ്വതഃ.
                                                    [൨൦

അത്ര സുംഭജിതി - ഈ ധ്യാനാധിവാസത്തുങ്കൽ ദുർഗ്ഗയി ങ്കൽ, നിജഭാവനോപരി വിഷ്ണുഭാവനാം ച ആദധീത - തനിക്കു വേണ്ടുന്ന ദേഹശുദ്ധി ചെയ്താൽ വൈഷ്ണവാഷ്ടാക്ഷരം കൊണ്ടും കൂടെ ദേഹശുദ്ധിയേച്ചെയ്വൂ. സർവ്വതഃ ശംഖപൂരണം ആത്മ ഗുർവിഭാസ്യാർച്ചനാനി ച കരോതു - പിന്നെ എല്ലാ ദേവന്മാരിലും ശംഖപൂരണത്തേയും ആത്മാരാധനയേയും ഗുരുഗണപതിപൂജ യേയും ചെയ്വൂ.

അനന്തരം ധ്യാനാധിവാസത്തെ പറയുന്നു;—

കൃത്വാ പാണിതലേ ജലം പ്രണവമാവർത്ത്യാഷ്ടശോഽമുനാ
ബിംബം പ്രോക്ഷ്യ ഫഡന്തിതേന പരിരക്ഷ്യാസ്ത്രുതിതാലാദിനാ
ഭൂയഃ പ്രോക്ഷ്യ തഥാഽഭിമൃശ്യ ഹൃദയേ ജപ്ത്വാഷ്ടവാരം ധ്രുവം
ജീവവ്യാപ്തിമിഹാനയേദഖിലതോ വിദ്വാൻ വികൃഷ്യാംഗതഃ. ൨൧

പാണിതലേ ജലം കൃത്വാ അഷ്ടശഃ പ്രണവം ആവർത്ത്യ - കൈയിൽ വെള്ളത്തേ എടുത്ത് എട്ടുരു പ്രണവത്തേ ജപിച്ച്, ഫഡന്തിതേന അമുനാ ബിംബം പ്രോക്ഷ്യ - ഫഡന്തപ്രണവം

കൊണ്ടു ബിംബത്തെ തളിച്ച്, അസ്ത്രത്രിതാലാദിനാ പരിരക്ഷ്യ - അസ്ത്രംകൊണ്ടും താലത്രയാദികൊണ്ടും രക്ഷിച്ച്, ഭൂയഃ തഥാ പ്രോക്ഷ്യ - പിന്നെയും അപ്രകാരംതന്നെ ജപിച്ചു തളിച്ച്, ഹൃദയേ അഷ്ടവാരം ധ്രുവം ജപ്ത്വാ - ഹൃദയത്തിങ്കൽ പുല്ലുകൊണ്ടുതൊട്ട് എട്ടുരു പ്രണവത്തെ ജപിച്ച്, അഖിലതഃ അംഗതഃ വികൃഷ്യ - സകലാവയവത്തിങ്കൽനിന്നാകൎഷിച്ച്, ജീവവ്യാപ്തിം ഇഹ ആനയേത് - ജീവചൈതന്യത്തെ ഹൃദയത്തിങ്കലാക്കൂ.

നാഡീസന്ധാനകൃത് സ്വാത്മനി കുസുമയുജാ ദോൎയ്യുജാ ബ്രഹ്മ[നാഡ്യാ
തച്ചൈതന്യം പ്ലുതേന പ്രണയതു മപരേണോൽക്രമയ്യാണു[ബിംബാത്
താരേണായമ്യ വായും സമരസമിദമാകല്പയേത്തത്ര തസ്മിൻ
ബിംബേ സ്വാപാദിതത്ത്വപ്രജവിലയവിശുദ്ധ്യാദികം ചാദധീത. [൨൪

നാഡീസന്ധാനകൃത് - പിന്നെ ത്രിമാത്രപ്രണവം ജപിച്ച് ബിംബത്തിന്റെ പിംഗലയും തന്റെ ഇഡയും ഒന്നാക്കിക്കല്പിച്ചു. ബിംബത്തിന്റെ ഇഡയും തന്റെ പിംഗലയും ത്രിമാത്രപ്രണവം കൊണ്ടു ഒന്നാക്കൂ. ചതുൎമ്മാത്രപ്രണവം ജപിച്ച് സുഷുമ്നകളെ ഒന്നാക്കൂ. ഇതു പറഞ്ഞിട്ടുമുണ്ട്:—

“ബിംബപിംഗലയാ സ്വേഡാം ബിംബേഡാം ച സ്വയാന്യയാ
സുഷുമ്നയാ സുഷുമ്നാം ച സന്ദധീത ധിയാ ഗുരുഃ.
ത്രിമാത്രപ്രണവൈക്യം ഇഡാപിംഗലയോൎദ്വയോഃ
ചതുഷ്ഷഡാദിമാത്രേണ സന്ധാനം സ്യാത്സുഷുമ്നയോഃ.”

ഇങ്ങനെ. നാഡീസന്ധാനത്തെച്ചെയ്താൽ, കുസുമയുജാ ദോൎയ്യുജാ - രണ്ടു കൈയിലും ഗന്ധപുഷ്പാക്ഷതത്തെ എടുത്തുംകൊണ്ട്, ബ്രഹ്മനാഡ്യാ - സുഷുമ്നാനാഡിയിൽക്കൂടെ, പ്ലുതേന മപരേണ - പ്ലുതമായിരിക്കുന്ന പ്രണവംകൊണ്ട്, തച്ചൈതന്യം ഉൽക്രമയ്യ സ്വാത്മനി പ്രണയതു - ദേവന്റെ ഹൃദയഗതമായിരിക്കുന്ന ചൈതന്യത്തെ ഉദ്വാസിച്ച് തന്റെ ഹൃദയത്തിങ്കൽ യോജിപ്പിച്ചു. താരേണ വായും ആയമ്യ തത്ര ഇദം സമരസം ആകല്പയേത് - പ്രണവപ്രാണായാമംചെയ്തു ഈ ചൈതന്യത്തെ സ്വഹൃദയത്തിങ്കൽ യോജിപ്പിച്ചു. തസ്മിൻ ബിംബേ സ്വാപാദിതത്ത്വ

ഭുജവിലയവിശുദ്ധ്യാദികം ച ആദധീത - പിന്നെ ബിംബത്തിങ്കൽ ആശ്രയമായിരിക്കുന്ന തത്ത്വസംഹാരത്തേയും ശോഷണാദിയേയും ചെയ്വൂ.

പാദാഗ്രനാഭിഹൃദയാബ്ജശിരോധിതാലു-
ദേശസ്ഥിതാനി പൃഥിവീപ്രമുഖാനി പഞ്ച
താലൂർദ്ധ്വതശ്ച ചതുരംഗുലകാദിക്ലൃപ്ത-
സ്ഥാനേഷു കല്പയതു ചാത്ര മനോമുഖാനി. ൧൬

പാദാഗ്രനാഭിഹൃദയാബ്ജശിരോധിതാലുദേശസ്ഥിതാനി - പാദാഗ്രത്തിങ്കലും നാഭിയിങ്കലും ഹൃദയപത്മത്തിങ്കലും കണ്ഠത്തിങ്കലും താലുദേശത്തിങ്കലും, പൃഥിവീപ്രമുഖാനി പഞ്ച - പൃഥിവിയേയും അപ്പിനേയും തേജസ്സിനേയും വായുവിനേയും ആകാശത്തേയും ഈ പഞ്ചഭൂതങ്ങളെ പല്ലുകൊണ്ടു തൊട്ടുകല്പിച്ച്, താലൂർദ്ധ്വതഃ ചതുരംഗുലകാദിക്ലൃപ്തസ്ഥാനേഷു മനോമുഖാനി ച കല്പയതു - പിന്നെ താലുവിങ്കൽനിന്ന നാലുവിരലു മുകളിൽ തുടങ്ങി മേല്പോട്ടു മനസ്സിനേയും അഹംകാരത്തേയും ബുദ്ധിയേയും പ്രാണനേയും കല്പിപ്പൂ.

ഘ്രാണോപസ്ഥസ്മരശരഗുണാഢ്യാം ധരിത്രീം സജിഹ്വാ-
പായൂദനാദ്ഗുണമുദകമക്ഷ്യംഘ്രിഹവ്യാദ്ഗുണാഢ്യം
തേജസ്ത്വഗ്ദോർദ്വിഗുണസഹിതം മാരുതം ശ്രോത്രവാഗ്ഭ്യാം
യുക്തം ശബ്ദൈകഗുണമപി ഖം കല്പയേത്സഞ്ജിഹീർഷുഃ. ൧൭

സഞ്ജിഹീർഷുഃ - തത്ത്വസംഹാരത്തെ ചെയ്വാൻ ഇച്ഛിച്ചിരിക്കുന്ന ആചാര്യൻ, ധരിത്രീം ഘ്രാണോപസ്ഥസ്മരശരഗുണാഢ്യാം - പൃഥിവിയെ ഘ്രാണത്തോടും ഉപസ്ഥത്തോടും ശബ്ദസ്പർശരൂപരസഗന്ധങ്ങളാകുന്ന അഞ്ചിനോടുംകൂടിയിരിക്കുന്നു എന്നും, ഉദകം സജിഹ്വാപായൂദനാദ്ഗുണം - അപ്പിനെ ജിഹ്വയോടും പായുവിനോടും ശബ്ദസ്പർശരൂപരസങ്ങൾ നാലിനോടും കൂടീട്ടും, തേജഃ അക്ഷ്യംഘ്രിഹവ്യാദ്ഗുണാഢ്യം - തേജസ്സിനെ ചക്ഷുസ്സിനോടും പാദത്തോടും ശബ്ദസ്പർശരൂപത്തോടും കൂടീട്ടും, മാരുതം ത്വഗ്ദോർദ്വിഗുണസഹിതം - വായുവിനെ ത്വക്കിനോടും ദോസ്സിനോടും ശബ്ദസ്പർശങ്ങളോടും കൂടീട്ടും, ഖം ശ്രോത്രവാഗ്ഭ്യാം യുക്തം ശബ്ദൈകഗുണം - ആകാശത്തെ ശ്രോത്രത്തിനോടും വാക്കിനോടും ശബ്ദം ഒന്നിനോടും കൂടീട്ടും കല്പിപ്പൂ.

പഞ്ച പ്രാഞ്ച്യഥ പഞ്ചതത്ത്വമനുബീജാദ്യൈഃ പൃഥിവ്യാത്മനേ
ഹ്രൂംഫട്പൂർവകമന്ത്രകൈഃ സ്വഗുണസംഖ്യാതോ നിയമ്യാനിലം
തന്മാത്രാസു വിലാപ്യ തത്ത്വമനുഭിഃ സംഹാരതോ വ്യാപയം-
സ്തന്മാത്രാശ്ച വിലാപയേത്സ്വജനകേ തത്ത്വേ ക്രമാന്മന്ത്രവിത്.
[ ൨ ൧

അഥ മന്ത്രവിത് - അനന്തരം മന്ത്രജ്ഞനായിരിക്കുന്ന ഗുരു, പഞ്ചതത്ത്വമനുബീജാദ്യൈഃ - തന്റെ തന്റെ പഞ്ചതത്ത്വത്തിന്റെ ബീജങ്ങൾ ഓരോന്നിനോടും 'നമഃ പരായ' എന്നും ആദിക്കുകൂട്ടി, പൃഥിവ്യാത്മനേ ഹ്രൂംഫട്പൂർവകമന്ത്രകൈഃ - പൃഥിവ്യാത്മനേ ഹ്രൂംഫട്, അബാത്മനേ ഹ്രൂംഫട, തേജആത്മനേ ഹ്രൂംഫട്, വായ്വാത്മനേ ഹ്രൂംഫട്, ആകാശാത്മനേ ഹ്രൂംഫട് ഇങ്ങനെ അഞ്ചു മന്ത്രങ്ങളെക്കൊണ്ടും, പ്രാഞ്ചി പഞ്ച - ആദ്യങ്ങളായ പഞ്ചഭൂതങ്ങളെ, സ്വഗുണസംഖ്യാതഃ അനിലം നിയമ്യ - തന്റെ തന്റെ ശബ്ദാദിഗുണങ്ങളുടെ സംഖ്യയെ അനുസരിച്ച് പ്രാണായാമങ്ങളെച്ചെയ്തു്, തന്മാത്രാസു വിലാപ്യ - ഗന്ധതന്മാത്രാദികളിൽ ലയിപ്പിച്ച്, തത്ത്വമനുഭിഃ സംഹാരതഃ വ്യാപയൻ - അതതു പഞ്ചതത്ത്വംകൊണ്ടു സംഹാരക്രമേണ വ്യാപകംചെയ്തു്, തന്മാത്രാഃ സ്വജനകേ തത്ത്വേ ക്രമാത് വിലാപയേത് - ഗന്ധതന്മാത്രാദികളെ തൽകാരണമായിരിക്കുന്ന തത്ത്വത്തിങ്കൽ ലയിപ്പിപ്പൂ. ഇങ്ങനെ പൃഥിവ്യാദികളോടുകൂടി ഗന്ധതന്മാത്രാദികളേയും ശ്രോത്രാദിജ്ഞാനേന്ദ്രിയങ്ങളേയും വാഗാദികർമ്മേന്ദ്രിയങ്ങളേയും സംഹരിപ്പൂ.

തത്തദ്ബീജോർദ്ധ്വസംസ്ഥപ്രണതിയുതപരായാർണ്ണവത്താഖി
[ലേഷ്വാ
തത്ത്വാവൃത്തിപ്രജപ്യസ്വമനുരഭിഹിതൈകാസുയാമക്രിയാ ച
ത്തത്തത്ത്വാസ്പദസ്യക്പ്രചരതു പവനായാമമന്ത്രോക്തക്രമാത്യാ
തത്സ്ഥാനാദൂർദ്ധ്വതത്ത്വാസ്പദചരമമപിവ്യാപകം ദോഷ്യഗേന.
[ ൨ ൨

അത്ര തത്തദ്ബീജോർദ്ധ്വസംസ്ഥപ്രണതിയുതപരായാർണ്ണവത്താ - അതതു ബീജങ്ങളുടെ മുകളിൽ 'നമഃ പരായ' എന്നുള്ള അക്ഷരത്തോടുകൂട്ടിച്ചൊല്ലുക, അഖിലേഷ്വാ - എല്ലാ മന്ത്രങ്ങളിലും വേണം. തത്ത്വാവൃത്തിപ്രജപ്യസ്വമനുഃ - ഇരുപത്തഞ്ചുരു അതതു മന്ത്രം ജപിക്കുന്നതു്, ഏകാ അസുയാമക്രിയാ ച - ഒരു

പ്രാണായാമമാകുന്നു. തത്തത്തത്വാസ്പദസ്പൃക് പവനായാമം പ്രചരതു - അതതു തത്വത്തിന്റെ സ്ഥാനത്തു പുൽകൊണ്ടുതൊട്ട് പ്രാണായാമത്തേച്ചെയ്യു. ഉത്ക്രമാൽ തത്സ്ഥാനാത് - പറഞ്ഞ സ്ഥാനക്രമേണ താഴത്തെ സ്ഥാനത്തുങ്കൽനിന്നു തുടങ്ങി, ഊർദ്ധ്വതത്വാസ്പദചരമം - മേലേ തത്വത്തിന്റെ സ്ഥാനം അവസാനമായിരിക്കുംവണ്ണം, ദോർവ്യുഗേന വ്യാപകം ച - കൈകൾ രണ്ടും കൂട്ടി മേല്പോട്ടു വ്യാപകത്തേയും ചെയ്യു.

അനന്തരം സംഹാരക്രമേണ പഞ്ചതത്വങ്ങളെ പറയുന്നു:—

വിഷ്ണോഃ സർവ്വനിവൃത്തിവിശ്വപുരുഷാൻ പഞ്ചപ്രതീപക്രമാ-
ദഭ്യാഹുഃ പരമേഷ്ഠിനം ച സചതുർത്ഥ്യാത്മാനി തത്വാനി തു
ഭൂതാർണ്ണാനി വിയത്പദോല്ലസിതമജ്ജാനി ദ്വിതീയാന്തിമാ-
നന്താദ്യോജ്ജ്വലിതാനി തേഷു സബിവാന്യൂകതാനി ബീജാനി തു.
[വൻ

വിഷ്ണോഃ പ്രതീപക്രമാത് - വിഷ്ണുവിങ്കൽ സംഹാരക്രമേണ, സർവ്വനിവൃത്തിവിശ്വപുരുഷാൻ പരമേഷ്ഠിനം ച സചതുർത്ഥ്യാത്മാനി പഞ്ച തത്വാനി - സർവ്വാത്മനേ, നിവൃത്ത്യാത്മനേ, വിശ്വാത്മനേ, പുരുഷാത്മനേ, പരമേഷ്ഠ്യാത്മനേ ഇങ്ങനെ പഞ്ചതത്വങ്ങൾ. വിയത്പദോല്ലസിതമജ്ജാനി ഭൂതാർണ്ണാനി ദ്വിതീയാന്തിമാനന്താദ്യോജ്ജ്വലിതാനി ബീജാനി തു - ലാം വഃ രാം യം ഷോ ഇതു അഞ്ചും തത്വങ്ങളുടെ ബീജങ്ങൾ. ലാംനമഃ പരായ സർവ്വാത്മനേ നാരായണായ നമഃ എന്നു വരും. മൂർത്തിമന്ത്രങ്ങൾകൂടെ വേണമെന്നു മേൽപറയും. നാരായണായ നമഃ, അനിരുദ്ധായ നമഃ, പ്രദ്യുമ്നായ നമഃ, സംകർഷണായ നമഃ, വാസുദേവായ നമഃ ഇതു് അഞ്ചും മൂർത്തിമന്ത്രങ്ങൾ.

സർവ്വരൂപാ നിവൃത്തിന്യൂഥോ വിശ്വയാ
പൌരുഷീ ശ്രേഷ്ഠ്യയാ ചാപി ശക്ത്യാത്മനാ
വിഷ്ണുതത്വാകതബീജൈസ്സൌമാത്രിതൈഃ
സംഹൃതൌ പഞ്ചതത്വാനി സ്വംഭദ്രപിഷി. ൩൦

സ്വംഭദ്രപിഷി - ദുർഗയിങ്കൽ, സംഹൃതൌ - സംഹാരത്തുങ്കൽ, ഔമാത്രിതൈഃ വിഷ്ണുതത്വാകതബീജൈഃ - ഔകാരത്തോടുകൂടിയിരിക്കുന്ന വിഷ്ണുവിങ്കലേ പഞ്ചതത്വബീജങ്ങളോടു

കൂടിട്ട്, ലൌം വൌം രൌം യൌം ഷൌം ഇങ്ങനെ ബീജങ്ങളും നമഃ പരായ എന്നും ചൊല്ലിയാൽ; സർവ്വരൂപാ നിവൃത്തിന് വിശ്വായാ പൌരുഷീ ശ്രേഷ്ഠയാ ച ശക്ത്യാത്മനാ പഞ്ചതത്ത്വാനി – സർവ്വരൂപാ ശക്ത്യാത്മനേ നമഃ നിവൃത്തിരൂപാ ശക്ത്യാത്മനേ നമഃ വിശ്വരൂപാ ശക്ത്യാത്മനേ നമഃ പൌരുഷീ ശക്ത്യാത്മനേ നമഃ ശ്രേഷ്ഠാ ശക്ത്യാത്മനേ നമഃ ഇങ്ങനെ പഞ്ചതത്ത്വങ്ങൾ. ലൌന്നമഃ പരായ സർവ്വരൂപാ ശക്ത്യാത്മനേ നമഃ ഇത്യാദി അഞ്ചും ചൊല്ലു.

ഹ്ളാം ഹ്ളീം ഹ്ളൂം ഹ്ളൈം ഹ്ളൌം നിവൃത്തിഃ പ്രതിഷ്ഠാ
വിദ്യാ ശാന്തിഃ ശാന്ത്യതീതാത്മനേന്താഃ
ഈശേ ബീജാനീതി തത്ത്വാന്യപീതൌ
യോജ്യം ചൈതേഷാം പരാംശേ ശിവാർണം. ൩൭

ഈശേ അപീതൌ – ശിവങ്കൽ സംഹാരത്തിങ്കൽ, ഹ്ളാം ഹ്ളീം ഹ്ളൂം ഹ്ളൈം ഹ്ളൌം ഇതി ബീജാനി, നിവൃത്തിഃ പ്രതിഷ്ഠാ വിദ്യാ ശാന്തിഃ ശാന്ത്യതീതാ ആത്മനേന്താഃ ഇതി തത്ത്വാനി – ഇങ്ങനെ ബീജങ്ങളും തത്ത്വങ്ങളും ഭവിക്കും. ഏതേഷാം പരാംശേ ശിവാർണം – ഈ തത്ത്വങ്ങൾക്കു് ഒക്കെയും പര എന്നു് ഉള്ളേടത്തു് ശിവ എന്നു വേണം. അപ്പോൾ ഹ്ളാം നമഃ ശിവായ നിവൃത്ത്യാത്മനേ നമഃ ഇത്യാദി പഞ്ചതത്ത്വങ്ങൾ വരും.

മൂലാന്ത്യാദിതബീജമജ്ഭിരസമൈർവ്വിക്ലീബകൈർഭേദിതം
ബീജം ശാസ്തൃഗണേശയോശ്ശിവഹരൌ തൽസാജിതം
[കീർത്തിതം
മൂലാർണ്ണാനി ഗുഹേ മഹേശവിഹിതാന്യേവൈഷു തത്ത്വാന്യഥ
സ്യുഃ സദ്യാദിവദിന്നവിഷ്ണുവിഹിതാന്യുക്താനി ശർവ്വാച്യുതേ.
[൩൮

ശാസ്തൃഗണേശയോഃ – ശാസ്താവിങ്കലും ഗണപതിയിങ്കലും വിക്ലീബകൈഃ അസമൈഃ അജ്ഭിഃ ഭേദിതം ഋ ൠ ഌ ൡ ഈ നാലും കൂടാതെയുള്ള അച്ചുകൾ പന്ത്രണ്ടിൽ ഒററപ്പെട്ടിരിക്കുന്ന അച്ചുകൾ അഞ്ചിനോടുംകൂടിട്ട് മൂലത്തിങ്കലെ ബീജങ്ങൾ ബീജങ്ങളായിരിക്കും. അപ്പോൾ ശാസ്താവിങ്കൽ ഹ്രൂം ഹ്രീം ഹ്രൂം ഹ്രൈം ഹ്രൌം ഇങ്ങനെ അഞ്ചും, ഗണപതിയിങ്കൽ ഗം ഗിം ഗും

ഗേം ഗോം ഇങ്ങനെ അഞ്ചും പഞ്ചതത്വബീജങ്ങൾ. ശിവഹരൌ തൽസാജാതം കീർത്തിതം - ശങ്കരനാരായണങ്കൽ ആ മൂലത്തുങ്കലേ ബീജാക്ഷരത്തിൽ വിഷ്ണുവിങ്കലേ തത്വങ്ങളുടെ ബീജംകൂട്ടി ചൊല്ലണം. അപ്പോൾ ഹം ലാം ഹിം വഃ ഹ്രം രാം ഹേം യം ഹോം ഷോം ഇങ്ങനെ ഈരണ്ടു ബീജങ്ങളായി വരും. ഗുഹേ മൂലാർണ്ണാനി - സുബ്രഹ്മണ്യങ്കൽ വം യം ളം വേം നം ഇങ്ങനെ അഞ്ചു മൂലാക്ഷരങ്ങൾ ബീജങ്ങൾ. ഏഷ്വു തത്വാനി മഹേശവിഹിതാനി ധ്രുവ - ഈ നാലു ദേവന്മാരിലും ശിവങ്കൽ പറഞ്ഞ നിവൃത്തിഃ പ്രതിഷ്ഠാ വിദ്യാ ശാന്തിഃ ശാന്ത്യതീതാ ച ആത്മനേന്താഃ ഈയഞ്ചുംതന്നെ തത്വങ്ങൾ. അപ്പോൾ ശാസ്താവിങ്കൽ ഹ്ലും നമഃ പരായ നിവൃത്ത്യാത്മനേ നമഃ ഇത്യാദി അഞ്ചും ഗണപതിയിങ്കൽ ഗം നമഃ പരായ നിവൃത്ത്യാത്മനേ നമഃ ഇത്യാദി അഞ്ചും സുബ്രഹ്മണ്യങ്കൽ വം നമഃ പരായ നിവൃത്ത്യാത്മനേ നമഃ ഇത്യാദി അഞ്ചും തത്വങ്ങൾ. ശിവാച്യുതേ - ശങ്കരനാരായണങ്കൽ, സദ്യാദിവിഭിന്നവിഷ്ണുവിഹിതാനി ഉക്താനി - സദ്യോജാതായ വാമദേവായ അഘോരായ തത്പുരുഷായ ഈശാനായ ഈ അഞ്ചു മൂർത്തിമന്ത്രങ്ങളോടുംകൂടീട്ട് വിഷ്ണുവിന്റെ തത്വങ്ങളും കൂട്ടിച്ചൊല്ലൂ. അപ്പോൾ ഹം ലാം നമഃ പരായ സർവ്വാത്മനേ സദ്യോജാതായ നാരായണായ നമഃ ഇത്യാദി പഞ്ചതത്വങ്ങൾ ഭവിക്കും.

ചിത്താഹംകൃതിപൂർവ്വകേഷു കവചാസ്ത്രാന്തോ മനുസ്താരകോ
ഹ്രുംഫട്കാരയുതാഃ സ്വകീയമനവോ വാ വായുസംരോധനേ
പ്രാണായാമവിധിസ്സകൃത് സകൃദിഹ സ്യാന്മാനസാദ്യര്‍ച്ചയേ
സർവ്വസ്മിന്നിഹ ഹാർദ്ദമുദ്രിതവിരാമോ വ്യാപകേ താരകഃ. ൩൨

ചിത്താഹംകൃതിപൂർവ്വകേഷു - മനോഹംകാരബുദ്ധിപ്രാണങ്ങളിൽ, വായുസംരോധനേ - പ്രാണായാമത്തിങ്കൽ, കവചാസ്ത്രാന്തഃ താരകഃ മനുഃ-ഓം ഹ്രും ഫട് എന്നുതന്നെ മന്ത്രം നാലിന്നുമാകുന്നു. ഹ്രുംഫട്കാരയുതാഃ സ്വകീയമനവഃ വാ - ഹ്രുംഫഡന്തമായിരിക്കുന്ന തത്വമന്ത്രങ്ങളുമാം. ആ പക്ഷത്തിങ്കൽ പംനമഃ പരായമനആത്മനേ ഹ്രുംഫട് ഫംനമഃ പരായാഹംകാരാത്മനേ ഹ്രുംഫട് ബംനമഃ പരായ ബുദ്ധ്യാത്മനേ ഹ്രുംഫട് ഭംനമഃ പരായ പ്രാണാത്മനേ ഹ്രുംഫട് ഇങ്ങനെ വരും. ഇഹ മാനസാദ്യര്‍ച്ചയേ പ്രാണാ

യാമവിധിഃ സകൃത് സകൃത് സ്യാത് - ഇവിടെ മനസ്തത്വാദികളുടെ സംഹാരത്തിങ്കൽ പ്രാണായാമം ഓരോന്നായിട്ടുതന്നെ ഭവിക്കും. സർവ്വസ്മിൻ വ്യാപകേ - എല്ലാവ്യാപകത്തിലും, ഹാർദ്ദമുദ്രിതവിരാമഃ താരകഃ - നമഃമാന്തമായിരിക്കുന്ന പ്രണവംതന്നെ ഓം നമഃ എന്നു വരും.

സംഹൃത്യൈവം ഭുവം വാരി തദനലം ഇമം മാതരിശ്വന്മമും ഖേ
തച്ചിത്തേ തന്തു ഗർവ്വേ തംധിയി ധിയമവ്യാകൃതേ തത് പരസ്മിൻ
പ്രാണായാമൈഃ ക്രിയാദിത്രിതയമപി വിലാപ്യാദിക്ഌപ്തൈഃ പ്രശസ്തം
സ്വാത്മാനം സുപ്രശാന്തം പുരുഷമപി ബുധോ ഭാവയേതാഖിലേഷു. ൨൪

അഖിലേഷു - എല്ലാ ദേവന്മാരിലും, ഏവം ഭുവം വാരി - ഈ പറഞ്ഞപ്രകാരം ഭൂമിയെ അപ്പുങ്കലും, തത് അനലേ - അപ്പിനെ തേജസ്സുങ്കലും, ഇമം മാതരിശ്വനി - തേജസ്സിനെ വായുവിങ്കലും, അമും ഖേ - വായുവിനെ ആകാശത്തുങ്കലും, തൽ ചിത്തേ - ആകാശത്തെ മനസ്സുങ്കലും, തദ് ഗർവ്വേ - മനസ്സിനെ അഹംകാരത്തുങ്കലും, തം ധിയി - അഹംകാരത്തെ ബുദ്ധിയിങ്കലും, ധിയം അവ്യാകൃതേ - ബുദ്ധിയെ പ്രാണങ്കലും, തത് പരസ്മിൻ - പ്രാണനെ ജീവങ്കലും, സംഹൃത്യ - സംഹരിച്ചിട്ട്, ആദിക്ഌപ്തൈഃ പ്രാണായാമൈഃ ക്രിയാദിത്രിതയം അപി വിലാപ്യ - മൂന്നു പ്രണവപ്രാണായാമങ്ങളെക്കൊണ്ടു ക്രിയയേയും ജ്ഞാനത്തേയും ഇച്ഛയേയും സംഹരിച്ചാൽ, ബുധഃ തം സ്വാത്മാനം സുപ്രശാന്തം പുരുഷം ഭാവയേത - ബുധനായിരിക്കുന്ന ആചാര്യൻ ആ ജീവനെ സ്വാത്മാരാമനായി സുപ്രശാന്തനായിരിക്കുന്ന വിരാട്പുരുഷനായിട്ട് ധ്യാനിപ്പൂ.

അവ്യാകൃതാന്തേ പുരുഷാദിതത്വ-
ജാതം വിലാപ്യാഥ ശിവേ പരസ്മിൻ
പ്രാഗ്വത് ക്രിയാദിത്രിതയം ച ഹൃത്വാ
ശിവേ ശിവം കേവലമാദധീത. ൨൫

ശിവേ അവ്യാകൃതാന്തേ - ശിവങ്കൽ പ്രാണതത്വസ്ഥാനത്തെ ഗുണപ്രകൃതിതത്വത്തെ പുരുഷതത്വത്തുങ്കലും പിന്നെ പുരുഷാദിതത്വങ്ങളെ പതിനൊന്നിനേയും ക്രമേണ മേല്പോട്ടു സംഹരിപ്പൂ. പുരുഷാദിതത്വജാതം ശിവേ വിലാപ്യ - ഒടുക്കത്തെ ശക്തി

തത്ത്വത്തോ ശിവതത്ത്വത്തുങ്കൽ ലയിപ്പിച്ചിട്ട്, പ്രാഗുക്ത ക്രിയാദിത്രിതയം ച ഹൃത്വാ - വിഷ്ണുവിങ്കൽ പറഞ്ഞപോലെ പ്രണവപ്രാണായാമത്രയംകൊണ്ട് ക്രിയാജ്ഞാനേച്ഛകളെ സംഹരിച്ച്, കേവലം ശിവം ആധ്യായേത - നിർവികാരമായിരിക്കുന്ന പരബ്രഹ്മസ്വരൂപമായിട്ട ധ്യാനിപ്പൂ.

*ശോഷപ്ലോഷാപ്ലവനമഥ കുര്യാദ്യഥോക്തം സ്വബീജൈ-
സ്സർവസ്കന്ദാദിഷു ഹരികമാദ്യോസ്തു വ ദാനപീതൈ
ശോഷപ്ലോഷാപ്ലവനമവനേഃ ശോഷദാഹൌ തതോഽപാം
ശോഷം വഹ്നേസ്തദനു സുഷിരീകാരമീരസ്യ കുര്യാത്. ൩൩

അഥ ശർവസ്കന്ദാദിഷു - ശിവൻ സുബ്രഹ്മണ്യൻ ശങ്കരനാരായണൻ ഗണപതി ശാസ്താവ് ഈ അഞ്ചു ദേവന്മാരിലും, സ്വബീജൈഃ യഥോക്തം ശോഷപ്ലോഷാപ്ലവനം കുര്യാത് - യം രം വം ഈ മൂന്നു ബീജങ്ങളെക്കൊണ്ട് പ്രാണായാമങ്ങളെച്ചെയ്തു യഥോക്തമായ ശോഷണത്തെയും ദഹനത്തേയും പ്ലാവനത്തേയും ചെയ്‌വൂ. വിദ്വാൻ ഹരികമാദ്യോഃ അപീതൈവ തു - വിദ്വാനായിരിക്കുന്ന ആചാര്യൻ വിഷ്ണുവിന്റെയും ദുർഗ്ഗയുടേയും സംഹാരത്തുങ്കൽ തന്നെ, അവനേഃ ശോഷപ്ലോഷപ്ലവനം - പൃഥിവീമന്ത്രംകൊണ്ടു പ്രാണായാമം അഞ്ചും ചെയ്തു ശോഷണദഹനപ്ലാവനങ്ങളും ചെയ്തു നാഭ്യന്തം വ്യാപകം ചെയ്തു പൃഥിവിയെ അപ്പുകൽ സംഹരിപ്പൂ. അപാം ശോഷദാഹൌ - അപ്പിനെ സംഹരിക്കുമ്പോൾ ശോഷണദഹനത്തേയും ചെയ്തു വ്യാപകം ചെയ്തു അപ്പിനെ സംഹരിപ്പൂ. വഹ്നേഃ ശോഷം - തേജസ്സിനെ സംഹരിക്കുന്നേടത്തു് സ്വമന്ത്രപ്രാണായാമങ്ങൾ മൂന്നും ശോഷണവും ചെയ്തു തേജസ്സിനെ സംഹരിപ്പൂ. തദനു ഈരസ്യ സുഷിരീകാരം അപി കുര്യാത് - പിന്നെ വായുവിനെ സംഹരിക്കുന്നേടത്തു് തന്മന്ത്രപ്രാണായാമം രണ്ടും ഹംസമന്ത്രം പ്രാണായാമം ചെയ്തു സുഷിരീകരണവും കല്പിച്ച് വായുവിനെ ആകാശത്തുങ്കൽ സംഹരിപ്പൂ. പിന്നെ ആകാശാദി പ്രാണതത്ത്വാന്തം സംഹരിച്ച് ക്രിയാജ്ഞാനേച്ഛകളെയും സംഹരിച്ച് സുപ്രശാന്തനായിരിക്കുന്ന പുരുഷനായിട്ട ധ്യാനിപ്പൂ. പിന്നെ സംഹാരസമ്പാതത്തേ ബിംബത്തുങ്കൽ സ്പർശിക്കുകയും വേണം.

* 'പൂരകശോജിത' ഇത്യാദി പദ്യമാണ് മൂലിതപാഠത്തിൽ.

തതസ്ത്രിഭിസ്താരസമീരരോധനൈ-
രിച്ഛാമയീം ജ്ഞാനമയീം ക്രിയാമയീം
തിസ്രോഽസ്യ ശക്തീരനയോർവിഭാവയേത്
പരേഷു താഃ പ്ലാവനകർമ്മതഃ പരം. ൩൭

തതഃ ത്രിഭിഃ താരസമീരരോധനൈഃ – പിന്നെ മൂന്നു പ്രാണായാമങ്ങളേച്ചെയ്തു, അസ്യ ഇച്ഛാമയീം ജ്ഞാനമയീം ക്രിയാമയീം തിസ്രഃ ശക്തീഃ വിഭാവയേത് – ഈ പരമാത്മാവിന്റെ സൃഷ്ട്യാരംഭത്തിങ്കലേ ഇച്ഛാശക്തിയേയും ജ്ഞാനശക്തിയേയും ക്രിയാശക്തിയേയും ധ്യാനിപ്പൂ. പരേഷു – ശിവാദി അഞ്ചു ദേവന്മാരിലും, പ്ലാവനകർമ്മതഃ പരം താഃ വിഭാവയേത് – ശോഷണദഹനപ്ലാവനാനന്തരം പ്രണവപ്രാണായാമംകൊണ്ടു് ഇച്ഛാജ്ഞാനക്രിയാശക്തികളേ സൃഷ്ടിപ്പൂ.



ഏകദ്വിത്രിചതുഃശിലീമുഖമിതാൻ പ്രാണാനുരോധാംശ്ചരൻ
മൂർത്ത്യന്തൈരിഷുതത്ത്വകൈസ്സൃജതു മൂർത്തീർവാസുദേവാദികാഃ
പൂർണജ്ഞാനകൃതേഃ പ്രജാപതിസമാഖ്യാനാത്തു നാരായണാ-
ദംഭോഽപൂർവമയം സൃജേത് പ്രണവതോ ലക്ഷ്മീശസംഭാവിഷോഃ.
[൩൮

ലക്ഷ്മീശസംഭാവിഷോഃ–വിഷ്ണുവിങ്കലും ദുർഗയിങ്കലും, മൂർത്ത്യന്തൈഃ ഇഷുതത്ത്വകൈഃ – വാസുദേവാദി പഞ്ചമൂർത്തികളോടു കൂടിയിരിക്കുന്ന പഞ്ചതത്ത്വങ്ങളേക്കൊണ്ടു്, സൃഷ്ടിക്രമേണ; ഏകദ്വിത്രിചതുശ്ശിലീമുഖമിതാൻ പ്രാണാനുരോധാൻ ചരൻ – ഒന്നാമത്തെ തത്ത്വംകൊണ്ടു് ഒന്നും – ഒരിക്കലും – രണ്ടാം തത്ത്വംകൊണ്ടു് രണ്ടും മൂന്നാം തത്ത്വംകൊണ്ടു് മൂന്നും നാലാം തത്ത്വംകൊണ്ടു് നാലും അഞ്ചാം തത്ത്വംകൊണ്ടു അഞ്ചും പ്രാണായാമങ്ങളേച്ചെയ്തു്, വാസുദേവാദികാഃ മൂർത്തീഃ സൃജതു – വാസുദേവസങ്കർഷണപ്രദ്യുമ്നാനിരുദ്ധനാരായണന്മാരാകുന്ന അഞ്ചു മൂർത്തികളേയും ഉണ്ടാക്കു. പൂർണ്ണജ്ഞാനകൃതേഃ പ്രജാപതിസമാഖ്യാനാത് നാരായണാത് – പൂർണ്ണജ്ഞാനക്രിയകളോടും കൂടി പ്രജാപതി എന്ന പേരോടും കൂടിയിരിക്കുന്ന നാരായണൻപക്കൽനിന്നു്; പ്രണവതഃ അപൂർവം അംഭഃ സൃജേത് – പ്രണവപ്രാണായാമം ചെയ്തു് കാരണജലത്തെ ഉണ്ടാക്കു.

തയോരപൂർവ്വാംഭസി ഭൂമിബീജതഃ
പരേഷ്വപി പ്ലാവനവാരി ഭാവയേത
തദ്ബുദ്ബുദാഭം ജഗദണ്ഡമുത്ഥിതം
ഭൂതാത്മകം തദ്ദ്യുതിമദ്ധിരണ്മയം. ൩൯

തയോഃ അപൂർവ്വാംഭസി - വിഷ്ണുവിങ്കലും ദുർഗയിങ്കലും അകാരണജലത്തുങ്കലും, പരേഷു പ്ലാവനവാരി അപി - ശിവാദി അഞ്ചു ദേവന്മാരിലും പ്ലാവനജലത്തുങ്കലും, ഭൂമിബീജതഃ - ലം ബീജംകൊണ്ടു് അഞ്ചു പ്രാണായാമങ്ങളെ ചെയ്തു്, തദ്ബുദ്ബുദാഭം - ആ ജലത്തുങ്കലെ കുമിളപോലെ, ഭൂതാത്മകം ദ്യുതിമത് - പഞ്ചഭൂതാത്മകമായി ഏററവും പ്രകാശത്തോടുകൂടി, ഹിരണ്മയം ജഗദണ്ഡം - സ്വർണ്ണമയമായിരിക്കുന്ന ബ്രഹ്മാണ്ഡത്തെ, ഉത്ഥിതം ഭാവയേത് - ഉണ്ടായപ്രകാരം ധ്യാനിപ്പൂ.

തദേതദണ്ഡം പ്രണവേന ബിംബം
പ്രകല്പ്യ തേനൈവ നിജാത്മനീതാം
തജ്ജീവശക്തിം പ്രതിസംക്രമയ്യ
സതാരശക്ത്യാ പ്രണയേത്തദൈക്യം. ൪൦

ഇവിടെ ബ്രഹ്മാണ്ഡത്തിന്റെ പഞ്ചഭൂതങ്ങളെ ഉണ്ടാക്കുന്നതിന്നു് തന്റെ തന്റെ പഞ്ചതത്വങ്ങളെക്കൊണ്ടു് ഏകദ്വിത്രിചതുഷ്പഞ്ചപ്രാണായാമങ്ങളെച്ചെയ്തു് പഞ്ചഭൂതങ്ങളെ സൃഷ്ടിക്കുന്നു ചിലർ പിന്നെ; തത് അണ്ഡം ഏതദ്ബിംബം പ്രണവേന പ്രകല്പ്യ - പിന്നെ ഒരിക്കൽ പ്രണവപ്രാണായാമത്തെച്ചെയ്തു് ആ ബ്രഹ്മാണ്ഡത്തെ ഈ ബിംബമായി കല്പിപ്പൂ. പിന്നെയും ഹം എന്നു പ്രാണായാമം ചെയ്തു് സുഷിരീകരണത്തെയും കല്പിപ്പൂ. തേന ഏവ നിജാത്മനീതാം തജ്ജീവശക്തിം പ്രതിസംക്രമയ്യ - പിന്നെ ബിംബഹൃദയത്തുങ്കൽ പത്മമാത്രം പീഠം കല്പിച്ചു് പ്ലുതപ്രണവങ്ങളെക്കൊണ്ടു് ഗന്ധപുഷ്പാക്ഷതങ്ങളെ കൈയിലെടുത്തു മുമ്പിൽ തങ്കൽ യോജിപ്പിച്ചിരിക്കുന്ന ബിംബശക്തിയെ ബിംബത്തുങ്കൽ യോജിപ്പിച്ചു് വ്യാപകാംഗവും ന്യസിച്ചു്, സതാരശക്ത്യാ തദൈക്യം പ്രണയേത് - പ്രണവയുക്തയായ ഭുവനേശ്വരികൊണ്ടു് പ്രാണായാമത്തെച്ചെയ്തു് ആ ജീവശക്തിയെ ബിംബത്തുങ്കൽ യോജിപ്പൂ.

ജീവാദ്യൈഃ സകലേഷു ശൂലിനി ശിവാദ്യൈർവ്വക്ഷ്യമാണക്രമാ-
ത്തത്തത്സർഗ്ഗധിയാ നിയമ്യ മരുതം സൈ്വസ്തത്ത്വമന്ത്രൈഃ
[പൃഥക്
തൽസ്ഥം ജീവമവാപ്തകാപ്തകരണോന്മേഷം വിഭാവ്യാഥ തം
ഷഷ്ട്യാദ്ധ്യത്രിശതദ്ധ്രുവാസുയമനേനാബ്ദോഷിതം ഭാവയേത്.
[൪൭

സകലേഷു ജീവാദ്യൈഃ – എല്ലാ ദേവന്മാരിലും ജീവതത്ത്വം തുടങ്ങീട്ടും, ശൂലിനി ശിവാദ്യൈഃ – ശിവങ്കൽ ശിവതത്ത്വംതുടങ്ങീട്ടും, വക്ഷ്യമാണക്രമാത് – ഇവിടെ പറയുന്ന ക്രമേണ, തത്തത്സർഗ്ഗധിയാ സ്വൈഃ തത്ത്വമന്ത്രൈഃ പൃഥക് അനിലം നിയമ്യ – ശതതത്ത്വങ്ങളുടെ സൃഷ്ടിയെ ധ്യാനിച്ചുംകൊണ്ടു് തന്റെ തന്റെ തത്ത്വങ്ങളേക്കൊണ്ടു് ഒക്കെയും വെവ്വേറേ ഓരോരോ പ്രാവശ്യം പ്രാണായാമങ്ങളെച്ചെയ്തു് തത്ത്വങ്ങളേ ഒക്കെയുമുണ്ടാക്കിയാൽ, തൽസ്ഥം ജീവം അവാപ്തകാപ്തകരണോന്മേഷം വിഭാവ്യ – ആ ബിംബഗതജീവനേ പ്രാപ്തസർവ്വാവയവമായി ധ്യാനിച്ചു്, ഷഷ്ട്യാദ്ധ്യത്രിശതദ്ധ്രുവാസുയമനേന അബ്ദോഷിതം ഭാവയേത് – മുന്നൂററി അറുപതു് ഉരുപ്രണവപ്രാണായാമത്തേച്ചെയ്തു് സംവത്സരോഷിതത്തേയും കല്പിപ്പൂ.

ഫട്കാരാന്തനിരഞ്ജനേന പരിഭിദ്യാണ്ഡം സ്മരേദ്രോദസീ
ഭോദേ തച്ഛകലേ തദന്തരവിരാജന്തം പ്രജാനാം പതിം
ഏനം വിശ്വജനീനമേവ പുരുഷം ധ്യാത്വാ നിയമ്യാനിലം
ലിപ്യാ ന്യസ്യ മന്ത്രദയാദിനിജപീഠന്യാസനിഷ്ഠം ചരേത. ൪൮

ഫട്കാരാന്തനിരഞ്ജനേന അണ്ഡം പരിഭിദ്യ – ഓം ഫട് എന്നു ജപിച്ചു് അണ്ഡഭേദത്തേ കല്പിച്ചു്, തച്ഛകലേ ഉഭേ രോദസീ സ്മരേത്, അണ്ഡത്തിന്റെ ശകലങ്ങളേ രണ്ടിനേയും ദ്യാവാപൃഥിവികളായിട്ടു കല്പിപ്പൂ. തദന്തർവിരാജന്തം ഏനം – അവററിന്റെ ഉള്ളിൽ ബാലാകൃതിയായിട്ടു ശോഭിച്ചിരിക്കുന്ന ദേവനേ, പ്രജാനാം പതിം വിശ്വജനീനം പുരുഷം ഏവ ധ്യാത്വാ – പ്രജാരക്ഷണകർത്താവും പ്രപഞ്ചസൃഷ്ടികർത്താവും ആയിരിക്കുന്ന പുരുഷനായിട്ടുതന്നെ ധ്യാനിച്ചു്, ലിപ്യാ അനിലം നിയമ്യ ന്യസ്യ – ലിപിപ്രാണായാമവും ലിപിന്യാസവും ചെയ്തു്, മന്ത്രദയാദിനിജപീഠന്യാസനിഷ്ഠം ചരേത് – പൂജാപടലത്തിൽ പറയുന്നപോലെ മന്ത്രോദയപ്രാണായാമവും പീഠന്യാസവും ചെയ്വൂ.

മൂലാണുനാസു[1]നിയമം പ്രവിധായ തേന
വ്യാപയ്യ താരപുടിതേന [2]തതസ്രിവാരം
ന്യസ്യാൎണ്ണതത്ത്വമനുവൎണ്ണതദംഗകാനി
യോഗാസനാൎച്ചനമപി പ്രകരോതു തസ്മിൻ. ൪൩

മൂലാണുനാ അസുനിയമം പ്രവിധായ - പിന്നെ മൂലംകൊണ്ടു ഒരു പ്രാണായാമത്തേച്ചെയ്തു, താരപുടിതേന തേന ത്രിവാരം വ്യാപയ്യ - പ്രണവപുടിതമായിരിക്കുന്ന മൂലമന്ത്രംകൊണ്ടു മൂന്നു വ്യാപകത്തേച്ചെയ്തു, തതഃ അൎണതത്ത്വമനുവൎണ്ണതദംഗകാനി ന്യസ്യ - പിന്നീടു മൂലപുടിതലിപിന്യാസവും തത്ത്വന്യാസവും മൂലാക്ഷരന്യാസവും അംഗന്യാസവും ചെയ്തു, ഏതസ്മിൻ യോഗാസനാൎച്ചനം അപി പ്രകരോതു - ആ ബിംബത്തിങ്കൽ പീഠപൂജയേയും ചെയ്വു. ഇവിടെ തത്ത്വസൃഷ്ടികഴിഞ്ഞാൽ സൃഷ്ടിതത്ത്വഹോമത്തിന്റെ സമ്പാതം ബിംബത്തിങ്കൽ സ്പൎശിച്ചു ഒരിക്കൽ തത്ത്വന്യാസവും ചെയ്യണം.

ബിംബേ സമൂൎത്തിയുജി തത്ര പൃഥക് പ്രസൂനൈ-
സ്തത്ത്വാനി താനി മനുവിത് ക്രമശോഽഭിവാഹ്യ
വ്യാപയ്യ തത്ത്വമനുനാ വിതനോതു തേന
തേന പ്രസൂനയജനം സുസമാഹിതാത്മാ. ൪൪

മനുവിത് സുസമാഹിതാത്മാ - മന്ത്രജ്ഞനായിരിക്കുന്ന ആചാൎയ്യൻ സമാഹിതാത്മാവായിട്ടു, സമൂൎത്തിയുജി തത്ര ബിംബേ - മൂൎത്ത്യാവാഹനത്തേച്ചെയ്തു പൂജിച്ചു അൎഘ്യപുഷ്പാഞ്ജലി ചെയ്താൽ, വിദ്യാമൂൎത്തിയേയും ആവാഹിക്കണമെന്നു പക്ഷമുണ്ടെങ്കിൽ അതുംകൂടെ ആവാഹിച്ചു പൂജിച്ചിരിക്കുന്ന ബിംബത്തിങ്കൽ, താനി തത്ത്വാനി ക്രമശഃ അഭിവാഹ്യ എല്ലാവക്കും ജീവതത്ത്വം തുടങ്ങിയുള്ള തത്ത്വങ്ങളേയും ശിവനു ശിവതത്ത്വം തുടങ്ങിയുള്ള തത്ത്വങ്ങളേയും ക്രമേണ ഓരോന്നായിട്ടു ആവാഹിച്ചു, തേന തത്ത്വമനുനാ വ്യാപയ്യ - ആ തത്ത്വംകൊണ്ടു വ്യാപകത്തേയും ചെയ്തു, തേന പ്രസൂനയജനം ച വിതനോതു - ആ തത്ത്വം കൊണ്ടു പുഷ്പങ്ങളെ ആരാധിപ്പൂ.

1. 'യമനം' മൂലപാഠം. 2. 'സുധീഃ'മൂ.പാ.

തത്ത്വമന്ത്രങ്ങളെ പറയുന്നു:—

തത്ത്വാനി ഷട്കൃതിമിതാനി ശിവേ ശിവശ്ച
ശക്തിഃ സദാശിവയുതേശ്വരശുദ്ധവിദ്യേ
മായാ ച കാലനിയതീ ച കലാപ്യശുദ്ധ-
വിദ്യാ ച രാഗപുരുഷൌ ച ഗുണപ്രകൃത്യാ. ൪൫

ശിവേ ഷട്കൃതിമിതാനി തത്ത്വാനി — ശിവങ്കൽ മുപ്പത്തിയാറു തത്ത്വങ്ങൾ ഉണ്ടാകും. അവററ പറയുന്നു: ശിവഃ ശക്തിഃ — ശിവാത്മനേ നമഃ, ശക്ത്യാത്മനേ നമഃ; സദാശിവയുതേശ്വരശുദ്ധവിദ്യേ — സദാശിവാത്മനേ നമഃ ഈശ്വരാത്മനേ നമഃ ശുദ്ധവിദ്യാത്മനേ നമഃ; മായാ കാലനിയതീ — മായാത്മനേ നമഃ കാലാത്മനേ നമഃ നിയത്യാത്മനേ നമഃ; കലാ അശുദ്ധവിദ്യാ — കലാത്മനേ നമഃ അശുദ്ധവിദ്യാത്മനേ നമഃ; രാഗപുരുഷൌ — രാഗാത്മനേ നമഃ പുരുഷാത്മനേ നമഃ, ഗുണപ്രകൃത്യാ ച - ഗുണപ്രകൃത്യാത്മനേ നമഃ ഇങ്ങനെ പതിമ്മൂന്നു തത്ത്വങ്ങൾ.

സബുദ്ധ്യഹംകാരമനാംസി മാത്രാ-
ജ്ഞാനക്രിയാത്മേന്ദ്രിയപഞ്ചകാനി
ഭൂതാനി പഞ്ചേതി സമീരിതാനി
താനീഹ മാത്രാദിഗണാൻ വദാമി. ൪൬

സബുദ്ധ്യഹംകാരമനാംസി — ബുദ്ധ്യാത്മനേ നമഃ, അഹംകാരാത്മനേ നമഃ, മന ആത്മനേ നമഃ ഇതു മൂന്നും: പിന്നെ; മാത്രാഃ - ശബ്ദാദിതന്മാത്രകൾ അഞ്ചും, ജ്ഞാനക്രിയാത്മേന്ദ്രിയപഞ്ചകാനി — പിന്നെ ശ്രോത്രാദിജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും വാഗാദികർമ്മേന്ദ്രിയങ്ങളഞ്ചും; ഭൂതാനി പഞ്ച — ആകാശാദി പഞ്ചഭൂതങ്ങളും ഇങ്ങനെ ഇരുപതു. ഇതി താനി സമീരിതാനി — ഇപ്രകാരം തത്ത്വങ്ങളുടെ ക്രമം പറയപ്പെട്ടു. മാത്രാദിഗണാൻ വദാമി — ഇനി തന്മാത്രാദി അയ്യഞ്ചിനേയും പറയുന്നു:—

ശബ്ദസ്പർശൌ രൂപം രസഗന്ധൌ ചാപി തന്മാത്രാഃ
ശ്രോത്രത്വക്ചക്ഷുരഥോ ജിഹ്വാ ഘ്രാണം ച ബുദ്ധികരണാനി.
[൪൭

വാക്പാണിപാദപായൂപസ്ഥാന്യാനീഹ കർമ്മകരണാനി
ആകാശവായുതേജാംസ്യാപഃ പൃഥിവീ ച പഞ്ചഭൂതാനി. ൪൮

ശബ്ദസ്പർശൌ - ശബ്ദതന്മാത്രാത്മനേ നമഃ സ്പർശതന്മാത്രാത്മനേ നമഃ, രൂപം - രൂപതന്മാത്രാത്മനേ നമഃ രസഗന്ധൌ ച - രസതന്മാത്രാത്മനേ നമഃ ഗന്ധതന്മാത്രാത്മനേ നമഃ, അപി പഞ്ചതന്മാത്രാഃ - ഇതു് അഞ്ചും തന്മാത്രകളായവ. ശ്രോത്രത്വക്ചക്ഷുഃ - ശ്രോത്രാത്മനേ നമഃ ത്വഗാത്മനേ നമഃ ചക്ഷുരാത്മനേ നമഃ, അഥോ ജിഹ്വാ ഘ്രാണം ച - പിന്നെ ജിഹ്വാത്മനേ നമഃ ഘ്രാണാത്മനേ നമഃ; ഇതു് അഞ്ചും, ബുദ്ധികരണാനി - ജ്ഞാനേന്ദ്രിയങ്ങളായവ. വാക്പാണിപാദപായൂപസ്ഥാഖ്യാനി - വാഗാത്മനേ നമഃ പാണ്യാത്മനേ നമഃ പാദാത്മനേ നമഃ പായ്വാത്മനേ നമഃ ഉപസ്ഥാത്മനേ നമഃ, ഇഹ കർമ്മകരണാനി - ഇവിടെ ഈ അഞ്ചും കർമ്മേന്ദ്രിയങ്ങളായവ. ആകാശവായുതേജാംസി - ആകാശാത്മനേ നമഃ വായ്വാത്മനേ നമഃ തേജ ആത്മനേ നമഃ; ആപഃ പൃഥിവീ ച - അബാത്മനേ നമഃ, പൃഥിവ്യാത്മനേ നമഃ; ഇതി പഞ്ചഭൂതാനി - ഇങ്ങനെ പഞ്ചഭൂതങ്ങളായവ.

ഈ തത്വങ്ങൾക്കും ആദി പതിമ്മൂന്നു തത്വങ്ങൾ ഉണ്ട് എന്ന പക്ഷത്തെ പറയുന്നു:—

നാദം ബിന്ദുസദാശിവൌ പ്രഥമതോഽതഃ ശുദ്ധവിദ്യാഭിധം
തത്വം പഞ്ചമമാത്മതത്വമഥ മായാകാലതത്വേ കലാം
തത്വാന്യത്ര സമാമനന്തി നിയതിം ചാശുദ്ധവിദ്യാം പരേ
രാഗാവ്യക്തഗുണാത്മകാന്യഥ ച ബുദ്ധ്യാദിത്രയോവിംശതിം. [൪൯

പരേ - മററു ചില ആചാര്യന്മാർ, അത്ര പ്രഥമതഃ - ഈ തത്വത്തുകൾ ആദിയ്ക്കു്, നാദം - നാദാത്മനേ നമഃ, ബിന്ദുസദാശിവൌ - ബിന്ദ്വാത്മനേ നമഃ സദാശിവാത്മനേ നമഃ - അതഃ ശുദ്ധവിദ്യാഭിധം തത്വം - പിന്നെ ശുദ്ധവിദ്യാത്മനേ നമഃ, പഞ്ചമം ആത്മതത്വം - അഞ്ചാമത്തേതു് ആത്മതത്വാത്മനേ നമഃ, അഥ മായാകാലതത്വേ - പിന്നെ മായാത്മനേ നമഃ കാലതത്വാത്മനേ നമഃ, കലാം - കലാത്മനേ നമഃ, നിയതിം - നിയത്യാത്മനേ നമഃ, അശുദ്ധവിദ്യാം - അശുദ്ധവിദ്യാത്മനേ നമഃ, രാഗാവ്യക്തഗുണാത്മകാനി - രാഗാത്മനേ നമഃ അവ്യക്താത്മനേ നമഃ ഗുണപ്രകൃത്യാത്മനേ നമഃ - അഥ ബുദ്ധ്യാദിത്രയോവിംശതിം - ആദി പതിമ്മൂന്നു കഴിഞ്ഞാൽ ബുദ്ധ്യാഹംകാരാദിപൃഥിവ്യന്തം; തത്വാനി ആമനന്തി - തത്വങ്ങളെ ഇങ്ങനെ കല്പിക്കുന്നു ചിലർ.

അനന്തരം തത്ത്വങ്ങളുടെ ബീജാക്ഷരങ്ങളെ പറയുന്നു:—

നാദഃ ശിവേ ക്ഷാദികപശ്ചിമാനി
ശേഷേഷു ബീജാന്യഥവാഽണവർണ്ണൈഃ
ശുദ്ധേഷു ഹൌം ഹ്രീമജപാഹസൌ ച
ഷാദ്യന്യത്രൈഗുണികേ ത്രിദീർഘം. ൧൦

ശിവേ നാദഃ - ശിവതത്ത്വത്തിന്നു ഹൌം എന്നു് പ്രാസാദമന്ത്രം ബീജം. ശേഷേഷു ക്ഷാദികപശ്ചിമാനി - പിന്നെ ശക്തിതത്ത്വം തുടങ്ങി പൃഥിവീതത്ത്വം കഴിവോളമുള്ള മുപ്പത്തിയഞ്ചു തത്ത്വങ്ങൾക്കു് ക്ഷം ളം ഹം എന്നു തുടങ്ങി കീഴ്പ്പോട്ടു് ഗം ഖം കം എന്നു കഴിവോളമുള്ള മുപ്പത്തിയഞ്ചു് അക്ഷരങ്ങൾ ബീജങ്ങൾ. അഥവാ - എന്നിട്ടു പക്ഷാന്തരം; ശുദ്ധേഷു അണവർണ്ണൈഃ ഹൌം ഹ്രീം സം ഹസൌ ച - ശുദ്ധവിദ്യയാകുന്ന അഞ്ചാമത്തെ തത്ത്വത്തോളം നം ഹൌം മം ഹ്രീം ശിം നം വാം യം ഹം സഃ ഇങ്ങനെ പഞ്ചാക്ഷരത്തിന്റെ അക്ഷരങ്ങളോടും കൂടി ഹൌമാദി അഞ്ചു ബീജങ്ങൾ. അന്യത്ര ഷാദി - പിന്നെ മായാതത്ത്വം തുടങ്ങി മുപ്പത്തിയൊന്നിനും ഷം എന്നു തുടങ്ങി കം എന്നു കഴിവോളം മുമ്പിൽ പറഞ്ഞതുതന്നെ. ത്രൈഗുണികേ ത്രിദീർഘം - ഗുണപ്രകൃതിയ്ക്കു് ഭാം ഭീം ഭൂം എന്നു മൂന്നു ദീർഘാച്ചുകൾ കൂടീട്ടു വേണം.

ജീവപ്രാണൌ പുംസ്പ്രകൃത്യന്യസംജ്ഞൌ
ബുദ്ധ്യാദീനി സ്യുസ്ത്രയോവിംശതിശ്ച
തത്ത്വാനീത്യന്യേഷു തത്ത്വോന്മിതാനി
ബീജാന്യേഷാം മാദികാന്താക്ഷരാണി. ൧൧

അന്യേഷു - വിഷ്ണു മുതലായി ആറു ദേവന്മാരിലും, പുംസ്പ്രകൃത്യന്യസംജ്ഞൌ ജീവപ്രാണൌ - പുരുഷതത്ത്വത്തിന്റെയും പ്രകൃതിതത്ത്വത്തിന്റെയും വേറായിട്ടു ജീവതത്ത്വവും പ്രാണതത്ത്വവും ആദിക്കു വരും. ജീവാത്മനേ നമഃ പ്രാണാത്മനേ നമഃ എന്നു തത്ത്വങ്ങൾ. ബുദ്ധ്യാദീനി ത്രയോവിംശതിഃ ച സ്യുഃ - പിന്നെ ബുദ്ധ്യാത്മനേ നമഃ എന്നു തുടങ്ങി, പൃഥിവ്യാത്മനേനമഃ എന്നു കഴിവോളം ഇരുപത്തിമൂന്നു തത്ത്വങ്ങളും ഭവിക്കും. ഇതി

തത്ത്വോപാന്മിതാനി തത്ത്വാനി - ഇപ്രകാരം ഇരുപത്തിയഞ്ചു തത്ത്വങ്ങൾ. ഏഷാം മാദികാന്താക്ഷരാണി ബീജാനി - ഈ തത്ത്വങ്ങൾക്കു് മ എന്നു തുടങ്ങി കീഴ്പോട്ടു ക എന്നു കുറി വോളം ഇരുപത്തിയഞ്ചു ബീജങ്ങളും ഭവിക്കും. ഈ തത്ത്വങ്ങൾക്കു് ബീജാനന്തരത്തിങ്കൽ 'നമഃ പരായ' എന്നു് എല്ലാററിനും വേണം. ശിവങ്കൽ നമഃ ശിവായ എന്നു വേണം. പിന്നെ തത്ത്വങ്ങളും കൂട്ടിക്കൊള്ളണം.

ഹൃത്പുണ്ഡരീകമിതശം ഹം സം രമിതാനി മണ്ഡലാന്യഖിലേ
സ്യുഃ സൂര്യസോമവഹ്ന്യാദീന്യൎക്കവികാരദിക്കലാവന്തി. ൧൨

അഖിലേ - സർവ്വദേവന്മാരിലും, ഇതശം ഹൃത്പുണ്ഡരീകം- ശം നമഃ പരായ ഹൃത്പുണ്ഡരീകാത്മനേ നമഃ; ഹം സം രം ഇതാനി സൂര്യസോമവഹ്ന്യാദീനി മണ്ഡലാനി അൎക്കവികാരദിക്കലാവന്തി സ്യുഃ - ഹം നമഃ പരായ സൂര്യമണ്ഡലായ ദ്വാദശകലാത്മനേ നമഃ, സം നമഃ പരായ സോമമണ്ഡലായ ഷോഡശകലാത്മനേ നമഃ, രം നമഃ പരായ വഹ്നിമണ്ഡലായ ദശകലാത്മനേ നമഃ ഇങ്ങനെ നാലു തത്ത്വങ്ങൾ ഭവിക്കും. ശിവങ്കൽ നമഃ ശിവായ എന്നുകൂടി കൂട്ടിക്കൊള്ളണം.

പ്രാഞ്ച്യേവ പഞ്ച പരമേഷ്ഠിമുഖാനി വിഷ്ണൗ
സേശാദികാനി ശിവശാർങ്ഗിണി താന്യഥ സ്യുഃ
ശ്രേഷ്ഠാദികാനി മഹിഷഘ്നി ശാന്ത്യതീതാ-
ഖ്യാദീനി ശേഷവിബുധേഷ്വിഹ തത്ത്വകാനി. ൧൩

വിഷ്ണൗ പ്രാഞ്ചി പരമേഷ്ഠിമുഖാനി - വിഷ്ണുവിങ്കൽ 'ഷോന്നമഃ പരായ പരമേഷ്ഠ്യാത്മനേ' ഇത്യാദി മുമ്പിൽ പറഞ്ഞ പഞ്ചതത്ത്വങ്ങളും, ശിവശാർങ്ഗിണി സേശാദികാനി താനി - ശങ്കരനാരായണങ്കൽ 'ഹ്രാം ഹ്രൈം ഷോം നമഃ പരായ ഈശാനായ പരമേഷ്ഠ്യാത്മനേ' ഇത്യാദി അഞ്ചും, മഹിഷഘ്നി ശ്രേഷ്ഠാദികാനി - ദുർഗ്ഗയിങ്കൽ 'ഷോന്നമഃ പരായ ശ്രേഷ്ഠാശക്ത്യാത്മനേ' ഇത്യാദി അഞ്ചും, ശേഷവിബുധേഷു - തൻെറ തൻെറ ബീജങ്ങളോടുകൂടി ശാന്ത്യതീതാത്മനേ ഇത്യാദി ശിവാദി നാലു ദേവന്മാരിലും പഞ്ചതത്ത്വങ്ങൾ, ഇഹ തത്ത്വാനി സ്യുഃ - ഇവിടെ തത്ത്വങ്ങൾ ഭവിക്കും.

സാഗ്നിമനുസ്വരബിന്ദുസ്സരിതാന്ത്യർണ്ണൈകബീജമജിതാദൌ
കഥചിത് കോപമയം ച സ്യാദന്തേ നാരസിംഹമപി തത്ത്വം.
[ ൧൪

അജിതാദൌ കഥചിത് – വിഷ്ണുവിങ്കലും ദുർഗ്ഗയിങ്കലും ശങ്കരനാരായണനിലും, അന്തേ – ഒടുക്കത്ത്, സാഗ്നിമനുസ്വരബിന്ദുസ്സരിതാന്ത്യർണ്ണൈകബീജം – രേഫത്തോടും ഔകാരത്തോടും അനുസ്വാരത്തോടും കൂടിയ ഒടുക്കത്തെ അക്ഷരം 'ക്ഷ്റൌം' എന്ന ബീജാക്ഷരയുക്തമായി; കോപമയം നാരസിംഹമപി തത്ത്വം സ്യാത് – 'ക്ഷ്റൌന്നമഃ പരായ കോപതത്ത്വാത്മനേ നൃസിംഹായ നമഃ' എന്ന കോപതത്ത്വം ഭവിക്കും.

സ്വമൂലഷഷ്ഠവർണ്ണേന യുക്തം ക്ഷേത്രജ്ഞസംജ്ഞിതം
പഞ്ചതത്ത്വാന്തതോ യോജ്യം തത്ത്വം ശരവണോദ്ഭവേ. ൧൫

ശരവണോദ്ഭവേ – സുബ്രഹ്മണ്യങ്കൽ, പഞ്ചതത്ത്വാന്തതഃ – പഞ്ചതത്ത്വത്തിന്റെ ഒടുക്കത്തുങ്കൽ, സ്വമൂലഷഷ്ഠവർണ്ണേന യുക്തം – മന്നമഃ പരായ എന്നും, ക്ഷേത്രജ്ഞസംജ്ഞിതം തത്ത്വം യോജ്യം – ക്ഷേത്രജ്ഞതത്ത്വാത്മനേ നമഃ എന്നും കൂട്ടിക്കൊള്ളണം.

തത്ത്വോപോദ്ബലകേന സ്വകീയമഹസാ സുയോജ്യ മൂലേന
ത്രിർവ്യാപ്യ തത്ത്വകാനി സ്വമൂലവർണ്ണാംഗകാനി ച ന്യസ്യേത്.
[ ൧൬

തത്ത്വോപോദ്ബലകേന സ്വകീയമഹസാ മൂലേന സുയോജ്യ – ഈ തത്ത്വങ്ങളെ ആവാഹിച്ചിരിക്കുന്ന ചൈതന്യത്തോട തന്റെ തന്റെ മൂലമാവാഹിച്ച് ആവാഹനമുദ്രകളെ കാട്ടി, ത്രിഃ വ്യാപ്യ തത്ത്വകാനി സ്വമൂലവർണ്ണാംഗകാനി ച ന്യസ്യേത് – മൂന്നു വ്യാപകങ്ങളേച്ചെയ്തു ഈ തത്ത്വങ്ങളേയും മൂലാക്ഷരാംഗങ്ങളേയും ന്യസിപ്പൂ.

സർവ്വാംഗീണം പ്രകൃതിചരമം ബുദ്ധിപൂർവ്വത്രയം ഹൃ-
ന്മദ്ധ്യേ ശബ്ദാദികഗുണഗണം കാസ്യഹൃദ്ഗുഹ്യപാദ

സ്വീയേ സ്വീയേ ന്യസേത്തു ച പദേ ശ്രോത്രവാഗാദികാക്ഷ-
ഗ്രാമം വ്യോമാദികമപി ഗണം കാസ്യഹൃദ്ഗുഹ്യപത്സു. ൩ ൬

പ്രകൃതിചരമം സർവാംഗീണം-ശിവങ്കൽ പ്രകൃതിതത്ത്വം കഴിവോളമുള്ള പതിമൂന്നു തത്ത്വങ്ങളും, വിഷ്ണുവിങ്കൽ പ്രാണതത്ത്വാന്തം രണ്ടും വ്യാപകമായി സർവാംഗങ്ങളിലും ന്യസിപ്പൂ. ഹൃന്മദ്ധ്യേ ബുദ്ധിപൂർവ്വത്രയം-എല്ലാവരിലും ഹൃദയത്തിങ്കൽ ബുദ്ധ്യാദിമൂന്നു തത്ത്വങ്ങളേയും, കാസ്യഹൃദ്ഗുഹ്യപത്സു ശബ്ദാദിഗുണഗണം - ശിരസ്സിലും മുഖത്തിലും ഹൃദയത്തിലും ഗുഹ്യത്തിലും പാദാഗ്രങ്ങളിലും ശബ്ദസ്പർശാദി അഞ്ചിനേയും, സ്വീയേ സ്വീയേ പദേ ശ്രോത്രവാഗാദികാക്ഷഗ്രാമം - തന്റെ തന്റെ സ്ഥാനങ്ങളിൽ ശ്രോത്രാദിജ്ഞാനേന്ദ്രിയങ്ങളും വാഗാദികർമ്മേന്ദ്രിയങ്ങളും, കാസ്യഹൃദ്ഗുഹ്യപത്സു - വ്യോമാദികം ഗണം അപി ച ന്യസേത്തു - ശിരോവദനഹൃദയഗുഹ്യപാദാഗ്രങ്ങളിൽ ആകാശാദി അഞ്ചിനേയും ന്യസിപ്പൂ.

ഹൃത്പുണ്ഡരീകാദിചതുഷ്കമത്ര
ഹൃദീഷുതത്ത്വാനി ച കാദികാനി
കോപാണ്ഡനാ വ്യാപക മതദഹേ
ക്ഷേത്രജ്ഞതത്ത്വേന ഗുഹേ ച കുര്യാത്. ൩ ൭

ഹൃദി - ഹൃത്പുണ്ഡരീകാദിചതുഷ്കം - ഹൃദയത്തിങ്കൽ ഹൃത്പുണ്ഡരീകാദി നാലുതത്ത്വങ്ങളേയും, കാദികാനി ഇഷുതത്ത്വാനി - ശിരോവദനഹൃദയഗുഹ്യപാദാഗ്രങ്ങളിൽ പഞ്ചതത്ത്വങ്ങളേയും ന്യസിപ്പൂ. ഏതദഹേ കോപാണ്ഡനാ വ്യാപകം- വിഷ്ണ്വാദി മൂവർക്കും കോപതത്ത്വംകൊണ്ടു വ്യാപകത്തേയും, ഗുഹേ ക്ഷേത്രജ്ഞതത്ത്വേന ച കുര്യാത് - സുബ്രഹ്മണ്യങ്കൽ ക്ഷേത്രജ്ഞതത്ത്വംകൊണ്ടു വ്യാപകത്തേയും ചെയ്വൂ.

തസ്മിൻ വ്യാസസമാസാത്മകൈർന്നിജൈഃ പഞ്ചതത്ത്വൈകൈർ [മന്ത്രീ
പരികല്പ്യ ലിംഗദേഹം വ്യാപ്യ കരോതു സ്വമന്ത്രമഹിതമപി.
[ ൩ ൮

മന്ത്രീ - വ്യഷ്ട്യാവാഹനയുടേയും സമഷ്ട്യാവാഹനയുടേയും മന്ത്രങ്ങളേ ഉപദേശക്രമേണ അറിഞ്ഞിരിക്കുന്ന ആചാര്യൻ,

തസ്മിൻ - സ്ഥൂലാത്മകമായിരിക്കുന്ന തത്ത്വാവാഹനം ചെയ്തിരിക്കുന്ന ബിംബത്തുങ്കൽ, വ്യസ്തസമസ്താത്മകൈഃ നിജൈഃ പഞ്ചതത്ത്വകൈഃ അംഗദേഹം പരികല്പ്യ - വ്യഷ്ടിസ്വരൂപമായിട്ടും സമഷ്ടിസ്വരൂപമായിട്ടും ഇരിക്കുന്ന തന്റെ പഞ്ചതത്ത്വങ്ങളെക്കൊണ്ട് സൂക്ഷ്മശരീരമായിട്ട് ആവാഹനകളേച്ചെയ്ത്, വ്യാപ്യ സ്വമന്ത്രമഖിലമപി കരോതു - വ്യാപകമന്ത്രംകൊണ്ട് വ്യാപകവും മൂലാക്ഷരന്യാസങ്ങളും ചെയ്ത് വെവ്വേറെ പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ.

താരോപചാരസഹിതേന നിജേന മൂലേ-
നാവാഹ്യ തത്ര പരിദർശ്യ തദീയമുദ്രാഃ
വ്യാപ്യാമുനാ ന്യസതു മൂലഷഡംഗകാദ്യം
സംപൂജയേച്ച കഥയാമി ഷഡധ്വനോഽഥ ൩൦

തത്ര താരോപചാരസഹിതേന നിജേന മൂലേന ആവാഹ്യ - ആ ബിംബത്തുങ്കൽ പ്രണവത്രയോപചാരങ്ങളോടുകൂടിയ തന്റെ മൂലംകൊണ്ട് ആവാഹിച്ച്, തദീയമുദ്രാഃ പരിദർശ്യ - ആവാഹനാദി മുദ്രകളേയും കാട്ടി, അമുനാ വ്യാപ്യ - മൂലംകൊണ്ട് വ്യാപകത്രയത്തേയും ചെയ്ത്, മൂലഷഡംഗകാദ്യം ന്യസതു സംപൂജയേത് ച - തന്റെ തന്റെ മൂലമന്ത്രഗ്രാഹ്യമായിരിക്കുന്ന ഷഡംഗന്യാസാദിയേ ചെയ്ത് അർഘ്യാദ്യുപചാരങ്ങളേക്കൊടുത്ത് സപരിവാരമായി പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയേയും ചെയ്വൂ. അഥ ഷഡധ്വാനഃ കഥയാമി - അനന്തരം ഞാൻ ഷഡധ്വന്യാസത്തേ പറയുന്നു. ഇങ്ങനെ ധ്യാനാധിവാസക്രിയ.

അർത്ഥാഃ കലാതത്ത്വജഗത്സ്വരൂപാഃ
ശാബ്ദാസ്ത്രയോ വർണപദാണുരൂപാഃ
ഏതേ ഷഡധ്വാന ഇഹാഖിലേഷു
ദൈവൈഃ സ്മൃതാസ്തത്ത്വകലാക്രമാത്തേ. ൩൧

കലാതത്ത്വജഗത്സ്വരൂപാഃ - കലകളും തത്ത്വങ്ങളും ഭുവനങ്ങളും ഈ മൂന്നും, അർത്ഥാഃ - അർത്ഥപ്രധാനങ്ങൾ. വർണപദാണുരൂപാഃ ത്രയഃ ശാബ്ദാഃ - വർണങ്ങളും പദങ്ങളും മന്ത്രവും ഈ മൂന്നും ശബ്ദപ്രധാനങ്ങൾ. ഏതേ അഖിലേഷു ഷഡധ്വാനഃ സ്മൃതാഃ - ഇവയാറും സകലദേവന്മാരിലും ഷഡധ്വാക്കളായി

പറയപ്പെട്ടു. അഥ ഏകൈകേ തത്വകലാക്രമാത് സ്മൃതാഃ - ചില ആചാര്യന്മാരാൽ ആ ഷഡദ്ധ്വാക്കളും തത്വം കലാ ഇങ്ങനെ ക്രമമായിട്ടും പറയപ്പെട്ടു.

ഹൌമാദിശേഷതത്വപ്രഥമകഥിതബീജൈഃ ക്രമാച്ഛാന്ത്യതീതാം
ശാന്തിം വിദ്യാം പ്രതിഷ്ഠാം ന്യസതു ച സകലാദ്യാത്മനേ ഏന്നി
[വൃത്തിം
കാദിസ്ഥാനേ കലാദ്ധ്വായമഖിലവിബുധേഷു ക്രമാത് പഞ്ചകം ത-
ന്നാദാത്മാദ്യൈർന്നതേഃ പ്രാങ്നരകജിതി യുതം വാസുദേവാദിഭി-
[ശ്ച. ന്യ.

അഖിലവിബുധേഷു - സകലദേവന്മാരിലും, ഹൌമാദിശേഷതത്വപ്രഥമകഥിതബീജൈഃ - ഹൌം ഹ്യൈം ഹ്രൂം ഹ്രീം ഹ്ളാം ഇങ്ങനെ ശിവൻെറ പഞ്ചതത്വങ്ങളിൽ പറഞ്ഞ ബീജങ്ങളോടുകൂടീട്ട്, ശാന്ത്യതീതാം ശാന്തിം വിദ്യാം പ്രതിഷ്ഠാം നിവൃത്തിം സകലാദ്യാത്മനേ ഏന്ന് - ശാന്ത്യതീതകലാത്മനേ നമഃ ശാന്തികലാത്മനേ നമഃ വിദ്യാകലാത്മനേ നമഃ പ്രതിഷ്ഠാകലാത്മനേ നമഃ നിവൃത്തികലാത്മനേ നമഃ ഈ അഞ്ചിനേയും കാദിസ്ഥാനേ ന്യസതു - ശിരോവദനഹൃദയഗുഹ്യപാദാഗ്രങ്ങളിൽ ന്യസിപ്പൂ. അയം കലാദ്ധ്വാ-ഇതു കലാദ്ധ്വാവ്. നരകജിതി തത് പഞ്ചകം നതേഃ പ്രാക് നാദാത്മാദ്യൈഃ വാസുദേവാദിഭിഃ ച യുതം - വിഷ്ണുവിങ്കൽ ഈ അഞ്ചിനേയും നാദാത്മാദികളോടും വാസുദേവാദികളോടും കൂടി ന്യസിക്കണം. ഹൌം ശാന്ത്യതീതകലാത്മനേ നാദാത്മനേ വാസുദേവായ നമഃ ഹൈം ശാന്തികലാത്മനേ ബിന്ദ്വാത്മനേ സങ്കർഷണായനമഃ ഹ്രൂം വിദ്യാകലാത്മനേ മകാരാത്മനേ പ്രദ്യുമ്നായ നമഃ ഹ്രീം പ്രതിഷ്ഠാകലാത്മനേ ഉകാരാത്മനേ/നിരുദ്ധായ നമഃ ഹ്ളാം നിവൃത്തികലാത്മനേ അകാരാത്മനേ നാരായണായ നമഃ; ഈ അഞ്ചിനും നമഃ പരായ എന്ന കൂട്ടീട്ടും പക്ഷമുണ്ട്.

തത്വാനാം രസകൃത്യാ ശരകൃത്യാ വാത്ര തത്വാദ്ധ്വാ
വർണ്ണാദ്ധ്വാ ച സമിഷ്ടഃ പഞ്ചാശദ്വർണ്ണവിന്യാസഃ. ന്യ.

തത്വാനാം രസകൃത്യാ ശരകൃത്യാ വാ അത്ര തത്വാദ്ധ്വാ- ഇവിടെ ശിവങ്കൽ മുപ്പത്തിആറു തത്വങ്ങളെക്കൊണ്ടും ശേഷമെല്ലാവക്കും പഞ്ചവിംശതിതത്വങ്ങളെക്കൊണ്ടുമുള്ള തത്വന്യാസം തന്നെ തത്വാദ്ധ്വാവ് ആകുന്നതു്. പഞ്ചാശദ്വർണ്ണവി

ന്യാസഃ വർണ്ണാദ്ധ്വാ ച സമിഷ്ടഃ - മുമ്പുപറഞ്ഞതായ ലിപിന്യാസം തന്നെ വർണ്ണാദ്ധ്വാവ് ആകുന്നത്.

ഗാം ഗീം ഗൂം ഗണരാജി വഹ്നിഭുവി വാം വീം വൂം പ്രഭാവല്ലഭേ
ഹ്രാം ഹ്രീം ഹ്രൂമിതി വർണ്ണകൈരപരൈരീശേഽഖിലേ വാഥ തൈഃ
വ്യാപ്ത്യാ ന്യസ്യ ഭൂർഭുവഃ സ്വരിതി മന്ത്രാനത്ര ലോകാത്മനേ
ഹൃല്ലക്ഷ്യാംശ്ചരണാന്തരാദിവദനാന്തം ചൈഷ ലോകാത്മകഃ. ൩൪

ഗണരാജി ഗാം ഗീം ഗൂം - ഗണപതിയിങ്കൽ ഗാം ഗീം ഗൂം എന്നും, വഹ്നിഭുവി വാം വീം വൂം - സുബ്രഹ്മണ്യങ്കൽ വാം വീം വൂം എന്നും, പ്രഭാവല്ലഭേ ഹ്രാം ഹ്രീം ഹ്രൂം - (ശാസ്താവിൽ ഹ്രാം ഹ്രീം ഹ്രൂം) എന്നും, ഈശേ അപരൈഃ വർണ്ണകൈഃ - ശിവങ്കൽ അം ഉം മം എന്നും ഉള്ള പ്രണവാക്ഷരങ്ങളും, അഖിലേ തൈഃ വാ വാ - എല്ലാവരിലും പ്രണവാക്ഷരങ്ങളായിട്ടുമാം. ഈ ബീജങ്ങളോടു കൂടീട്ട് 'ലോകാത്മനേ ഹൃല്ലക്ഷ്യാൻ ഭൂർഭുവഃ സ്വഃ' ഇതി മന്ത്രാൻ - അം ഭൂർലോകാത്മനേ നമഃ, ഉം ഭുവർലോകാത്മനേ നമഃ, മം സ്വർല്ലോകാത്മനേ നമഃ ഇങ്ങനെ മൂന്നു മന്ത്രങ്ങളെ; ചരണാന്തരാദിവദനേഷു വ്യാപ്ത്യാ ന്യസ്യ - കാലുകളിലും കട്യാദികണ്ഠാന്തവും മുഖത്തുങ്കലും വ്യാപകമായിട്ടു ന്യസിപ്പൂ. ഗണപതിക്ക് ഗാം ഭൂർലോകാത്മനേ ഇത്യാദി. സുബ്രഹ്മണ്യന്നു വാം ഭൂർലോകാത്മനേ ഇത്യാദി. ശാസ്താവിങ്കൽ ഹ്രാം ഭൂർലോകാത്മനേ ഇത്യാദിയുമാം. ഏഷ ലോകാത്മകഃ അദ്ധ്വാ - ഇതു ഭുവനാദ്ധ്വാവ്. ഇതു കഴിഞ്ഞാൽ വർണ്ണാദ്ധ്വാവിനെ പറഞ്ഞതുപോലെയും ന്യസിക്കണം.

ന്യസേത് കടിദ്വ്യൂരുസജാനുജംഘാ-
ഗുല്ഫാംഗുലീപാദതലേഷ്വവിഭ്യാം
തഥാ സുനിഭ്യാം ച മഹാരസാഭ്യാം
തലാനി പാതാലമപി ക്രമേണ. ൩൫

കടിദ്വ്യൂരുസജാനുജംഘാഗുല്ഫാംഗുലീപാദതലേഷു - കടിദ്വയപാർശ്വത്തുങ്കലും തുട രണ്ടിലും മുട്ടു രണ്ടിലും ജംഘ രണ്ടിലും കാൽചുവടു രണ്ടിലും വിരല്കൾ രണ്ടിലും ഉള്ളംകാലു രണ്ടിലും കൂടെ ഏഴു സ്ഥാനങ്ങളിൽ, അവിഭ്യാം സുനിഭ്യാം മഹാരസാഭ്യാം തലാനി പാതാലം അപി ക്രമേണ ന്യസ്യേത് - അതലായ

നമഃ വിതലായ നമഃ സുതലായ നമഃ നിതലായ നമഃ മഹാതലായ നമഃ രസാതലായ നമഃ പാതാളായ നമഃ ഇങ്ങനെ ഏഴിനേയും ക്രമേണ ന്യസിപ്പൂ.

ഭൂരാദിസത്യചരമാനപി സപ്തലോകാ-
നാധാരനാഭിഹൃദയേഷു ഗളാസ്യയോശ്ച
മദ്ധ്യേഭ്രു മൂർദ്ധനി ച വിന്യസതു ദപിസപ്ത-
ലോകാത്മകോഽയമജിതേ കചചിദന്യതശ്ച. ൩൫

ആധാരനാഭിഹൃദയേഷു ഗളാസ്യയോഃ ച മദ്ധ്യേഭ്രു മൂർദ്ധനി ച - മൂലാധാരത്തുങ്കലും നാഭിയിങ്കലും ഹൃദയത്തുങ്കൽ കഴുത്തുങ്കലും മുഖത്തുങ്കലും ഭ്രൂമദ്ധ്യത്തുങ്കലും തലയിലും ഈ ഏഴു സ്ഥാനങ്ങളിൽ, ഭൂരാദിസത്യചരമാൻ സപ്തലോകാൻ അപി വിന്യസതു - ഭൂർല്ലോകാത്മനേ നമഃ ഭുവർല്ലോകാത്മനേ നമഃ സ്വർല്ലോകാത്മനേ നമഃ മഹർല്ലോകാത്മനേ നമഃ ജനലോകാത്മനേ നമഃ തപോലോകാത്മനേ നമഃ സത്യലോകാത്മനേ നമഃ ഈ ഏഴു ലോകങ്ങളേയും ന്യസിപ്പൂ. അജിതേ അന്യതഃ കചചിത് ച അയം ദപിസപ്തലോകാത്മകഃ - വിഷ്ണുവിങ്കലും ദുർഗയിങ്കലും ശങ്കരനാരായണങ്കലും ഈ ചതുർദശഭുവനങ്ങളെ ന്യസിക്കണം.

തുരീയപൂർവ്വാണി ഹരാവുമേശേ
വ്യോമാണുജാതാനി നിസുംഭഹന്ത്ര്യാം
ജാതാദിജാതാനി പദാദ്ധ്യനി സ്യുഃ
പദാനി ശേഷേഷു ജിനാർണജാനി. ൩൬

ഹരൌ തുരീയപൂർവ്വാണി - വിഷ്ണുവിങ്കൽ തുരീയപദാത്മനേ ഇത്യാദി നാലും, ഉമേശേ വ്യോമാണുജാതാനി - ശിവങ്കൽ മഹാവ്യോമവ്യാപിയുടെ പദങ്ങളും, നിസുംഭഹന്ത്ര്യാം ജാതാദിജാതാനി - ദുർഗയിങ്കൽ ജാതവേദസേ ഇത്യാദിയുടെ പദങ്ങളും, ശേഷേഷു ജിനാർണജാനി പദാനി - ശേഷം ശങ്കരനാരായണാദികളിൽ തന്റെ ഗായത്രിയുടെ പദങ്ങളും, പദാദ്ധ്യനി സ്യുഃ - പദാദ്ധ്യാവിങ്കൽ ഭവിക്കും.

പാദാജ്ജീവപരാത്മശക്തിമപരം കൃത്വാ ഹൃദഃ കണ്ഠതോ
ജാഗ്രത്സ്വപ്നസുഷുപ്തിഭിഃ സഹ തുരീയേണാപി യുക്തം ക്രമാത്
ന്യസ്യേദ്വ്യാപ്യ പദാത്മനേഽർണമനിരുദ്ധാദ്യൈശ്ചതുർത്ഥീനമോ-
ന്വിതൈശ്ചേതി ലയേ തുരീയമനുപൂർവ്വശ്ചോദയേഽയം ക്രമഃ. ൩൭

ജീവപരാത്മശക്തിമപരം-ഓം ഹ്രീം ഹംസഃ സോഽഹം സ്വാഹാ എന്ന് ആത്മാഷ്ടാക്ഷരമന്ത്രം. ഇതിന്റെ ഈരണ്ടു അക്ഷരങ്ങളോട്ടകൂടി ഇരിക്കമാറ്; ജാഗ്രത്സ്വപ്നസുഷുപ്തിഭിഃ തുരീയേണ അപി യുക്തം - ജാഗ്രത് എന്നും സ്വപ്നം എന്നും സുഷുപ്തി എന്നും തുരീയ എന്നും കൂട്ടി, പദാത്മനേ അന്നും - പിന്നെ ഈ നാലിന്നു പദാത്മനേ എന്നും കൂട്ടി, ചതുര്‍ത്ഥീനമോന്തൈഃ അനിരുദ്ധാദ്യൈഃ ച - അനിരുദ്ധായ, പ്രദ്യുമ്നായ, സങ്കര്‍ഷണായ, വാസുദേവായ ഇവ നാലും നമോന്തമായി കൂട്ട. ഓം ഹ്രീം ജാഗ്രത്പദാത്മനേഽനിരുദ്ധായ നമഃ, ഹംസഃ സ്വപ്നപദാത്മനേ പ്രദ്യുമ്നായ നമഃ, സോഹം സുഷുപ്തിപദാത്മനേ സങ്കര്‍ഷണായ നമഃ, സ്വാഹാ തുരീയപദാത്മനേ വാസുദേവായ നമഃ ഈ നാലുമന്ത്രങ്ങളേ - പാദാത് കട്യാഃ ഹൃദഃ കണ്ഠതഃ വ്യാപ്യ ന്യസ്യേത് - കാല്‍ചുവട്ടില്‍ തുടങ്ങി അരയിങ്കലോളവും അരയില്‍ തുടങ്ങി ഹൃദയത്തോളവും ഹൃദയത്തില്‍ തുടങ്ങി കണ്ഠത്തോളവും കണ്ഠത്തില്‍ തുടങ്ങി മേല്പോട്ടും വ്യാപകമായി ന്യസിപ്പു. ഇതി ലയേ - ഇപ്രകാരം സംഹാരത്തിങ്കലും, തുരീയമന്ത്രപൂര്‍വഃ ഉദയേ ച - സ്വാഹാ തുരീയപദാത്മനേ വാസുദേവായ നമഃ എന്നു തുടങ്ങി കിഴ്പോട്ട സൃഷ്ടിയിങ്കലും ന്യസിപ്പു. അയം ക്രമഃ. ഇങ്ങനെ വിഷ്ണുവിങ്കല്‍ ക്രമം ഭവിക്കും.

കേ പ്രാച്യാദിദിശാസു ഫാലചിബുകദൃക്ശ്രുന്നഃകപോലാസ്യകേ
കാസ്യാത്മാന്ധുപദദ്വയേഷു കരപത്സന്ധ്യഗ്രശാഖാസു ച
വാമേ കശ്രുവണാംസപാര്‍ശ്വകടിഷു വ്യുല്‍ക്രമതോഽന്യത്ര ദോഃ-
പത്സു ദ്വോര്‍നസി കേ ച ദോഷ്ണി ജഠരേ പദൈര്‍വ്യോമാണ്‍ജൈര്‍ന്യ-
[സേത്. ന്നന്‍

കേ പ്രാച്യാദിദിശാസു - ശിരസ്സിങ്കലും ശിരസ്സിന്റെ മുമ്പില്‍ തുടങ്ങി നാലുദിക്കുകളിലും ഫാലം = നെററി, ചിബു = താടി, ദൃക് = കണ്ണുരണ്ടിലും, ശ്രുത് = ശ്രവണം രണ്ടിലും, നഃ = നാസിക രണ്ടിലും, കപോലം = കവിള്‍ത്തടം രണ്ടിലും, ആസ്യകേ = വായുങ്കലും ഇങ്ങനെ പതിനാറും; കാസ്യാത്മാന്ധുപദദ്വയേഷു - ശിരസ്സിലും മുഖമദ്ധ്യത്തിലും ഹൃദയത്തിലും, അന്ധു = ലിംഗദേശത്തും പാദാഗ്രങ്ങളിലും; കരപത്സന്ധ്യഗ്രശാഖാസു ച - കൈകള്‍ രണ്ടിന്റെയും കാലുകള്‍ രണ്ടിന്റെയും മടക്കുകള്‍ അഞ്ചിലും വിരലുകള്‍ അഞ്ചിലും കൂടി നാല്പതു സ്ഥാനങ്ങള്‍. വാമേ കശ്രുവണാംസപാര്‍ശ്വകടിഷു - പിന്നെ ഇടത്തുഭാഗത്തു ശിരസ്സിലും ചെവി

യിലും തോളിലും പാൎശ്വഭാഗത്തും കടിപ്രദേശത്തും, അന്യത്ര വ്യൽക്രാമതഃ - വലത്തു ഭാഗത്തു് മേൽപ്പോട്ടായിട്ടും കടിപ്രദേശത്തും പാൎശ്വത്തുകലും തോളിലും ചെവിയിലും ശിരസ്സിലും ഇങ്ങനെ എടത്തും വലത്തും അയ്യഞ്ചു്; ദോഃപത്സു - പിന്നെ വലത്തു കൈയിന്മേലും ഇടത്തുകൈയിന്മേലും വലത്തുകാലിന്മേലും ഇടത്തുകാലിന്മേലും, ഉൗൎവോഃ - തുടകളിൽ രണ്ടിലും, നസി കേ ച - നാസികയിലും ശിരസ്സിലും, ദോൎമ്മുജി - കൈയിന്റെ തലത്തിൽ രണ്ടിലും, ഇങ്ങനെ ഒട്ടുക്കത്തേ പത്തും; വ്യോമാണപൈഃ പദൈഃ വിന്യസേത് - ഇങ്ങനെ ശിവങ്കൽ വ്യോമവ്യാപിമന്ത്രത്തിന്റെ പദങ്ങളേക്കൊണ്ടു് എൺപത്തിയൊന്ന സ്ഥാനങ്ങളിൽ ന്യസിപ്പൂ.

മൂൎദ്ധാളികാക്ഷിയുഗകൎണ്ണയുഗോഷ്ഠജിഹ്വാ-
കണ്ഠേഷു കക്ഷഹൃദി കുക്ഷികടീതടേ ച
ആദ്യാപദാനി സശിവോരുസജാനുജംഘാ-
പാദേഷു വിന്യസതു മന്ത്രിതമഃ ക്രമേണ. ൧൦

മന്ത്രിതമഃ - ആചാൎയ്യവരൻ, ആദ്യാപദാനി - ജാതവേദസേ നമഃ ഇത്യാദിനമോന്തമായിരിക്കുന്ന ത്രിഷ്ടുപ്പിന്റെ പദങ്ങളുടെ, മൂൎദ്ധാളികാക്ഷിയുഗകൎണ്ണയുഗോഷ്ഠജിഹ്വാകണ്ഠേഷു - ശിരസ്സുകലും നെററിയിങ്കലും കണ്ണു രണ്ടിലും ചെവി രണ്ടിലും അധരത്തുങ്കലും ജിഹ്വയിലും കഴുത്തുങ്കലും, കക്ഷഹൃദി - കക്ഷത്തുങ്കലും ഹൃദയത്തുങ്കലും, കുക്ഷികടീതടേ ച - വയററിലും കടിപ്രദേശത്തും, സശിവോരുസജാനുജംഘാപാദേഷു - ലിംഗസ്ഥാനത്തും തുടകളിലും മുട്ടുകളിലും ജംഘകളിലും പാദാഗ്രങ്ങളിലും ഇങ്ങനെ പദങ്ങളെ പതിനെട്ടിനേയും നമോന്തമായിട്ടു്, വിന്യസതു - പതിനെട്ടു സ്ഥാനങ്ങളിൽ ന്യസിപ്പൂ. കക്ഷാദിസ്ഥാനങ്ങളെ ഒന്നായിട്ടു് അതുകയാൽ രണ്ടു കൈയുംകൂട്ടി ന്യസിപ്പൂ.

കേ ഫാലദേശേ മുഖകണ്ഠനാഭൌ-
വൂരുദ്വയേ ജാനുപദദ്വയേ ച
ന്യസ്യേത് പദാന്യഷ്ട യഥാ ക്രമേണ
തത്തജ്ജിനാൎണ്ണാൺസമുദ്ഭവാനി. ൧൧

കേ - ശിരസ്സിലും, ഫാലദേശേ - നെററിമേലും, മുഖകണ്ഠനാഭൌ - മുഖത്തുങ്കലും കഴുത്തിലും നാഭിയിങ്കലും, ഉൗരുദ്വയേ - തുടകളിലും, ജാനുപദദ്വയേ ച - മുട്ടുകളിലും കാൽച്ചുവട്ടിലും ഈ എട്ടു സ്ഥാനങ്ങളിൽ, തത്തജ്ജിനാൎണ്ണാൺസമുദ്ഭവാനി അഷ്ട

പദാനി തൈഃ ക്രമേണ ന്യസ്യേത് — അവരവരുടെ ഗായത്രിയുടെ വ്യസ്തപദങ്ങളെ ക്രമേണ ന്യസിപ്പൂ.

കാളീകപൂരകർണ്ണേഷ്വാസ്യഗളാംസഹൃന്നാഭിഗുഹ്യേഷു
ജാനദ്വയാംഘ്രിപൃഷ്ഠേ കകുദി ഗണാനാം പദൈർന്ന്യസേദ് ഗ-
[ണപേ. ൧൨

കാളികപൂരകർണ്ണേഷു — ശിരസ്സിലും നെററിയിങ്കലും ഇരുകൈക്കുഴമേലും വലത്തെച്ചെവിയിലും ഇടത്തെച്ചെവിയിലും, ആസ്യഗളാംസഹൃന്നാഭിഗുഹ്യേഷു — മുഖത്തിലും കണ്ഠത്തിലും വലത്തെ തോളിലും ഇടത്തെത്തോളിലും ഹൃദയത്തിങ്കലും നാഭിയിങ്കലും ഗുഹ്യത്തിങ്കലും, ജാനദ്വയാംഘ്രിപൃഷ്ഠേ — മുട്ടുകളിലൊന്നായിട്ടും കാൽചുവട്ടിൽ രണ്ടിലും പൃഷ്ഠത്തിലും, കകുദി — കഴുത്തിന്റെ പിറകിലും ഇങ്ങനെ പതിനേഴുസ്ഥാനങ്ങളിൽ; ഗണാനാം പദൈഃ — ഗണാനാം നമഃ ത്വാം നമഃ ഇത്യാദി പതിനേഴുപദങ്ങളെക്കൊണ്ട്, ഗണപേ ന്യസേത് വാ — ഗണപതിയിങ്കൽ ന്യസിക്കിലുമാം.

ഇങ്ങനെ [illegible] ധ്യാനം [illegible] ത്തിന്റെ മന്ത്രാഢ്യാവിധിയെ പറയുന്നു:—

മന്ത്രാഢ്യാ പൌരുഷൈസ്സ്യാന്മുരജിതി ഗിരിശേ പഞ്ചഭിർബ്രഹ്മ-
[ഭിസ്തൈ-
ശ്ശാർങ്ഗീശേ ജാതപൂർവ്വൈർമ്മഹിഷജിതി തമവ്വന്തമാദ്യൈഃ കു-
[മാരേ
ഭൂതേശേ യാത ഇത്യാദിഭിരഥ ഗണരാജേ ഗണാനാം പുരോ
[ഗൈർ-
ഗായത്ര്യാ മൂർത്തിമന്ത്രൈരപി പുരമുരജിത്പൂർവ്വകേഷു സപ-
[ക്ഷീയൈഃ. ൧൩

മുരജിതി പൌരുഷൈഃ — വിഷ്ണുവിങ്കൽ പുരുഷസൂക്തങ്ങളെക്കൊണ്ടും, ഗിരിശേ പഞ്ചഭിഃ ബ്രഹ്മഭിഃ — ശിവങ്കൽ പഞ്ചബ്രഹ്മങ്ങളെക്കൊണ്ടും, ശാർങ്ഗീശേ തൈഃ — ശങ്കരനാരായണങ്കൽ പഞ്ചബ്രഹ്മങ്ങളെക്കൊണ്ടും, മഹിഷജിതി ജാതപൂർവ്വൈഃ — ദുർഗ്ഗയിൽ 'ജാതവേദസേ' ഇത്യാദി പഞ്ചദുർഗ്ഗകൊണ്ടും, കുമാരേ തമവ്വന്തമാദ്യൈഃ — സുബ്രഹ്മണ്യങ്കൽ തമവ്വന്തന്നസാനസി [illegible] ദി അഞ്ച് ഋക്കുകളെക്കൊണ്ടും, ഭൂതേശേ യാത ഇത്യാദിഭിഃ — ശാസ്താവിങ്കൽ '[illegible] ദിതിരവാമാനപരമ', ഇത്യാദി അഞ്ചു

കൊണ്ടും, ഗണരാജേ ഗണാനാം പുരതോഗൈഃ - ഗണപതിയിങ്കൽ 'ഗണാനാന്ത്വാ ഗണപതിം ഹവാമഹേ' ഇത്യാദി അഞ്ചു ഋക്കു കൊണ്ടും, പുരമുരജിത് പൂർവ്വകേഷു ഗായത്ര്യാ സപക്ഷീയൈഃ മൂർത്തി മന്ത്രൈഃ അപി - ശങ്കരനാരായണാദികളിൽ തന്റെ തന്റെ ഗായത്രികൊണ്ടും മൂർത്തിമന്ത്രങ്ങളെക്കൊണ്ടും, മന്ത്രാധ്വാ സ്യാത് - മന്ത്രന്യാസം ഭവിക്കും.

വാമാംഗാദ്യം കരചരണജാനൂരുയുഗ്മേഷു നാഭൌ
ഹൃൽകണ്ഠാംസദ്വിതയവദനാക്ഷ്യുത്തമാംഗേഷു മന്ത്രീ
പുംസൂക്തോത്ഥൈർന്ന്യസതു മനുഭിഃ സംഹൃതൌ ശീർഷപൂർവ്വം
സൃഷ്ടൌ നാഭിപ്രഭൃതിഹൃദയാന്തം സ്ഥിതൌ ച ക്രമേണ. ൨൪

മന്ത്രീ പുംസൂക്തോത്ഥൈഃ മനുഭിഃ - ആചാര്യൻ പുരുഷസൂക്തഭവങ്ങളായ പതിനാറു ഋക്കുകളെക്കൊണ്ടും, സംഹൃതൌ - സംഹാരമായി ന്യസിക്കുമ്പോൾ, വാമാംഗാദ്യം - ഇടത്തുവശം മുമ്പായിട്ടു്, കരചരണജാനൂരുയുഗ്മേഷു - കൈകൾരണ്ടിലും പാദാഗ്രങ്ങൾ രണ്ടിലും മുട്ടുരണ്ടിലും തുടകൾരണ്ടിലും, നാഭൌ - നാഭിയിങ്കലും, ഹൃത്കണ്ഠാംസദ്വിതയവദനാക്ഷ്യുത്തമാംഗേഷു - ഹൃദയത്തുങ്കലും കഴുത്തിലും തോളുരണ്ടിലും മുഖത്തുങ്കലും കണ്ണുകൾ ഒന്നായിട്ടും ശിരസ്സിലും, ന്യസതു - ഈ പതിനാറുസ്ഥാനങ്ങളിൽ ഓരോ ഋക്കുകളെ ന്യസിപ്പൂ. ശീർഷപൂർവ്വം സൃഷ്ടൌ - പിന്നെ ശിരസ്സിൽ തുടങ്ങി ഇടത്തേക്കൈയിൽ അവസാനമായി കീഴ്പോട്ടു സൃഷ്ടിയായിട്ടും; നാഭിപ്രഭൃതിഹൃദയാന്തം സ്ഥിതൌ ച ന്യസതു - സ്ഥിതിയിൽ നാഭി തുടങ്ങി കീഴ്പോട്ടു് ഒമ്പതിനേ ന്യസിച്ച് ശിരസ്സിൽ തുടങ്ങി ഹൃദയത്തോളം ഏഴിനേയും ന്യസിപ്പൂ. ഇങ്ങനെ വിഷ്ണുവിങ്കൽ മുന്നുപ്രകാരം മന്ത്രന്യാസം.

ന്യസ്യേന്നിജാൻ വൈദികപഞ്ചമന്ത്രാൻ
കാസ്യാത്മഗുഹ്യാംഘ്രിയുഗേഷ്വശേഷേ
കേന്ദ്വാഗ്നിസോമാപ്യമുഖേഷ്വപീശാ-
നാദീഞ്ഛിവേഽംഗുഷ്ഠമുഖാംഗുലീഭിഃ. ൨൫

അശേഷേ-ശിവാദി ആറുദേവന്മാരിലും; കാസ്യാത്മഗുഹ്യാംഘ്രിയുഗേഷു - ശിരസ്സിലും മുഖത്തുങ്കലും ഹൃദയത്തുങ്കലും ഗുഹ്യത്തുങ്കലും പാദാഗ്രങ്ങളിലും, നിജാൻ വൈദികപഞ്ചമന്ത്രാൻ ന്യസ്യേത്-തനിക്കു തനിക്കു് ഇവിടെ പറഞ്ഞ വേദമന്ത്രങ്ങളെ അഞ്ചിനേയും ന്യസിപ്പൂ. ശിവേ കേന്ദ്വാഗ്നിസോമാപ്യമുഖേഷു -

ശ്യവങ്ങൾ മുകളിലും കിഴക്കും തെക്കും വടക്കും പടിഞ്ഞാറുമുള്ള മുഖങ്ങളിൽ, സ്വാംഗുഷ്ഠമുഖാംഗുലീഭിഃ - അംഗുഷ്ഠാദികളായ അഞ്ചു വിരലുകളെക്കൊണ്ട്, ഈശാനാദീൻ - ഈശാനാദിപഞ്ചബ്രഹ്മങ്ങളേയും, തദംഗങ്ങളേയും മൂർത്തിമന്ത്രദേവതകളേയും കൂടെ ന്യസിപ്പൂ.

ദിക്ഷുപ്രാഗ്യാമ്യവാരിധ്യുദഗപി ച ജളൗവാമമൈന്ദ്രവാരാക്ഷിരാജ്ഞാം
ഹൃദ്ഗ്രീവാംസദ്വയനാഭ്യുദരചരമവക്ഷസ്സു ഗുഹ്യാണ്ഡയോശ്ച
ഊർവ്വോർജ്ജാന്വോസ്സജംഘാസ്ഫിഗുഭയകടിപാർശ്വേഷു പദ്ദ്രോസ്ഥലേഷു
ഘ്രാണേ കംബാഹുയുഗ്മേ ന്യസതു ച മനവിത്തത്കലാഃ സ്വാംഗുലീഭിഃ. ൧൬

മനവിത് - അഷ്ടത്രിംശത്കലകളെ അറിഞ്ഞിരിക്കുന്ന ആചാര്യൻ, സ്വാംഗുലീഭിഃ - അംഗുഷ്ഠാദി അതതിന്റെ വിരലുകളേക്കൊണ്ട്, പ്രാഗ്യാമ്യവാരിധ്യുദഗപി ച ജളൗ ദിക്ഷു - ശിരസ്സിന്റെ കിഴക്കും തെക്കും പടിഞ്ഞാറും വടക്കും മുകളിലും ഈ അഞ്ചു ദിക്കുകളിൽ ഈശാനകലകളെ അഞ്ചിനേയും; ഐന്ദ്രവാരാക്ഷിരാജ്ഞാം ദിക്ഷു - പിന്നെയും ശിരസ്സിന്റെ കിഴക്കും പടിഞ്ഞാറും തെക്കും വടക്കും ഈ നാലുദിക്കുകളിൽ തൽപുരുഷകലകളെ നാലിനേയും, ഹൃദ്ഗ്രീവാംസദ്വയനാഭ്യുദരചരമവക്ഷസ്സു - ഹൃദയത്തിലും കണ്ഠത്തിലും വലത്തും ഇടത്തും രണ്ടുതോളുകളിലും നാഭിയിങ്കലും വയററിലും പൃഷ്ഠഭാഗത്തും മാറത്തും ഇങ്ങനെ എട്ടുസ്ഥാനത്ത് അഘോരകലകളെ എട്ടിനേയും, ഗുഹ്യാണ്ഡയോഃ - ലിംഗത്തുങ്കലും വൃഷണത്തുങ്കലും, ഊർവ്വോഃ ജാന്വോഃ - തുടകൾ രണ്ടിലും മുട്ടു രണ്ടിലും, സജംഘാസ്ഫിഗുഭയകടിപാർശ്വേഷു - ജംഘകൾ രണ്ടിലും, സ്ഫിക് = ആസനം രണ്ടിലും, അരയിൽ ഒരുമിച്ചും, പാർശ്വഭാഗം = വലത്തും ഇടത്തും ഇങ്ങനെ പതിമ്മൂന്നു സ്ഥാനങ്ങളിൽ വാമദേവകലകളെ പതിമ്മൂന്നിനേയും, പദ്ദ്രോസ്ഥലേഷു - ഉള്ളം കാലുരണ്ടിലും കരതലം രണ്ടിലും, ഘ്രാണേ - നാസികയിങ്കലും, കംബാഹുയുഗ്മേ - ശിരസ്സുങ്കലും കൈകൾ രണ്ടിലും ഇങ്ങനെ എട്ടുസ്ഥാനങ്ങളിൽ സദ്യോജാതകലകളേയും, തത്കലാഃ ന്യസതു - ഇങ്ങനെ പന്ത്രണ്ടാംപടലത്തിൽ പറയുന്നതുപോലെ കലകളെ മുപ്പത്തിയെട്ടിനേയും ന്യസിപ്പൂ.

ന്യസ്യേത്തത്തജ്ജിനാർണ്ണസ്യ ത്രീൻ പാദാന്മന്ത്രവിത് ക്രമാത്
മൂലാധാരേ ച ഹൃദയേ ഭ്രൂമദ്ധ്യേ വാ/ഥ മൂർധനി വാ.    ൧൧

മന്ത്രവിത് – മന്ത്രജ്ഞനായ ഗുരു, മൂലാധാരേ ഹൃദയേ ഭ്രൂമദ്ധ്യേ – മൂലാധാരത്തിങ്കലും ഹൃദയത്തിങ്കലും ഭ്രൂമദ്ധ്യത്തിങ്കലും, തത്തജ്ജിനാർണ്ണസ്യ ത്രീൻ പാദാൻ ന്യസേന്യത് – അവരവരുടെ ഗായത്രിയുടെ പാദങ്ങളെ മൂന്നിനേയും ന്യസിപ്പൂ. അഥ മൂർധ്നി വാ – എന്നിയേ ഒട്ടുക്കത്തെ പാദം മൂർദ്ധാവിങ്കലായിട്ടുമാം.

ന്യസ്തബ്രഹ്മണി താരഹൃദ്ഭഗവതേർണ്ണൈർ വാസുദേവാദികാ-
ന്യസ്യാഃ കാദിഷു മൂർത്തയോ ഹരിഹരേങ്ങേന്താ നമോന്താഃ ക്രമാത്
കൃതൈകദ്വിചതുർത്ഥ്യതാൻ ന്യസതു ദന്താൻ വക്രതുണ്ഡം തഥാ
ഹേരംബം ച മഹാണുബീജപരതോ വാ/ഷ്ണേ/പി വാ കേവലാൻ.
[ ൧൨

ഹരിഹരേ ന്യസ്തബ്രഹ്മണി–ശങ്കരനാരായണനാൽ പഞ്ചബ്രഹ്മങ്ങളെ ന്യസിച്ചാൽ, കാദിഷു – ശിരോവദനഹൃദയഗുഹ്യപാദങ്ങളിൽ, താരഹൃദ്ഭഗവതേർണ്ണൈഃ വാസുദേവാദികാഃ മൂർത്തയഃ ങേന്താഃ നമോന്താഃ ക്രമാത് ന്യസ്യാഃ - ഓം നമോ ഭഗവതേ വാസുദേവായനമഃ ഓം നമോ ഭഗവതേ സങ്കർഷണായനമഃ ഓം നമോ ഭഗവതേപ്രദ്യുമ്നായനമഃ ഓം നമോ ഭഗവതേ/നിരുദ്ധായ നമഃ ഓം നമോഭഗവതേ നാരായണായ നമഃ ഈ അഞ്ചു മൂർത്തികളെയും ന്യസിക്കണം. വിഷ്ണേ – ഗണപതിയിങ്കൽ ശിരോവദനഹൃദയഗുഹ്യപാദങ്ങളിൽ, മഹാണുബീജപരതഃ - ഓം ശ്രീം ഹ്രീം ക്ലീം ഗ്ലൌം ഗം ഈ ബീജങ്ങളോടുകൂടിട്ട്, ഏകദ്വിചതുർത്ഥ്യതാൻ ദന്താൻ – ഏകദന്തഗണപതയേ വരവരദ സർവ്വജനം മേ വശമാനായ സ്വാഹാ ദ്വിദന്തഗണപതയേ വരവരദ ഇത്യാദി ചതുർദ്ദന്തഗണപതയേ വരവരദ ഇത്യാദി; വക്രതുണ്ഡം ഹേരംബം ച വക്രതുണ്ഡഗണപതയേ വരവരദ ഇതി ഹേരംബഗണപതയേ വരവരദ ഇത്യാദി അഞ്ചിനെം ആദ്യക്ഷ ബീജങ്ങളോടുംകൂടി ന്യസിപ്പൂ. അപി വാ കേവലാൻ – ശ്രീം ഏകദന്തായ നമഃ ഹ്രീം ദ്വിദന്തായ നമഃ ക്ലീം ചതുർദ്ദന്തായ നമഃ ഗ്ലൌം വക്രതുണ്ഡായ നമഃ ഗം ഹേരംബായ നമഃ ഇങ്ങനെയും ന്യസിക്കാം.

ഷഡ്ദ്വാദശാഹ്വയമനന്യസനാഢ്യമത്ര
സ്വാഭ്യാസ്യമാനയജനക്രമതോ/വഗമ്യം
അന്തേ/ഖിലേഷു നിജമൂലമന്ത്രപദിഷ്ടാം
ന്യാസാൻ സമാചരത്തു ചേതി ഷഡ്ഢദ്വാക്ഷരപ്തിഃ. ൬൯

അത്ര ഷഡ്ദ്വാദശാഹ്വയമനന്യസനാഢ്യം – ഇവിടെ ഷണ്മന്ത്രന്യാസം ദ്വാദശമൂർത്തിന്യാസം ഇത്യാദി അവരവക്ക്, സ്വാഭ്യാസ്യമാനയജനക്രമതഃ അവഗമ്യം – പൂജാപടലത്തുങ്കൽ പറയുന്നതിനേയും അറിഞ്ഞു് ഇവിടെ ന്യസിക്കണം. അഖിലേഷു അന്തേ – പിന്നെ എല്ലാ ദേവന്മാർക്കും ഒടുക്കം, നിജമൂലമന്ത്രപദിഷ്ടാൻ ന്യാസാൻ ച സമാചരത്തു – തന്റെ തന്റെ മൂലമന്ത്രവിധാനമായിട്ടുള്ള അക്ഷരന്യാസത്തെയും ദശവിധന്യാസത്തേയും അംഗന്യാസത്തേയും ആയുധഭൂഷണങ്ങളുടേയും ന്യാസങ്ങളേച്ചെയ്വൂ. ഇതി ഷഡ്ഢദ്വാക്ഷരപ്തിഃ – ഇങ്ങനെ ഷഡ്ഢദ്വന്യാസത്തിന്റെ പ്രകാരം.

യേന യേന മനുനാ മനുബിംബേ
ദേവദേവയജനം കൃതമത്ര
തേന തേന തദുദക്പരിക്ലൃപ്തേ
മണ്ഡലേ സ്വവിഹിതേ ച യജേത്തം. ൭൦

അത്ര മനുബിംബേ യേന യേന മനുനാ ദേവയജനം കൃതം – ഇവിടെ ശയ്യാഗതമായ മൂലബിംബത്തുങ്കൽ ഏതേതു മന്ത്രംകൊണ്ടു് ഈശ്വരനെ പൂജിക്കപ്പെട്ടു (?) എന്നാൽ, തദുദക്പരിക്ലൃപ്തേ – ശയ്യയുടെ വടക്കു് ഉണ്ടാക്കിയ സ്വവിഹിതേ മണ്ഡലേ – തന്റെ തന്റെ മണ്ഡലപത്മങ്ങളുങ്കൽ, തേന തേന തം യജേത് – അതതു മൂലമന്ത്രംകൊണ്ടു് ആ മൂർത്തിയെത്തന്നെ പൂജിക്കണം.

ചക്രാബ്ജേ പ്രയജേദ്വിഷ്ണും
ദുർഗായാം ശക്തിദണ്ഡകേ
ഭദ്രകേ/ന്യേഷു സേനാന്യാം
പ്രത്യക് പ്രാഗ്രകഷഡ്ദളേ. ൭൧

വിഷ്ണും ചക്രാബ്ജേ പ്രയജേത് - വിഷ്ണുവിങ്കൽ ചക്രാബ്ജപത്മത്തിങ്കൽ ചക്രാബ്ജപൂജയിലെ പോലെ ചെയ്വൂ. ദുർഗായാം ശക്തിമണ്ഡലകേ - ദുർഗയെ ശക്തിമണ്ഡലമാകുന്ന പത്മത്തിങ്കൽ ദുർഗയെയും, അന്യേഷു ഭദ്രകേ - ശിവാദി നാലു ദേവന്മാരെയും ഭദ്രകപത്മത്തിങ്കൽ അതതു മൂലംകൊണ്ട് പൂജിപ്പൂ. സേനാന്യാം പ്രത്യക് പ്രാഗുക്തഷഡ്ദളേ - സുബ്രഹ്മണ്യനെ ശംഭുവിനുടെ പടിഞ്ഞാറു കൌമാരകലശം പൂജിപ്പാനുള്ള ഷഡ്ദളപത്മത്തിങ്കൽതന്നെ മണ്ഡലപൂജയേ ചെയ്വൂ.

ചക്രാബ്ജപൂജയെ പറയുന്നു --- ആപച്ഛാന്തി ദേഹശുദ്ധിക്രമംഖപൂരണാന്താരാധനകൾക്കും ഗുണങ്ങൾ വിപുലമായുണ്ടാകുമെന്നു ചെയ്യുന്നു;

പദ്മാദർവ്വാക്തനമുദിതകർണ്ണപ്ത്യാ സ്വമഭ്യർച്ച്യ പീഠം
ചക്രാംഭോജേ തദനു പരികല്പ്യാത്ര തത് കാലചക്രം
പ്രാഗാദ്യേഷു പ്രധിഷു യജതു പ്രാണപൂർവ്വാണി തത്ത്വാ-
ന്യന്തർബാഹ്യക്രമവിനിമയേനാവനീപശ്ചിമാനി. വൃ. വ.

ചക്രാംഭോജേ - ചക്രാബ്ജപത്മത്തിങ്കൽ, ഉദിതകർണ്ണപ്ത്യാ പദ്മാദ് അർവ്വാക്തനം സ്വം പീഠം സമഭ്യർച്ച്യ - ആധാരശക്ത്യാദി അനന്താവസാനമായുള്ള പീഠമന്ത്രങ്ങൾ പത്തൊമ്പതുകൊണ്ട് ജലഗന്ധാദികൊണ്ട് പീഠത്തെ പൂജിച്ചാൽ, തദനു അത്ര കാലചക്രം പരികല്പ്യ - പിന്നെ അവിടെ 'ഓം കാലചക്രായ നമഃ' എന്ന് ആവാഹിച്ച് പൂജിച്ച് കാലപുരുഷരൂപമായി കല്പിച്ച്, പ്രാഗാദ്യേഷു പ്രധിഷു അന്തർബാഹ്യക്രമവിനിമയേന - അരങ്ങളുടെ പുറത്തുള്ള നേമികളിൽ കിഴക്കെതുടങ്ങി അകത്തും പുറത്തും ഇടപകർന്നു വരുമാറു്, പ്രാണപൂർവ്വാണി അവനീപശ്ചിമാനി തത്ത്വാനി യജതു - പ്രാണതത്ത്വം തുടങ്ങി പൃഥിവീതത്ത്വം കഴിവോളമുള്ള ഇരുപത്തിനാലു തത്ത്വങ്ങളേയും നേമികളിൽ ജലഗന്ധപുഷ്പധൂപദീപാന്തമായി പൂജിപ്പൂ.

മദ്ധ്യേഽരം വിനപുംസകസ്വരഹമാ സൂക്ഷ്മം സമേതം ക്രമാ-
ന്മേഷാദ്യാത്മയുതം സ്വധാത്മമുഖമൂർത്ത്യദ്ഭേദിതം വാ യജേത്
ബീജാന്തസ്ഥനമഃപരായപദപൂർവ്വത്വം തദൈവാത്മനേ-
നത്യന്തത്വമശേഷചക്രമനഘു ജ്ഞേയം ബുധൈസ്തത്ത്വവത്.

[വൃ

മദ്ധ്യേ, ഈ പതിന്നാ അംശങ്ങളുടെ നടുവിൽ, ദിനവും സകലസാധാരണമായ [illegible] ഒന്നും കൂടാതെ അകാരാദി പദങ്ങളിൽ [illegible] ബീജമായി കൂടിയിരിക്കുന്നു; [illegible] മേഷാത്മനേ സൂര്യായ നമഃ വൃഷാത്മനേ സൂര്യായ നമഃ മിഥുനാത്മനേ സൂര്യായ നമഃ കർക്കടകാത്മനേ സൂര്യായ നമഃ സിംഹാത്മനേ സൂര്യായ നമഃ കന്യാത്മനേ സൂര്യായ നമഃ തുലാത്മനേ സൂര്യായ നമഃ വൃശ്ചികാത്മനേ സൂര്യായ നമഃ ധനുരാത്മനേ സൂര്യായ നമഃ മകരാത്മനേ സൂര്യായ നമഃ കുംഭാത്മനേ സൂര്യായ നമഃ മീനാത്മനേ സൂര്യായ നമഃ ഇങ്ങനെ [illegible] പൂജിപ്പൂ. സധാതൃമുഖമൂർത്ത്യർ ഭേദിതാ [illegible] - ഇവിടെ മന്ത്രാന്തത്തുങ്കൽ ധാത്രേ നമഃ ഇത്യാദി ദ്വാദശാദിത്യമന്ത്രങ്ങളും കൂട്ടി പൂജിക്കിലുമാം. അപ്പോൾ ഹ്രാം നമഃ പരായ മേഷാത്മനേ സൂര്യായ ധാത്രേ നമഃ ഇത്യാദി മന്ത്രങ്ങൾ വരും. സൂര്യേ [illegible] ഷക്രമേഷു - ആചാര്യന്മാരാൽ പഞ്ചാക്ഷപൂജാമന്ത്രങ്ങളിൽ ഒക്കെയും, ബീജാന്തസ്ഥനമഃ പരായപദപൂർത്തി - ബീജത്തിന്റെ മുകളിൽ നമഃ പരായ എന്ന മന്ത്രത്തിന്റെ മുമ്പിൽ കൂട്ടണം. തദ്ദൈവ ആത്മനേ [illegible] ജ്ഞേയം - അപ്രകാരം ആത്മനേ നമഃ എന്ന് എല്ലാം [illegible] പോലെ കൂട്ടിക്കൊള്ളണം.

ധാത്ര്യര്യമമിത്രാഖ്യാ വരുണാംശഭഗോ വിവസ്വദിന്ദ്രയുതാഃ
പൂഷാഖ്യപർജ്ജന്യൌ ത്വഷ്ടാ വിഷ്ണുശ്ച മൂർത്തയോഽത്ര രവേഃ.
[ വൃ ർ

ധാത്ര്യര്യമമിത്രാഖ്യാഃ - ധാത്രേ നമഃ അര്യമ്ണേ നമഃ മിത്രായ നമഃ, വരുണാംശഭഗാഃ - വരുണായ നമഃ അംശവേ നമഃ ഭഗായ നമഃ, വിവസ്വദിന്ദ്രയുതാഃ - വിവസ്വതേ നമഃ ഇന്ദ്രായ നമഃ, പൂഷാഖ്യപർജ്ജന്യൌ - പൂഷ്ണേ നമഃ പർജ്ജന്യായ നമഃ, ത്വഷ്ടാ വിഷ്ണുശ്ച - ത്വഷ്ട്രേ നമഃ വിഷ്ണവേ നമഃ; അത്ര രവേഃ മൂർത്തയഃ - ഇവിടെ പറഞ്ഞ ദ്വാദശാദിത്യമന്ത്രങ്ങൾ മേഷാദി ക്രമേണ ഭവിക്കും.

പിന്നെ അക്ഷരങ്ങളിൽ പക്ഷദ്വയാത്മകനെ പൂജിക്കുന്നു:—

മൂലാദ്യാഗ്രമഥാദ്യമന്തമപരം വ്യത്യസ്തമഗ്രാദികം
സർഗാദ്യാന്തമഥാപക്രമേണ ച സതാ സംബീജകേനാന്വിതം
സോമം തത്ര സിതാസിതപ്രതിപദാദ്യാത്മാനമിഷ്ട്വാ പുനഃ
മദ്ധ്യേ/രം തമമാകലാത്മകമഥാദ്യേനാന്വിതം പ്രാർച്ചയേത്. വൃ ൫

അനന്തരം - അരങ്ങളിൽ തന്നെ, വ്യത്യസ്തം - വിപരീതമായിട്ട് മൂലാദ്യാഗ്രം - ചുവട്ടിൽ തുടങ്ങി തലയ്ക്കലോളവും, അന്ത്യാദ്യം - ക്രമേണ, ആദ്യമന്തം - അ എന്നു തുടങ്ങി അം എന്നു കഴിവോളവും പതിനഞ്ചും, അഗ്രാദികം ആമൂലം - പിന്നെ തലയ്ക്കൽ തുടങ്ങി ചുവട്ടിലോളവും, സർഗാദ്യാന്തം - അഃ എന്നു തുടങ്ങി ആ എന്ന് അവസാനമായിട്ട്, അപക്രമേണ - കീഴ്പോട്ടായിട്ട് പതിനഞ്ചും, സതാ സംബീജകേന - ഇങ്ങനെ അക്ഷരങ്ങളോടുകൂടിയിരിക്കുന്ന സംബീജത്തോടുകൂടീട്ട് സിതാസിതപ്രതിപദാദ്യാത്മാനം സോമം ഇഷ്ട്വാ - ശുക്ലപ്രതിപദം തുടങ്ങി പതിനഞ്ചിനേയും കൃഷ്ണപ്രതിപദം തുടങ്ങി പതിനഞ്ചിനേയും പൂജിച്ച്; മദ്ധ്യേ/രം - അരമദ്ധ്യത്തുങ്കൽ, ആദ്യേന അന്വിതം അമാകലാത്മകം തം പ്രാർച്ചയേത് - ആദ്യമായ അക്ഷരത്തോടുകൂടിയ സംബീജം കൂട്ടി അമാകലാത്മനേ നമഃ എന്നും പൂജിക്കൂ. ഇവിടെ സന്നമഃ പരായ സോമായ ശുക്ലപ്രതിപദാത്മനേ നമഃ സാന്നമഃ പരായ സോമായ ശുക്ലദ്വിതീയാത്മനേ നമഃ സിന്നമഃ പരായ സോമായ ശുക്ലതൃതീയാത്മനേ നമഃ സീന്നമഃ പരായ സോമായ ശുക്ലചതുർത്ഥ്യാത്മനേ നമഃ സുന്നമഃ പരായ സോമായ ശുക്ലപഞ്ചമ്യാത്മനേ നമഃ സൂന്നമഃ പരായ സോമായ ശുക്ലഷഷ്ഠ്യാത്മനേ നമഃ സൃന്നമഃ പരായ സോമായ ശുക്ലസപ്തമ്യാത്മനേ നമഃ സൄന്നമഃ പരായ സോമായ ശുക്ലാഷ്ടമ്യാത്മനേ നമഃ സ്ലൃന്നമഃ പരായ സോമായ ശുക്ലനവമ്യാത്മനേ നമഃ സ്ലൄന്നമഃ പരായ സോമായ ശുക്ലദശമ്യാത്മനേ നമഃ സേന്നമഃ പരായ സോമായ ശുക്ലൈകാദശ്യാത്മനേ നമഃ സൈന്നമഃ പരായ സോമായ ശുക്ലദ്വാദശ്യാത്മനേ നമഃ സോന്നമഃ പരായ സോമായ ശുക്ലത്രയോദശ്യാത്മനേ നമഃ സൌന്നമഃ പരായ സോമായ ശുക്ലചതുർദ്ദശ്യാത്മനേ നമഃ സന്നമഃ പരായ സോമായ ശുക്ലപഞ്ചദശ്യാത്മനേ നമഃ.

ഇങ്ങനെ ചുവട്ടിൽ തുടങ്ങി മുകളിലോളം പതിനഞ്ചും; സം നമഃ പരായ സോമായ കൃഷ്ണപ്രതിപദാത്മനേ നമഃ സൗന്നമഃ പരായ സോമായ കൃഷ്ണദ്വിതീയാത്മനേ നമഃ സോന്നമഃ പരായ സോമായ കൃഷ്ണതൃതീയാത്മനേ നമഃ സൈന്നമഃ പരായ സോമായ കൃഷ്ണചതുർത്ഥ്യാത്മനേ നമഃ സേന്നമഃ പരായ സോമായ കൃഷ്ണപഞ്ചമ്യാത്മനേ നമഃ സ്ൡന്നമഃ പരായ സോമായ കൃഷ്ണഷഷ്ഠ്യാത്മനേ നമഃ സ്ഌന്നമഃ പരായ സോമായ കൃഷ്ണസപ്തമ്യാത്മനേ നമഃ സ്സൄന്നമഃ പരായ സോമായ കൃഷ്ണാഷ്ടമ്യാത്മനേ നമഃ സൃന്നമഃ പരായ സോമായ കൃഷ്ണനവമ്യാത്മനേ നമഃ സൂന്നമഃ പരായ സോമായ കൃഷ്ണദശമ്യാത്മനേ നമഃ സുന്നമഃ പരായ സോമായ കൃഷ്ണൈകാദശ്യാത്മനേ നമഃ സീന്നമഃ പരായ സോമായ കൃഷ്ണദ്വാദശ്യാത്മനേ നമഃ സിന്നമഃ പരായ സോമായ കൃഷ്ണത്രയോദശ്യാത്മനേ നമഃ സാന്നമഃ പരായ സോമായ കൃഷ്ണചതുർദശ്യാത്മനേ നമഃ സന്നമഃ പരായ സോമായ കൃഷ്ണപഞ്ചദശ്യാത്മനേ നമഃ ഇവ പതിനഞ്ചും തലയ്ക്കൽ തുടങ്ങി ചുവട്ടിലോളവും; സം നമഃ പരായ സോമായ അമാകലാത്മനേ നമഃ ഇതു നടുവിലും ഇങ്ങനെ മുപ്പത്തൊന്നു മന്ത്രങ്ങളെക്കൊണ്ടു മേഷാദി പന്ത്രണ്ടരങ്ങളിലും സോമനെ പൂജിപ്പൂ.



പ്രാതർമാദ്ധ്യന്ദിനതൃതീയാഖ്യാനി സവനാന്യഥ
അന്തരാദി യജേന്നാഭിത്രയേ/മാദ്യക്ഷരൈസ്ത്രിഭിഃ. വൃ ൩

നാഭിത്രയേ അന്തരാദി – പിന്നെ സത്വരജസ്തമസ്സായ നാഭിത്രയത്തിൽ അകത്തു തുടങ്ങി, അമാദ്യക്ഷരൈഃ ത്രിഭിഃ – അം ഉം മം എന്ന ബീജങ്ങളോടുകൂടി, പ്രാതർമാദ്ധ്യന്ദിനതൃതീയാഖ്യാനി സവനാനി യജേത് – അന്നമഃ പരായ പ്രാതസ്സവനാത്മനേ നമഃ ഉന്നമഃ പരായ മാദ്ധ്യന്ദിനസവനാത്മനേ നമഃ മന്നമഃ പരായ തൃതീയസവനാത്മനേ നമഃ ഈ മൂന്നു മന്ത്രങ്ങളെ പൂജിപ്പൂ.

തതഃ കോപതത്ത്വം പ്രപൂജ്യാക്ഷമേശേ
മനസ്തത്ര പദ്മാദികം പീഠശേഷം
തതോ ജീവതത്ത്വം ച തത്കർണികായാ
മിഹാവാഹ്യ മൂലേന ദേവം യജേച്ച. വൃ ൪

തതഃ അക്ഷദേശേ കോപതത്ത്വം പ്രപൂജ്യ - പിന്നെ ചക്രത്തിന്റെ അക്ഷസ്ഥാനത്ത് കോപതത്ത്വത്തെ ആവാഹിച്ചു പൂജിച്ചു; പുനഃ തത്ര പദ്മാദികം പീഠശേഷം ച - പിന്നെ പത്മായ നമഃ എന്നു തുടങ്ങി സമസ്തപ്രാന്തമായ പീഠമന്ത്രങ്ങളെക്കൊണ്ട് പീഠശേഷത്തെയും പൂജിച്ച്, തത്കർണികായാം ജീവതത്ത്വം ച - പിന്നെ നടുവിൽ ജീവതത്ത്വത്തെ ആവാഹിച്ചു പൂജിച്ചു അർഘ്യ പുഷ്പാഞ്ജലിയും ചെയ്ത്, ഇഹ മൂലേന ദേവം ആവാഹ്യ യജേത് ച - പിന്നെ നടുവിൽ അഷ്ടാക്ഷരംകൊണ്ടു ദേവനെ ആവാഹിച്ച് ലിപിതത്ത്വന്യാസാദികൊണ്ട് സകളീകരിച്ചു പൂജിപ്പൂ.

അർഘ്യാദി ദത്ത്വാ സകളീകൃതായ
സംപൂജ്യ ചാംഗാവരണാവസാനം
വിഷ്ണ്വാദികാസ്തത്ര പരിതോഽർസംസ്ഥാ
മൂർത്തീർയജേദ്ദ്വാദശവർണബീജൈഃ. ൨൪

സകളീകൃതായ അർഘ്യാദി ദത്ത്വാ - സകളീകരിക്കപ്പെട്ടിരിക്കുന്ന ദേവനായിക്കൊണ്ട് അർഘ്യാദികളായ ഉപഹാരങ്ങളെക്കൊടുത്ത്, അംഗാവരണാവസാനം സംപൂജ്യ - അംഗാവരണം കഴിവോളമുള്ള മൂർത്തിപൂജകളെ ചെയ്താൽ, ദ്വാദശവർണ്ണബീജൈഃ - ദ്വാദശാക്ഷരത്തിന്റെ ഓരോരോ അക്ഷരങ്ങൾ ബീജമായിക്കൂട്ടിക്കൊണ്ട്, അരസംസ്ഥാഃ വിഷ്ണ്വാദികാഃ മൂർത്തീഃ യജേത് - മേഷാദി പന്ത്രണ്ടരങ്ങളിലും വിഷ്ണവേ നമഃ ഇത്യാദി ദ്വാദശനാമങ്ങളേക്കൂടെ പൂജിപ്പൂ.

വിഷ്ണുമധുസൂദനൌ ച ത്രിവിക്രമോ വാമനാഭിധാനോഽഥ
സശ്രീധരോ ഹൃഷീകേശാഖ്യോഽതഃ പദ്മനാഭശ്ച. ൨൫
ദാമോദരോഽഥ കേശവനാരായണമാധവാഃ സഗോവിന്ദാഃ
ദ്വാദശമൂർത്തയ ഉക്താ വിദ്യേശാസ്തപ്തശാസ്യ പൂർവോക്താഃ. ൨൬

വിഷ്ണവേ നമഃ മധുസൂദനായ നമഃ ത്രിവിക്രമായ നമഃ വാമനായ നമഃ ശ്രീധരായ നമഃ ഹൃഷീകേശായ നമഃ പദ്മനാഭായ നമഃ ദാമോദരായ നമഃ കേശവായ നമഃ നാരായണായ നമഃ മാധവായ നമഃ ഗോവിന്ദായ നമഃ ഈ പന്ത്രണ്ടി

ആറു് 'ഓം നമോ ഭഗവതേ വാസുദേവായ' എന്നതിന്റെ ഓരോ അക്ഷരം ബീജമായിട്ടു കൂട്ടണം. ദ്വാദശമൂർത്തയഃ ഉക്താഃ - പന്ത്രണ്ടു മൂർത്തിമന്ത്രങ്ങളും പറഞ്ഞിട്ടു. താസു പൂർവോക്താഃ അഷ്ട വിദ്യേശാഃ - ഈ മൂർത്തികളിൽ ആദിക്കു് പറഞ്ഞ വിഷ്ണ്വാദി ഏഴും മുമ്പു് വിദ്യേശ്വരകലശങ്ങൾക്കു് പറഞ്ഞിരിക്കുന്നതു്.

ഭൂയോ യഥോക്തം ഗരുഡാദിശേഷാ-
വൃതിം സമഭ്യർച്ച്യ നിവേദ്യ തസ്മൈ
പ്രസന്നപൂജാമപി സംവിദധ്യാ-
ദിതീരിതാ ചക്രിണി ചക്രപൂജാ. ൪൧

ഭൂയഃ യഥോക്തം ഗരുഡാദിശേഷാവൃതിം സമഭ്യർച്ച്യ - പിന്നെ പറഞ്ഞിരിക്കുന്ന വൈനതേയാദി നിർമ്മാല്യധാര്യവസാനമായ പരിവാരങ്ങളോടുകൂടി പൂജിച്ചു്, തസ്മൈ നിവേദ്യം - ദേവന്നായിക്കൊണ്ടു നിവേദ്യത്തെച്ചെയ്തു്, പ്രസന്നപൂജാം അപി സംവിദധ്യാത് - പ്രസന്നപൂജയേയും ചെയ്തു രക്ഷിപ്പൂ. ഇതി ചക്രിണി ചക്രപൂജാ ഈരിതാ - ഇപ്രകാരം ചക്രാബ്ജപൂജ പറയപ്പെട്ടു.

പീഠാധിവാസത്തെ പറയുന്നു:-

പീഠം ബ്രഹ്മശിലായുതം കൃതജലാവാസാന്തമുക്തക്രമാത്
സിക്ത്വാ ഗന്ധജലാദിപൂർണ്ണകലശൈർന്ന്യസ്യേച്ച ശയ്യാന്തരേ
സംസ്ഥാപ്യൈവ യഥാസ്ഥിതി സ്ഥപതിനാ ഗർഭാലയേ [ഗൌരവേ
സിഞ്ചേദ്വാരുണവാരിണാ സലിലവാസേഽബ്ദേശതോ ദേശികഃ. ൪൨

ദേശികഃ - ആചാര്യൻ, ബ്രഹ്മശിലായുതം പീഠം ഉക്തക്രമാത് കൃതജലാവാസാന്തം കൃത്വാ - നപുംസകശിലയേയും പീഠത്തേയും മുമ്പു ബിംബത്തോടുകൂടി പരിഗ്രഹിച്ചു ശോധനയും കൂടെച്ചെയ്തു് ജലാധിവാസവും ചെയ്തു നവകം താൻ പഞ്ചകം താൻ പീഠത്തിനും ഒററക്കലശം നപുംസകശിലയ്ക്കും, ഗന്ധജലാദിപൂർണ്ണകലശൈഃ സിക്ത്വാ ശയ്യാന്തരേ ന്യസ്യേൽ - അഷ്ടഗന്ധജലം നിറച്ചു ശക്തിപ്രണവങ്ങളെക്കൊണ്ടു് ആവാഹിച്ചു പൂജിച്ചു് ആടി ആവാഹനാദിചെയ്തു പഞ്ചോപചാരങ്ങളും കൊടുത്തു് മണ്ഡപത്തിൽ വേറെ ശയ്യയിങ്കൽ ന്യസിപ്പൂ. ഗൌരവേ സതി - പീഠവും നപുംസകശിലയും വലുതായിരിക്കുന്നു എങ്കിൽ, സ്ഥപതി

നായഥാസ്ഥിതി ഗർഭാലയ സംസ്ഥാപ്യ - ശില്പിയെക്കൊണ്ടുതന്നെ പ്രതിഷ്ഠാസ്ഥാനത്തു വേണ്ടുംവണ്ണം ബിംബത്തെയും ഉറപ്പായിട്ടുവച്ച് പ്രാസാദത്തോടുകൂടെ പരിഗ്രഹിച്ച് ശോധനയും ചെയ്ത്, സലിലവാസോത്ഥ്രേശതഃ വാരുണാവാരിണാ സിക്ത്വാ - ജലാധിവാസത്തുങ്കൽ വരുണനെ പൂജിച്ച ജലകുംഭങ്ങളിലെ ജലംകൊണ്ടു കഴുകി ബിംബശുദ്ധികലശങ്ങളുമാടി പുണ്യാഹവാചനം ചെയ്ത് അവിടെത്തന്നെവച്ച് ധ്യാനാധിവാസത്തെയും ചെയ്വൂ.

ഹ്ളാമാദിബീജപവനായമനാദിക്ഭൂതാ
ഭൂതാനി പഞ്ച പരമാത്മനി സംവിലാപ്യ
ശോഷാദികാം ച സുവിധായ ധരാവധീനി
സൃഷ്ട്വാഥ താനി തനയാല്ലിപിഭാവനാം ച. ൩൩

ഹ്ളാമാദിബീജപവനായമനാദിക്ഭൂതാ പഞ്ചഭൂതാനി പരമാത്മനി സംവിലാപ്യ - ഹ്ളാം ഹ്ളും ഫട് ഹ്ലീം ഹ്ലൂം ഫട് ഇത്യാദി പഞ്ചഭൂതബീജങ്ങളെക്കൊണ്ടു ഊനസംഖ്യാപ്രാണായാമങ്ങളെച്ചെയ്തു പഞ്ചഭൂതബീജങ്ങളെ സംഹരിച്ചു പരമാത്മാവിങ്കൽ യോജിപ്പിച്ച്, ശോഷണാദികാം ച സുവിധായ - ശോഷണാദി അഞ്ചിനെയും ചെയ്ത്, ധരാവധീനി സൃഷ്ട്വാ - ഹൈയന്നമഃ ഇത്യാദികൊണ്ടു പ്രാണായാമങ്ങളെ ചെയ്ത് ആകാശാദിപൃഥിവ്യന്തം പഞ്ചഭൂതങ്ങളെ സൃഷ്ടിച്ച് ലിപിഭാവനാം തനയാത് - ലിപി പ്രാണായാമാദിയെ ചെയ്വൂ

ലിപിന്യാസക്രമത്തെയും പറയുന്നു:—

മധ്യേ താരം സ്വരാൻ ഷോഡശ തമു പരിതസ്തദ്ബഹിർവ്യഞ്ജ-
[നാർണ്ണാൻ
ന്യസ്യേത് പർജ്ജന്യകോഷ്ഠാദികമഥ ച ഹളക്ഷാക്ഷരം മധ്യഭാഗേ
തത്തച്ഛക്ത്യുക്തബീജാഹിതപവനനിരോധേന സമ്പാദ്യ മന്ത്രം
ഭാവം പീഠിയമന്ത്രാൻ ന്യസതു വിധേരയാത് തത്ര തത്പീഠ
പൂജാം. ൩൪

മധ്യേ താരം - നടുവിൽ പ്രണവത്തെയും, തമു പരിതഃ - ആ പ്രണവത്തിന്റെ ചുററും, സ്വരാൻ - അം നമഃ എന്നു തുടങ്ങി അഃ എന്നു കഴിവോളവും, തദ്ബഹിഃ പർജ്ജന്യകോഷ്ഠാദികം - അതിന്റെ പുറത്ത് പർജ്ജന്യപദം തുടങ്ങി ഈശകോണ് അവസാനമായി, വ്യഞ്ജനാർണ്ണാൻ - കന്നമഃ എന്നുതുടങ്ങി സന്നമഃ

എന്നു കഴിഞ്ഞവയും മുമ്പത്തെ രണ്ടു് അക്ഷരങ്ങളേയും, മദ്ധ്യഭാഗേ ഹളക്ഷാക്ഷരം ച ന്യസ്യേത് - നടുവിൽ ഹനമഃ ളനമഃ ക്ഷനമഃ ഈ മൂന്നിനേയും: ഇങ്ങനെ ലിപികളെ ന്യസിപ്പൂ. തത്തത്ത്വകൃത്യാത്മബീജാക്ഷരൈസ്തത്വാനി നിരോധന മാത്രം ഭാവം സമ്പാദ്യ- പിന്നെ വിഷ്ണുവിനു ശ്രീം എന്നും ശേഷം ദേവന്മാരിൽ ഹ്രീം എന്നും പ്രാസാദം കൊണ്ടു പ്രാണായാമം ചെയ്തു് മന്ത്രമയമാക്കി, പീഠീയമന്ത്രാൻ ന്യസ്യ തത്ര പീഠപൂജാം ച വിതന്വീത് - ആധാരശക്ത്യാദി പീഠമന്ത്രങ്ങളെ പീഠപൂജാദിസ്ഥാനത്തു് ന്യസിച്ചാൽ അവിടെ പീഠപൂജയേയും ചെയ്യൂ.

ആവാഹ്യാസ്മിഞ്ഛക്തിബീജേന ശക്തിം
സ്വാംഗൈഃ സാങ്ഗീകൃത്യ തേനാർച്ചയേത
ബ്രഹ്മഗ്രാവ്ണോ ഭൂതശുദ്ധ്യാദി കൃത്വാ
താരേണാവാഹ്യാമുനാ പൂജയേത. ൯൫

അസ്മിൻ ശക്തിബീജേന ശക്തിം ആവാഹ്യ - പിന്നെ പീഠത്തുങ്കൽ തന്റെ ശക്തിബീജംകൊണ്ടു ശക്തിയേ ആവാഹിച്ചു്, സ്വാംഗൈഃ സാംഗീകൃത്യ - ശക്തിബീജത്തിന്റെ അംഗങ്ങളെ ന്യസിച്ചു ശക്തികൊണ്ടുതന്നെ പൂജിപ്പൂ. ബ്രഹ്മഗ്രാവ്ണഃ ഭൂതശുദ്ധ്യാദി കൃത്വാ - നപുംസകശിലയ്ക്കു ഭൂതസംഹാരാദിചെയ്തു്, താരേണ ആവാഹ്യ അമുനാ പൂജയേത - ഇപ്രകാരമൊക്കയും ചെയ്തു പ്രണവമാവാഹിച്ചു പൂജിപ്പൂ.

നിവേദ്യകാലേ വിനിവേദ്യ ചാർഘ്യം
പ്രസന്നപൂജാമുഭയോർവിധായ
ആച്ഛാദ്യ നവ്യേന പടദ്വയേന
തഥാ/ധിവാസ്യ ദ്വിതയം സുരക്ഷേത്. ൯൬

ഉഭയോഃ നിവേദ്യകാലേ - രണ്ടിടത്തും നിവേദ്യസ്ഥാനത്തു്, അർഘ്യം വിനിവേദ്യ - അർഘ്യത്തേയും മാനസപൂജയേയും നിവേദ്യമായി കല്പിച്ചു്, പ്രസന്നപൂജാം വിധായ - പ്രസന്നപൂജയേയും ചെയ്തു്, നവ്യേന പടദ്വയേന ആച്ഛാദ്യ - രണ്ടു കോടിവസ്ത്രം കൊണ്ടു് മൂടി, തഥാ ദ്വിതയം അധിവാസ്യ രക്ഷേത് - അപ്രകാരം രണ്ടിനേയും അധിവസിച്ചു രക്ഷിച്ചു സമ്പാതമുണ്ടായാൽ സ്പർശിക്കയും വേണം.

അനന്തരം ശിരസ്സന്ധാനഹോമത്തെ പറയുന്നു:—

കൃത്വാ സ്വകല്പവിധിനാഽഗ്നിമുഖം യഥാശ-
ക്ത്യാജ്യാഹുതിം വിതനുയാജ്ജനിതേ കൃശാനൌ
സൃഷ്ടിക്രമേണ കഥിതൈരഥ തത്ത്വമന്ത്രൈർ-
മന്ത്രീ സമിത്പ്രഭൃതിഹോമവിരാമമത്ര. ൯൧

മന്ത്രീ ജനിതേ കൃശാനൌ സ്വകല്പവിധിനാ അഗ്നിമുഖം കൃത്വാ – ആചാര്യൻ അഗ്നിജനനം ചെയ്തിരിക്കുന്ന കുണ്ഡത്തുങ്കൽ സ്വചരണംപോലെ അന്വാധാനാദിതാൻ ജുഷ്ടോപസ്ഥാനാദിതാൻ ഹോമം തുടങ്ങി ഇധ്മത്തോളം ചെയ്തു പീഠപൂജാദി നിവേദ്യകാലത്തോളം പൂജയും ചെയ്തു ഇധ്മാദി അഗ്നിമുഖാന്തം ഹോമിച്ചു പ്രണവവ്യാഹൃതിപീഠപൂജാമന്ത്രംകൊണ്ടു ആജ്യാഹുതിയും ചെയ്തു പങ്കഹോമവും പൂജാമന്ത്രവും മൂലാജ്യാഹുതിയും ചെയ്തു, കഥിതൈഃ തത്ത്വമന്ത്രൈഃ സൃഷ്ടിക്രമേണ യഥാശക്തി ആജ്യാഹുതിം വിതനുയാത് – ധ്യാനാധിവാസത്തുങ്കൽ പറഞ്ഞ തത്ത്വങ്ങളെക്കൊണ്ടു ഒക്കെയും സംഹാരമായിട്ടു ഒരു പ്രാവശ്യം ഹോമിച്ചു സമ്പാതം വേറേ വച്ചു അഗ്നിയിങ്കൽ തന്നെ സൃഷ്ട്യർത്ഥത്തെ പ്രാർത്ഥിച്ചു ജീവാദിതത്ത്വങ്ങളേക്കൊണ്ടു വെവ്വേറേ എട്ടെട്ടുതാൻ ഇരുപത്തെട്ടീതുതാൻ നൂറെറട്ടീതുതാൻ ആജ്യാഹുതിയും ചെയ്വൂ. അത്ര സമിത്പ്രഭൃതിഹോമവിരാമം ച – പിന്നെ സമിദാജ്യഹവിരാജ്യങ്ങളും നൂററിയെട്ടീതു ഹോമിച്ചു സ്വിഷ്ടകൃദാദിഹോമം മുടിച്ചു പ്രസന്നപൂജയും ചെയ്തു വ്ളാകിയാരാധിപ്പൂ.

തത്ത്വഹോമാവസാനേ തൽസമ്പാതം മന്ത്രബിംബകേ
സമർപ്യ തന്മന്ന്യാസം കൃത്വാ പുഷ്പാർച്ചനം ചരേത്. ൯൨

തത്ത്വഹോമാവസാനേ–ഇങ്ങനെ തത്ത്വഹോമം ചെയ്താൽ, മന്ത്രബിംബകേ തത്സമ്പാതം സമർപ്യ – ധ്യാനാധിവാസത്തുങ്കൽ തത്ത്വസംഹാരം ചെയ്താൽ സംഹാരസമ്പാതത്തേ സ്പർശിപ്പൂ. തത്ത്വസൃഷ്ടികഴിഞ്ഞാൽ സൃഷ്ടിസമ്പാതത്തേയും സ്പർശിച്ചു, തന്മന്ന്യാസം കൃത്വാ പുഷ്പാർച്ചനം ചരേത് – ഒരിക്കൽ തത്ത്വന്യാസം ചെയ്തു പുഷ്പങ്ങളേ ആരാധിപ്പൂ.

പ്രതിഷ്ഠാഹോമത്തെ പറയുന്നു—

പ്രാഗഷ്ടോർദ്ധ്വസഹസ്രമാജ്യമധുദുഗ്ദ്ധാക്താൻ ദ്വിജൌദുംബരാ-
ശ്വത്ഥപ്രോത്ഥസമിത്തിലാൻ പ്രജുഹുയാദ് ഭൂരാദിമന്ത്രൈഃ ക്ര-
[മാത്
ഗോസപ്തിർന്നിജപീഠമൂലമനുഭിഃ ശർവാദിഭിശ്ചാഷ്ടഭിഃ
ശർവേ സ്വാവരണാംഗകൈശ്ച സകലൈഃ സമ്പാതമപ്യർപ്പയേത്.
[൯൯

പ്രാക് - അധിവാസഹോമത്തിനു മുമ്പിൽ, ശർവേ - ശർവങ്കൽ തലോടി വ്ളാകി പരിസ്തരിച്ചു വ്ളാകി ആജ്യസംസ്കാരവും അഗ്ന്യ-ലംകാരവും ചെയ്തു, പീഠപൂജാദി ന്യസിക്കാൻ; ദ്വിജൌദുംബരാശ്വത്ഥപ്രോത്ഥസമിത്തിലാൻ - നെയ്യും തേനും പാലും കൂടിയ ത്രിമധുരത്തിൽ മുക്കി പ്ലാശും ചമതയും അത്തിച്ചമതയും അരയാൽച്ചമതയും എള്ളും, അഷ്ടോർദ്ധ്വസഹസ്രം പ്രജുഹുയാത് - ആയിരത്തിഎട്ടീതു ഉരു ഹോമിപ്പൂ. നിജപീഠമൂലമനുഭിഃ ശർവാദിഭിഃ അഷ്ടഭിഃ സകലൈഃ സ്വാവരണാംഗകൈഃ ച ഗോസപ്തിഃ ക്രമാത് പ്രജുഹുയാത് - പീഠമന്ത്രംകൊണ്ടും മൂലംകൊണ്ടും ശർവാദി എട്ടു കൊണ്ടും പരിവാരമന്ത്രങ്ങളെക്കൊണ്ടും നെയ്യ് ഓരോ ഉരു ഹോമിച്ച് ഹോമം മുടിച്ചു പ്രസന്നപൂജയും ചെയ്തു വ്ളാകിയാരാധിപ്പൂ. സമ്പാതം അപി അർപ്പയേത് - സമ്പാതത്തെ ബിംബത്തിങ്കൽ അംഗപൂർത്തിയാക്കിക്കൊണ്ടു സ്പർശിപ്പൂ. ഈ പ്രതിഷ്ഠാഹോമം ഇധ്മവും പകച്ചവും കൂട്ടീട്ടുവേണമെന്നും പക്ഷമുണ്ടു്. ഗണപതിയ്ക്കും ശാസ്താവിനും ശങ്കരനാരായണനും ഈ പ്രതിഷ്ഠാഹോമം ചെയ്യാറുണ്ടു്.

അധിവാസഹോമത്തെ പറയുന്നു—

ശ്രീശേശാജിതസുംഭജിത്സു ചതസൃഷ്വാശാസു ഷണ്മാതുരേ
ഷട്സ്വീശാഗ്നിദിഗന്വയാത്തദിതരേഷ്വഷ്ടാസു വാ ദിക്ഷ്വപി
കഷ്ട്വർമൂർത്തിധരാശ്ച ഹോമമധിവാസാഖ്യം ശിരഃസന്നിധാ-
വാചാര്യശ്ച സ ഏവ തത്ര ലഘുകൃത്യേ മുഖ്യതോ വാ ഹുനേത്.
[൧൦൦

ശ്രീശേശാജിതസുംഭജിത്സു - വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും ദുർഗ്ഗയിങ്കലും, ചതസൃഷു ആശാസു - കിഴക്കു തുടങ്ങി നാലുദിക്കുകളിലും, ഷണ്മാതുരേ ഈശാഗ്നിദിഗന്വയാത് - ഈശ

കോണിലും അഗ്നികോണിലും കൂട്ടി നാലുദിക്കുകളിലും ആയിട്ട് ആറും, തദിതരേഷു ചതസൃഷു അഷ്ടാസു വാ ദിക്ഷു അപി - ശിവനും ഗണപതിക്കും ശാസ്താവിനും നാലുദിക്കുകളിൽതന്നെ എങ്കിലും, കിഴക്കു തുടങ്ങി എട്ടുദിക്കുകളിലും ആയിട്ട് നാലെങ്കിലും എട്ട് എങ്കിലും, മൂർത്തിധരാ - പരികർമ്മികളും, ശിരസ്സന്നിധൌ ആചാര്യഃ ച - ശിരഃസ്ഥാനകുണ്ഡത്തിൽ ആചാര്യനുംകൂടി, അധിവാസാഖ്യം ഹോമം കുര്യുഃ - അധിവാസഹോമങ്ങളേച്ചെയ്വൂ. ലഘുകൃത്യേ സ ഏവ മുഖ്യേതഃ വാ ഹുനേത് - ഏറ്റവും ചുരുക്കി ചെയ്യുന്നേടത്ത് ആചാര്യൻ തന്നെ വടക്കു മുഖ്യപദത്തുങ്കൽ ഒരു കുണ്ഡത്തിങ്കൽ തന്നെയായിട്ടും ഹോമത്തേ ചെയ്യാം.

കുണ്ഡാനി ശ്രുതികോണപിപ്പലദലാർദ്ധേന്ദ്വാകൃതിത്ര്യശ്രിമ-
ദ്വൃത്താകാരഷഡശ്രപങ്കജനിഭാഷ്ടാശ്രാണി പൂർവാദിതഃ
അഷ്ടാശാവിഹിതാനി തേഷു നിജഹോമാർഹാണി കുര്യാദിഹ
ത്ര്യശ്രം സോമദിഗാശ്രിതം നിഗദിതം ദുർഗ്ഗാഹരീശേഷുജേ.

[൧൦൧

പൂർവാദിതഃ - കിഴക്കു തുടങ്ങീട്ട്, ശ്രുതികോണം - ചതുരശ്രം, പിപ്പലദലം-അരയാലിന്റെ ഇല, അർദ്ധേന്ദ്വാകൃതി- അർദ്ധചന്ദ്രനേപ്പോലെ, ത്ര്യശ്രിമത് - ത്രികോണായിരിക്കുന്നതു്, വൃത്താകാരം- വട്ടത്തിലുള്ളതു്; ഷഡശ്രം - ആറുകോണായിരിക്കുന്നതു്; പങ്കജനിഭം - അഷ്ടദലമായിരിക്കുന്നതു്, അഷ്ടാശ്രം - എട്ടു കോണായിരിക്കുന്നതു്; അഷ്ടാശാവിഹിതാനി കുണ്ഡാനി - ഇങ്ങനെ എട്ടു ദിക്കുകളിലും ക്രമേണ വിധിച്ചിരിക്കുന്ന കുണ്ഡങ്ങൾ. ഇഹ തേഷു നിജഹോമാർഹാണി കുര്യാത് - ഈ ദിക്കുണ്ഡങ്ങളിൽ തനിക്കു ഹോമം വേണ്ടുന്ന ദിക്കുകളിലേയ്ക്കു വിധിച്ച കുണ്ഡങ്ങളേ ഉണ്ടാക്കിക്കൊള്ളൂ. ഇഹ ദുർഗ്ഗാഹരീശേഷുജേ - ഇവിടെ ദുർഗയ്ക്കും ശങ്കരനാരായണനും സുബ്രഹ്മണ്യനും വടക്കേ ദിക്കിൽ ത്രികോണായിരിക്കുന്ന കുണ്ഡത്തേ ഉണ്ടാക്കൂ. അഷ്ടദലകുണ്ഡം വേണ്ടാ. ഇവക്കു എട്ടു ദിക്കിലും ഹോമമുള്ളേടത്തു് മുമ്പിൽ പറഞ്ഞപോലെതന്നെ വേണം.

ശോഷാദി കൃത്വാ പരികല്പിതോല്ലേ-
ഖാദ്യേഷു തേഷ്വർച്ചിതശക്തികേഷു
ആചാര്യകുണ്ഡാത് പരികുണ്ഡകേഷു
പ്രാഗാദി വഹ്നിം പ്രണയേത് ക്രമേണ ൧൦൨.

ശോഷാദി കൃത്വാ - പരിഃഹോമക്കാരുടെ ദേഹശുദ്ധ്യാദി ഗണപതിപൂജാന്തം ചെയ്തു് സ്വകുണ്ഡങ്ങളിൽ ശോഷണാദി അഞ്ചും ദഹനവും ചെയ്തു്, പരികല്പിതോല്ലേഖാദ്യേഷു അർച്ചിതശക്തികേഷു - കീറിത്തളിച്ച പീഠപൂജയും ശക്തിആവാഹനയും തത്പൂജയും ചെയ്തിരിക്കുന്ന, തേഷു പരികുണ്ഡേഷു - ആ പരികുണ്ഡങ്ങളിൽ, ആചാര്യകുണ്ഡാത് പ്രാഗാദി ക്രമേണ വഹ്നിം പ്രണയേത് - ആചാര്യൻ ശിരഃസ്ഥാനത്തേ സ്വകുണ്ഡത്തിങ്കൽ നിന്നു തീയ വേർവിട്ടു ശരാവങ്ങളിൽ കത്തിച്ചു് എടുത്തുകൊണ്ടു ചെന്നു കിഴക്കാദി കുണ്ഡങ്ങളിൽ കൊടുപ്പൂ. ഹോമക്കാർ തീയിനെ വാങ്ങിച്ചു കുണ്ഡങ്ങളിൽ ഇട്ടുകൊള്ളൂ.

അഗ്നിവിഹരണത്തെ പറയുന്നു:—

അഗ്നിം ദൂതമൃചാ നിജാനലമുപസ്ഥായാഗ്നിമീളേ/ഽനയാ
നൈരൃത്യാമജിതേ/ഽഗ്നിനാരയിമൃചാ പ്രാച്യേ ത്വമഗ്നേദ്യുഭിഃ
യാമ്യേ/ഗ്നിം പ്രണയേദ്ദ്വയോർവരുണദിക്സംസ്ഥേ/ഗ്ന ആയാ
[ഹ്യൃചാ
കുണ്ഡേ സോമഗതേ/ഗ്നിമഗ്നിമിതി ശേഷേഷു സ്വഹോമാന്തരൈഃ.
[൧൦൩

അഗ്നിം ദൂതം ഋചാ, നിജ നലം ഉപസ്ഥായ - ആചാര്യൻ അഗ്നിം ദൂതം വൃണീമഹേ, എന്ന ഋക്കുകൊണ്ടു് തന്റെ കുണ്ഡത്തുങ്കലെ അഗ്നിയെ തൊഴുതു പ്രാർത്ഥിച്ചു് പ്രാച്യേ കുണ്ഡേ - കിഴക്കേ കുണ്ഡത്തുങ്കൽ, നൈർഋത്യായാം അഗ്നിമീളേ/ഽനയാ - നിർഋതിയിങ്കൽ 'അഗ്നിമീളേ പുരോഹിതം' എന്ന ഋക്കുകൊണ്ടും, അജിതേ അഗ്നിനാ രയിമൃചാ - വിഷ്ണുവിങ്കൽ 'അഗ്നിനാ രയിമശ്നവത്' എന്ന ഋക്കുകൊണ്ടും, ദ്വയോഃ യാമ്യേ-നിർഋതിയ്ക്കും വിഷ്ണുവിനും തെക്കേക്കുണ്ഡത്തിൽ, ത്വമഗ്നേദ്യുഭിഃ, 'ത്വമഗ്നേദ്യുഭിസ്ത്വമാശുശുക്ഷണിഃ' എന്ന ഋക്കുകൊണ്ടും, വരുണദിക്സംസ്ഥേ 'അഗ്ന ആയാഹ്യൃചാ' രണ്ടിടത്തു പടിഞ്ഞാറേ കുണ്ഡത്തിൽ 'അഗ്ന ആയാഹി വീതയേ' എന്ന ഋക്കുകൊണ്ടും, സോമഗതേ അഗ്നിമഗ്നിം ഇതി - വടക്കേക്കുണ്ഡത്തുങ്കൽ 'അഗ്നിമഗ്നിം ഹവീമഭിഃ' എന്ന ഋക്കുകൊണ്ടും, അഗ്നിം പ്രണയേത് - അഗ്നിയെ വിഹരിപ്പൂ. ശേഷേഷു സ്വഹോമാന്തരൈഃ - ശേഷം ശിവാദി അഞ്ചുദേവന്മാരിലും അതതുകുണ്ഡത്തുങ്കൽ ദ്രവ്യഹോമത്തിനു പറയുന്ന മന്ത്രംകൊണ്ടു അഗ്നിയെ വിഹരിപ്പൂ. അവിടെ ഉപസ്ഥാനത്തിനു പ്രണവം.

കേചിത്സപ്തേത്യുപസ്ഥിതിവിധൌ താർത്തീയത്ര്യാഷ്ടമ-
ന്യൂനാനാദിമസൂക്തഗാൻ വിഹരണേ മന്ത്രാൻ ഷഡാഹുഃ ക്രമാത്
അഗ്നിം ദൂതമഥാഗ്നിമഗ്നിമിതി ച സ്ഥാണൌ ഹരീശേ സ്മൃത-
സ്താരഃ ശാസ്തരി ചാഗ്നിമീള ഇതി മന്ത്രോ ഹ്യാഹൃതൌ വ്യാഹൃതിഃ
[൧൦൪

സ്ഥാണൌ കേചിത്: ശിവങ്കൽ ചില ആചാര്യന്മാർ, ഉപസ്ഥിതിവിധൌ സപ്തേതി ആചാര്യക്രിയകളുടെ ഉപസ്ഥാനത്തുങ്കൽ 'സപ്ത തേ അഗ്നേ സമിധഃ സപ്തജിഹ്വാഃ' എന്നും, വിഹരണേ താർത്തീയത്ര്യാഷ്ടമന്യൂനാൻ ആദിമസൂക്തഗാൻ ഷട - മൂന്നാമത്തേതും നാലാമത്തേതും എട്ടാമത്തേതും ഋക്കുകൾ കൂടാതെയുള്ള ആദിസൂക്തത്തുങ്കലേ ഋക്കുകൾ 'അഗ്നിമീളേ പുരോഹിതം' 'അഗ്നിഃ പൂർവേഭിരൃഷിഭിഃ' 'അഗ്നിർഹോതാ കവിക്രതുഃ' 'യദംഗ ദാശുഷേ ത്വം' 'ഉപ ത്വാഗ്നേ ദിവേദിവേ' 'സ നഃ പിതേവ സൂനവേ' 'ഇത്യനെ ആറും; അഗ്നിം ദൂതം അഗ്നിമഗ്നിം ഇതി - 'അഗ്നിം ദൂതം വൃണീമഹേ,' 'അഗ്നിമഗ്നിം ഹവീമഭിഃ,' ഈ രണ്ടും; ഇങ്ങനെ പ്രാഗാദികണ്ഡങ്ങളിലേ അഗ്നിവിഹാരമന്ത്രങ്ങൾ എട്ടും, ഹരീശേ താരഃ സ്മൃതഃ - ശങ്കരനാരായണങ്കൽ പ്രണവംകൊണ്ടു വിഹരിപ്പൂ. ശാസ്തരി സർവത്ര അഗ്നിമീള ഇതി മന്ത്രഃ. ശാസ്താവിങ്കൽ എല്ലാടവും എല്ലാക്കണ്ഡത്തിലും, 'അഗ്നിമീളേ പുരോഹിതം' എന്നതുകൊണ്ടു വിഹരിപ്പൂ. അഗ്ന്യാഹൃതൌ വ്യാഹൃതിഃ സ്മൃതഃ - തീയ് ഇടുന്നതിന്ന വ്യാഹൃതിയും കൂടെ വേണം.

പ്രാരബ്ധാഗ്നിമുഖാഃ സ്വഗൃഹ്യവിഹിതേനാഘാരവർത്മനാ
പ്രാഗിധ്മാൽ സുസമിഷ്ടവിഷ്ടരനിവിഷ്ടം ദേവമാരാധ്നയുഃ
നിർവൃത്തേ വിധിനാജ്യഭാഗചരമേ സംപൂജ്യ യോഗാസനം
തത്തന്മൂർത്തിസമർച്ചനാന്തമഥവാ കുർവന്തു തേ സ്വാഗ്നിഷു.
[൧൦൫

തേ സ്വാഗ്നിഷു-ഹോമം ചെയ്യുന്ന ആ ഗുരുമൂർത്തിപന്മാര് സ്വഗൃഹ്യവിഹിതേന ആഘാരവർത്മനാ പ്രാരബ്ധാഗ്നിമുഖാഃ- തന്റെ തന്റെ ഗൃഹ്യത്തുങ്കൽ പറഞ്ഞിരിക്കുന്നതുപോലെ അന്വാധാനാദിതാൻ ജുഷ്ടോപസ്ഥാനാദിതാൻ ഹോമം തുടങ്ങി ഇധ്മത്തോളം ചെയ്വൂ. ഇധ്മാൽ പ്രാക് സുസമിഷ്ടവിഷ്ടരനിവിഷ്ടം ദേവമാരാധ്നയുഃ - ഇധ്മത്തിന്ന മുമ്പിൽ ഹോമത്തുങ്കൽ പീഠം പൂജിച്ച് ആവാഹിച്ച് മൂർത്തിപൂജാന്തം ചെയ്വൂ. വിധിനാ

ആജ്യഭാഗചരമേ നിർവൃത്തേ - വിധിക്കുതക്കവണ്ണം ഇധ്മവും ആഘാരചക്ഷുഷികളും ചെയ്താൽ, യോഗാസനം സമ്പൂജ്യ തത്തന്മൂർത്തിസമർപ്പണാന്തം കർവന്തു - പീഠം പൂജിച്ച് ആവാഹിച്ച് മൂർത്തിപൂജയും ചെയ്വൂ. അഥവാ - ഇങ്ങനെയുമാം.

താരവ്യാഹൃതിയോഗപീഠമനുഭിർഹുത്വാജ്യമേകൈകശഃ
പുംസാ പഞ്ചമുമാപതൌ മഹിഷഹന്ത്ര്യാം ജുഹുയാത്ത്രിഷ്ടുഭാ
ഗായത്ത്ര്യാ നിജയേതരേഷു സഹസ്രരാള്യാ പ്രഭേശേ/നയാ
സപ്പിഃ സൈപത്യജനാണുഭിശ്ച ഹവനേ/ശേഷേ മതോ/യം ക്രമഃ.
[൨൦൩

താരവ്യാഹൃതിയോഗപീഠമനുഭിഃ ഏകൈകശഃ ആജ്യം ഹുത്വാ.പ്രണവവ്യാഹൃതികൊണ്ടും പീഠപൂജാമന്ത്രങ്ങളെക്കൊണ്ടും ഓരോ ഉരു നെയ്യിനെ ഹോമിച്ചാൽ, ഉമാപതൌ പുംസാ പഞ്ചം- ശിവങ്കൽ 'തൽപുരുഷായ വിദ്മഹേ' എന്ന ഗായത്ത്രികൊണ്ടു പഞ്ചത്തെയും, മഹിഷഹന്ത്ര്യാം ത്രിഷ്ടുഭാ പഞ്ചം_ദുർഗ്ഗയിങ്കൽ 'ജാതവേദസേ' ഇത്യാദികൊണ്ടും, ഇതരേഷു നിജഗായത്ത്ര്യാ - ശേഷം വിഷ്ണ്വാദി അഞ്ചു ദേവന്മാൎക്കും തന്റെ തന്റെ ഗായത്ത്രി കൊണ്ടും പഞ്ചത്തെ ഹോമിപ്പൂ. പ്രഭേശേസഹസ്രരാള്യാ അനയാ- ശാസ്താവിങ്കൽ വ്യാഹൃതിയോടുകൂടി തന്റെ ഗായത്ത്രികൊണ്ടു പഞ്ചത്തെ ഹോമിച്ച്, സൈപഃ സജനാണുഭിഃ ച സപ്പിഃ ജുഹുയാത്- പിന്നെ പൂജാമന്ത്രംകൊണ്ടു് ഒരിക്കൽ നെയ്യിനെ ഹോമിപ്പൂ. അശേഷേ ഹവനേ അയം ക്രമഃ മതഃ-താന്ത്രികമായിട്ടുള്ള ഹോമങ്ങൾ എല്ലാടവും ഈ ക്രമംതന്നെ ഇഷ്ടമായി ഭവിക്കും.

വ്യോമവ്യാപിദശാക്ഷരേണ ഗിരിശേ മന്ത്രേണ വൌഷഡന്തതാ
വിഷ്ണൌ ദ്വാദശവൎണ്ണകേന നിജമൂലേനാന്യദേവേഷ്വപി
പൂൎണ്ണാം ശാസ്തരി ഭൂർഭുവഃസ്വരിതി മന്ത്രേണാപി ജുഹുയാത്പ്രതീ
തത്തദ്ദ്രവ്യമനുപ്രഭേദവശതോ ഹോമേഷു സർവേഷ്വപി.
[൨൦൪

ഗിരിശേ വൌഷഡന്തതാ വ്യോമവ്യാപിദശാക്ഷരേണ - ശിവങ്കൽ 'ഓം അം ഇം ഉം വ്യോമവ്യാപിനേ ഓം' വൌഷട് ഈ വ്യോമവ്യാപി ദശാക്ഷരം കൊണ്ടും, വിഷ്ണൌ വൌഷഡന്തതാ ദ്വാദശവൎണ്ണകേന - വിഷ്ണുവിങ്കൽ വൌഷഡന്തമായ ദ്വാദശാക്ഷരം കൊണ്ടും, അന്യദേവേഷു നിജമൂലേന - മററുള്ള ദേവന്മാരിൽ വൌഷഡന്തമായിരിക്കുന്ന തന്റെ മൂലം കൊണ്ടും ശാ

സ്തരി ഭൂർഭുവഃ സ്വഃ ഇതി മന്ത്രേണ അപി പൂർണ്ണാം ജുഹുയാൽ - അസ്ത്രാവിങ്കൽ ഭൂർഭുവഃ സ്വഃ വൌഷട് ഈ മന്ത്രംകൊണ്ടും പൂർണ്ണാഹുതിയേച്ചെയ്‌വൂ. സർവ്വേഷു ഹോമേഷു തത്തദ്രവ്യമന്ത്രഭേദവിരതൌ - എല്ലാ ഹോമങ്ങളിലും ഹോമദ്രവ്യം മാറുമ്പോളും ഹോമമന്ത്രം മാറുമ്പോളും പൂർണ്ണാഹുതിയേ ചെയ്യണം.

അനന്തരം ദ്രവ്യഹോമക്രമത്തെ കാണിച്ചേറ പറയുന്നു:—

പഞ്ചബ്രഹ്മതദംഗകൈഃ പശുപതൌ സ്വജ്യോതിതാശാക്രമോ-
പാത്തൈർജ്ജുഹുയാത് തേ സമിദ്ഘൃതചരൂൻ ലാജാൻ സരാജീ-
[തിലാൻ
വർമ്മാന്തൈർയവശാലി സക്തുഘൃതയുക്താൻ വാസുദേവാദിഭി-
ർമൂലേനാപി തിലം യവം ച വിനിമയ്യൈതാനസക്തൂൻ ഹരൌ.
[൯൦ വൃ

പശുപതൌ തേ-ശിവങ്കൽ ആ ഹോമകർത്താക്കന്മാർ, സ്വജ്യോതിതാശാക്രമോപാത്തൈഃ പഞ്ചബ്രഹ്മതദംഗകൈഃ - തന്റെ പൂജയിങ്കൽ പറയുന്ന ക്രമത്തേ അനുസരിച്ചിരിക്കുന്ന പഞ്ചബ്രഹ്മംകൊണ്ടും തദംഗങ്ങളേക്കൊണ്ടും, വർമ്മാന്തൈഃ - കവചാന്തങ്ങളായിട്ടു അപ്പോൾ നടുവിൽ ഈശാനൻ കിഴക്കു തൽപുരുഷൻ അഗ്നികോണിൽ പഞ്ചബ്രഹ്മഹൃദയമന്ത്രം തെക്ക് അഘോരൻ നിരൃതിയിങ്കൽ ശിഖാമന്ത്രം പടിഞ്ഞാറു സദ്യോജാതൻ വായുവിങ്കൽ കവചമന്ത്രം വടക്കു വാമദേവൻ ഈശകോണിൽ ശിരോമന്ത്രം ഇങ്ങനെ ക്രമമായിട്ടു; സമിദ്ഘൃതചരൂൻ-ചമതയും നെയ്യും ഹവിസ്സും, ലാജാൻ-മലരും, സരാജീതിലാൻ-കടുകും എള്ളും, യവശാലിസക്തുഘൃതയുക്താൻ - യവവും നെല്ലും അരിവറുത്തുപൊടിച്ചതും നെയ്യും ഈ പത്തുകൂട്ടവും ഹോമിപ്പൂ. ഹരൌ വാസുദേവാദിഭിഃ മൂലേന അപി - വിഷ്ണുവിങ്കൽ ദിക്കുകളിൽ വാസുദേവസങ്കർഷണപ്രദ്യുമ്നാനിരുദ്ധന്മാരേക്കൊണ്ടും നടുവിൽ മൂലംകൊണ്ടും, തിലം യവം ച വിനിമയ്യ - തിലയവങ്ങളേ യവതിലമായി മാററിയും, അസക്തൂൻ ഏതാൻ ച ജുഹുയാൽ അരിവറുത്തപൊടി കൂടാതെ ഈ പറഞ്ഞ ദ്രവ്യങ്ങളേത്തന്നെ ഹോമിപ്പൂ. അപ്പോൾ ചമത നെയ്യ് ഹവിസ്സ് മലർ കടുക് യവം എള്ള് നെല്ല് നെയ്യ് ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങളേ ഹോമിപ്പൂ.

ദിക്ഷു സ്യുഃ സമിധഃ പലാശഖദിരാശ്വത്ഥോത്ഥിതാ ധൂർജ്ജടൌ
പ്ലാക്ഷീ രോഹിണജാ ച ബില്വതരുജാ ചൌദുംബരീ കാശ്മരീ
ശ്രീശേ തോരണദാരുജാസ്തു ചതസൃഷ്വാശാസു വാ ബ്രഹ്മജാ-
സ്താ വാ ശൂലിനി പഞ്ചഹോമസമയേ ബ്രാഹ്മീ സദാന്തർദ്വയോഃ.
[൧൦൯

ധൂർജ്ജടൌ – ശിവങ്കൽ, ദിക്ഷു – കിഴക്കു തുടങ്ങി ക്രമേണ എട്ടുദിക്കുകളിലും, പലാശഖദിരാശ്വത്ഥോത്ഥിതാഃ – പ്ലാശും കരിങ്ങാലിയും അരയാലും, പ്ലാക്ഷീരോഹിണജാ – ഇത്തിയും പേരാലും, ബില്വതരുജാ – കൂവളവും, ഔദുംബരീ - അത്തിയും, കാശ്മരീ ച – കുമ്പിളും, സമിധഃ സ്യുഃ – ചമതകം ഭവിക്കും. ശ്രീശേ ചതസൃഷു ആശാസു തോരണജാഃ – വിഷ്ണുവിങ്കൽ കിഴക്കു തുടങ്ങി നാലു ദിക്കുകളിൽ തോരണങ്ങൾക്കു പറഞ്ഞ അരയാലും അത്തിയും പേരാലും ഇത്തിയും ചമതകം, ബ്രഹ്മജാഃ വാ – എല്ലാടവും പ്ലാശു തന്നെയുമാം. ശൂലിനി പഞ്ചഹോമസമയേ താഃ – ശിവങ്കൽ അഞ്ചു ഹോമമാകുമ്പോൾ ഇത്തി അത്തി പേരാൽ അരയാൽ ഇതും പ്ലാശുമാം. ദ്വയോഃ അന്തഃ സദാ ബ്രാഹ്മീ - രണ്ടിടത്തും ആചാര്യകുണ്ഡത്തിൽ എല്ലായ്പ്പോഴും പ്ലാശുതന്നെ ചമതകം ഭവിക്കും.

ശങ്കരനാരായണങ്കൽ ഹോമദ്രവ്യങ്ങളെ പറയുന്നു.

ദിക്കുണ്ഡേഷു സമിദ്ധവഹ്നിഷു തതോ വേദാദിമന്ത്രൈഃ ക്രമാത്
പാലാശേധ്മഘൃതേ ചരും ച സഘൃതം ഹുത്വാഥ ഭൂരാദിഭിഃ
ശാർങ്ഗീശേ തിലസർഷപാൻ സഹയവാൻ ലാജാൻ ഘൃതം
[ചാന്തതഃ
സർവ്വേ ജുഹ്വതു മൂലതസ്ത്വഖിലം മൂലാനലേ ച സ്വയം. ൧൧൦

ശാർങ്ഗീശേ സമിദ്ധവഹ്നിഷു ദിക്കുണ്ഡേഷു – ശങ്കരനാരായണങ്കൽ മൂലാഗ്ന്യാജ്യാഹുത്യന്തം ചെയ്തിരിക്കുന്ന ദിക്കുകളിലെ കുണ്ഡങ്ങളിൽ എല്ലാടവും, വേദാദിമന്ത്രൈഃ ക്രമാത് പാലാശേധ്മഘൃതേ ചരും ച സഘൃതം ഹുത്വാ– എല്ലാവരും 'അഗ്നിമീളേ' എന്നതുകൊണ്ടു് പ്ലാശുഞമതയും 'ഇഷേ ത്വാ' എന്നതുകൊണ്ടു് നെയ്യും 'അഗ്ന ആ യാഹി' എന്നതുകൊണ്ടു് ഹവിസ്സും 'ശന്നോദേവീഃ' എന്നതുകൊണ്ടു നെയ്യും ഹോമിച്ചാൽ, അഥ ഭൂരാദിഭിഃ തിലസർഷപാൻ സഹയവാൻ ലാജാൻ ച – വ്യാഹൃതി നാലുകൊണ്ടു് എള്ളും കടുകും യവവും മലരും ഈ നാലു ദ്രവ്യങ്ങളേയും ഹോമിച്ചു്

അന്തതഃ മൂലതഃ ഘൃതം ച – ഒടുക്കം മൂലംകൊണ്ടുതന്നെ നെയ്യിനേയും, സൎവ്വേ ജുഹുയുഃ – എല്ലാവരും ഹോമിപ്പൂ. മൂലാനന്ത തത് അഖിലം പ്രചയം ച – ആചാൎയ്യകന്ധത്തുങ്കലും ഈ ഒമ്പതു ദ്രവ്യങ്ങളെ അതതുമന്ത്രംകൊണ്ട് ഉരുവും ഹോമിപ്പൂ.

ദൂൎഗ്ഗാഭിശ്ച സകൃത് സകൃത് ഘൃതഹുതിം കൃത്വാദ്യയാ മദ്ധ്യതോ
ബ്രാഹ്മീർവേദമുഖൈർദിശാസു സമിധോ ബ്രഹ്മോദ്ഭവാഃ പൈ- [പ്പലീഃ
തദ്വത് ഖാദിരബില്വജാശ്ച ജുഹുയുസ്തേ ത്രിഷ്ടുഭാജ്യം ചരും
ദൂൎഗ്ഗായാം സയവം സശാലിതിലസിദ്ധാൎത്ഥാ സദൂൎവ്വാഗ്രകം. ൧൧൧

ദൂൎഗ്ഗായാം തേ – ദൂൎഗ്ഗയിങ്കൽ ആ ഹോമക്കാർ എല്ലാവരും, ദൂൎഗ്ഗാഭിഃ സകൃത് സകൃത് ഘൃതഹുതിം കൃത്വാ – പഞ്ചദൂൎഗ്ഗകളെക്കൊണ്ട് ഒരു ഉരു ആജ്യാഹുതിയെച്ചെയ്തു, മദ്ധ്യതഃ ആദ്യയാ ബ്രാഹ്മീഃ – നടുവിൽ 'ജാതവേദസേ' എന്ന ഋക്കുകൊണ്ട് പ്ലാശിഞ്ചമതയേയും – ദിശാസു വേദമുഖൈഃ ബ്രഹ്മോദ്ഭവാഃ പൈപ്പലീഃ ഖാദിരബില്വജാഃ ച സമിധഃ – കിഴക്ക് 'അഗ്നിമീളേ' എന്നതുകൊണ്ട് പ്ലാശിനേയും തെക്ക് 'ഇഷേ ത്വാ' എന്നതുകൊണ്ട് അരയാലിനേയും പടിഞ്ഞാറ് 'അഗ്ന ആയാഹി' എന്നതുകൊണ്ട് കരിങ്ങാലിയേയും വടക്ക 'ശന്നോ ദേവീഃ' എന്നതുകൊണ്ടു കൂവളത്തേയും ചമതകളെ ഹോമിച്ച്, ത്രിഷ്ടുഭാ – എല്ലാവരും ത്രിഷ്ടുപ്കൊണ്ടു, ആജ്യം ചരും – നെയ്യിനേയും, ഹവിസ്സിനേയും, സയവം – യവത്തെയും, സശാലിതിലസിദ്ധാൎത്ഥം – നെല്ലിനേയും എള്ളിനേയും കടുകിനേയും, സദൂൎവ്വാഗ്രകം – കറുകയേയും – ജുഹുയുഃ – ഈ ഏഴു ദ്രവ്യങ്ങളെ ഹോമിപ്പൂ.

ഷട്കൃത്വോഽത്ര സനത്കുമാരകമുഖൈരാജ്യം ഗൃഹേഽപ്യൎച്ചാക്രമാ-
ദ്ദിക്ഷ്വദ്ധ്യാധികൃതൈസ്സ്വമൂലയുഗഷഡ്ഭാഗാഹ്വയൈശ്ചൈകശഃ
തത്തന്മൂൎത്ത്യങ്ങനാ ദിശാസു ജുഹുയുർമ്മൂലേന ചാന്തഃ സമി-
ത്സപ്പിർവ്രീഹിവിലാജകാംസ്തിലയവാൻ സിദ്ധാൎത്ഥകാംശ്ച ക്രമാത്. ൧൧൨

അത്ര ഗൃഹേ – ഇവിടെ സുബ്രഹ്മണ്യങ്കൽ, അൎച്ചാക്രമാത് ദിക്ഷ്വദ്ധ്യാധികൃതൈഃ സനൽകുമാരകമുഖൈഃ – പൂജയിങ്കൽ പറയുന്ന ക്രമംപോലെ അതതു ദിക്കുകളിലെ സനൽകുമാരാദിമന്ത്ര

ങ്ങളെക്കൊണ്ടും നടുവിൽ മൂലംകൊണ്ടും, ഷട്കൃത്വഃ ആജ്യം ജുഹുയുഃ – ആറുരു നെയ്യിനെ ഹോമിപ്പൂ. അവിടെ കിഴക്കു സനൽകുമാരായ, അഗ്നികോണിൽ ഭവപുത്രായ, തെക്ക് സ്കന്ദായ, പടിഞ്ഞാറ് ബാണായ, വടക്ക് ഹേമചൂഡായ, ഈശകോണിൽ ഭദ്രസേനായ ഇങ്ങനെ മന്ത്രക്രമങ്ങൾ; സ്വമൂലയുഗഷട് ചന്ദ്രാഹ്വയൈശ്ച ഏകശഃ – പിന്നെ മൂലംകൊണ്ടും ഉപചാരംകൊണ്ടും സ്കന്ദായ നമഃ ഇത്യാദി ഷോഡശനാമങ്ങളെക്കൊണ്ടും ഓരോ ഉരു നെയ്യിനെ ഹോമിച്ച്, ദിശാസ്വ തത്തന്മൂർത്ത്യർണനാ – കിഴക്കു തുടങ്ങി ദിക്കുകളിലെയ്ക്കു പറഞ്ഞ ആറു മന്ത്രങ്ങളെക്കൊണ്ടും, അന്തഃ മൂലേന – നടുവിൽ മൂലംകൊണ്ടും, സമിത് സർപ്പിർച്ചരു തിലലാജകാൻ – ചമതയേയും നെയ്യിനേയും ഹവിസ്സിനേയും മലരിനേയും, തിലയവാൻ – എള്ളിനേയും യവത്തേയും, സിദ്ധാർത്ഥകാൻ – കടുകിനേയും, ക്രമാത് ജുഹുയുഃ – ക്രമേണ എല്ലാറ്റിനേയും ഹോമിപ്പൂ.

ബ്രഹ്മദ്രു ഖദിരബോധിപ്ലക്ഷവടോദുംബരോദ്ഭവാഃ സമിധഃ
പ്രാഗാദിദിക്ക്രമാത്സ്യുഃ സ്കന്ദേ ബൈല്വ്യഃ കദംബജാ വാന്തഃ ൫൰൬

സ്കന്ദേ പ്രാഗാദിദിക്ക്രമാത് – സുബ്രഹ്മണ്യങ്കൽ കിഴക്കു തുടങ്ങി ആറു ദിക്കുകളിലേയും കുണ്ഡങ്ങളിൽ, ബ്രഹ്മദ്രു പലാശം ഖദിരം=കരിങ്ങാലി ബോധി=അരയാല് പ്ലക്ഷം=ഇത്തി വടം=പേരാല്, ഉദുംബരം=അത്തി, ഉത്ഭവങ്ങൾ=ഈ വൃക്ഷങ്ങളിലുണ്ടായവ, സമിധഃ സ്യുഃ – ചമതകൾ ഭവിക്കും അന്തഃ ബൈല്വ്യഃ കദംബജാഃ വാ – ആചാര്യകുണ്ഡത്തിൽ കൂവളമെങ്കിലും കടമ്പ് എങ്കിലും ഒരു കൂട്ടം എടുത്തുകൊള്ളൂ.

ഷണ്മന്ത്രൈശ്ച സകൃത്സകൃദ് ഘൃതഹുതിം കൃത്വാ ഗണേശേ നിജൈ-
രഷ്ടാശാധികൃതൈർഗണഞ്ജയമുഖൈർമന്ത്രൈഃ സമിത്സർപ്പിഷീ
സർവ്വേ ജുഹ്വതു ചാന്നലാജപൃഥുകാഖ്യാൻ ലഡ്ഡുകാപൂപചണകാൻ
ഷഡ്രസേക്ഷ്വാജ്യമമൂനി മൂലമനുനാ ദ്രവ്യാണി മധ്യേ ഗുരുഃ. ൫൰൭

ഗണേശേ സർവ്വേ ഗുരുഃ ച – ഗണപതിയിങ്കൽ എല്ലാ ഹോമക്കാരും, നിജൈഃ ഷൺമന്ത്രൈഃ സകൃത്സകൃത് ഘൃതഹുതിം കൃത്വാ – തന്റെ വിഘ്നായ നമഃ ഇത്യാദി ഷണ്മന്ത്രങ്ങളെക്കൊണ്ട് ഓരോ ഉരു ആജ്യഹോമത്തെ ചെയ്ത്, അഷ്ടാശാധികൃതൈഃ ഗണ

ജയമുഖൈഃ മന്ത്രൈഃ – ഗം ഗണജയായ നമഃ ഇത്യാദി പൂജയിങ്കൽ പറയുന്ന അതതു ദിക്കുകളിലെ മന്ത്രംകൊണ്ട് അതതു ദിക്കുണ്ഡങ്ങളിലും, മൂലമന്ത്രേണ മദ്ധ്യേ ച – മൂലമന്ത്രംകൊണ്ട് നടുവിലെ കുണ്ഡത്തിലും, സമിത്സർപ്പിഷീ – ചമതയും നെയ്യും, അന്നലാജപൃഥുകാഖ്യാൻ – ഹവിസ്സും മലരും അവലും, ലഡ്ഡുകാപൂപകാൻ – എള്ളുണ്ടയും അപ്പവും, ശഷ്കുല്യാജ്യം – ശഷ്കുലി=വടസാം നെയ്യും, അമൂനി ദ്രവ്യാണി ജുഹോതു – ഈ ഒമ്പതു ദ്രവ്യങ്ങളേയും ഹോമിപ്പൂ.

പലാശഖദിരാശ്വത്ഥശമീദ്രുസമിധഃ സ്മൃതാഃ
ദിക്ഷു ബില്വഭവാ മദ്ധ്യേ വിദിക്ഷു ച ഗണേശ്വരേ. ൧൧൭

ഗണേശ്വരേ – ഗണപതിയിങ്കൽ ദിക്ഷു പലാശഖദിരാശ്വത്ഥശമീദ്രുസമിധഃ – കിഴക്കു പ്ലാശും, തെക്ക് കരിങ്ങാലിയും, പടിഞ്ഞാറ് അരയാലും, വടക്ക് വഹ്നിയും ചമതകൾ. മദ്ധ്യേ വിദിക്ഷു ച ബില്വഭവാഃ സ്മൃതാഃ – നടുവിലും കോണു നാലിലും കൂവളച്ചമതകൾതന്നെ ഉക്തങ്ങളായിരിക്കുന്നു.

ഷട്ഷഡ്വിംശതിനാമഭിർഘൃതമഥാജ്യേ മൂലതോഽന്തസ്സമിത്-
സർപ്പിർവ്രീഹിതിലാജശാലിയവസിദ്ധാർത്ഥാംസ്തിലാൻ ജുഹോതു
ദിക്ഷു ദ്രവ്യവശേന സ്വമൂലജിനവർണാഭ്യാം ഹൃദാ ശാസ്ത്രനാ-
മ്നാദ്യാദ്യേന ഭവാദിധേന ശരമന്ത്രേണ സപ്തദിക്പാവനാ.
[൧൧൮]

അഥ ആജ്യേ – അനന്തരം ശാസ്താവിങ്കൽ എല്ലാ ഹോമക്കാരും, ഷട്ഷഡ്വിംശതിനാമഭിഃ ഘൃതം – ഭൂതനാഥാദിഷണ്മന്ത്രം കൊണ്ടും ആദ്യശാസ്ത്രാദി ഷഡ്വിംശതിനാമമന്ത്രങ്ങളേക്കൊണ്ടും നെയ്യിനെ ഒരിക്കൽ ഹോമിച്ചാൽ, അന്തഃ മൂലതഃ സമിത് സർപ്പിർവ്രീഹിതിലാജശാലിയവസിദ്ധാർത്ഥാൻ തിലാൻ ച ജുഹോതു – ആചാര്യകുണ്ഡത്തിൽ മൂലംകൊണ്ടുതന്നെ ചമതയും നെയ്യും ഹവിസ്സും മലരും നെല്ലും യവവും കടുകും എള്ളും ഈ എട്ടു ദ്രവ്യങ്ങളേ ഹോമിപ്പൂ. ദിക്ഷു ദ്രവ്യവശാത് – പ്രാഗാദികുണ്ഡങ്ങളിൽ എട്ടിലും, ദ്രവ്യക്രമേണ സ്വമൂലജിനവർണ്ണാഭ്യാം – മൂലംകൊണ്ടു ചമതയും ഗായത്രികൊണ്ടു നെയ്യും, ഹൃദാ – ഭൂതനാഥായ ഹൃദയായ നമഃ എന്നതുകൊണ്ടു ഹവിസ്സും, ശാസ്ത്രനാമ്നാ – ശാസ്ത്ര

നാമമന്ത്രം കൊണ്ടു മലരും, ആജ്യേനൈന – ആജ്യമന്ത്രം കൊണ്ടു നെല്ലും, ഭവാഭിധേന – ഭവമന്ത്രം കൊണ്ടു യവവും, ശരമന്ത്രേണ – ശരമന്ത്രം കൊണ്ടു് കടുകും, സ്വദിക്പാലകേന ച – അതതു ദിക്പാല മന്ത്രം കൊണ്ടു് എള്ളും, ഇങ്ങനെ ദ്രവ്യങ്ങളെ എല്ലാവരും ഹോമിപ്പൂ.

അഥ ശാസ്തൃഗോപ്തൃഭൂതാധിപതിപദം ങേനമോന്വിതം ച
[പൃഥക്
പ്രണതിസ്വാഹാന്തോ/യം ശാസ്തുർണരോമാദികഃ സമുദ്ദിഷ്ടഃ.
[൧൧൭

ഓം ആദികഃ – പ്രണവം ആദിയായി, പൃഥക് ശാസ്തൃഗോപ്തൃഭൂതാധിപതിപദം ങേനമോന്വിതം ച – ശാസ്ത്രേ നമോ ഗോപ്ത്രേ നമോ ഭൂതാധിപതയേ നമഃ; പ്രണതിസ്വാഹാന്തഃ – ഒടുക്കം നമഃ സ്വാഹാ എന്നും ചൊല്ലിയാൽ, ശാസ്തുർണഃ സമുദ്ദിഷ്ടഃ – ഇരുപത്തിയൊന്നക്ഷരമായ ശാസ്തൃമന്ത്രം ഉക്തമായി ഭവിക്കും.

ആര്യായ വിശ്വഗോപ്ത്രേ സേനാന്യേ നതിയുഗാഗ്നിജായാഢ്യഃ താരാദിരാര്യമന്ത്രഃ സംപ്രോക്തോ ലിഖ്യതേ/ഥ ഭവമന്ത്രഃ. ൧൧൮

താരാദിഃ – ഓം എന്നു് ആദിയായി, ആര്യായ വിശ്വഗോപ്ത്രേ സേനാന്യേ നതിയുഗാഗ്നിജായാഢ്യഃ – ഒടുക്കം നമഃ എന്നു രണ്ടും സ്വാഹാ എന്നും കൂട്ടിക്കൊള്ളൂ. ഓം ആര്യായ വിശ്വഗോപ്ത്രേ സേനാന്യൈ നമോ നമഃ സ്വാഹാ ഇങ്ങനെ. ആര്യമന്ത്രഃ സമ്പ്രോക്തഃ – ആര്യമന്ത്രം ചൊല്ലപ്പെട്ടു. അഥ ഭവമന്ത്രഃ ലിഖ്യതേ – അനന്തരം ഭവമന്ത്രം ലേഖനം ചെയ്യപ്പെടുന്നു.

ഓം നമസ്തേ ഭവപുത്രായ ഭവതുല്യബലായ ച
വരദായ നമസ്തേ/സ്തു ഭക്തപ്രിയഹിതായ വൈ'' സ്വാഹാ. ൧൧൯

ഇങ്ങനെ ഭവമന്ത്രം.

ഓം ശരായ നമസ്തേ/സ്തു നമഃ കുക്കുടകേതവേ
നമസ്തേ നീലരൂപായ നീലാംബരധരായ ച. ൧൨൦

സനതിദ്വിതയസ്വാഹാന്തോ/യം സ്യാച്ഛരമന്ത്രകഃ
വദാമി പ്രാദക്ഷിണ്യേന ദിഗീശാനാമനൂന്യാൻ സമുന്നയേത്. ൧൨൧

തായം ശരമന്ത്രകഃ സനതിദചിതയസ്വാഹാന്തഃ സ്യാത് - ഓം ശരായ നമസ്തേ/സ്തു എന്നു തുടങ്ങി നീലാംബരധരായ ച ഇത്ര യും ചൊല്ലിയാൽ 'നമോനമഃ സ്വാഹാ' എന്നും കൂടിച്ചൊല്ലൂ. അപ്പോൾ ശരമന്ത്രം ഭവിക്കും. അഥ പ്രാഗ്ദിഗീശാണം വദാമി - അനന്തരം കിഴക്കേ ദിക്കിലെ ഇന്ദ്രന്റെ മന്ത്രത്തെ പറയുന്നു. അമുനാ അന്യാൻ സമുന്നയേത് - ഈ ഇന്ദ്രമന്ത്രംകൊണ്ടു് അഗ്ന്യാദിമന്ത്രങ്ങളെ ഊഹിച്ചു ചൊല്ലൂ. ഇന്ദ്രമനു:—

**ഓമിന്ദ്രായ സുരാധിപതയ ഇതി സങ്കീർത്ത്യ സായുധാർണ്ണാന്തേ വദേത് സവാഹനപരിവാരായേതി നമോന്തമിന്ദ്രമനുരുക്തഃ. പ്ര വ വ**

ഓം ഇന്ദ്രായ സുരാധിപതയേ ഇതി സങ്കീർത്ത്യ - ഓമിന്ദ്രായ സുരാധിപതയെ എന്നു ചൊല്ലിയാൽ, സായുധാർണാന്തേ സ വാഹനപരിവാരായ ഇതി - സായുധ എന്നും സവാഹനപരിവാ രായ എന്നും, നമോന്തം - ഒടുക്കം നമഃ എന്നും, ഇന്ദ്രമനുഃ ഉക്തഃ - ഇന്ദ്രന്റെ മന്ത്രം ചൊല്ലപ്പെട്ടു. ഓമിന്ദ്രായ സുരാധിപതയേ സായുധവാഹനപരിവാരായ നമഃ എന്നു വരും. അഗ്നയേ തേ ജോധിപതയേ സായുധവാഹനപരിവാരായ നമഃ ഇത്യാദി. പരി വാരമന്ത്രങ്ങളിൽനിന്നു് യമാദിമന്ത്രങ്ങളെ അറിഞ്ഞുകൊള്ളണം.

**മദ്ധ്യേ പാലാശ്യഃ സ്യുഃ പരിതോ/ഥ പലാശഖദിരചലദലജാഃ പ്ലക്ഷവടോദുംബരജാഃ സമിധോ ബൈല്വ്യശ്ച മാർഗജാശ്ചാത്ര.**

[ പ്ര വ ബ

**അത്ര** ശാസ്ത്വരി - ഇവിടെ ശാസ്താവിങ്കൽ, **മദ്ധ്യേ പാലാ ശ്യഃ** - നടുവിൽ പ്ലാശിൻചമതയും, അഥ പരിതഃ പലാശഖദിരച ലദലജാഃ - പിന്നെ കിഴക്കു തുടങ്ങി ചുററും ക്രമേണ പ്ലാശും കരി ങ്ങാലിയും അരയാലും, പ്ലക്ഷവടോദുംബരജാഃ - ഇത്തിയും പേരാ ലും അത്തിയും, ബൈല്വ്യഃ മാർഗജാഃ ച സമിധഃ സ്യുഃ - കൂവളവും കടലാടിയും ചമതകൾ ഭവിക്കും.

ശാസ്താവിങ്കൽ ദ്രവ്യഹോമക്കണക്കിനെ വിശേഷത്തെ പറയുന്നു:—

**[1]ആദ്യേ/ന്തശ്ച ചതുർദിശാസു ച കൃതേ തച്ചാഖ്യാഹുതേ മൂലതോ വാ ലാജാന്തചതുഷ്കസർഷപയവാ ഹോമ്യാസ്തിലാശ്ചാജ്യകം**

1. "മദ്ധ്യ ദിക്ഷ്വപി വാ"— ഇത്യാദി, മുദ്രിതപുസ്തകത്തിൽ പാഠഭേദം.

ദിക്ഷു സ്യുഃ സമിധോ/ത്ര പിപ്പലവടപ്ലക്ഷാഖ്യശമ്യാകജാ
ലാജാദ്യേഷു തിലാന്തിമേഷു മനവോ/ത്രാദ്യാദയോ വാ ക്രമാത്.

[൧൨൮

ആദ്യേ അന്തഃ ചതുർദിശാസു ച – ശാസ്താവിങ്കൽ നടുവിലും നാലു ദിക്കുകളിലുംകൂടി ഹോമിക്കുമ്പോൾ, ആജ്യാഹുതേ കൃതേ തു – ഷണ്മന്ത്രംകൊണ്ടും ഷഡ്വിംശതിനാമങ്ങൾകൊണ്ടും ആജ്യാഹുതികളെ ചെയ്താൽ, മൂലതഃ ലാജാന്തചതുഷ്കസർഷപയവാഃ തിലാഃ ആജ്യകം ച ഹോമ്യാഃ – എല്ലാക്കുണ്ഡത്തിലും മൂലംകൊണ്ടുതന്നെ ലാജാന്തമായ ചമതയും നെയ്യും ഹവിസ്സും മലരും ഈ നാലും കടുകും യവവും എള്ളും നെയ്യും ഈ എട്ടു ദ്രവ്യങ്ങളേ ഹോമിക്കണം. അത്ര ദിക്ഷു പിപ്പലവടപ്ലക്ഷാഖ്യശമ്യാകജാഃ – ഇവിടെ കിഴക്കാദിയായി നാലു ദിക്കുകളിലും അരയാലും പേരാലും ഇത്തിയും കൊന്നയും ചമതകൾ. നടുവിൽ പ്ലാശുതന്നെ. ലാജാദ്യേഷു തിലാന്തിമേഷു അത്ര ആദ്യാദയോ വാ ക്രമാത് മനവഃ – ഇവിടെയും ലാജത്തിന് ആദ്യമന്ത്രവും കടുകിന്നു ഭവമന്ത്രവും യവത്തിന്നു ശരമന്ത്രവും എള്ളിന്നു ദിക്പാലമന്ത്രവും ആയിട്ടുമാം. ശേഷം ഒക്കെയും മൂലംതന്നെ.

ഹുതേഷ്വഷ്ടശതാദിസംഖ്യമുദിതദ്രവ്യാണ്യശ്ചേവാഖിലേ
സമ്പാതം മനുബിംബകേ സമുപസിച്യ സ്വസ്വമന്ത്രാൻ ജപേത്
തത്തദ്ദ്രവ്യഹുതൌ ക്രമേണ ശരജേ പഞ്ചാനനോർഗ്ഗൃഹ്യകേ
നാഭീവക്ത്രശിരശ്ശിഖാസു വിധിവത് സമ്പാതമപ്യർപ്പയേത്.

[൧൨൯

അഖിലേ – എല്ലാ ദേവന്മാരിലും, ഇതി ഉദിതദ്രവ്യാണ്യശ്വപ്യാ – ഇപ്രകാരം പറഞ്ഞിരിക്കുന്ന ദ്രവ്യങ്ങളെക്കൊണ്ടു് തത്തന്മന്ത്രംകൊണ്ടു്, അഷ്ടശതാദിസംഖ്യം ഹുതേ – നൂററിയെട്ടുതാൻ ആയിരത്തിയെട്ടുതാൻ ഉരുവായി ഹോമിച്ചാൽ, സ്വസ്വഹോമാന്തതഃ സമ്പാതം മനുബിംബകേ സമുപസിച്യ – തന്റെ തന്റെ ഹോമം കഴിഞ്ഞാൽ തത്സമ്പാതം ഒക്കെയും ഒന്നായികൂട്ടി കൂർച്ചാഗ്രംകൊണ്ടു ബിംബത്തുങ്കൽ സ്പർശിച്ചു ഹോമമന്ത്രങ്ങളേ തൊട്ടു ജപിപ്പൂ. സമ്പാതശേഷത്തേ കുംഭേശനിദ്രാകലശാദികളിലും സ്പർശിച്ചു മൂലം ജപിപ്പൂ. ശരജേ തത്തദ്ദ്രവ്യഹുതൌ – സുബ്രഹ്മണ്യങ്കൽ അതതു ദ്രവ്യങ്ങൾ ഓരോന്നും ഹോമിച്ചു് പൂർണാ

ഹൂതിചെയ്താൽ, ക്രമേണ പജ്ജാനനോഃ ഗുഹ്യകേ നാഭാവത്സശിര ശ്ശിഖാസു വിധിവത് സമ്പാതം അർപ്പയേത് – പാദാഗ്രത്തുങ്കലും മുട്ടുകളിലും ഗുഹ്യദേശത്തും നാഭിയിങ്കലും ഹൃദയത്തുങ്കലും ശിരസ്സുങ്കലും ശിഖയിങ്കലും ഈ ഏഴു സ്ഥാനങ്ങളിൽ സമ്പാതത്തേ സ്പർശിച്ചു ഹോമമന്ത്രത്തേ തൊട്ടു ജപിപ്പൂ.

അനന്തരം ആചാര്യകുണ്ഡത്തിൽ ശാന്തിഹോമത്തെച്ചെയ്പൂ. എല്ലാംതന്ത്രം കൂടിച്ചെയ്യുകയുമാം. രണ്ടുപ്രകാരവും പറയുന്നുണ്ട്.

ത്ര്യക്ഷേ മൃത്യുജിതാ ജുഹോതു ദധിമധ്വാജ്യം ഗണാനാമൃചാ
വിഘ്നേശേ/ഷ്ടയുതം ശതം മധുഘൃതക്ഷീരാണി ശേഷേഷ്വഥ
ഭൂരാദ്യൈഃ ക്രമശോ ഘൃതം ദധി പയോ മധ്വഷ്ടശോ മൂലതഃ
സർവ്വം ചാപി ഗുഹേ പയോദധിമധൂന്യാജ്യം ച ഭൂരാദിഭിഃ
[൧൨൩

ത്ര്യക്ഷേ മൃത്യുജിതാ – ശിവങ്കൽ മൃത്യുഞ്ജയമന്ത്രം കൊണ്ടു്, ദധിമധ്വാജ്യം – തൈരിനേയും തേനിനേയും നെയ്യിനേയും നൂറെറട്ടീതു ഹോമിപ്പൂ. വിഘ്നേശേ – ഗണപതിയിൽ, ഗണാനാം ഋചാ മധുഘൃതക്ഷീരാണി – 'ഗണാനാന്ത്വാ' എന്ന ഋക്കുകൊണ്ടു് തേനിനേയും നെയ്യിനേയും പാലിനേയും, അഷ്ടയുതം ശതം ജുഹോതു – നൂററിയെട്ടീതു ഹോമിപ്പൂ. അഥ ശേഷേഷു ശേഷം – വിഷ്ണുദുർഗാഹരീശശാസ്താക്കന്മാരിൽ, ഭൂരാദ്യൈഃ – വ്യാഹൃതിനാലുംകൊണ്ടു്, ക്രമശഃ ഘൃതം=നെയ്യിനേയും ദധി=തൈരിനേയും പയഃ=പാലിനേയും മധു=തേനിനേയും, മൂലതഃ സർവ്വം ച – മൂലംകൊണ്ടു് ഈ നാലുംകൂടിയതിനേയും, അഷ്ടശഃ – എട്ടെട്ടു് ഉരു ഹോമിപ്പൂ. ഗുഹേ ഭൂരാദിഭിഃ – സുബ്രഹ്മണ്യങ്കൽ വ്യാഹൃതിനാലുകൊണ്ടും, പയോദധി മധൂനി ആജ്യം ച – പാലിനേയും തൈരിനേയും തേനിനേയും നെയ്യിനേയും എട്ടെട്ടു് ഉരു ഹോമിപ്പൂ. ഇങ്ങനെ ശാന്തിഹോമം.

പഞ്ചദ്രവ്യഭവം സ്രുവേണ പദനാഭീഹൃച്ഛിരസ്സ്വർപ്പയേത്
സമ്പാതം സകലാംഗകേ/പി മണ്ഡബിംബേ സ്വസ്വഹോമാന്തതഃ
പദ്ഗുഹ്യാത്മമുഖേ ക്രമേണ ച ചതുർദ്രവ്യോദ്ഭവം ത്ര്യുദ്ഭവം
ത്രിസ്ഥാനേ പ്രണജേച്ച കിഞ്ചന പൃഥക് പ്രക്ഷാളയേച്ച സ്രുവം.
[൧൨൪

പഞ്ചദ്രവ്യഭവം സമ്പാതം സ്രുവേണ പദനാഭീഹൃച്ഛിരസ്സു സകലാംഗകേ അപി സ്വസ്വഹോമാന്തതഃ മണ്ഡബിംബേ അർപ്പയേത് – വിഷ്ണ്വാദികൾക്കു് അഞ്ചുകൂട്ടം ദ്രവ്യം ഹോമിച്ചു

ടത്തെ പൂർണ്ണാഹുതികളുടെ സമ്പാതം സ്രുവത്തിലാക്കി ഓരോന്നു കഴിയുമ്പോഴും സ്രുവംകൊണ്ടു പാദത്തുങ്കലും നാഭിയിങ്കലും ഹൃദയത്തുങ്കലും ശിരസ്സുങ്കലും കേശാദിപാദാന്തം എല്ലാടവും സമർപ്പിച്ചു സ്രുവം കഴുകണം. ചതുർദ്രവ്യോദ്ഭവം ക്രമേണ മനുബിംബേ പദ്ഗുഹ്യാത്മമുഖേ — സുബ്രഹ്മണ്യങ്കൽ നാലുകൂട്ടം ദ്രവ്യഹുതസമ്പാതത്തെ സ്രുവത്തിലാക്കി പാദത്തുങ്കലും ഗുഹ്യത്തുങ്കലും ഹൃദയത്തുങ്കലും മുഖത്തുങ്കലും സ്പർശിച്ചു സ്രുവം കഴുക. ത്ര്യുദ്ഭവം ത്രിസ്ഥാനേ — ശിവനും ഗണപതിക്കും മൂന്നു ദ്രവ്യഹുതസമ്പാതത്തെ മൂലാധാരഹൃദയഭ്രൂമദ്ധ്യങ്ങളിൽ സ്പർശിപ്പൂ. കിഞ്ചന പ്രയജേത് സ്രുവം പ്രക്ഷാളയത് ച — സമ്പാതം സ്പർശിച്ചാൽ തന്മന്ത്രങ്ങൾകൊണ്ടു് ആരാധിപ്പൂ. ഇടയിലൊക്കെയും സ്രുവത്തെ കഴുകണം.

സർവ്വേഷ്വിഹ സോപാദിതശക്തിബീജതഃ
ശിവേ/ഥവാമാവസുവർണതോ ഘൃതം
ആഹുത്യ പീഠേ/ംഘ്ര്യുപലേ ധ്രുവേണ തത്
സമ്പാതമാസിച്യ തഥാ/ധിവാസയേത്. ൧൨൨

ഇഹ സർവേഷു — ഈ ആചാര്യകണ്ഡത്തുങ്കൽ എല്ലാ ദേവന്മാൎക്കും ഹ്രീം എന്നതുകൊണ്ടും വിഷ്ണുവിങ്കൽ ശ്രീം എന്നതുകൊണ്ടും, അഥവാ ശിവേ ഉമാവസുവൎണ്ണതഃ — എന്നിയേ ശിവങ്കൽ ഓം ഹ്രീമിത്യാദി ഔമമേയാഷ്ടാക്ഷരംകൊണ്ടും നൂററിയെട്ടുതാൻ ഇരുപത്തിയെട്ടുതാൻ, ഘൃതം ആഹുത്യ - നെയ്യിനെ ഹോമിച്ചു് പീഠത്തുങ്കലും, ധ്രുവേണ അംഘ്ര്യുപലേ ച-പ്രണവംകൊണ്ടു് അപ്രകാരം ഹോമിച്ചു് നപുംസകശിലയിങ്കലും, തത്സമ്പാതം ആസിച്യ - തത്സമ്പാതം രണ്ടിനേയും സ്പൃശിച്ചു്, തഥാ അധിവാസയേത് - മുമ്പിൽ പറഞ്ഞപ്രകാരം രണ്ടിനേയും അധിവസിപ്പൂ; പ്രാസാദത്തിനും ഭൂതസംഹാരാദിചെയ്തു പീഠത്തേപ്പോലെ അധിവസിക്കണം.

പകേ ചാപദിഷ്ടമനനാ/ഷ്ടശതാദ്യസംഖ്യം
രത്നാർത്ഥമാജ്യമിഹ ചൈവ തഥാ ജുഹോതു
സൈംഹാസനാഷ്ടബന്ധവിധയേ നവശക്തിമന്ത്രൈഃ
സമ്പാതയുഗ്മമപി രക്ഷതു തദ്യുതാന്തം. ൧൨൩

ഇഹ വാ — ഈ ആചാര്യകണ്ഡത്തിൽ താൻ വേർപെട്ടു കീറിത്തീയിട്ടുതാൻ, പകേ ചാപദിഷ്ടമനനാ — എല്ലാവൎക്കും പകച

ഹോമത്തിന്ന പറഞ്ഞ ഗായത്ര്യാദിമന്ത്രംകൊണ്ട്, രത്നാത്മം ആജ്യം അഷ്ടശതാദിസംഖ്യം - രത്നന്യാസത്തിനായിക്കൊണ്ട് നെയ്യിനെ നൂററിയെട്ടുതാൻ ഇരുപത്തിയെട്ടുതാൻ ഹോമിപ്പൂ. അഷ്ടബന്ധവിധയേ സൈവഃ നവശക്തിമന്ത്രൈഃ ച - അഷ്ടബന്ധത്തിനായിക്കൊണ്ട് തന്റെ നവശക്തിമന്ത്രങ്ങളെക്കൊണ്ട് വെവ്വേറെ എട്ടെട്ടു, ജുഹോതു - ആജ്യാഹുതികളെച്ചെയ്വൂ. തദുത്ഥം സമ്പാതയുഗ്മം അപി രക്ഷതു - ആ സമ്പാതത്തെ രണ്ടിനേയും ശയ്യാസമീപത്തുവച്ചു സൂക്ഷിപ്പൂ.

ഗായത്ര്യാജ്യഹുതാന്തേ ഗുഹേ ഹുനേദ് ബ്രഹ്മസോമവസുരുദ്രാൻ രത്നാനി ബീജലോഹാൻ ധാതൂനപ്യൌഷധീശ്ച രത്നഹുതൌ. [ ൧൩൦

ഗുഹേ രത്നഹുതൌ ഗായത്ര്യാ ആജ്യഹുതാന്തേ - സുബ്രഹ്മണ്യങ്കൽ രത്നഹോമത്തുങ്കൽ ഗായത്രികൊണ്ട് ആജ്യാഹുതികളെച്ചെയ്താൽ, ബ്രഹ്മസോമവസുരുദ്രാൻ - ബ്രഹ്മണേ സ്വാഹാ സോമായ സ്വാഹാ വസുഭ്യഃ സ്വാഹാ രുദ്രേഭ്യഃ സ്വാഹാ; രത്നാനി ബീജലോഹാൻ - രത്നേഭ്യഃ സ്വാഹാ ബീജേഭ്യഃ സ്വാഹാ ലോഹേഭ്യഃ സ്വാഹാ; ധാതൂൻ ഓഷധീഃ ച - ധാതുഭ്യഃ സ്വാഹാ ഓഷധീഭ്യഃ സ്വാഹാ ഇതി ഉക്ത്വാ ഹുനേത - ഇങ്ങനെ മന്ത്രങ്ങളെക്കൊണ്ടും ആജ്യാഹുതികളെ ചെയ്യണം.

കൃത്വാ സ്വിഷ്ടകൃദാദ്യം സ്വകല്പവിധിനാ പ്രസാദ്യ വിഭുമന്തേ സർവ്വേഽപി പരിസമൂഹനപൂർവ്വകണാപൂർവ്വികാഃ ക്രിയാഃ കുര്യുഃ. [ ൧൩൧

സർവ്വേ അപി സ്വകല്പവിധിനാ സ്വിഷ്ടകൃദാദ്യം കൃത്വാ - പിന്നെ ഹോമക്കാര് എല്ലാവരുമൊരുമിച്ചു സ്വചാരണം പോലെ സ്വിഷ്ടകൃദാദിഹോമത്തെ ചെയ്താൽ, അന്തേ വിഭും പ്രസാദ്യ - ഒടുക്കം ഹോമത്തുങ്കൽ പ്രസന്നപൂജയും ചെയ്ത്, പരിസമൂഹനപൂർവ്വക്ഷണപൂർവ്വികാഃ ക്രിയാഃ കുര്യുഃ - തലോടിവളാകി അഗ്നിയേ അലങ്കരിച്ച് ഗണപതി വിസർജ്ജനത്തേയും ചെയ്വൂ.

മണ്ഡപബാഹ്യേഽവാച്യാം ധേന്വർഗ്ഗംഗാഹ്വയാം തഥാ യമുനാം ഗോദാവരീം സരസ്വത്യാഖ്യാം ചാസ്ഥാപ്യ നാമഭിഃ പ്രയജേത്. [ ൧൩൨

മണ്ഡപബാഹ്യേ അവാച്യാം - പിന്നെ അധിവാസമണ്ഡപത്തിന്റെ തെക്കെ വാതുക്കൽ, ഗംഗാഹ്വയാം തഥാ യമുനാം

ഗോദാവരീം സരസ്വത്യാഖ്യാം ച ധേനൂഃ ആസ്ഥാപ്യ നാമഭിഃ പ്രയജേത് - ഗംഗേ ആഗച്ഛ യമുനേ ആഗച്ഛ ഗോദാവരി ആഗച്ഛ സരസ്വതി ആഗച്ഛ ഇങ്ങനെ നാലു പശുക്കളെക്കൊണ്ടു നിറുത്തി പേരിട്ടാൽ ഗംഗായൈ നമഃ യമുനായൈ നമഃ ഗോദാവര്യൈ നമഃ സരസ്വത്യൈ നമഃ ഈ നാമങ്ങളെക്കൊണ്ടു നാലിനേയും ജലഗന്ധാദികളെക്കൊണ്ടു പൂജിപ്പൂ.

ദുഗ്ദ്ധ്വാ ഗായത്ര്യാ താഃ ശ്രീരമണേ താരകേണ ദുർഗായാം
ആദ്യാമേവ മന്ത്രാഭ്യാമനയോഃ സ്വാഗ്നൌ പയശ്ചരും ശ്രപയേത്.
[൧൩൩

ശ്രീരമണേ ഗായത്ര്യാ താഃ ദുഗ്ദ്ധ്വാ – വിഷ്ണുവിങ്കൽ സ്വഗായത്രികൊണ്ട് ആ പശുക്കളെ നാലിനേയും കറന്നു പാല് എടുപ്പൂ. ദുർഗായാം താരകേണ – ദുർഗയിങ്കൽ പ്രണവംകൊണ്ട് കറപ്പൂ. അനയോഃ ആഭ്യാം മന്ത്രാഭ്യാം ഏവ – ഈ വിഷ്ണുദുർഗകളിൽ ഈ മന്ത്രംകൊണ്ടുതന്നെ സ്വാഗ്നൌ പയശ്ചരും ശ്രപയേത് - ആചാര്യകുണ്ഡത്തിൽ പാൽ വച്ചു അരിയുമിട്ടു വേവിച്ചു പാൽപായസത്തെ ഉണ്ടാക്കു.

ഇഷ്ട്വാ തഥൈവ ബിംബേ നിവേദയേന്മണ്ഡലേ ച ഹവിരർദ്ധം
ഹുത്വാംശേന നിജാഗ്നൌ സദക്ഷിണം ഭോജയേദുദഗ്വിപ്രാൻ.
[൧൩൪

ബിംബേ മണ്ഡലേ ച തഥാ ഏവ ഇഷ്ട്വാ – ബിംബത്തുങ്കലും മണ്ഡലപൂജ ചെയ്യുമിടത്തും വിഷ്ണുദുർഗകൾക്കും ഗായത്രികൊണ്ടും പ്രണവംകൊണ്ടും പൂജിച്ച്, ഹവിരർദ്ധം നിവേദയേത് – ഈ പാൽപായസത്തിൽ പാതി എടുത്തു നിവേദിപ്പൂ. അംശേന നിജാഗ്നൌ ഹുത്വാ – ശേഷമുള്ളതിൽ പാതികൊണ്ടു ഈ മന്ത്രംകൊണ്ടു ആചാര്യകുണ്ഡത്തിൽ ഹോമിച്ച്, ഉദഗ് വിപ്രാൻ സദക്ഷിണം ഭോജയേത് – ശേഷം ഹവിസ്സ വിളമ്പി വടക്ക് മണ്ഡപത്തിൽ ബ്രാഹ്മണരെ ഭുജിപ്പിച്ചു ദക്ഷിണയും ചെയ്വൂ.

ആദ്യാശ്ചേതി ബഹിർദിക്ഷു വൃക്ഷേഷ്വിതി വിദിക്ഷ്വപി
വിനായകാ ഇതി ഹരേർദുർഗായാശ്ചാനയോർബലിം. ൧൩൫

അനയോഃ – വിഷ്ണുവിങ്കലും ദുർഗയിങ്കലും, ബഹിഃ ദിക്ഷു ആദ്യാശ്ച – ഇനി മണ്ഡപത്തിന്റെ പുറത്തു കിഴക്കു തുടങ്ങി, 'ആദ്യാശ്ച കർമ്മജാശ്ച' എന്ന മന്ത്രംകൊണ്ടും, വിദിക്ഷു വൃക്ഷേഷു

ഇതി അഗ്ന്യാദികോണുകളിൽ 'വൃക്ഷേഷു പർവ്വതാഗ്രേഷു' എന്നതു കൊണ്ടും, അഷ്ടാശാസു വിനായകാ ഇതി - പിന്നെ കിഴക്കുതുടങ്ങി, എട്ടുദിക്കുകളിലും "വിനായകാഃ ക്ഷേത്രപാലാഃ' എന്നതുകൊണ്ടും ബലിം ഹരേത് - നിവേദ്യശേഷംകൊണ്ടു് ബലിയെത്തൂകൂ.

"ആദ്യാശ്ച കർമ്മജാശ്ചൈവ യേ ഭൂതാഃ പ്രാഗ്ദിശി സ്ഥിതാഃ
പ്രസന്നാഃ പരിതുഷ്ടാസ്തേ പ്രതിഗൃഹ്ണന്ത്വിമം ബലിം." ൨൱൩

ഇങ്ങനെ ദിക്കുകളിലെ മന്ത്രം.

പ്രാഗിതി പ്രാക്പദേഽന്യാസു ദക്ഷിണേ പശ്ചിമേ പദേ
ഉത്തരേ ച പദം പ്രോച്യ വാച്യോ ദിഗ്ബലിമന്ത്രകഃ. ൨൱൧

പ്രാക് ഇതി - കിഴക്കു് ഇങ്ങനെ ബലിമന്ത്രം. അന്യാസു പ്രാക്പദേ - മററുള്ള ദിക്കുകളിൽ പ്രാക് എന്നുള്ള പദത്തുങ്കൽ, ദക്ഷിണേ എന്നും പശ്ചിമേ എന്നും ഉത്തരേ എന്നും, പദം പ്രോച്യ - പദത്തെച്ചൊല്ലി, ദിഗ്ബലിമന്ത്രകഃ വാച്യഃ - ദിഗ്ബലിമന്ത്രങ്ങളെച്ചൊല്ലൂ. യേ ഭൂതാ ദക്ഷിണേ സ്ഥിതാഃ - എന്നു തെക്കു്, യേ ഭൂതാഃ പശ്ചിമേ സ്ഥിതാഃ - എന്നു പടിഞ്ഞാറു്, യേ ഭൂതാ ഉത്തരേ സ്ഥിതാഃ എന്നു വടക്കു്. ഇങ്ങനെ ദിഗ്ബലി മന്ത്രങ്ങൾ.

"വൃക്ഷേഷു പർവ്വതാഗ്രേഷു യേ വിദിക്ഷു ച സംസ്ഥിതാഃ
ഭൂമൌ വ്യോമ്നി സ്ഥിതാ യേ ച തേഽപി ഗൃഹ്ണന്ത്വിമം ബലിം." [൨൱൬

ഇതു കോണുകളിലേ ബലിമന്ത്രങ്ങൾ.

"വിനായകാഃ ക്ഷേത്രപാലാ യേ ചാന്യേ ബലികാംക്ഷിണഃ
പൂർവ്വാദ്യാഃ പാർഷദാഃ സർവ്വേ തേഽപി ഗൃഹ്ണന്ത്വിമം ബലിം." [൨൱൯

ഇതു മൂന്നാംപ്രദക്ഷിണത്തിന്റെ എട്ടു ദിക്കിലേയും മന്ത്രം.

സാമാന്യദുഗ്ദ്ധസിദ്ധം പായസമന്യേഷു മൂലമന്ത്രേണ
ഇഷ്ട്വാ നിവേദ്യ ഹുത്വാ വിപ്രാൻ സംഭോജ്യ കിരതു ബലിമേവം. [൨൰൦

അന്യേഷു - ശിവനും ശങ്കരനാരായണനും സുബ്രഹ്മണ്യനും ഗണപതിക്കും ശാസ്താവിനും, സാമാന്യദുഗ്ദ്ധസിദ്ധം പായസം - സാമാന്യമായ പശുവിന്റെ പാലു് ഉണ്ടാക്കി അതിലരിയുമിട്ടു് സാമാന്യാഗ്നിയിൽ വേകിച്ചു് പായസമുണ്ടാക്കി ബിംബത്തുങ്കലും

മണ്ഡലത്തുങ്കലും ദേവന്റെ മൂലംകൊണ്ടു പൂജിച്ചു പായസം നിവേദിച്ച്, ഹുത്വാ വിപ്രാൻ സംഭോജ്യ – ആചാര്യകുണ്ഡത്തിൽ മൂലംകൊണ്ട് ഹോമിച്ച് ബ്രാഹ്മണരേയും ശേഷംകൊണ്ടു ഭുജിപ്പിച്ചു ദക്ഷിണയും ചെയ്ത്, ബലിം കിരേത് – ബലിയേയും തൂകു.

"ദേവം രുദ്രം പുരസ്കൃത്യേമം ബലിം പ്രതിഗൃഹ്ണന്തു
സർവ്വഭൂതാനി പൈശാചാന്തം യജാമഹേ."

ഇങ്ങനെ ശിവങ്കലേ ബലിമന്ത്രം.

അമുനാ മന്ത്രനാഷ്ടാശാസ്വേകാവൃത്ത്യാ ബലിം കരോതു ശിവേ രുദ്രപദസ്ഥാനഗതസ്വസ്വപദേനാപി തേന ശേഷേഷു. ൧൪൧

ശിവേ അമുനാ മന്ത്രനാ – ശിവങ്കൽ ഈ മന്ത്രംകൊണ്ടു തന്നെ, അഷ്ടാശാസു ഏകാവൃത്ത്യാ ബലിം കരോതു – കിഴക്കുതുടങ്ങി എട്ടുദിക്കുകളിലും ഒരു പ്രദക്ഷിണംകൊണ്ട് ബലിയെച്ചെയ്വൂ. ശേഷേഷു രുദ്രപദസ്ഥാനഗതസ്വസ്വപദേന തേന – ശേഷം ശങ്കരനാരായണഗണപതിശാസ്താക്കന്മാരിൽ രുദ്ര എന്നുള്ളേടത്ത് താന്റെ നാമംകൂട്ടി ഇതുകൊണ്ടുതന്നെ എട്ടു ദിക്കിലും ബലിയേ ച്ചെയ്വൂ. ദേവം വിഷ്ണും പുരസ്കൃത്യ ശാർങ്ഗീശപരം പുരസ്കൃത്യ ഭൂതനാഥം പുരസ്കൃത്യ ഇങ്ങനെ ആദിയുക്കു ഭേദംകൂട്ടു.

"ഇമം സ്കന്ദം പുരസ്കൃത്യ യേ ദേവാ യേ ച രാക്ഷസാഃ
യേ ഭൂതാ യേ സുരാസ്സർവേ പിശാചാഃ കിന്നരാസ്തഥാ. ൧൪൨
ഗന്ധർവ്വാഃ പന്നഗാ നാഗാ ഋഷയശ്ച ഖഗാ അപി
യക്ഷാശ്ച മാതരഃ സർവേ ചാരകാഃ പരമാത്മനഃ. ൧൪൩
തേ സർവേ പ്രതിഗൃഹ്ണന്തു തേഭ്യസ്താഭ്യോ നമോ നമഃ."

ഇതയും സുബ്രഹ്മണ്യങ്കലേ ബലിമന്ത്രം.

ഇത്യഷ്ടദിക്ഷു വികിരേദ് ബലിം ക്രൌഞ്ചനിഷൂദനേ. ൧൪൪

ക്രൌഞ്ചനിഷൂദനേ ഇതി അഷ്ടദിക്ഷു ബലിം വികിരേത – സുബ്രഹ്മണ്യങ്കൽ ഈ മന്ത്രംകൊണ്ടുതന്നെ എട്ടുദിക്കിലും ഒരു പ്രദക്ഷിണമായി ബലിയേ തൂകു.

ആചമ്യ നൈവേദ്യവിസർജനാദ്യം സർവത്ര നിർവൃത്യ സമുക്ത-
[നീത്യാ
പ്രസന്നപൂജാമപി സംവിധായ പ്രജപ്യ മന്ത്രാൻ പ്രകരോതു
[രക്ഷാം. ൪൰൫

സർവത്ര ആചമ്യ - എല്ലാ ദേവന്മാരിലും പറഞ്ഞപോലെ ബലിതൂകിയാൽ കാലും കഴുകി ആചമിച്ച് നൈവേദ്യവിസർജനാദ്യം നിവർത്യ - നിവേദ്യവിസർജനാദിയേ രണ്ടിടത്തും ചെയ്തു, സമുക്തനീത്യാ പ്രസന്നപൂജാം അപി സംവിധായ - പറഞ്ഞിരിക്കുന്നപ്രകാരം പ്രസന്നപൂജയേയും ചെയ്തു, മന്ത്രാൻ പ്രജപ്യ രക്ഷാം പ്രകരോതു - പ്രതിഷ്ഠാനന്തരം ജപിപ്പാൻ പറയുന്ന മന്ത്രങ്ങളേ ജപിച്ചു രക്ഷിപ്പൂ.

രത്നാദികം ച ശയനേ വിനിധായ വായു-
വഹ്ന്യാദിബീജപവനായമനൈർവിശോദ്ധ്യ
സംപൂജ്യ ച സ്വഹവനോദിതമന്ത്രകേണ
താരേണ വൈഷു സകലേഷ്വധിവാസ്യ രക്ഷേത്. ൪൰൬

ഏഷു സകലേഷു - എല്ലാ ദേവന്മാരിലും, ശയനേ രത്നാദികം ച വിനിധായ - ശയ്യയിങ്കൽ നപുംസകശിലയിങ്കൽ ന്യസിപ്പാനുള്ള രത്നാദിദ്രവ്യങ്ങളേ ഒരു പാത്രത്തിലാക്കിവച്ച്, വായുവഹ്ന്യാദിബീജപവനായമനൈഃ വിശോദ്ധ്യ - ശോഷണദഹനപ്ലാവനങ്ങളേ ചെയ്തു ശുദ്ധമാക്കി, സ്വഹവനോദിതമന്ത്രകേണ താരേണ വാ ഇഷ്ട്വാ - പകഹോമമന്ത്രംകൊണ്ടുതാൻ പ്രണവംകൊണ്ടുതാൻ പൂജിച്ച്, അധിവാസ്യ രക്ഷേത് - വസ്ത്രംകൊണ്ട് മൂടി അധിവസിച്ചു രക്ഷിപ്പൂ.

ഇതിഹാസപുരാണനൃത്തഗീതാദിഭിരാഘോഷ്യ മഹോത്സവം
[സമന്താത്
രജനീമപി ജാഗ്രദേവ ശേഷാം ഗമയേത്തത പടസംവിമർശി-
[ചേതാഃ. ൪൰൭

സമന്തത് - മണ്ഡപത്തിൻെറ ചുററും വിളക്കുകളും വച്ച്, ഇതിഹാസപുരാണനൃത്തഗീതാദിഭിഃ മഹോത്സവം ആഘോഷ്യ - ഭാരതാദിപുരാണശ്രവണങ്ങളേക്കൊണ്ടും കൊട്ട് പാട്ട് നൃത്തം

ഋത്വാദികൊണ്ടും ഉത്സവം പോലെ ഘോഷിച്ച്, തത്പാദസംവിമർശിചേതാഃ - ആചാര്യൻ ദേവന്റെ സ്വരൂപത്തെ മനസ്സിൽ ധ്യാനിച്ചുംകൊണ്ട്, ശേഷാം രജനീം ജാഗ്രദേവ ഗമയേത് - ശേഷമുള്ള രാത്രിയെ ഉറങ്ങാതെ ശയ്യാസമീപത്തുങ്കൽ ഇരുന്നു കഴിയ്ക്കൂ.

ഇതി തന്ത്രസമുച്ചയേ സമാപ്തിം സമവാപ്തഃ പടലോഽത്ര പഞ്ച-
[മോƒഭ്രഗ്

നിജഭാവനമന്ത്രബിംബപീഠാദ്യധിവാസാർച്ചനതദ്ഹുതാദിയുക്തഃ.
[ഫർവ്വ

അത്ര തന്ത്രസമുച്ചയേ - ഈ തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തുങ്കൽ, നിജഭാവനമന്ത്രബിംബപീഠാദ്യധിവാസാർച്ചനതദ്ഹുതാദിയുക്തഃ - തന്റെ ദേഹശുദ്ധ്യാദിയോടും മന്ത്രബിംബത്തിന്റെ പീഠത്തോടും നപുംസകശിലയുടെ ധ്യാനാധിവാസത്തോടും തത്പൂജകളോടും ഹോമത്തോടും കൂടിയിരിക്കുന്ന, പഞ്ചമഃ പടലഃ - അഞ്ചാമത്തെ പടലം, ഇതി സമാപ്തിം സമവാപ്തഃ അഭൂത് - ഇപ്രകാരം സമാപ്തിയെ ഗമിച്ചതായി ഭവിച്ചു.

ഇതി തന്ത്രസമുച്ചയഭാഷായാം
പഞ്ചമഃ പടലഃ സമാപ്തഃ.

## ഷഷ്ഠപടലം.

അനന്തരം ആറാമത്തെ പടലംകൊണ്ടു പ്രതിഷ്ഠയെപ്പറയുന്നു:—

പ്രത്യുഷ ഏവ കൃതസാമ്പ്രതികക്രിയോഽഥ
പീഠാധിവാസസമയേ വിഹിതാധിവാസം
സംശോദ്ധ്യ ഗേഹേവപുഷം പുരുഷം വിഭൂഷ്യ
സംസ്ഥാപ്യ സാധു മഹിതം വിതനോതു മന്ത്രീ. ൧

അഥ മന്ത്രീ പ്രത്യൂഷേ ഏവ കൃതസാമ്പ്രതികക്രിയഃ - ധ്യാനാധിവാസാനന്തരം പിറേറദിവസം ആചാര്യൻ ഉദയത്തിനു മുമ്പിൽ തന്നെ കുളിച്ച് സന്ധ്യാവന്ദനാദിനിത്യകർമ്മങ്ങളേച്ചെയ്തു, പീഠാ-

ധിവാസസമയേ വിഹിതാധിവാസം ശേഷം പ്രാസാദം പുരുഷം സം-ശോധ്യ പരേദിവസം പീഠാധിവാസം ചെയ്യുമ്പോൾ പ്രാസാദത്തിന്നു ഭൂതസംഹാരവും ശോഷണാദിയും ഭൂതസൃഷ്ടിയും ലിപിന്യാസവും മന്ത്രോദയപീഠന്യാസവും ചെയ്തു പൂജിച്ച് സമ്പാതപ്രോക്ഷണവും ചെയ്ത് അധിവസിച്ചിരിക്കുന്ന പ്രാസാദമൂർത്തിയാകുന്ന ദേവനെ മൃഷ്ട്യാദിധൂപദീപാന്തമായ പ്രാസാദശുദ്ധിയേച്ചെയ്ത്, വിഭൂഷ്യ - വസ്ത്രാദികൊണ്ടു് അലങ്കരിച്ച്, സാധു സംസ്ഥാപ്യ മഹിതം വിതനോതു - സോപാനത്തുങ്കലിരുന്നു പീഠം പൂജിച്ച് തൊട്ടു ജപിച്ചു പ്രാസാദത്തെ മനസാ പ്രതിഷ്ഠിച്ചു ആവാഹിച്ചു പൂജിപ്പൂ. ശിവന്നു് ഹൌം എന്നു പ്രാസാദമന്ത്രം. ശേഷമെല്ലാവർക്കും തന്റെ മൂലംതന്നെ പൂജിപ്പാൻ.

ഇവിടെ ശിവങ്കലെ വിശേഷത്തെ പറയുന്നു:—

സ്മരജിതി മനുലിംഗേ മണ്ഡലേ ചാർച്ചയിത്വാ
ദധിമധുഘൃതമിശ്രം പായസാന്നം നിവേദ്യ
ബലിമപി പരിതോഽഷ്ടാശാക്രമാത് സമ്പ്രദായ
പ്രചരതു ഗൃഹയാഗം ദേവദേവം പ്രസാദ്യ. ൭

സ്മരജിതി - ശിവങ്കൽ, മനുലിംഗേ മണ്ഡലേ ച അർച്ചയി-ത്വാ, ശയ്യാധികാലേ ശിവലിംഗത്തുങ്കലും മണ്ഡലത്തുങ്കലും പീഠപൂജ ചെയ്ത് ആവാഹിച്ചു മൂർത്തിപൂജയും ചെയ്താൽ, ദധിമധുഘൃതമിശ്രം പായസാന്നം നിവേദ്യ - തയിരും തേനും നെയ്യും കൂടിയ പായസത്തെ നിവേദിച്ച്, പരിതഃ അഷ്ടാശാക്രമാത് ബലിം സമ്പ്രദായ - മണ്ഡപത്തിന്റെ ചുറ്റും എട്ടു ദിക്കിലും തച്ഛേഷംകൊണ്ടു ബലിയേയും തൂകി കാലും കഴുകി, ദേവദേവം പ്രസാദ്യ - നിവേദ്യം വിടിത്തു പ്രസന്നപൂജയും ചെയ്താൽ, ഗൃഹയാഗം പ്രചരതു - പറഞ്ഞപോലെ മൃഷ്ട്യാദിശോധനകളേച്ചെയ്ത് പ്രാസാദത്തെ പ്രതിഷ്ഠിപ്പൂ.

ദേവഭൂതപിശാചാശ്ച ഗന്ധർവാ യക്ഷസംജ്ഞകാഃ
പിശിതാശാശ്ച നാഗാശ്ച കാംക്ഷന്തേ മാതരോ ബലിം. ൮

ദേവഭൂതപിശാചാഃ - ദേവഗ്രഹേഭ്യോ നമഃ ഭൂതഗ്രഹേഭ്യോ നമഃ പിശാചഗ്രഹേഭ്യോ നമഃ, ഗന്ധർവാഃ യക്ഷസംജ്ഞകാഃ -

ഗന്ധർവ്വഗ്രഹേഭ്യോ നമഃ യക്ഷഗ്രഹേഭ്യോ നമഃ; പിശിതാശാഃ - രാക്ഷസഗ്രഹേഭ്യോ നമഃ, നാഗാഃ - നാഗഗ്രഹേഭ്യോ നമഃ മാതരഃ - മാതൃഗ്രഹേഭ്യോ നമഃ, ബലിം കാംക്ഷന്തേ - ഈ ഗ്രഹങ്ങൾ ബലിയെ പ്രതിഗ്രഹിക്കുന്ന എന്നു പറകകൊണ്ട് ഇങ്ങനെ മന്ത്രങ്ങൾ. ഈ ശ്ലോകംകൊണ്ടുതന്നെ എട്ടു ദിക്കിലും തൂകുന്നു ചിലർ.

അനന്തരം ശൈത്യസംസ്കാരം പറയുന്നു:—

ആചാര്യോഽസൌ നവവസനധൃഗ്ഗർഭഗേഹോപവിഷ്ടഃ
സ്വാചിഷ്ടാത്മാഭ്യർച്ചിതഗുരുഗണാധീശനാന്ദീസ്സമാപ്യ
കൃത്വാ പുണ്യാഹമിഹ കൃതരത്നാഷ്ടബന്ധാനുബന്ധം
പീഠപ്രേജ്യാം ചരതു രചിതേ പദ്മിലാസ്ഥാനഗർത്തേ. ൪

അസൌ ആചാര്യഃ നവവസനധൃക് - പിന്നെ ഈ ആചാര്യൻ കോടിവസ്ത്രത്തെ ഉടുത്തു ഉത്തരീയവുമിട്ട് കാലും കഴുകി ആചമിച്ചാൽ, ഗർഭഗേഹോപവിഷ്ടഃ - ഗർഭഗൃഹത്തിൽ ചെന്നു പൂജാസ്ഥാനത്ത് ഇരുന്നു, സ്വാചിഷ്ടാത്മാ - ദേഹശുദ്ധിശംഖപൂരണാത്മാരാധനകളെച്ചെയ്ത്, അഭ്യർച്ചിതഗുരുഗണാധീശനാന്ദീസ്സമാപ്യ - ഗുരുവിനേയും ഗണപതിയേയും പൂജിച്ചു നിവേദിച്ച് നാന്ദീമുഖമായി നാലു ദാനങ്ങളെച്ചെയ്തു തദ്ദേവതകളേയും പ്രസാദിപ്പിച്ചാൽ, ഇഹ കൃതരത്നാഷ്ടബന്ധാനുബന്ധം പുണ്യാഹം കൃത്വാ - ഇവിടെ രത്നാദിദ്രവ്യങ്ങൾക്കും അഷ്ടബന്ധത്തിനും കൂടി "രത്നാഷ്ടബന്ധദേവതാഃ പ്രീയന്താം" എന്നുകൂട്ടി പുണ്യാഹപ്രോക്ഷണത്തെ ചെയ്ത്, പദ്മിലാസ്ഥാനഗർത്തേ - നപുംസകശിലയെ വയ്ക്കുന്ന കുഴിയിൽ പ്രതിഷ്ഠാസ്ഥാനത്ത്, പീഠപ്രേജ്യാം ചരതു - പീഠപൂജയെ ചെയ്വൂ.

ഇഷ്ട്വാ ബ്രഹ്മശിലാം സുധീഃ പ്രണവതോ
ന്യസ്യാർത്ഥയേത്താം സ്ഥിതം
മന്ത്രാഭ്യാം പ്രഥമാർത്ഥിതാമവരതോ
ന്യസ്യേത്തദാ സ്ഥാപിതാം
മന്ത്രേണ പ്രഥമേന വാർത്ഥയതു തദ്-
ഗർത്താൻ ഹരേശ ശോധയേദ്
ഗവ്യൈർഗന്ധജലൈശ്ച വസ്ത്രിനലിപി-
ഭ്യാം മൂലതോഽന്യേഷ്വപി. ൫

സുധീഃ - നല്ലബുദ്ധിയായിരിക്കുന്ന ആചാര്യൻ, ബ്രഹ്മശിലാം പ്രണവതഃ ഇഷ്ട്വാ - നപുംസകശിലയെ പ്രണവംകൊണ്ട് ആവാ

ഹിച്ചു പൂജിച്ചാൽ, ന്യസ്യ ത്വം സ്ഥിതം മന്ത്രാഭ്യാം അത്ഥയേത് - പ്രണവംകൊണ്ടു പ്രതിഷ്ഠിച്ച് ധ്രുവാദ്യൌരിത്യാദി ജപിച്ച് പിന്നെയും പ്രണവംകൊണ്ടു ആവാഹിച്ചു പൂജിച്ചു 'ത്വമേവ പരമാ' എന്നും 'സ്ഥിതാ ചരാചരം' എന്നും രണ്ടു മന്ത്രങ്ങളെക്കൊണ്ട് പ്രാത്ഥിപ്പൂ.. പ്രഥമാത്ഥിതാം അപരതഃ ന്യസ്യേത് വാ - ത്വമേവ എന്നതുകൊണ്ട് പ്രാത്ഥിച്ച് സ്ഥിതം ചരാചരം എന്നതുകൊണ്ടു പ്രതിഷ്ഠിച്ചു പൂജിക്കിലുമാം. തദാ സ്ഥാപിതാം പ്രഥമേന മന്ത്രേണ അത്ഥയതു വാ - 'സ്ഥിതം ചരാചരം' എന്നതുകൊണ്ടു പ്രതിഷ്ഠിച്ച് 'ത്വമേവ പരമാ' എന്നതുകൊണ്ടു പ്രാർത്ഥിച്ചു പൂജിക്കിലുമാം. ഇങ്ങനെ നപുംസകശിലയെ പ്രതിഷ്ഠിച്ചാൽ, ഹരൌ വസുപിന്നലിപി ഭ്യാം ഗവ്യൈഃ ഗന്ധജലൈഃ ച തദ്ഗത്താൻ ശോധയേത് - വിഷ്ണുവിങ്കൽ അഷ്ടാക്ഷരംകൊണ്ടും പഞ്ചഗവ്യങ്ങളെക്കൊണ്ടും ദ്വാദശാക്ഷരങ്ങളെക്കൊണ്ടും അഷ്ടഗന്ധജലംകൊണ്ടും നപുംസകശിലയിങ്കലെ കുഴികളെ കഴുക. അന്യേഷു-ശിവാദികൾക്ക്, മൂലതഃ മൂലംകൊണ്ടുതന്നെ ഗവ്യഗന്ധജലങ്ങളെക്കൊണ്ടു കഴുക.

ത്വമേവ പരമാ ശക്തിസ്ത്വമേവാസനധാരികാ
ദേവാജ്ഞയാ ത്വയാ ദേവി! സ്ഥാതവ്യമിഹ സർവ്വദാ. ൫

സ്ഥിതം ചരാചരം യസ്യാം രത്നാനാം നിധിരവ്യയഃ
സാ ത്വം ബ്രഹ്മശിലാരൂപാ തിഷ്ഠാത്ര ധരണീ സ്ഥിരാ. ൬

ഇതു രണ്ടും ഇവിടെ പറഞ്ഞ മന്ത്രങ്ങൾ.

പരിതോഽഷ്ടസു ദിക്ഷു തത്ര ഗത്താൻ പ്രവിധായാവരണക്രമാത് [തദന്തഃ
അപരം ച നപുംസകാശ്മനീഹ സ്വച്ഛതാജ്യോജ്ജ്വലമർപ്പയേദമൂനി. ൭

ഇഹ നപുംസകാശ്മനി - ഈ നപുംസകശിലയിങ്കൽ, പരിതഃ അഷ്ടസു ദിക്ഷു ആവരണക്രമാത് - ചുററും എട്ടു ദിക്കുകളിലും ദ്രവ്യന്യാസക്രമംപോലെയും, തദന്തഃ അപരം ച ഗത്താൻ പ്രവിധായ - അതിന്റെ നടുവിൽ വേറെ ഒന്നും കുഴികളെ ഉണ്ടാക്കിയിരിക്കുന്നേടത്ത്, അമൂനി സ്വച്ഛതാജ്യോജ്ജ്വലം അപ്പയേത - ഈ വക്ഷ്യമാണങ്ങളായിരിക്കുന്ന ദ്രവ്യങ്ങളെ ഗായത്രീസമ്പാതത്തോടുകൂട്ടംവണ്ണം ന്യസിപ്പൂ.

രത്നാനീശാരരൌ സബീജമണിധാതുസ്വർണ്ണപൂർവാണ്യഥോ
ദുർഗാശാസ്തൃജിതേഷു താനി ഗണനാഥേ രത്നബീജക്രമാത്
ഗൌരീശേ മണിധാതുബീജസവൃഷാസ്ത്രസ്സ്തോമലോഹക്രമാത്
സേനാന്യാം മണിധാതുലോഹഗണബീജാസ്ത്രക്രമാദ്വിന്യസേത്. ൯

ഈശശൌരൌ രത്നാനി - ശങ്കരനാരായണങ്കൽ രത്നങ്ങളെത്തന്നെയും, ദുർഗാശാസ്തൃജിതേഷു സബീജമണിധാതുസ്വർണ്ണപൂർവാണി - ദുർഗയിങ്കലും ശാസ്താവിങ്കലും വിഷ്ണുവിങ്കലും ബീജങ്ങളേയും രത്നങ്ങളേയും ധാതുക്കളേയും സ്വർണ്ണാദിലോഹങ്ങളേയും, ഗണനാഥേ രത്നബീജക്രമാത് താനി - ഗണപതിയിങ്കൽ രത്നങ്ങളേയും ബീജങ്ങളേയും ധാതുക്കളേയും ലോഹങ്ങളേയും, ഗൌരീശേ മണിധാതുബീജസവൃഷാസ്ത്രസ്തോമലോഹക്രമാത് - ശിവങ്കൽ രത്നങ്ങളേയും ധാതുക്കളേയും ബീജങ്ങളേയും വൃഷാദികളായ ആയുധങ്ങളേയും ലോഹങ്ങളേയും, സേനാന്യാം മണിധാതുലോഹഗണബീജാസ്ത്രക്രമാത് - സുബ്രഹ്മണ്യങ്കൽ രത്നങ്ങളേയും ധാതുക്കളേയും ലോഹങ്ങളേയും ബീജങ്ങളേയും ആയുധങ്ങളേയും, വിന്യസേത് - ഇങ്ങനെ ദ്രവ്യങ്ങളേ ന്യസിപ്പൂ.

ശ്രീശേ മൂലാർണ്ണമൂലൈർന്ന്യസതു നവസു ദിക്ഷു ക്രമാദന്തരന്ത-
സ്തദ്വത്താരേണ താനി സ്മരമുരദമനേ തേന സംഗൃഹ്യ വിഘ്നേ
മൂലേനാന്യേഷു തേനൈവ തു മഹിഷരിപാവാദ്യയാ തത്ര ദിക്ഷു
ദ്രവ്യാണീശേതരേഷു പ്രഥമമഥ ശിവേ ദ്രവ്യമന്ത്രാംശ്ച വക്ഷ്യേ. [൧൦

ശ്രീശേ മൂലാർണ്ണമൂലൈഃ നവസു ദിക്ഷു അന്തഃ അന്തഃ താനി ന്യസതു - വിഷ്ണുവിങ്കൽ മൂലാക്ഷരംകൊണ്ടു പുറത്ത് എട്ടുദിക്കിലും മൂലംകൊണ്ടു നടുവിലും ഇങ്ങനെ ഒമ്പതു ദിക്കുകളിലും അകത്ത് ഒടുക്കമായിട്ട് ആ ദ്രവ്യങ്ങളേ ന്യസിപ്പൂ. സ്മരമുരദമനേ താരേണ തദ്വത് - ശങ്കരനാരായണങ്കൽ പ്രണവംകൊണ്ട് വിഷ്ണുവിങ്കൽ പറഞ്ഞപോലെ ന്യസിപ്പൂ. വിഘ്നേ തേന സംഗൃഹ്യ മൂലേന - ഗണപതിയിങ്കൽ പ്രണവംകൊണ്ടു ദ്രവ്യങ്ങളേ എടുത്ത് മൂലംകൊണ്ടു ന്യസിപ്പൂ. അന്യേഷു - ശാസ്താവിങ്കലും സുബ്രഹ്മണ്യങ്കലും, തേന ഏവ - മൂലം കൊണ്ടുതന്നെ ന്യസിപ്പൂ. മഹിഷരിപൌ തത്ര ദിക്ഷു ആദ്യയാ - ദുർഗ്ഗയിങ്കൽ പുറത്ത് എട്ടുദിക്കുകളിൽ ത്രിഷ്ടുപ്പ്കൊണ്ടും നടുവിൽ മൂലംകൊണ്ടും

ദ്രവ്യങ്ങളേ ന്യസിപ്പൂ. പ്രഥമം ഈശേതരേഷു ദ്രവ്യാണി - മുമ്പിൽ ശിവനേക്കൂടാതേയുള്ള ദേവന്മാരുടെ ദ്രവ്യങ്ങളേയും, അഥ ശിവേ ദ്രവ്യമന്ത്രാൻ ച വക്ഷ്യേ - പിന്നേ ശിവന്റെ ദ്രവ്യങ്ങളേയും ന്യസിക്കുന്ന മന്ത്രങ്ങളേയും പറയും.

ദുർഗ്ഗാശാർങ്ഗഭൃതോർന്ന്യസേദിഹ യവവ്രീഹീ സനിഷ്പാവകൌ
ബീജാനി ക്രമശഃ പ്രിയംഗുതിലമാഷാംശ്ചാപി നീവാരകാൻ
ശാലീസർഷപശാലിനസ്തിലപദശ്യാമാൻ ഗണാധീശഹേ
ശാലീരാജിമുചോഥ വൈണവവതോ മദ്ധ്യേ ഖിലാംശ്ചായ്യകേ.
[൧൧

ഇഹ ദുർഗ്ഗാശാർങ്ഗഭൃതോഃ - ഇവിടെ ദുർഗ്ഗയിങ്കലും ശങ്കരനാരായണങ്കലും, യവവ്രീഹീ സനിഷ്പാവകൌ - യവവും നെല്ലും തുവരയും, പ്രിയംഗുതിലമാഷാൻ - തിനയും എള്ളും ഉഴുന്നും, നീവാരകാൻ - വരിനെല്ലും, ശാലീസർഷപശാലിനഃ - നെല്ലും കടുകും ഇവറേറ ഒമ്പതിനേയും ന്യസിപ്പൂ. ഗണാധീശഹേ തിലപദശ്യാമാൻ - ഗണപതിയിങ്കൽ അഞ്ചാമത്തേ എള്ളു വേണ്ട. അവിടെ ചാമവേണം. ആയ്യകേ ശാലിരാജിമുചഃ-ശാസ്താവിങ്കൽ ഒടുക്കത്തേ നെല്ലും കടുകും വേണ്ടാ. വൈണവവതഃ മദ്ധ്യേ അഖിലാൻ ച - എട്ടാമത്തേതു മുളനെല്ലും ഒമ്പതാമതു നടുവിൽ എല്ലാം കൂടെയും വേണം. ക്രമശഃ ബീജാനി ന്യസതു - ഇങ്ങനെ ക്രമേണ ബീജങ്ങളേ ന്യസിപ്പൂ.

രത്നധാതുനവകം നിജഗർഭന്യാസദിഷ്ടമിഹ വിഷ്ണുഗണേശേ
രത്നകാനി നവ വിഷ്ണുസമുക്താന്യേവ ശാസ്തരി ച സുംഭ -
[രിപൌ ച. ൧൨

ഇഹ വിഷ്ണുഗണേശേ - ഇവിടെ വിഷ്ണുവിങ്കലും ഗണപതിയിങ്കലും, രത്നധാതുനവകം നിജഗർഭന്യാസദിഷ്ടം - രത്നങ്ങൾ ഒമ്പതും 'ധാതുക്കൾഒമ്പതും' തന്റെ ഗർഭന്യാസത്തുങ്കൽ പറഞ്ഞിരിക്കുന്നതു തന്നെ. അവിടെ 'ന്യസേന്മനോഹരാ' ഇത്യാദി ധാതുക്കൾ; വജ്രം മൌക്തികമിത്യാദിരത്നങ്ങൾ; ശാസ്തരി സുംഭരിപൌ ച രത്നകാനി നവ വിഷ്ണുസമുക്താനി ഏവ - ശാസ്താവിങ്കലും ദുർഗ്ഗയിങ്കലും രത്നങ്ങൾ ഒമ്പതും വിഷ്ണുവിങ്കൽ പറഞ്ഞിരിക്കുന്നതു തന്നെ.

പുളകം വിദ്രുമമഞ്ജനസംജ്ഞം ശ്യാമം സസീസകം ന്യസതു
ആര്യകമാര്യോഃ സമനശ്ശിലഹരിതാലം സഗൈരികം സരസം. ൧൩.

ആര്യകമാര്യോഃ _ ശാസ്താവിങ്കലും ദുർഗ്ഗയിങ്കലും, പുളകം - പവിഴക്കൊടി, വിദ്രുമം - പവിഴം, അഞ്ജനസംജ്ഞം - അഞ്ജനക്കല്ല്, ശ്യാമം - പച്ച, സീസകം - ഈയം, മനശ്ശിലാ ഹരിതാലം - മനയോലയും അരിതാരവും. ഗൈരികം - കാവിക്കല്ല്, സരസം - രസത്തോടുകൂടിയതു് ഇവ ഒമ്പതു ധാതുക്കളെ ന്യസിപ്പൂ.

ദുർഗ്ഗാര്യവിഷ്ണുബലിവിദിക്ഷു ജാതരൂപം
രൂപ്യം ച താമ്രകമയസ്ത്രപു പശ്ചിമാന്തം
ന്യസ്യാജിതേ ന്യസതു ശേഷദിശാസു സീസം
സ്വർണ്ണോദ്ഭവം കമഠശംഖപയോരുഹം ച. ൧൪

ദുർഗ്ഗാര്യവിഷ്ണുബലിവിദിക്ഷു _ ദുർഗ്ഗയിങ്കലും ശാസ്താവിങ്കലും ഗണപതിയിങ്കലും, (വിഷ്ണുവിങ്കലും) ജാതരൂപം - പൊന്നിനേയും, രൂപ്യം - വെള്ളിയേയും, താമ്രകം - ചെമ്പിനേയും, അയഃ_ ഇരിമ്പിനേയും, ത്രപു - ചെമ്പ്രാക്കൊട്ടിയേയും, പശ്ചിമാന്തം ന്യസ്യ - ഈ അഞ്ചിനേയും പടിഞ്ഞാറേ ദിക്കിലോളം ഒരുപോലെ ന്യസിച്ചാൽ, പിന്നെ വേറെ തന്നെ ന്യസിക്കണം:— അജിതേ ശേഷദിശാസു - വിഷ്ണുവിങ്കൽ വായുകോണിൽ തുടങ്ങി, സീസം - ഈയത്തേയും സ്വർണ്ണോദ്ഭവം കമഠശംഖപയോരുഹം ച ന്യസതു - പൊന്നുകൊണ്ടു ഉണ്ടാക്കിയ ആമയേയും ശംഖിനേയും താമരപ്പൂവിനേയും ന്യസിപ്പൂ.

സീസം താർക്ഷ്യാരകൂടാവിതരദിശി ദരാരീഷുചാപാസിശൂലം
പാശം ദണ്ഡം ച മദ്ധ്യേ മഹിഷജിതി സസീസാരകൂടം ച [കാംസ്യം
സവർണ്ണം ചാര്യേന്ദ്രദിക്ഷു ദ്വിരദവരമുഖേഘാരകൂടം സുപിത്ഥം
കാംസ്യം ന്യസ്യേൽ ത്രിദിക്ഷു സ്വർദകമഠ പാഷാംബുജം ഹൈമമ- [ന്തഃ ൧൫

മഹിഷജിതി ഇതരദിശി - ദുർഗ്ഗയിങ്കൽ വായവ്യാദി മൂന്നു ദിക്കുകളിൽ, സീസം - ഈയത്തേയും, താർക്ഷ്യാരകൂടൌ - ഗരുഡ

ശിലയേയും ആരക്കൂടത്തേയും ന്യസിച്ച്, മദ്ധ്യേ ദരാരീഷുചാപാസിശൂലം പാശം ദണ്ഡം ച - ശംഖിനേയും ചക്രത്തേയും ശരത്തേയും വില്ലിനേയും വാളിനേയും ശൂലത്തേയും കയറിനേയും ദണ്ഡത്തേയും ഈ എട്ടിനേയും പൊന്നുകൊണ്ടു ഉണ്ടാക്കി ന്യസിപ്പൂ. ആഗ്നേ അന്യദിക്ഷു - ശാസ്താവാദികൾ വാസ്ത്വാദി ദിക്കുകളിലും നടുവിലും, സസീസാരക്കൂടം ച കാംസ്യം ച സ്വർണ്ണം ച - ഈയത്തേയും ആരക്കൂടത്തേയും വെള്ളോട്ടിനേയും സ്വർണ്ണത്തേയും ന്യസിപ്പൂ. ദ്വിരദവരമുഖേ ത്രിദിക്ഷു - ഗണപതിയീങ്കൽ വായവ്യാദി മൂന്നുദിക്കുകളിൽ ആരക്കൂടം സുവർത്ഥം കാംസ്യം - ആരക്കൂടത്തേയും പിച്ചളയേയും വെള്ളോട്ടിനേയും ന്യസിച്ച്, അന്തഃ ഹൈമം സ്വരദകമഠചാഷാബ്ജം ച ന്യസ്യേത - പൊന്നുകൊണ്ട് ഉണ്ടാക്കിയ തന്റെ കൊമ്പിനേയും ആമയേയും എലിയേയും താമരപ്പൂവിനേയും ന്യസിപ്പൂ-

ഇന്ദ്രനീലമണിഗാരുഡവൈഡൂര്യാഖ്യമൌക്തികസവിദ്രുമവജ്രം
പുഷ്യരാഗമപി ദിക്ഷു ഹരീശേ ന്യസ്യ വിന്യസതു കാഞ്ചനമ
ന്തഃ. ഹന്ത.

ഹരീശേ ദിക്ഷു - ശങ്കരനാരായണങ്കൽ കിഴക്കുതുടങ്ങി എട്ടു ദിക്കുകളിലും, ഇന്ദ്രനീലം - അതുതന്നെ, മണി - മാണിക്യം, ഗാരുഡം - ഗരുഡശില, വൈഡൂര്യം - അതുതന്നെ, മൌക്തികം- മുത്ത, സവിദ്രുമവജ്രം - പവിഴവും വൈരവും, പുഷ്യരാഗം - അതുതന്നെയും, (ന്യസ്യ) ന്യസിച്ച്, അന്തഃ കാഞ്ചനം വിന്യസതു - അകത്തു സ്വർണ്ണത്തേ ന്യസിപ്പൂ.

ന്യസ്യതു രത്നാനി ഗുഹേ വജ്രം വൈഡൂര്യമിന്ദ്രനീലം ച
ശംഖം സ്ഫടികം പുഷ്യം മുക്താഫലവിദ്രുമാബ്ജരാഗം ച. ഹ ൈ

ഗുഹേ - സുബ്രഹ്മണ്യങ്കൽ, വജ്രം - വൈരം, വൈഡൂര്യം - അതുതന്നെ, ഇന്ദ്രനീലം - അതുതന്നെ, ശംഖം - അതുതന്നെ, സ്ഫടികം - അതുതന്നെ, പുഷ്യം - പുഷ്യരാഗം, മുക്താഫലം - മുത്ത്, വിദ്രുമം - പവിഴം, അബ്ജരാഗം - പത്മരാഗം, രത്നാനി - ഈ ഒമ്പതു രത്നങ്ങളേയും പുറവും അകത്തും ആയിട്ടു ന്യസിപ്പൂ.

ധാതൂൻ മനശ്ശിലാമിഹ ഹരിതാലം ചാഞ്ജനം തഥാ ശ്യാമം
സൌരാഷ്ട്രീം സഹ ഗോരോചനമാക്ഷികഗൈരികം ന്യസേത്
[സരസം. ൧൮

ഇഹ മനശ്ശിലാം — മനയോലയേയും, ഹരിതാലം — അരിതാരത്തേയും, അഞ്ജനം — അഞ്ജനക്കല്ലിനേയും, ശ്യാമം — പച്ചയേയും, സൌരാഷ്ട്രീം — തിരുവട്ടപ്പശയേയും, ഗോരോചനമാക്ഷികഗൈരികം - ഗോരോചനയേയും മാക്കീരക്കല്ലിനേയും കാവിക്കല്ലിനേയും, സരസം — രസത്തോടുകൂടി, ധാതൂൻ തഥാ ന്യസേത് — ഈ ധാതുക്കളെ ഒമ്പതിനേയും അകത്തു ഒക്കമായിട്ടു ന്യസിപ്പൂ.

സ്വർണ്ണം രജതം താമ്രം പിത്തളസംജ്ഞം ത്രപു ന്യസേത് തദ്വത്
സീസായസീ സകാംസ്യേ ദിക്ഷ്വഷ്ടാസ്വന്തരഷ്ടലോഹാനി. ൧൯

തദ്വത് അഷ്ടാസു ദിക്ഷു — മുമ്പിലത്തേ എട്ടുദിക്കുകളിൽ, സ്വർണ്ണം - പൊന്നു്, രജതം — വെള്ളി, താമ്രം — ചെമ്പ്, പിത്തളസംജ്ഞം — പിച്ചള, ത്രപു — ചെമ്പ്രാക്കൊട്ടി, സീസായസീ — ഈയവും ഇരിമ്പും, സകാംസ്യേ — ഓട്ടും ഇവ എട്ടിനേയും ന്യസിച്ചാൽ, അന്തഃ അഷ്ടലോഹാനി — നടുവിൽ ഈ ലോഹങ്ങളെ എട്ടിനേയുംകൂടി, ന്യസേത് — ന്യസിപ്പൂ.

യവഗോധൂമകമാഷാൻ സഹ തിലമുദ്ഗപ്രിയംഗുസിദ്ധാർത്ഥാൻ
ശാലീമപി വിന്യസ്യേദ്ദിക്ഷ്വഷ്ടസു മദ്ധ്യതോഽഷ്ടബീജാനി. ൨൦

അഷ്ടസു ദിക്ഷു — എട്ടു ദിക്കുകളിൽ, യവഗോധൂമകമാഷാൻ — യവത്തേയും ഗോതമ്പിനേയും ഉഴുന്നിനേയും, തിലമുദ്ഗപ്രിയംഗുസിദ്ധാർത്ഥാൻ — എള്ളിനേയും ചെറുപയറിനേയും തിനയേയും കടുകിനേയും, ശാലീം അപി വിന്യസ്യേത — നെല്ലിനേയും ന്യസിപ്പൂ. മദ്ധ്യതഃ അഷ്ടബീജാനി — നടുവിൽ ഈ ബീജങ്ങളെ എട്ടിനേയും കൂടി ന്യസിപ്പൂ.

പദ്മം ഗജം മയൂരം ശക്തിം വജ്രം ച കക്കടം ചാപി
അന്തർന്ന്യസ്യ ഹൈമാൻ ദ്രവ്യന്യസനം ഗൃഹേ
[വിധേയമിതി. ൨൧

അനന്തരം ഹൈമാൻ — പിന്നെ നടുവിൽ പൊന്നുകൊണ്ടു് ഉണ്ടാക്കിയിരിക്കുന്ന, പദ്മം — താമരപ്പൂവിനേയും, ഗജം — ആനയേയും, മയൂരം — മയിലിനേയും, ശക്തിം — വേലിനേയും, വജ്രം — വജ്രത്തേയും, കുക്കുടം — കോഴിയേയും, ന്യസ്യതു — ന്യസിപ്പൂ. ഇതി ഗുഹേ ദ്രവ്യന്യസനം വിധേയം — ഇങ്ങനെ സുബ്രഹ്മണ്യന്റെ ദ്രവ്യന്യാസത്തേ വിധിച്ചിരിക്കുന്നു.

അനന്തരം ശിവന്റെ ദ്രവ്യന്യാസത്തേയും മന്ത്രത്തേയും കൂടെ പറയുന്നു:—

സദ്യോജാതകലാഭിരഷ്ടഭിരിന്ദ്രാദീശനിഷ്ഠം ശിവേ
വജ്രം മൌക്തികപുഷ്യരാഗഹരിനീലാഖ്യാന്യഥ സ്ഫാടികം
വിന്യസ്യേച്ച വിഡൂരജം മരതകം നീലോൽപലം ച ക്രമാ-
ന്മധ്യേ ന്യസ്യതു പദ്മരാഗമപി സദ്യോജാതവിദ്യാം ജപൻ. ൨൨

ഇഹ ശിവേ — ഇവിടെ ശിവങ്കൽ, സദ്യോജാതകലാഭിഃ അഷ്ടഭിഃ — സദ്യോജാതകലകൾ എട്ടുകൊണ്ടും, ഇന്ദ്രാദീശനിഷ്ഠം — കിഴക്കുതുടങ്ങി ഈശകോൺ അവസാനമാകുംവണ്ണം, വജ്രം — വൈരത്തേയും, മൌക്തികപുഷ്യരാഗഹരിനീലാഖ്യാനി — മുത്തിനേയും പുഷ്യരാഗത്തേയും ഇന്ദ്രനീലത്തേയും, സ്ഫാടികം — സ്ഫടികത്തേയും, വിഡൂരജം — വൈഡൂര്യത്തേയും, മരതകം — മരതകത്തേയും, നീലോൽപലം — നീലരത്നത്തേയും, ക്രമാത് ന്യസ്യേത് — ക്രമേണ ന്യസിപ്പൂ. അഥ മദ്ധ്യേ സദ്യോജാതവിദ്യാം ജപൻ പദ്മരാഗം അപി — പിന്നെ നടുവിൽ സദ്യോജാതമന്ത്രത്തേ ജപിച്ച് പദ്മരാഗത്തേയും ന്യസിപ്പൂ.

തഥാ മനോഹ്വാം ഹരിതാലകം ന്യസേത്
സൌരാഷ്ട്രികാം വിദ്രുമരോചനേ പുനഃ
പ്രവാളകം സാഞ്ജനമാക്ഷികം രസം
കലാസമസ്താത്മകവാമവിദ്യയാ. ൨൩

കലാസമസ്താത്മകവാമവിദ്യയാ തഥാ — ദിക്കുകളിൽ വാമദേവകലകൾ എട്ടുകൊണ്ടും, ശേഷം കലകൾ അഞ്ചും വാമദേവമന്ത്രവുംകൊണ്ടു് നടുവിലും, മനോഹ്വാം — മനയോലയേയും, ഹരിതാലകം — അരിതാരത്തേയും, സൌരാഷ്ട്രികാം — തിരുവട്ടപ്പശയേയും, വിദ്രുമരോചനേ — പവിഴത്തേയും ഗോരോചനയേയും,

പ്രവാളകം - പവിഴക്കൊടിയേയും, സാഞ്ജനമാക്ഷികം - അഞ്ജനക്കല്ലിനേയും മാക്കിരക്കല്ലിനേയും, രസം - നടുവിൽ രസത്തേയും, ന്യസേത് - ഈ ഒമ്പതിനേയും ന്യസിപ്പൂ.

ശാലിയവൌ ഗോധൂമപ്രിയംഗുമാഷാംസ്തിലം ച നീവാരം
നിഷ്പാവസർഷപൌ ച ന്യസതു തതഃ സകലഭീമമന്ത്രേണ. ൨ ൪

തതഃ സകലഭീമമന്ത്രേണ - പിന്നെ അഘോരകലകളേക്കൊണ്ട് എട്ടുദിക്കുകളിലും അഘോരനേക്കൊണ്ടു നടുവിലും, ശാലിയവൌ - നെല്ലിനേയും യവത്തേയും, ഗോധൂമപ്രിയംഗുമാഷാൻ - ഗോതമ്പിനേയും തിനയേയും ഉഴുന്നിനേയും, തിലം നീവാരം ച - എള്ളിനേയും വരിനെല്ലിനേയും, നിഷ്പാവസർഷപൌ ച ന്യസതു - തുവരയേയും കടുകിനേയും ഈ ഒമ്പതിനേയും ന്യസിപ്പൂ.

കലാഭിർനാരീഭിർവൃഷപരശുരുദ്രാക്ഷവലയം
ത്രിശൂലം ദിക്ഷ്വന്തഃ കമലമപി പുംസാ കനകജം
വിദിക്ഷ്വൈശാനീഭിർന്ന്യസതു രജതായസ്രുപ്പു യഥാ-
ക്രമം താമ്രം മദ്ധ്യേ സകലമനനാ കാഞ്ചനമപി. ൨ ൫

ദിക്ഷു നാരീഭിഃ കലാഭിഃ - പിന്നെ കിഴക്കുതുടങ്ങി നാലുദിക്കുകളിൽ തൽപുരുഷകലകൾ നാലുകൊണ്ടും, കനകജം - പൊന്നുകൊണ്ട് ഉണ്ടാക്കിയ, വൃഷപരശുരുദ്രാക്ഷവലയം ത്രിശൂലം - കാളയേയും വെണ്മഴുകിനേയും രുദ്രാക്ഷമാലയേയും ത്രിശൂലത്തേയും ന്യസിച്ച്, അന്തഃ പുംസാ കമലം അപി - അകത്തു പൊന്നുകൊണ്ട് ഉണ്ടാക്കിയ താമരപ്പൂവിനേ തത്പുരുഷനേക്കൊണ്ട് ന്യസിപ്പൂ. വിദിക്ഷു ഐശാനീഭിഃ രജതായസ്രുപ്പു താമ്രം ച യഥാക്രമം - അഗ്ന്യാദികോണുകളിൽ ഈശാനകലകളിൽ നാലുകൊണ്ട് വെള്ളിയേയും ഇരുമ്പിനേയും ചെമ്പ്രാക്കൊട്ടിയേയും ചെമ്പിനേയും ക്രമേണ ന്യസിച്ചു, മദ്ധ്യേ സകലമനനാ കാഞ്ചനം അപി ന്യസതു - നടുവിൽ ഒടുക്കത്തേ കലയും ഈശാനനും കൂട്ടിക്കൊണ്ട് പൊന്നിനേയും ന്യസിപ്പൂ. ഇങ്ങനെ ശിവങ്കലേ രത്നന്യാസം.

സമ്പാതഭോജ്ഞാ ഹവനാണുനാഭിമൃശ്യാണിമാഭൃഷ്ഠകരൂപമേതത്
ഇഷ്ടാദിനാസ്യോപരി പീഠമിഷ്ടം സംസ്ഥാപയേത സാശ്ലുഗത-
[ത്വപശക്ത്യാ. ൨ ൬

സമ്പാതദോഷ്ണാ ഹവനാണനാ അഭിമൃശ്യ - പിന്നെ ഗായത്രി സമ്പാതത്തേ കൈയിൽ രണ്ടിലും പിരട്ടി ഹോമമന്ത്രം ജപിച്ച നപുംസകശിലാരത്നങ്ങളേ തൊട്ട്, അണിമാദ്യഷ്ടകരൂപം ഏതത് - അണിമാദികളായ അഷ്ടൈശ്വര്യങ്ങളോടുകൂടിയ ഇതിനെ, ആദിനാ ഇഷ്ടാപ്രണവംകൊണ്ടു് ആവാഹിച്ച പൂജിച്ച് മാനസ പൂജയും ചെയ്ത നീരാജനത്തെ ഉഴിഞ്ഞാൽ, അസ്യ ഉപരി - ഈ നപുംസകശിലയുടെ മുകളിൽ, ഇഷ്ടം പീഠം - പീഠത്തുങ്കൽ ശക്തിയെ ആവാഹിച്ച തത്പൂജയും ചെയ്തിരിക്കുന്ന പീഠത്തേ, സാത്മഗതത്ത്വശക്ത്യാ സംസ്ഥാപയേത് - പ്രണവശക്ത്യാദിപീഠ മന്ത്രവും ശക്തിപുടിതപഞ്ചതത്ത്വവും ശക്തിപ്രണവങ്ങളും ജപിച്ച് പീഠത്തേ പ്രതിഷ്ഠിച്ച പ്രണവവ്യാപകം ചെയ്ത്, ധ്രുവാ ദ്യൌരിത്യാദിസൂക്തം ജപിപ്പൂ.

ശക്തിം സ്വബീജകുസുമാർപ്പണതോഽന്വവേശ്യ
ന്യസ്യാർണ്ണപീഠമനുബീജതദംഗകാനി
ഇഷ്ട്വാ പ്രതിഷ്ഠിതികൃതേ പരിപൂജ്യ പീഠം
ബീജാച്ഛിതം പരിവൃതം വസനേന രക്ഷേത്. ൨൧

സ്വബീജകുസുമാർപ്പണതഃ ശക്തിം അന്വവേശ്യ - പിന്നെ തങ്ങളുടെ പീഠശക്തിയെ ആവാഹിച്ച്, അർണ്ണപീഠമനുബീജതദംഗകാനി ന്യസ്യ ഇഷ്ട്വാ - ആവാഹനമുദ്ര കാട്ടിയാൽ മുമ്പിൽ പറഞ്ഞപോലെ ലിപിന്യാസവും ധമ്മാദിപീഠമന്ത്രന്യാസവും ശക്തിബീജവും തദംഗന്യാസവും ചെയ്ത അർഘ്യാദി പൂജിച്ച് അർഘ്യം വിത്തി മാനസപൂജയും ചെയ്താൽ, പ്രതിഷ്ഠിതികൃതേ പീഠം പരിപൂജ്യ - ബിംബപ്രതിഷ്ഠാത്ഥമായിട്ട നപുംസകശിലയി ങ്കൽ ലിപിപങ്കജമന്ത്രംകൊണ്ടും പീഠത്തുങ്കൽ പീഠമന്ത്രംകൊണ്ടും പീഠത്തേ പൂജിച്ച്, ബീജാച്ഛിതം വസനേന പരിവൃതം രക്ഷേത് - ശക്തിയെ ആവാഹിച്ച പൂജിച്ചാൽ രക്തവസ്ത്രംകൊണ്ടു പീഠത്തേ മൂടി താലത്രയാദികൊണ്ടു രക്ഷിപ്പൂ.

രത്നന്യാസക്രമസുമഹിതേ സ്ഥാപിതേ സ്ഥാപനാത്ഥം
ബ്രഹ്മഗ്രാവ്ണി പ്രചരതു ശിവേ പീഠപൂജാം യഥോക്താം
പീഠേ യന്ത്രോപരി പരിഗതേ ച സ്വപീഠീയശക്തിം
സങ്കല്പ്യൈതത് സമുദിതദിശാ ന്യസ്യ സമ്പൂജ്യ രക്ഷേത്. ൨൨

ശിവേ — ശിവങ്കലേ വിശേഷം. രത്നന്യാസക്രമസുമഹിതേ സ്ഥാപിതേ ബ്രഹ്മഗ്രാവ്ണി - രത്നന്യാസങ്ങളും പൂജയും ചെയ്തു പ്രതിഷ്ഠിച്ചിരിക്കുന്ന നപുംസകശിലയിങ്കൽ, സ്ഥാപനാത്ഥം യഥോക്താം പദ്മപൂജാം പ്രചരതു - ലിംഗപ്രതിഷ്ഠയ്ക്കായി പറഞ്ഞ ലിപിപങ്കജപൂജയും പീഠപൂജയും ശക്തിപൂജയും ചെയ്‌വൂ. യന്ത്രോപരി പരിഗതേ പീഠേ ച — അവിടെ തന്നെ മുകളിൽ യന്ത്രത്തിൽ ചൊൊക്കിവച്ചിരിക്കുന്ന പീഠത്തുങ്കൽ, സ്വപീഠീയ ശക്തിം സങ്കല്പ്യ ഏതത്സമുദിതദിശാ ന്യസ്യ സമ്പൂജ്യ രക്ഷേത്. ശക്തിയെ ആവാഹിച്ച് ലിപിന്യാസാദി ഒക്കെയും ചെയ്തു പൂജിച്ച് രക്ഷിപ്പൂ.

അനന്തരം വിഷ്ണുവിങ്കൽ പരിഷേഹാമം ചെയ്‌വാൻ പറയുന്നു.

പ്രാസാദം പരിതോഽഷ്ടദിക്ഷു സികതാക്ലപ്തേഷഥ [സ്ഥണ്ഡിലേ-
ഷ്വാധായാജിതപാവകം ശിഖിമുഖം കൃത്വാ സകംഭാച്ചനം
ജൂഹ്വാത്വഷ്ടശതം പലാശസമിധോ മൂലേന താവദ് ഘൃതം
ഗായത്ര്യാ ച ഹരിത് ക്രമാദിഹ സമിദ്ഭേദോഽഥവാ ഗൃഹ്യതാം. [വൻ

പ്രാസാദം പരിതഃ — പ്രാസാദത്തിന്റെ ചുററും, അഷ്ടദിക്ഷു സികതാക്ലപ്തേഷു സ്ഥണ്ഡിലേഷു - കിഴക്കുതുടങ്ങി എട്ടു ദിക്കുകളിലും മണലിട്ട് മെഴുകി കീറിയാൽ, അജിതപാവകം ആധായ — ഒരിടത്തു് അഗ്നിജനനം ചെയ്തിരിക്കുന്ന തീയേ താൻ ആചാര്യകണ്ഡത്തിലേ തീയേ കുറഞ്ഞോന്നു എടുത്തു കൊണ്ടുതാൻ കത്തിച്ചു എട്ടുദിക്കിലുമായി വിഭജിച്ചു ഇട്ടാൽ, സകംഭാർച്ചനം ശിഖിമുഖം കൃത്വാ-ആജ്യസംസ്കാരം കഴിഞ്ഞാൽ തെക്കു സ്വസ്തികത്തിൽ ഓരോ കലശത്തേയും പൂജിച്ച് അഗ്നിയേ അലങ്കരിച്ചു ഹോമത്തുങ്കൽ പീഠപൂജാദി നിവേദ്യത്തോളം ചെയ്തു ചാഞ്ചമത ഇട്ടു പ്രണവവ്യാഹൃതി തുടങ്ങി മൂലാഷ്ടാജ്യാഹുതി കഴിഞ്ഞാൽ, മൂലേന പലാശസമിധഃ അഷ്ടശതം - മൂലംകൊണ്ടു പ്ലാശുംചമതയെ നൂറെറട്ടീതും, ഗായത്ര്യാ താവത് ഘൃതം ച ജൂഹ്വാത്തു - ഗായത്രികൊണ്ടു നൂററിയെട്ടുരു നെയ്യിനേയും ഹോമിച്ചു വ്യാഹൃതി പ്രണവാദിഹോമം മുടിച്ചു പ്രസന്നപൂജയുംചെയ്തു വഹ്നിക്കു ആരാധിച്ച് ഉദ്വാസിച്ച് സംപാതം കലശത്തിലാക്കൂ. ഇഹ ഹരിത് ക്രമാത് സമിദ്ഭേദഃ അഥവാ ഗൃഹ്യതാം - ഇവിടെ ശിവന്റെ

അധിവാസഹോമത്തുങ്കൽ ദിക്കുകളിലേക്കു ചൊരഞ്ഞിരിക്കുന്ന ചമതകളെ ഹോമിക്കിലുമാം. അന്വാധാനാദിയായി ഇധ്മവും പക്വവും കൂടിയ വലിയ ഹോമംപോലെയെങ്കിലുമാം.

ഏവം ശാർങ്ഗധരേ വിധായ പരിഹോമാംസ്താമ്രകുംഭം പരം
തത്സമ്പാതഘടോദകൈഃ സമഭിപൂര്യ്യാഷ്ടാർണ്ണവർണ്ണൈഃ ക്രമാത്
ഏകീഭൂതചിതിം സ്വമൂലമനുനാ സങ്കല്പ്യ തസ്മിൻ വിഭും
പ്രാച്ഛ്യാവേഷ്ട്യ നവാംശുകേന കരഗം മണ്ഡപാന്തർന്നയേത്. ൨൦

ശാർങ്ഗധരേ ഏവം പരിഹോമാൻ വിധായ - വിഷ്ണുവിങ്കൽ ഇപ്രകാരം പരിഹോമത്തെച്ചെയ്തു്, തത്സമ്പാതഘടോദകൈഃ അഷ്ടാർണ്ണവർണ്ണൈഃ ക്രമാത് പരം താമ്രകുംഭം പരിപൂര്യ്യ - തത്സമ്പാതയുക്തമായ കലശങ്ങൾ എട്ടിനേയും മൂലാക്ഷരംകൊണ്ടു് ക്രമേണ, വേർവിട്ട ഒരു ചെമ്പുകുടത്തെ പൂജിച്ചു തങ്കൽ നിറച്ചു്, തസ്മിൻ സ്വമൂലമനുനാ ഏകീഭൂതചിതിം വിഭും സങ്കല്പ്യ - ആ കലശത്തിൽ ഒന്നായി കല്പിച്ചു മൂലംകൊണ്ടു് ആവാഹിച്ചു പൂജിച്ചു നിവേദിച്ചു് പ്രസന്നപൂജയും ചെയ്തു്, നവാംശുകേന ആവേഷ്ട്യ കരഗം തം മണ്ഡപാന്തഃ നയേത് - വസ്ത്രംകൊണ്ടു് മൂടി രക്ഷിച്ചു് ആ കലശത്തെ മണ്ഡപത്തിൽ കൊണ്ടുപോയി സ്വസ്തികപത്മത്തിൽ പീഠം പൂജിച്ചുവയ്പൂ.

അഥാധിബിംബം പരിപൂജ്യ പീഠ-
മാവാഹ്യ മൂലേന കൃതാംഗക്ലപ്തിഃ
അർഘ്യാദി ദത്വാ പരിഹോമസിദ്ധാ-
ത്തോയേന സിഞ്ചേത് സ്നപനേ ധ്രുവേണ. ൨൧
സർവ്വേഷു തത്തന്മനുഭിഃ സമുക്ഷ്യ
വിദ്യേശകുംഭോപഗതാഭിരദ്ഭിഃ
സംസ്നാപ്യ വാ താഭിരഥാംശുകാദ്യൈഃ
സംഭൂഷ്യ സംപൂജയതൂപഹാരൈഃ. ൨൨

അഥ അധിബിംബം പീഠം പരിപൂജ്യ - പിന്നെ ബിംബത്തിങ്കൽ പീഠത്തെ പൂജിച്ചു, മൂലേന ആവാഹ്യ- മൂലംകൊണ്ടു[1] ദേവന്മാരിലും സ്ഥാനകാലത്തു വിദ്യേശ്വരകലശജലങ്ങളെക്കൊണ്ടും

1, ഇവിടെ കുറച്ചു വിട്ടുപോയതായി തോന്നുന്നു.

അത്തു മന്ത്രങ്ങളേക്കൊണ്ടും പ്രോക്ഷിപ്പൂ. താഭിഃ സംസ്ഥാപ്യ വാ- എന്നിടെ ബിംബം എടുത്തു ഭദ്രപീഠത്തുങ്കൽ എഴുന്നെള്ളിച്ച് തൻമൂലംകൊണ്ട് ആട്ടകിലുമാം. അഥ അംശുകാദ്യൈഃ സംഭൂഷ്യ ഉപഹാരൈഃ സമ്പൂജയത്തു - പിന്നെ വസ്ത്രാദികളേക്കൊണ്ട് അലങ്കരിച്ച ജലഗന്ധാദി ഉപഹാരങ്ങളേക്കൊണ്ടു പൂജിച്ച് നിവേദിച്ച്, പ്രസന്നപൂജയും ചെയ്വൂ.

തതോ മണ്ഡലേ ദീപ്യമാനേ ച വഹ്നൌ
വിധായ പ്രസൂനാഞ്ജലിം പ്രീണയിത്വാ
ചിതിം തോരണാദിസ്ഥിതാം കുണ്ഡസംസ്ഥാം
സമുദ്വാസയേന്മണ്ഡലസ്ഥാം ച ബിംബേ. ൩൩

തതഃ മണ്ഡലേ ദീപ്യമാനേ വഹ്നൌ ച പ്രസൂനാഞ്ജലിം വിധായ - പിന്നെ മണ്ഡലപൂജ ചെയ്തിരിക്കുന്ന ദേവങ്കലും കത്തിച്ചിരിക്കുന്ന ആചാര്യകുണ്ഡാഗ്നിയിങ്കലും പൂർണ്ണ പുഷ്പാഞ്ജലിയെ ചെയ്ത് പ്രസാദിപ്പിച്ച്; തോരണാദിസ്ഥിതാം കുണ്ഡ സംസ്ഥാം മണ്ഡലസ്ഥാം ചിതിം ബിംബേ സമുദ്വാസയേത് - തോരണങ്ങളുടേയും ധ്വജങ്ങളുടേയും ദ്വാരകലശാദികളുടേയും മണ്ഡപത്തിൻറയും പ്രാഗാദി ദിക്കുകളുടേയും ആചാര്യകുണ്ഡത്തുങ്കലേയും മണ്ഡലത്തുങ്കലേയും ചൈതന്യത്തേ ബിംബത്തുങ്കൽ ഉദ്വസിപ്പൂ.

കുംഭേശനിദ്രാഘടയോർവിധായ
പുഷ്പാഞ്ജലിം തദ്ദ്വയപീഠശക്തിം
ദ്വയോഃ സമുദ്വാസ്യ ലയാംഗകൃദ് ദ്വൌ
നീരാജ്യ സൂദ്ധാര്യ്യ ച മൂർത്തിപാഭ്യാം. ൩൪

കുംഭേശനിദ്രാഘടയോഃ പുഷ്പാഞ്ജലിം വിധായ - പിന്നെ കുംഭേശകലശത്തുങ്കലും നിദ്രാകലശത്തുങ്കലും പുഷ്പാഞ്ജലികളെച്ചെയ്ത്, തദ്ദ്വയപീഠശക്തിം ദ്വയോഃ സമുദ്വാസ്യ - അതു രണ്ടിൻേറയും പീഠശക്തിയെ അവററിലുദ്വസിച്ച, ലയാംഗകൃത് നീരാജ്യ- ലയാംഗന്യാസത്തേച്ചെയ്ത് നീരാജനമുഴിഞ്ഞ്, ദ്വൌ മൂർത്തിപാഭ്യാം സൂദ്ധാര്യ്യ ച - ആ കലശങ്ങളേ രണ്ടിനേയുമെടുത്തു രണ്ടു പരികർമ്മികളുടെ കൈയിൽ കൊടുത്തു ക്ക്രിയേയും നീരാജനം ഉഴിഞ്ഞ് എടുപ്പിച്ചു.

ഘൃതാദിപാത്രാണി പരൈർവിധാപ്യ ച
ദ്വിജൈസ്തതോ മംഗലബീജരോഹഗാം
ശയ്യാഗതാം ചാപി വിലാപ്യ ചേതനാം
വ്യാപയ്യ ബിംബേ വിലയാംഗമാചരേത്. ൩൭

പരൈഃ ദ്വിജൈഃ ഘൃതാദിപാത്രാണി വിധാപ്യ - വേറെ ബ്രാഹ്മണരേക്കൊണ്ട് ഘൃതാദിപാത്രങ്ങളേയും അഷ്ടമംഗലങ്ങളേയുമെടുപ്പിച്ച്, തതഃ മംഗലബീജരോഹഗാം ശയ്യാഗതാം ച അപി ചേതനാം ബിംബേ വിലാപ്യ - പിന്നെ ബീജാങ്കുരപാത്രശക്തികളേയും ശയ്യാഗതമായ ശക്തിയേയും ബിംബത്തിങ്കൽ ലയിപ്പിച്ച്, വ്യാപയ്യ വിലയാംഗം ആചരേത് - വ്യാപകത്തേച്ചെയ്തു ലയാംഗത്തേയും ന്യസിപ്പൂ.

നീരാജ്യാർഘ്യമപി പ്രദായ ശയനാദുത്തിഷ്ഠമന്ത്രം ജപ-
ന്നുത്ഥാപ്യ പ്രതിമാം നിധായ മനവിദ്യാനേ വിനിർഗത്യ ച
വാദ്യൈഃ ശാകുനജാപകേ പരിജപൻ സ്വസ്ത്യാദിയുക്തേ തഥാ-
തോദേവാദി നിജം പ്രദക്ഷിണഗതിഃ പ്രാസാദമാസാദയേത്. ൩൮

നീരാജ്യ അർഘ്യം അപി പ്രദായ - പിന്നെ നീരാജനത്തെ ഉഴിഞ്ഞു അർഘ്യത്തേക്കൊടുത്ത് പുഷ്പാഞ്ജലിയും ചെയ്തു, ഉത്തിഷ്ഠമന്ത്രം ജപൻ പ്രതിമാം ശയനാത് ഉത്ഥാപ്യ - "ഉത്തിഷ്ഠ ബ്രഹ്മണസ്പതേ" ഇത്യാദി ജപിച്ച് ബിംബത്തെ ശയ്യയിങ്കൽ നിന്ന് എടുത്തു, മനവിത് യാനേ നിധായ - തദ്യോഗ്യമന്ത്രത്തേ ജപന്നായിട്ടു രഥാദിയാനത്തിങ്കൽ ഉറപ്പായിട്ടുവച്ച് ബ്രാഹ്മണരേക്കൊണ്ട് എടുപ്പിപ്പൂ. വാദ്യൈഃ ശാകുനജാപകേ സ്വസ്ത്യാദിയുക്തേ പരിജപൻ - വാദ്യഘോഷങ്ങളോടുംകൂടി കനിക്രദദിത്യാദി ശാകുനസൂക്തങ്ങളും സ്വസ്തിസൂക്തത്തേയും ജപിച്ച്, തഥാ അതോ ദേവാദി നിജം ച - അതോദേവാദി തന്റെ തന്റെ സൂക്തങ്ങളേയും ജപിച്ച്, പ്രദക്ഷിണഗതിഃ - നാലമ്പലം പ്രാസാദം ഇവററിനു പ്രദക്ഷിണമായി ഗമിച്ച്, പ്രാസാദം ആസാദയേത് - പ്രാസാദത്തിന്റെ നടുവിൽ വരു.

സ്യാന്നീരാജനമഗ്രതഃ കരകധാരാർഘ്യം വഹൻ ദേശികോ
ബിംബസ്വാപാഘടൈരഘടേശയജ്ഞമാനൈശ്ചേതി യാനേ ക്രമഃ
ത്തേഷ്വാ ദ്വാഷ്ട്യപചാരതോഽർഘ്യമുപനീയ ന്യസ്യ ഭദ്രാസനേ
പശ്ചാത് ത്രിഃ കരകോദകേന പരിഷിഞ്ചേദ് ബിംബത്ത്-

[പീഠികേ. ൧൨

യാനേ – ബിംബത്തേക്കൊണ്ടുപോകുന്നേടത്തു്, അഗ്രതഃ നീരാജനം – മുമ്പിൽ നീരാജനം, കരകധാരാ – പിന്നെ കക്കരിവെള്ളം വീത്തുന്ന ആള്, അർഘ്യം വഹൻ ദേശികഃ – പിന്നേ അർഘ്യത്തേ എടുത്തുംകൊണ്ടു് ആചാര്യൻ, ബിംബസ്യാപഘടൌ – പിന്നെ ബിംബത്തിൻെറ പാർശ്വങ്ങളിൽ ഘൃതാദിപാത്രങ്ങളും അഷ്ടമംഗലങ്ങളും പിന്നെ നിദ്രാകലശം, ഘടേശയജമാനൌ – പിന്നെ കുംഭേശകലശം പിന്നെ ഉടയാളൻ, ഇതി ക്രമഃ സ്യാത് – ഇങ്ങനെ ക്രമമായിട്ടു ഗമിക്കണം. ദ്വാരി ഗത്വാ – പ്രാസാദത്തിൻെറ നടയിൽ ചെന്നാൽ, ഉപചാരതഃ അർഘ്യം ദത്വാ – ഉപചാരം കൊണ്ടു ദേവന്നു് അർഘ്യം കൊടുത്തു്, ഉപനീയ – അകത്തു് എഴുന്നള്ളിച്ചു്, ഭദ്രാസനേ ന്യസ്യ-പീഠത്തിൻെറ പിറകിൽ പീഠം പൂജിച്ചിരിക്കുന്ന ഭദ്രപീഠത്തുങ്കൽ ബിംബത്തേ വച്ചു കുംഭേശനിദ്രാകലശങ്ങളേയും സ്വസ്തികങ്ങളിൽ പീഠം പൂജിച്ചേടത്തു മാറാതെ വയ്പിച്ചു്, പശ്ചാത് കരകോദകേന ബിംബതത് പീഠകേത്രഃ പരിഷിഞ്ചേത് – പിന്നെ, കക്കരിധാരകൊണ്ടു് ബിംബത്തെയും പീഠത്തേയും പുറത്തേയും ചുററായിട്ടു മൂന്നുപ്രാവശ്യം ജലധാരയേ ഒഴുക്കൂ.

അനന്തരം പ്രതിഷ്ഠാക്രമത്തെ അഞ്ചുശ്ലോകംകൊണ്ടു ഒരുമിച്ചു പറയുന്നു:—

തത്രോപവിശ്യ സകളീകൃതചർച്ചിതാത്മാ
സമ്പ്രീണിതസ്വഗുരുവര്യഗണാധിനാഥഃ
വിപ്രാൻ പ്രതർപ്പ്യ തപനീയഗവാദി ദത്വാ
മൌഹൂർത്തികോത്തമസമുക്തവിവിക്തലഗ്നേ. ൩൮

മൂലാദിമൂർത്തിലിപിതത്വഷഡധ്വകാദി-
ന്യാസാർച്ചനാസുമഹിതം മനുബിംബമേതത്
ധ്യാത്വാ വിരാജമപി ഖം ച തഥൈവ പീഠം
ബീജാർച്ചിതം പ്രകൃതിരൂപമിളാത്മകം ച. ൩൯

സ്വേനൌജസാ തദുഭയം വ്യതിഷജ്യ തിഷ്ഠ-
ന്നീരാജ്യ ചാസ്ത്രഹൃതപീഠപദോഽഗ്രസംസ്ഥഃ
തത്തത് പ്രതിഷ്ഠിതിസമുക്തമനുപ്രജാപീ
കൃത്വാ പരിഭ്രമണമായതനോപരി ത്രിഃ. ൪൦

ദോർഭ്യാം ഗൃഹീതമനുബിംബമിദം സ്വപീഠേ
ന്യസ്യേന്നപുംസകശിലാകലിതാബ്ജനാളം
പ്രാക് പ്രഷ്ഠപാർഷ്ണികനിജാണഗുണാദിഹൂതി-
മൂലാഹിതാപഘനഭാവിതപാരമാത്മ്യം. ൪൭

സുപ്ത്യാദ്യശാർഹമനുപഞ്ചദശാദിവാഹ-
വ്യാപ്തിസ്വമൂലമഹിതികൃതിജാഗരൂകം
താരോപചാരമനുതത്ത്വമുഖഃ പ്രതിഷ്ഠാ-
മന്ത്രോഽണുതൽശരതത്ത്വമനുധ്രുവാന്തഃ. ൪൮

തത്ര ഉപവിശ്യ സകളീകൃതചർച്ചിതാത്മാ - ആ ഗർഭഗൃഹത്തിങ്കൽ പൂജാസ്ഥാനത്ത് ഇരുന്നു ദേഹശുദ്ധിയും ആത്മാരാധനയും ചെയ്തു, സമ്പ്രീണിതസ്വഗുരുവഘ്നഗണാധിനാഥഃ - ഗുരുവിനേയും ഗണപതിയേയും വന്ദിച്ചു പ്രസാദിപ്പിച്ച്, പ്രാക്പ്രഷ്ഠപാർഷ്ണികനിജാണഗുണാദിഹൂതിമൂലാഹിതാപഘനഭാവിത പാരമാത്മ്യം - മുമ്പിൽതന്നെ, പ്രഷ്ഠം - മുമ്പു, പാർഷ്ണികം - പിറക്, മുമ്പിലും പിന്നിലും തന്റെ മൂലത്തോടുകൂടിയിരിക്കുന്ന പ്രണവത്രയംകൊണ്ടു പരാവാഹനയെ ചെയ്തു ബിംബത്തിങ്കൽ യോജിപ്പിച്ച് തന്റെ മൂലമന്ത്രംകൊണ്ടു വ്യാപകാംഗങ്ങളെ ന്യസിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലികളേച്ചെയ്വൂ. പ്രണവോപചാരമൂലവും മൂലപുടിതപ്രണവത്രയവും പരമാത്മന്നാഗച്ഛ ഇത്യാദിയും ആവാഹനമന്ത്രം.

സുപ്ത്യാദ്യശാർഹമനുപഞ്ചദശാദിവാഹവ്യാപ്തിസ്വമൂലമഹിതികൃതിജാഗരൂകം - അവസ്ഥാവാഹനയോഗ്യങ്ങളായിരിക്കുന്ന മന്ത്രങ്ങൾ അഞ്ചുകൊണ്ടും വെവ്വേറെ തുരീയാതീതാദിക്രമേണ ജാഗ്രദവസ്ഥാന്തം അഞ്ചും ആവാഹിച്ചു മൂലാംഗന്യാസാദി ചെയ്തു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ. അവസ്ഥാവാഹനമന്ത്രങ്ങളേ മുകളിൽ പറയും. മൂലാദിഹൂതിലിപിതത്ത്വഷഡംഗകാദിന്യാസാച്ച്നാസുമഹിതം - പിന്നെ തന്റെ മൂലംകൊണ്ടു മന്ത്രാവാഹനയെ ചെയ്തു ലിപിതത്ത്വന്യാസാദിതാൻ ഷഡംഗന്യാസാദിതാൻ ചെയ്തു അർഘ്യാദികൊടുത്തു പൂജിച്ച് മാനസപൂജയും ചെയ്വൂ.

ഏതത് മനുബിംബം - ഈ ആവാഹനകളേ ചെയ്തിരിക്കുന്ന മന്ത്രബിംബത്തെ വിരാജം ഖം ച ധ്യാത്വാ - ബ്രഹ്മസ്വരൂപ

മായും ആകാശാത്മകമായും ധ്യാനിച്ച്, തഥാ ഏവ ബീജാർച്ചിതം പീഠം - അപ്രകാരം ശക്ത്യാവാഹനയും തത്പൂജയും ചെയ്തു പീഠത്തെ, പ്രകൃതിരൂപം ഭൂമ്യാത്മകം ച ധ്യാത്വാ - മായാസ്വരൂപമായിട്ടും ഭൂമ്യാത്മകമായിട്ടും ധ്യാനിച്ച്, മൌഹൂർത്തികോത്തമസമുക്തവിവിക്തലഗ്നേ - ജ്യോതിശ്ശാസ്ത്രവിദഗ്ദ്ധനായ മുഹൂർത്തക്കാരനാൽ പറയപ്പെട്ടിരിക്കുന്ന ശുഭലഗ്നത്തുങ്കൽ, തപനീയഗവാദിമത്സ്വാ വിപ്രാൻ പ്രതർപ്യ - സ്വർണ്ണദാനംകൊണ്ടും പശുദാനംകൊണ്ടും വസ്ത്രഭൂമ്യാദിദാനംകൊണ്ടും ബ്രാഹ്മണരെ സന്തോഷിപ്പിച്ച് മുഹൂർത്തദക്ഷിണയും ചെയ്ത് സുമുഹൂർത്തം പറഞ്ഞാൽ, സ്വേന രാജസാ തദ്ബിംബം വ്യതിഷജ്യ - ആചാര്യൻ മനസ്സുകൊണ്ടു ബിംബത്തേയും പീഠത്തേയും അന്യോന്യം യോജിപ്പിക്കുമാറു ധ്യാനിച്ച് തിഷ്ഠൻ, നിരാജ്യ - എഴുന്നേറ്റുനിന്നു നീരാജനത്തെ ഉഴിഞ്ഞു, അഗ്രസംസ്ഥഃ അസ്ത്രഹൃതപടഃ - നേരെനിന്ന് അസ്ത്രമന്ത്രംകൊണ്ടു പീഠം മൂടിയ വസ്ത്രത്തെ എടുത്തുമാററി, ദോർഭ്യാം ഗൃഹീതമനുബിംബം - രണ്ടുകൈകളെക്കൊണ്ടും ബിംബത്തെ എടുത്ത് എല്ലാവരുംകൂടി പൊക്കിയാൽ, തത്തത്പ്രതിഷ്ഠിതിസമുക്തമനുപ്രജാപീ ആയതനോപരി ത്രിഃ പരിഭ്രമണം കൃത്വാ - അതതു ബിംബങ്ങളുടെ പ്രതിഷ്ഠാമന്ത്രങ്ങളെ ജപിച്ചു പീഠത്തിന്റെ മുകളിൽ വലത്തൂട് മൂന്നുപ്രാവശ്യം പ്രദക്ഷിണഗതിയായി കൊണ്ടുവന്ന്, നപുംസകശിലാകലിതാബ്ജനാളം ഇദം സ്വപീഠേ ന്യസ്യേത് - നാളത്തിന്റെ ചുവടു നപുംസകശിലയിങ്കൽ രത്നന്യാസംചെയ്തു കുഴിയിൽതൊട്ടു ഇരിക്കുമാറു ബിംബത്തെ സാവധാനമായി പ്രതിഷ്ഠിപ്പൂ.

താരോപചാരമനുതത്വമുഖഃ ഷണ്ണവശരതത്വമനുധ്രുവാന്തഃ പ്രതിഷ്ഠാമന്ത്രഃ - പ്രണവം ഉപചാരം മൂലം മൂന്നരുവും ജീവാദിതത്വങ്ങൾ ഒക്കെയും ആദിയായി മൂലപുടിതപഞ്ചതത്വങ്ങളും മൂലവും പ്രണവവും ഒടുക്കമായിട്ടും നടുവിൽ പ്രതിഷ്ഠാമന്ത്രവും കൂടിയാൽ ബിംബപ്രതിഷ്ഠയുടെ മന്ത്രം ഭവിക്കും.

താരാദിപഞ്ചനിജതത്വകദേന്തമൂർത്യാ-
ത്മാന്തസ്ഥശാന്തമുഖബീജപരധ്രുവാംശൈഃ
ദേന്തസ്വരൂപിമനുശിഷ്ടനമോന്തയുക്ത്യാ-
തീതാദിജാഗരപരൈശ്ച ദശാർണവാഃ സ്യുഃ. ൪൩

താരാദിപഞ്ചനിജതത്വകമന്ത്രമൂൎത്ത്യാത്മാന്തസ്ഥശാന്ത മുഖബീജപരൎദ്ധ്രുവാംശൈഃ - പ്രണവത്രയം ഉപചാരം പ്രണവം ആദിയായിരിക്കുന്ന പഞ്ചതത്വങ്ങളിൽ തന്റെ മൂൎത്തിമന്ത്രങ്ങൾ അഞ്ചുംകൂട്ടിച്ചൊല്ലിയാൽ, ശാന്താത്മനേ ശക്ത്യാത്മനേ നാദാത്മനേ ബിന്ദ്വാത്മനേ ബീജാത്മനേ ഈ അഞ്ചുംകൂട്ടി മന്ത്രസ്വരൂപിമന്ത്രശിഷ്ടനമോന്തതുൎയ്യാതീതാദിജാഗരപരൈഃ ച - പിന്നെ തുരീയാതീതസ്വരൂപിണേ, തുരീയസ്വരൂപിണേ, സുഷുപ്തിസ്വരൂപിണേ, സ്വപ്നസ്വരൂപിണേ, ജാഗ്രത്സ്വരൂപിണേ, ഈ അഞ്ചും കൂട്ടി നമോ നാരായണായ നമഃ ഇത്യാദി മൂലം നമോന്തമായി അഞ്ചിനും കൂട്ടൂ ഇതി ദശാണവഃ സ്യുഃ - ഇങ്ങനെ അവസ്ഥാവാഹനമന്ത്രങ്ങൾ അഞ്ചും ഭവിക്കും. അവിടെ വിഷ്ണുവിങ്കൽ ഓം ക്ഷോന്നമഃ പരായ പരമേഷ്ഠ്യാത്മനേ വാസുദേവായ ശാന്താത്മനേ തുരീയാതീതസ്വരൂപിണെ നമോ നാരായണായ നമഃ ഇങ്ങനെ ആദിയിലത്തെ മന്ത്രം. ശേഷം നാലും ഊഹിച്ച് ചൊല്ലിക്കൊള്ളൂ.

ശങ്കരനാരായണങ്കൽ ഈശാനവാസുദേവായ ശാന്താത്മനേ ഇത്യാദി. ദുൎഗ്ഗയിങ്കൽ പ്രണവത്രയോപചാരപ്രണവദ്വയാന്തത്തുങ്കൽ ക്ഷോന്നമഃ പരായ ശ്രേഷ്ഠശക്ത്യാത്മനേ ദേം ദുൎഗ്ഗായൈ ശാന്താത്മനേ തുരീയാതീതസ്വരൂപിണ്യൈ ദുൎഗ്ഗായൈ നമഃ ഇത്യാദി പഞ്ചമന്ത്രങ്ങൾ കൂട്ടൂ. സുബ്രഹ്മണ്യങ്കൽ പഞ്ചതത്വാന്തത്തുങ്കൽ ഷഷ്ഠയേ, വിശാഖായ, ഇന്ദ്രായ, സ്കന്ദായ, സനൽകുമാരായ ഈ അഞ്ചും കൂട്ടിക്കൊള്ളൂ. ഗണപതിയിങ്കൽ പഞ്ചതത്വാന്തത്തുങ്കൽ വരദായ ശാന്താത്മനേ തുരീയാതീതസ്വരൂപിണേ ഗം ഏകദന്തായ നമഃ, ശൂരായ ശക്ത്യാത്മനേ തുരീയസ്വരൂപിണേ ഗം ദ്വിദന്തായ നമഃ, വീരായ നാദാത്മനേ സുഷുപ്തിസ്വരൂപിണേ ഗം ചതുൎദ്ദന്തായ നമഃ, വിനായകായ ബിന്ദ്വാത്മനേ സ്വപ്നസ്വരൂപിണേ ഗം വക്രതുണ്ഡായ നമഃ, വിഘ്നായ ബീജാത്മനേ ജാഗ്രൽസ്വരൂപിണേ ഗം ഹേരംബായ നമഃ ഇങ്ങനെ ഗണപതിയിങ്കൽ അഞ്ചുമന്ത്രങ്ങളിലും ഒടുക്കവും പഞ്ചമന്ത്രങ്ങൾ കൂട്ടണം.

ശാസ്താവിങ്കൽ പഞ്ചതത്വാന്തത്തുങ്കൽ ദീപ്ത്രേ, പ്രഭവേ, ഗോപ്ത്രേ, മഹാശാസ്ത്രേ, രേവന്തായ, ഈ പഞ്ചമന്ത്രങ്ങൾ കൂട്ടി ഒടുക്കം അഞ്ചിനും നമഃ പരായ ഗോപ്ത്രേ നമഃ എന്നും കൂട്ടിക്കൊള്ളൂ. തുരീയാതീതാത്മൻ ഇത്യാദി എല്ലാവക്കും വേണം.

ആദികൾ പ്രണവോപചാരപ്രണവവും വേണം. ഇങ്ങനെ അവസ്ഥാവാഹനമന്ത്രങ്ങൾ.

യജ്ഞായജ്ഞാദിപുംസൂക്തകമപി ശിവനാരായണേ [പൌരുഷാഖ്യം
ത്രൈലോക്യാണർജിനാർണ്ണാദിരപി മുരരിപൌ താരകാരൌ [ധ്രുവാണഃ
ദുർഗാസൂക്തം കുമാര്യാം ഗിരിശവരമുഖേ ബീജമൃക് ച പ്രതിഷ്ഠാ-
മന്ത്രോ ബ്രഹ്മാണി പഞ്ച സ്മരജിതി വിഹിതോ ഗോപ്തൃസം [ജ്ഞഃ പ്രദേശേ. ൪൮

ശിവനാരായണേ യജ്ഞായജ്ഞാദിപുംസൂക്തകം-ശങ്കരനാരായണങ്കൽ യജ്ഞായജ്ഞാ വോ അഗ്നയേ ഇത്യാദിസൂക്തവും പുരുഷസൂക്തവും, മുരരിപൌ പൌരുഷാഖ്യം ജിനാർണ്ണാദിഃ ത്രൈലോക്യാണഃ – വിഷ്ണുവിങ്കൽ പുരുഷസൂക്തവും ഗായത്രീഷഡക്ഷരദ്വാദശാക്ഷരാഷ്ടാക്ഷരങ്ങളും ത്രൈലോക്യവിക്രാന്തായ ഇത്യാദിയും, താരകാരൌ ധ്രുവാണഃ – സുബ്രഹ്മണ്യങ്കൽ ധ്രുവാ ദ്യൌരിത്യാദി മൂന്ന് ഋക്കും, കുമാര്യാം ദുർഗ്ഗാസൂക്തം – ദുർഗ്ഗയിങ്കൽ പഞ്ചദുർഗ്ഗയും, ഗിരിശവരമുഖേ ബീജം ഋക് ച - ഗണപതിയിങ്കൽ ഗംബീജവും ഗണാനാന്ത്വാ ഗണപതിം ഇത്യാദി ഋക്കും, സ്മരജിതി പഞ്ച ബ്രഹ്മാണി-ശിവങ്കൽ പഞ്ചബ്രഹ്മവും, പ്രദേശേ ഗോപ്തൃസംജ്ഞഃ – ശാസ്താവിങ്കൽ ഗോപ്താരം വിശ്വഗോപ്താരം ഇത്യാദിയും, പ്രതിഷ്ഠാമന്ത്രഃ വിഹിതഃ – പ്രതിഷ്ഠാമന്ത്രം വിധിക്കപ്പെട്ടു.

ശിവപ്രതിഷ്ഠയിങ്കലെ വിശേഷത്തെ പറയുന്നു:—

ആദായാഞ്ചിതമന്ത്രലിംഗകമജേനാസ്ഥാപ്യ വാമാണനാ
ബ്രഹ്മഗ്രാവ്ണ്യഥ തന്നിരോധവിധിമപ്യാധായ ഘോരാണനാ
സാന്നിദ്ധ്യം പ്രണമൻ സമർത്ഥ്യ പുരുഷേണേശേന സ്നാനാച്ച്നം
കുര്യാച്ചേതി ശിവപ്രതിഷ്ഠിതിവിധൌ കർമ്മക്രമഃ കീർത്തിതഃ. ൪൯

ശിവപ്രതിഷ്ഠിതിവിധൌ – ശിവലിംഗത്തെ പ്രതിഷ്ഠിക്കുമ്പോൾ, അഞ്ചിതമന്ത്രലിംഗകം അജേന ആദായ- പരാവാഹനയും അവസ്ഥാവാഹനയും മന്ത്രാവാഹനയും തത്പൂജകളും ചെയ്തിരിക്കുന്ന ശിവലിംഗത്തെ സദ്യോജാതമന്ത്രംകൊണ്ട് എല്ലാവരും കൂടി എടുത്തു, വാമാണനാ ബ്രഹ്മഗ്രാവ്ണി ആസ്ഥാപ്യ–മൂലപടി

തവാമദേവമന്ത്രം ചൊല്ലി നപുംസകശിലയിങ്കൽ പ്രതിഷ്ഠിച്ച്, ഘോരാഖ്യേനാ തന്നിരോധവിധിം അപി ആധായ – അഘോര മന്ത്രംകൊണ്ടു സന്നിരുദ്ധോ ഭവ എന്ന മുദ്രയും കാട്ടി, പ്രണമൻ പുരുഷേണ സാന്നിദ്ധ്യം സമത്ഥ്യ-മനസാ നമസ്കരിച്ചു തത്പുരുഷ മന്ത്രംകൊണ്ടു സാന്നിദ്ധ്യം കുരു കുരു എന്ന മുദ്രയും കാട്ടി സാന്നിദ്ധ്യത്തെ പ്രാത്ഥിച്ച്, ഈശേന സൂനാച്ചനം കുയ്യാത്-ഈശാനനേ ക്കൊണ്ടു പൂർണപുഷ്പാഞ്ജലിയേയും ചെയ്വൂ. ഇവിടെ ശേഷം സാമാന്യമായി പറഞ്ഞിരിക്കുന്ന മന്ത്രങ്ങൾ ഒക്കെയും വേണം. ഇതി കമ്മക്രമഃ കീത്തിതഃ – ഇപ്രകാരം ക്രിയകളുടെ ക്രമം പറയപ്പെട്ടു.

ഓം ത്രൈലോക്യവിക്രാന്തായ ത്രിവിക്രമായ വിഷ്ണവേ നമഃ ഇതു വിഷ്ണുവിങ്കലെ പ്രതിഷ്ഠാമന്ത്രം.

ഗോപ്താരം വിശ്വഗോപ്താരം ശാസ്താരം ശാംഭവം പ്രഭും
അമേയമത്ഭുതം ശാന്തം സ്ഥാപയാമ്യഹമച്യുതം. ൪൩

ഇതു ശാസ്താവിങ്കലെ പ്രതിഷ്ഠാമന്ത്രം.

തല്ലംബസൂത്രേണ സമം പ്രകല്പ്യ
ദോർഭ്യാം സ്പൃശൻ ബിംബപദാബ്ജപീഠം
ജപൻ ധ്രുവാദ്യൈരിതി സുപ്രതിഷ്ഠം
കൃത്വാഗ്രതോ വിശ്വമനും പഠേച്ച. ൪൪

തത് ബിംബം ലംബസൂത്രേണ സമം പ്രകല്പ്യ – ആ ബിംബത്തെ കെട്ടുകെട്ടിയ നൂല്ചരടുകൊണ്ടു അളന്നു നേരെ നിത്തിയാൽ, ദോർഭ്യാം ബിംബപദാബ്ജപീഠം സ്പൃശൻ – കൈകൾ രണ്ടുകൊണ്ടും ബിംബത്തിന്റെ പാദാഗ്രവും പീഠവും ഒന്നായി തൊട്ടുകൊണ്ട്, ധ്രുവാദ്യൈഃ ഇതി ജപൻ സുപ്രതി(ഷ്ഠിതം?ഷ്ഠം) കൃത്വാ – ധ്രുവാദ്യൈഃ എന്നു തുടങ്ങി മൂന്നു ഋക്കും, ആത്വാ ഹാഷം ഇത്യാദി സൂക്തവും ജപിച്ച്, അന്യോന്യയോഗത്തെ ഉറപ്പായി കല്പിച്ച്, അഗ്രതഃ വിശ്വമനും പഠേത് ച – മുമ്പിൽ തൊഴുതു നിന്നു വിശ്വതശ്ചക്ഷുഃ എന്ന ഋക്കുകൊണ്ടു സ്തുതിപ്പൂ.

ബ്രഹ്മഗ്രാവ്ണി സ്ഥാപയിത്വേപ്യാകൃതിനീത്യാ
ലിംഗം സ്ഥാണൌ സ്ഥാപയേച്ച സപീഠം
തത്രോമാ ശക്തീഷു തത്തത്പാദിനാഷ്ടാ-
ർണേനൌമേയേനാന്തവാമമധ്യേ വേണ. ൪൫

സ്ഥാണൌ ലിംഗം ഉക്തനീത്യാ ബ്രഹ്മഗ്രാവ്ണി സ്ഥാപയിത്വാ - ശിവങ്കൽ, ലിംഗത്തെ പറഞ്ഞ ക്രമംപോലെ, നപുംസകശിലയിങ്കൽ പ്രതിഷ്ഠിച്ച് ഈശാനനേക്കൊണ്ടു പുഷ്പാഞ്ജലി ചെയ്താൽ, തത്ര ഓമാ ശക്ത്യാദിഷ്വതത്ത്വാദിനാ ഔമേയേന അഷ്ടാർണ്ണേന അന്തവാമമദ്ധ്യവേണ സ്വപീഠം സ്ഥാപയേത് - പ്രണവത്രയത്തോടുകൂടി ശക്തിബീജവും ശക്തിപുടിതപഞ്ചതത്ത്വവും ഔമേയാഷ്ടാക്ഷരവും ഒടുക്കം വാമദേവമന്ത്രവും പ്രണവവും ജപിച്ചു പീഠത്തെ സാവധാനമായി ലിംഗത്തെ മുട്ടാതെ ഇറക്കിത്താഴ്ത്തു സ്വസ്ഥാനത്തു വയ്പൂ.

സദ്യോന സ്വഹൃദംബുജാദഥ സമാദായ പ്രസൂനാഞ്ജലിം
കുർവൻ സ്ഥാപിതലിംഗകേ ശിവമഹഃ പ്രാവേശ്യ വാമാണുനാ
മുദ്രാമാകലയന്നിരോധനമഘോരാഖ്യാണുനാ സന്നിധിം
പുംസാധായ ശിവാത്മകേന മനുനാ മന്ത്രീ സമഭ്യർച്ചയേത്. ൪൯

അഥ മന്ത്രീ - അനന്തരം ആചാര്യൻ, സദ്യോന സ്വഹൃദംബുജാത് ശിവമഹഃ സമാദായ - സദ്യോജാതമന്ത്രംകൊണ്ടു പ്രണവോപചാരമൂലസഹിതമായി ശിവചൈതന്യത്തെ ഗന്ധപുഷ്പാക്ഷതങ്ങളെക്കൊണ്ടു സ്വഹൃദയത്തുങ്കൽ നിന്ന് ആവാഹിച്ച്, സ്ഥാപിതലിംഗകേ വാമാണുനാ പ്രസൂനാഞ്ജലിം കുർവൻ പ്രാവേശ്യ - പ്രതിഷ്ഠിച്ചിരിക്കുന്ന ശിവലിംഗത്തുങ്കൽ വാമദേവമന്ത്രംകൊണ്ട് ആവാഹിച്ചു പുഷ്പങ്ങളെ അർപ്പിച്ചു തച്ചൈതന്യത്തെ ശിവലിംഗത്തുങ്കൽ പ്രവേശിപ്പിച്ച്, അഘോരാഖ്യാണുനാ നിരോധനം മുദ്രാം ആകലയൻ - അഘോരമന്ത്രം ജപിച്ചു സന്നിരുദ്ധോഭവ എന്നു മുദ്രകാട്ടി സ്ഥിരീകരണത്തെ കല്പിച്ച്, പുംസാ സന്നിധിം ആധായ - തത്പുരുഷനേക്കൊണ്ടു സാന്നിദ്ധ്യം കുരു കുരു എന്നു മുദ്രകാട്ടി സാന്നിദ്ധ്യത്തെ പ്രാർത്ഥിച്ച്, ശിവാത്മകേന മനുനാ സമഭ്യർച്ചയേത് - ഈശാനനേക്കൊണ്ടു പുഷ്പാഞ്ജലിയേയും ചെയ്വൂ. ധ്രുവാദി തൊട്ടുജപിപ്പൂ. ഈ മന്ത്രങ്ങളും അഞ്ചും മൂലപുടിതമായി വേണമെന്നും പക്ഷമുണ്ടു.

അനന്തരം അഷ്ടബന്ധം ഇടുന്നതിനെ പറയുന്നു:—

ബീജേന പീഠം പ്രകൃതിസ്വരൂപം
മൂലേന ബിംബം പുരുഷാത്മകം ച

ഇഷ്ട്വാഷ്ടബന്ധം സകലേഷു കുര്യാൽ
സ്ഥേമ്നേ മിഥഃ സങ്കലനസ്യ ധാമ്നോഃ. ൧൦

സകലേഷു ബീജേന പ്രകൃതിസ്വരൂപം പീഠം മൂലേന പുരുഷാത്മകം ബിംബം ച ഇഷ്ട്വാ - എല്ലാ ദേവന്മാരിലും തത്തച്ഛക്തിബീജംകൊണ്ടു മൂലപ്രകൃതിസ്വരൂപമായിരിക്കുന്ന പീഠത്തേയും മൂലംകൊണ്ടു വിരാട്പുരുഷസ്വരൂപമായ ബിംബത്തേയും വെവ്വേറെ ആവാഹിച്ചു വ്യാപകാംഗാദിചെയ്തു ഉപഹാരങ്ങളെ കൊടുത്തു പൂജിച്ച്, മാനസപൂജയും ചെയ്ത്, ധാമ്നോഃ മിഥഃ സങ്കലനസ്യ സ്ഥേമ്നേ - ആ തേജസ്സുകളുടെ അന്യോന്യം യോജിച്ചിരിക്കുന്നതിന്റെ ഉറപ്പിന്നായിക്കൊണ്ട്, അഷ്ടബന്ധം കുര്യാത് - അഷ്ടബന്ധത്തെ ഇടണം.

സമ്പാതം നവശക്തിജം സ്പൃമഹിതേ സികതാഷ്ടബന്ധേ തഥാ
രത്നൈസ്തദ്വരം സഹേമസികതൈരാപൂര്യ തത്രാപി ച
വസ്ത്രാദ്യൈഃ പരിഭൂഷ്യ ശക്തിപുരുഷൌ താരോപചാരാസനാ-
ഭീജ്യാശക്തിമനുധ്രുവേണ കലയേത്തത്രാഷ്ടബന്ധം ദൃഢം. ൧൧

സ്പൃമഹിതേ അഷ്ടബന്ധേ - മുമ്പിൽതന്നെ പുണ്യാഹം തളിച്ചിരിക്കുന്ന അഷ്ടബന്ധത്തിനെ തളിച്ചു രക്ഷിച്ചു ശോഷണാദി മൂന്നും നവശക്തികൊണ്ടു പ്രാണായാമവും വ്യാപകവും നവശക്തികൊണ്ടു പൂജയും ചെയ്തിരിക്കുന്ന അഷ്ടബന്ധത്തുങ്കൽ, നവശക്തിജം സമ്പാതം സികതാ - നവശക്തിഹുതസമ്പാതത്തെ സ്പർശിച്ച്, സഹേമസികതൈഃ രത്നൈഃ തദ്വരം അപൂര്യ തത്ര അപി - മണലുകൊണ്ടും സ്വർണ്ണനവരത്നങ്ങളെക്കൊണ്ടും നാളത്തിന്റെ ഇടയെ നിറച്ച് അവിടെയും സമ്പാതശേഷത്തെ സ്പർശിച്ച്, ശക്തിപുരുഷൌ വസ്ത്രാദ്യൈഃ പരിഭൂഷ്യ - ശക്തിപുരുഷാത്മകങ്ങളായ പീഠബിംബങ്ങളെ വസ്ത്രാഭരണമാല്യങ്ങളെക്കൊണ്ട് അലംകരിച്ചു ദാനംചെയ്തു നീരാജനത്തെ ഉഴിഞ്ഞ്; തത്ര താരോപചാരാസനാഭീജ്യാശക്തിമനുധ്രുവേണ അഷ്ടബന്ധം ദൃഢം കലയേത - പ്രണവം ഉപചാരം മൂലം പീഠപൂജാമന്ത്രം നവശക്തി ശക്തിബീജം പ്രണവം ഇത്രയും ജപിച്ച്, അഷ്ടബന്ധത്തെ നാളത്തിൻചുററുമിട്ടു ഉറപ്പായിട്ടു ചേർപ്പൂ.

കൃത്വാ ധ്രുവാത്മമനുമർനമാദിനാഡീ-
വ്യാപ്യ ദ്വിധാ പ്രകൃതിപൂരുഷയോർവ്വിഭാവ്യ

അന്യോന്യസങ്കലനമാതനുയാത് സ്വമൂല-
മന്ത്രാഭിവാഹനസഹാവയവിക്രിയാദ്യം. ൫൨

ധ്രുവാത്മമന്മര്‍ശനം കൃത്വാ — പിന്നെ അഷ്ടബന്ധത്തെ തൊട്ട ധ്രുവാദ്യൌരിത്യാദി ധ്രുവസൂക്തത്തെ ജപിച്ച്, ആദിനാദവിധാ അഭിവ്യാപ്യ — പ്രണവംകൊണ്ട മേല്‍പ്പൊട്ടും കീഴ്പൊട്ടും വ്യാപകത്തെച്ചെയ്തു്, പ്രകൃതിപൂരുഷയോഃ അന്യോന്യസങ്കലനം വിഭാവ്യ — പ്രകൃതിപുരുഷന്മാരുടെ അന്യോന്യസംയോഗത്തെ സ്ഥിരമായി കല്പിച്ച്, സ്വമൂലമന്ത്രാഭിവാഹനസഹാവയവിക്രിയാദ്യം ആതനുയാത് — മൂലംകൊണ്ട ദേവനെ ആവാഹിച്ച ലിപിതത്ത്വന്യാസാദി ചെയ്തു സകളീകരിച്ച് സ്നാനാന്തമായ ഉപഹാരങ്ങളേയും കൊടുപ്പൂ. വസ്ത്രാദികൊടുത്തു പൂജിച്ച് അര്‍ഘ്യപുഷ്പാഞ്ജലിയും ചെയ്യണം.

നീരാജ്യ മൂര്‍ദ്ധ്നി കൃതഹേമ്നി ഘടേശ്വരേണ
സിക്ത്വാ ത്രിതത്ത്വമനുവിന്യസനം ച കൃത്വാ
നിദ്രാഘടേന ച തഥാഖിലതത്ത്വമൂലൈ-
രാസിച്യ തന്ന്യസനമപ്യഖിലമാതനോതു. ൫൩

നിരാജ്യ കൃതഹേമ്നി മൂര്‍ദ്ധനി — പിന്നെ ബിംബത്തിന്റെ ശിരസ്സില്‍ സ്വര്‍ണ്ണത്തെ വച്ച നിരാജനത്തെ ഉഴിഞ്ഞു്, ഘടേശ്വരേണ സിക്ത്വാ — പ്രണവോപചാരമൂലങ്ങളും ത്രിതത്ത്വങ്ങളും ചൊല്ലി കുംഭേശകലശത്തെ ആടി, ത്രിതത്ത്വമനുവിന്യസനം ച കൃത്വാ — പ്രണവവ്യാപകവും ത്രിതത്ത്വന്യാസവും മൂലാക്ഷരാംഗന്യാസവും ചെയ്തു മൂലംകൊണ്ട പൂജിച്ച് അര്‍ഘ്യപുഷ്പാഞ്ജലിയെ ച്ചെയ്‌വൂ. തഥാ ഖിലതത്ത്വമൂലൈഃ നിദ്രാഘടേന ച ആസിച്യ — അപ്രകാരം പ്രണവോപചാരമൂലങ്ങളും അഖിലതത്ത്വമൂലപ്രണവങ്ങളും ജപിച്ച നിദ്രാകലശത്തെ ആടി, തന്ന്യസനമപ്യഖിലം ആതനോതു — തത്ത്വന്യാസവും മൂലാക്ഷരാംഗന്യാസവും ചെയ്തു പൂജിച്ച അര്‍ഘ്യപുഷ്പാഞ്ജലിയെയും ചെയ്‌വൂ.

തതോ മധുക്ഷീരസുസംഭൃതാഭ്യാം
നീരാജയേന്മൂര്‍ദ്ധ്നി ശിവേ ഘടാഭ്യാം
ദൂര്‍വാങ്കുരൈഃ കാദിഷു സര്‍പ്പിരാദീന്‍
സമര്‍പ്പയേത്തന്മനുഭിര്‍മുരാരൌ. ൫൪

തതഃ ശിവേ മധുക്ഷീരസുസംഭൃതാഭ്യാം ഘടാഭ്യാം മൂർദ്ധ്നി നീരാജയേത് — പിന്നെ ശിവങ്കൽ തേനും നെയ്യും രണ്ടു പാത്രത്തിൽ നിറച്ചു കൊണ്ടുവന്നു് അതിനെ കൈയിലെടുത്തു ബിംബശിരസ്സുങ്കൽ മൂന്നു പ്രാവശ്യം ഉഴിവൂ. ഗണപതിക്കും സുബ്രഹ്മണ്യനും കൂടെ ഇങ്ങനെ ഉഴിയണം. മുരാരൌ കാദിഷു ദൂർവ്വാങ്കുരൈഃ സർപ്പിരാദീൻ തന്മന്ത്രൈഃ സമർപ്പയേത് — വിഷ്ണുവിങ്കൽ ശിരസ്സു തുടങ്ങി അഞ്ചു സ്ഥാനങ്ങളിലും വച്ചിരിക്കുന്ന നെയ്യു തുടങ്ങിയവ അഞ്ചിനേയും കറുകയുടെ അഗ്രങ്ങളെക്കൊണ്ടും പഞ്ചതത്ത്വം കൊണ്ടും തളിപ്പൂ. ഈ പ്രകാരം എല്ലാ ദേവന്മാരിലും തന്റെ തന്റെ ഉപഹാരപാത്രത്തെ കൊണ്ടുവന്നു അതതു മന്ത്രം കൊണ്ടു പ്രോക്ഷിപ്പൂ.

സ്ഥൂലാവാഹനമുദ്രയ്ക്കു മുമ്പിൽ ജീവാവാഹനം ചെയ്യണമെന്നു പന്ത്രണ്ടാം പടലത്തിൽ പറയും. അതുകൊണ്ടു് ഇവിടെ ഗുരുപദേശക്രമംപോലെ ജീവാവാഹനവും പ്രണവന്യാസങ്ങളും പഞ്ചകാദിന്യാസവും ചെയ്തു പൂജിച്ചാൽ സ്ഥൂലാവാഹനയെ ചെയ്‌വാൻ പറയുന്നു—

സ്ഥൂലാത്മകം ത്രിതനുസമ്പുടിതേന രൂപ-
മാവാഹ്യ മൂലമനുനാ മനുബിംബകേƒഥ
വിന്യസ്യ തത്തദണുസിദ്ധഷഡംഗകാദ്യം
സാംസാർണമാ സുമഹിതീകൃതമാതനോതു. ൧൬

അഥ — ജീവാവാഹനം ചെയ്തതിന്റെ ശേഷം, ത്രിതനുസമ്പുടിതേന മൂലമനുനാ — പ്രണവപുടിതമായിരിക്കുന്ന മൂലംകൊണ്ടു്, മനുബിംബകേ സ്ഥൂലാത്മകം രൂപം ആവാഹ്യ — ബിംബത്തുങ്കൽ പ്രണവോപചാരവും സ്ഥൂലാത്മനാഗച്ഛ ഇത്യാദിയും കൂട്ടി സ്ഥൂലമൂർത്തിയെ ആവാഹിച്ചു ആവാഹനമുദ്ര കാട്ടി, തത്തദണുസിദ്ധഷഡംഗകാദ്യം വിന്യസ്യ — അതതു മൂലമന്ത്രവിധാനമായ ഷഡംഗന്യാസാദികളെച്ചെയ്തു്, സാംസാർണമാ സുമഹിതീകൃതം ആതനോതു — തന്റെ തന്റെ മൂലമന്ത്രവിധാനമായി മൂർത്തിപൂജയും ചെയ്തു അർഘ്യം കൊടുത്തു മാനസപൂജയും ചെയ്‌വൂ.

സ്തോത്രാവാഹനമാചരേദഥ ശിവേ യസ്യേതിപൂർവ്വാണുനാ
സേനാന്യാമപി ശീഘ്രമാദിമനുനോമാവാഹയാമ്യനപിതം
ആയാതചിത്യുദിതപ്രതിജ്ഞിതിവിധേഃ പ്രാഗേവ വേഹായ്യകേ
ശ്രീശേ ബിംബവിശുദ്ധിവിധ്യവസിതൌ വാവാഹയാമ്യാ
ദിനാ. ൧൭

അഥ ശിവേ യസ്യേതിപൂർവാണനാ സ്തോത്രാവാഹനം ആചരേത് – സഹലാവാഹന ചെയ്താൽ ശിവങ്കൽ "യസ്യസിംഹാ രഥേ യുക്താ" ഇത്യാദി മന്ത്രങ്ങളെക്കൊണ്ടു രണ്ടുകൈയിലും പുഷ്പങ്ങളെ എടുത്തു ആവാഹിച്ചു ലിംഗമൂർദ്ധാവിങ്കൽ ആരാധിപ്പൂ. സേനാന്യാം – സുബ്രഹ്മണ്യങ്കൽ ഇവിടെത്തന്നെ, ഓമാവാഹയാമ്യനഘിതം ശീഘ്രമാദിമനനാ അപി – ഓംആവാഹയാമി എന്നു് ഒടുക്കംകൂടി ഇരിക്കുന്ന "ശീഘ്രമായാതു ഭദ്രം" ഇത്യാദികൊണ്ടു ആവാഹിപ്പൂ. ആര്യകേ ഉദിതപ്രതിഷ്ഠിതിവിധേഃ പ്രാക് വാ ഇഹ വാ ആയാതു ഇതി – ശാസ്താവിങ്കൽ പ്രതിഷ്ഠക്കു മുമ്പിലെങ്കിലും ഇവിടെയെങ്കിലും "ആയാതു ശാസ്താ സഗണോ മുദേ ന" ഇത്യാദി മന്ത്രംകൊണ്ടു് ഓം ആവാഹയാമി എന്നുകൂട്ടി ആവാഹിപ്പൂ. ശ്രീശേ ബിംബവിശുദ്ധിവിധ്യവസിതൌ വാ ഇഹ വാ ആവാഹയാമ്യാദിനാ – വിഷ്ണുവിങ്കൽ ബിംബശുദ്ധി ആടിക്കഴിഞ്ഞാൽ അവിടെത്തന്നെ എങ്കിലും ഇപ്പോളെങ്കിലും, ആവാഹയാമ്യമരവൃന്ദനതാംഘ്രിയുഗ്മം ഇത്യാദികൊണ്ടു് ആവാഹിച്ചു് എല്ലാടവും ബിംബമൂർദ്ധാവിങ്കൽ പുഷ്പങ്ങളെ ആരാധിപ്പൂ. ദുർഗ്ഗയിങ്കലും ശങ്കരനാരായണങ്കലും ഗണപതിയിങ്കലും സ്തോത്രാവാഹനമന്ത്രം പറയായ്കകൊണ്ടു മൂലംകൊണ്ടുതന്നെ ചെയ്വൂ.

അനന്തരം ആ മന്ത്രങ്ങളെ പറയുന്നു—

യസ്യ സിംഹാ രഥേ യുക്താ വ്യാഘ്രഭൂതാസ്തഥാനഗാഃ
ഋഷയോ ലോകപാലാശ്ച ദേവസ്കന്ദസ്തഥാ വൃഷഃ ഐ
പ്രിയാ ഗണോ മാതരശ്ച സോമോ വിഷ്ണുഃ പിതാമഹഃ
നാഗാ യക്ഷാഃ സഗന്ധർവാ യേ ച ദിവ്യാ നഭശ്ചരാഃ ഐ വ
തമഹം ത്ര്യക്ഷമീശാനം ദേവം സ്ഥാണുമുമാപതിം
ആവാഹയാമി സഗണം സപത്നീകം വൃഷദ്ധ്വജം ഐൻ
ആഗച്ഛാഗച്ഛ ഭഗവൻ സ്ഥിരോ ഭവ ശിവോ ഭവ
ധ്രുവോ ഭവ പ്രസന്നോ ഭവ നമോസ്തു തേ.

ഇത്രയും ചൊല്ലി ആവാഹിച്ചു് ഓം ഹൌം നമഃ ശിവായ. ഓം ജൂം സഃ. ശിവ സർവ്വാത്ര സാന്നിദ്ധ്യം കുരു കുരു അധിഷ്ഠായ തിഷ്ഠ സ്വാഹാ. നിരോധനം ച നോ ഭവ പൂജാം പ്രതിഗൃഹ്ണാതു ഭവാൻ. മന്ത്രപൂർവ്വമിദമർഘ്യമിദം പാദ്യമിദമാചമനീയമിദമേതദാസനം ബ്രഹ്മണാ വിഹിതം സ്വയം സ്വാഹാ. ഇതി.

തൊഴുതു പ്രാർത്ഥിപ്പൂ. ഇങ്ങനെ ആറു ശ്ലോകം ശിവന്റെ സ്തോത്രാവാഹനമന്ത്രങ്ങൾ.

സുബ്രഹ്മണ്യകൽ:—

ശീഘ്രമായാതു ഭദ്രം തേ സുകുമാര സുരാത്മജ
മയൂരരഥയുക്തശ്ച വാരണാന്തകരോ ഗുഹഃ ൩൦
അന്നദ്ധ്രപ്രിയശീലസ്ത്വം ശക്തിതോമരവജ്രധൃക്
കാർത്തികേയ സുരശ്രേഷ്ഠ അസുരേന്ദ്രപ്രമർദ്ദന. ൩൧

ഓം ആവാഹയാമി; ഇത്യയം ആവാഹനമന്ത്രങ്ങൾ.

ശാസ്താവിങ്കൽ:—

ആയാതു ശാസ്താ സഗണോ മുദേ മേ
ഹയേന നാഗാനുചരേണ ശീഘ്രം
ഭവാത്മജോ വാരിനിധിശചരോऽയം
സ കേതുനാ കൃഷ്ണനിഭേന ഗോപ്താ. ൩൨
ഓം ആവാഹയാമി; ഇത്യയം ആവാഹനമന്ത്രം.

വിഷ്ണുവിങ്കൽ:—

ആവാഹയാമ്യമരവൃന്ദനതാംഘ്രിയുഗ്മം
ലക്ഷ്മീപതിം ഭുവനകാരണമപ്രമേയം
ആദ്യം സനാതനതമം പ്രണവാസനസ്ഥം
പൂർണ്ണേന്ദുഭാസ്കരഹുതാശസഹസ്രഭാസം. ൩൩
ധ്യേയം പരം സകലതത്ത്വവിദാം ച വേദ്യം
വാരാഹകാപിലനൃകേസരിസൌമ്യമൂർത്തിം
ശ്രീവത്സകൌസ്തുഭമഹാമണിഭൂഷിതാംഗം
കൌമോദകീകമലശംഖരഥാംഗഹസ്തം. ൩൪
സർവ്വഗോऽസി ഭഗവൻ കില യദ്യപി ത്വാ-
മാവാഹയാമി ഹി യഥാ വ്യജനേന വായും
ശുദ്ധോ യഥൈവ ദഹനോ മഥനാദുപൈതി
ഹ്യാവാഹിതോऽപി ഹി തഥാ ത്വമുപൈഷി
[ചാർച്ചാം. ൩൫

മാലാധരാച്യുത വിഭോ പരമാർത്ഥമൂർത്തേ
സർവ്വജ്ഞ നാഥ പരമേശ്വര സർവ്വശക്തേ!
ആഗച്ഛ മേ കരുണയാ പ്രതിമാം ഭജസ്വ
പൂജാം ഗൃഹാണ മദനുഗ്രഹകാമ്യയാദ്യ. ൩൬

ഓം ആവാഹയാമി ഇത്രയും ആവാഹനമന്ത്രം. ദുർഗ്ഗയ്ക്കും ഗണപതിക്കും ശങ്കരനാരായണനും പ്രണവോപചാരമൂലങ്ങളെക്കൊണ്ടുതന്നെ ഇപ്രകാരം സ്തോത്രാവാഹനം ചെയ്‌വൂ.

ഇതി സംസ്ഥാപ്യ വിശ്വേഷു
വിശേഷതശ്ചോക്തമുദ്രാദിഭിഃ
ഉപതിഷ്ഠേത ലോകാദി-
മന്ത്രൈശ്ച സ്വാഗമോദിതൈഃ. ൩൭

വിശ്വേഷു ഇതി സംസ്ഥാപ്യ - എല്ലാ ദേവന്മാരിലും ഇപ്രകാരം സ്തോത്രാവാഹനം ചെയ്തു മൂലാംഗം ന്യസിച്ചു പൂജിച്ചു മാനസപൂജയും ചെയ്തു്. വിശേഷതശ്ചോക്തമുദ്രാദിഭിഃ സ്വാഗമോദിതൈഃ ലോകാദിമന്ത്രൈശ്ച ഉപതിഷ്ഠേത - പൂർണ്ണപുഷ്പാഞ്ജലിയെ ചെയ്തു്, വിശേഷതശ്ചോക്തയാ ഇത്യാദി [illegible] ന്റെയും ആഗമോക്തങ്ങളായ ലോകാദിമന്ത്രങ്ങളെക്കൊണ്ടും ദേവനെ സ്തുതിപ്പൂ.

ലോകാനുഗ്രഹഹേത്വർത്ഥം ധരിത്രീമേ സുഖായ നഃ
സാന്നിദ്ധ്യം ച തഥാ ദേവ പ്രത്യഹം പരികല്പയ. ൩൮
മാ ഭൂത് [illegible] ജ്ഞാനഃ സമുദ്ധൃതാം
സമ്പ്രാപ്യ തഥാ രക്ഷ സർവോപദ്രവവർജ്ജിതാം ൩൯
ക്ഷേമേണ വൃദ്ധിമതുലാം സുഭിക്ഷമശ്നുതാം
പൂജാം ഗൃഹാണ സതതം മാമുദ്ധര നമോസ്തു തേ. ൪൦

ഇവ മൂന്നും ലോകാദിമന്ത്രങ്ങൾ.

ശിവങ്കൽ രണ്ടുകൊണ്ടുകൂടെ സ്തുതിപ്പാൻ പറയുന്നു—

സർവമന്ത്രാദിസംയുക്തോ ലോകാനുഗ്രഹകാമ്യയാ
അത്ര ലിംഗേ മഹാദേവ സന്നിധേഹി ഭവ സർവദാ. ൪൧
യാവച്ചന്ദ്രശ്ച സൂര്യശ്ച യാവത്തിഷ്ഠതി മേദിനീ
താവത്ത്വയാത്ര ലോകേശ സ്ഥാതവ്യമിഹ സർവദാ. ൪൨

ഇവ രണ്ടും ശിവന്നു വിശേഷമുള്ളതു്.

ശ്രീസൂക്തം ത്രിഷ്ടുബൃചം
പുംസൂക്തരഥന്തരാഖ്യഗായത്രാണി
ശാകപരശിവസങ്കല്പൌ
ഉദ്ഗ്ഗായാം പാഠയേൽ പ്രതിഷ്ഠാസിദ്ധം. ൪൩

ദുർഗ്ഗായാം – ദുർഗ്ഗയിങ്കൽ, ശ്രീസൂക്തം – ഹിരണ്യവർണ്ണാം ഇത്യാദിയും, ത്രിഷ്ടുപ്പുമ – ജാതവേദസേ എന്നും, പുംസൂക്ത രഥന്തരാദ്യൈഗായത്രാണി – പുരുഷസൂക്തവും അഭി ത്വാ ശൂര നോ നമഃ – ഇത്യാദിയും പിബാ സോമമിന്ദ്ര ഇത്യാദിയും, ശാകപരശിവസങ്കല്പൌ – വിഷ്ണോ രഘവൻ ഇത്യാദിയും സാമങ്ങൾ യേനേദം ഭൂതമിത്യാദി ശിവസങ്കല്പസൂക്തവും, പ്രതിഷ്ഠാസിയുതം – പ്രതിഷ്ഠാസി പ്രതിഷ്ഠാവന്തം ഇത്യാദി യജുസ്സും ഇവ മന്ത്രങ്ങളെക്കൊണ്ടു, പാഠയേത് – ആചാര്യൻ താൻ പരികർമ്മികളെക്കൊണ്ടു താൻ സ്തുതിപ്പിക്കണം. ഇവിടെ ത്രിഷ്ടുപ് എന്ന പറഞ്ഞെടുത്തു പഞ്ചദുർഗ്ഗവേണം.

മൂലേനോങ്കാരോപചാരാന്വിതേന
മന്ത്രീ മന്ത്രാവാഹനം സംവിധായ
തത്സാകല്യം മാതൃകാതത്വമന്ത്ര-
വർണ്ണാംഗന്യാസാദിഭിഃ കല്പയേച്ച. ൧൪

ഓങ്കാരോപചാരാന്വിതേന മൂലേന മന്ത്രീ മന്ത്രാവാഹനം സംവിധായ — പിന്നെ ആചാര്യൻ പ്രണവോപചാരമൂലങ്ങളെക്കൊണ്ടു സാമാന്യമായ മന്ത്രാവാഹനത്തെച്ചെയ്തു്; മാതൃകാതത്വമന്ത്രവർണ്ണാംഗന്യാസാദിഭിഃ തത്സാകല്യം കല്പയേത് ച – ആവാഹനമുദ്രയും വ്യാപകവും ചെയ്തു, വിധിയും തത്വങ്ങളും അക്ഷരാംഗായുധങ്ങളും ന്യസിച്ചു സകലസ്വരൂപനായി ധ്യാനിപ്പൂ.

തതഃ ക്രമേണ പ്രസമർപ്യ മന്ത്രീ
പാദ്യാദിതത്തദ്വിഹിതോപഹാരാൻ
സമർച്ച്യ ദേവം പരമാന്നമസ്മൈ
നിവേദ്യ ഭക്ത്യാ പരിതോഷയേച്ച. ൧൫

തതഃ മന്ത്രീ പാദ്യാദിതത്തദ്വിഹിതോപഹാരാൻ ക്രമേണ സമർപ്പ്യ — പിന്നെ ആചാര്യൻ പാദ്യാദികളായി തനിക്കു തനിക്കു പറഞ്ഞിരിക്കുന്ന ഉപഹാരങ്ങളെ കൊടുത്തു, ദേവം സമർച്ച്യ – പിന്നെ മൂർത്തിപൂജയും ചെയ്തു്, അസ്മൈ പരമാന്നം നിവേദ്യ – ഈ ദേവനായിക്കൊണ്ടു മധുരമായിരിക്കുന്ന പായസത്തെ നിവേദിച്ച്, ഭക്ത്യാ പരിതോഷയേത് ച – നല്ല ഭക്തിശ്രദ്ധായുക്തനായിട്ടു പ്രസന്നപൂജയേയും ചെയ്‌വൂ.

ആരാധ്യ ഭോഗകമലം നിയമാർച്ചനാർത്ഥ-
മാവാഹ്യ മൂലമനുനാ സകളം വിഭാവ്യ
ദേവം സമസ്തപരിവാരസമേതമേതം
ഭക്ത്യാ സ്വകല്പകഥിതക്രമതോ യജേത. ൧൮

നിയമാർച്ചനാർത്ഥം ഭോഗകമലം ആരാധ്യ - പിന്നെ നിത്യപൂജയ്ക്കായിക്കൊണ്ട് ഉൾദിനമസ്തൃമായ മന്ത്രങ്ങളെക്കൊണ്ട് പീഠത്തെ പൂജിച്ച്, മൂലമനുനാ ആവാഹ്യ- പ്രണവോപചാരമൂലങ്ങളെക്കൊണ്ട് ആവാഹിച്ച്, സകളം വിഭാവ്യ- ഷഡംഗന്യാസാദികൊണ്ട് സകളീകരിച്ച്, സമസ്തപരിവാരസമേതം ഏതം ദേവം സ്വകല്പകഥിതക്രമതഃ ഭക്ത്യാ യജേത - ധ്യാനിച്ച ഉപചാരങ്ങളെയും കൊടുത്ത്, സകലപരിവാരമന്ത്രങ്ങളോടുകൂടി ഇരിക്കുന്ന ദേവനെ തന്റെ തന്റെ കല്പത്തിൽ പറയുന്ന ക്രമം പോലെ ഭക്തിയോടുകൂടി മൂർത്തിപൂജയെ ചെയ്യേണ്ടൂ.

നിവേദ്യ ഹൃദ്യം ബഹു പായസാദ്യം
ദേവായ സന്തർപ്പ്യ തമഗ്നിരൂപം
ദ്വാസ്ഥാദികാംസ്തത്പരിവാരമുഖ്യാ-
നഭ്യർച്ച്യ തേഭ്യോ വികിരേദ്ബലിം ച. ൧൯

ദേവായ പായസാദ്യം ഹൃദ്യം ബഹു നിവേദ്യ - ദേവനായിക്കൊണ്ട് പാൽപായസം പരമാന്നം വെള്ളത്ത ഹവിസ്സ് ഇത്യാദി നന്നായിട്ടുള്ള ഉപദംശങ്ങളോടും കൂടി വളരെ നിവേദിച്ച നടയും അടച്ചാൽ, അഗ്നിരൂപം തം സന്തർപ്പ്യ - അഗ്നിയിങ്കൽ ആ ദേവനെ പൂജിച്ച വൈശ്യഹോമവും ബ്രാഹ്മണഭോജനവും ചെയ്ത്, ദ്വാസ്ഥാദികാൻ തത്പരിവാരമുഖ്യാൻ അഭ്യർച്ച്യ- ദ്വാസ്ഥന്മാർ തുടങ്ങിയുള്ള ദേവന്റെ പ്രധാനപരിവാരങ്ങളെയും അതതു മന്ത്രംകൊണ്ട് അർച്ചിച്ച്, തേഭ്യഃ ബലിം ച വികിരേത - ആ പരിവാരങ്ങൾക്ക ബലിയേയും തൂകു.

തത്തദ്വാരപവാഹനദ്വിപമുഖശേശാദശേശമാത്രാഖ്യകാൻ
ഉഗ്രാൻക്ഷേത്രപമുഖ്യശേഷഗണകാൻ നിജസഭാദ്വാസ്ഥാൻ സമർച്ച്യ ക്രമാത്
ഇഷ്ടാഷ്ടധ്വജനായകാനഥ മഹാപീഠേ തദീയാവൃതീ-
ഷ്വന്തേ പാരിഷദാധിപം ച ദിനയാമശേഷാത്ര ലഘ്വീ ക്രിയാ.

[ ൨൦

തത്ര ദ്വാരപവാഹനാദിപമുഖശാശേശമാതൄകാൻ - മുമ്പിൽ അതതു ദേവന്മാരുടെ നടയിലെ ദ്വാസ്ഥന്മാരേയും, മണ്ഡപത്തിൽ വാഹനത്തേയും, തെക്കെ നടയിൽ ഗണപതി ദക്ഷിണാമൂർത്തികളേയും, പിന്നെ ദ്വാസ്ഥന്മാരുള്ളേടത്തു ദ്വാസ്ഥന്മാരേയും, ഇന്ദ്രാദി ദിക്പാലന്മാർ പത്തും മാതൃക്കളേയും ശാസ്താവിനേയും, ദുർഗ്ഗാഷൺമുഖശേഷങ്ങൾ നിജസഭാദ്വാസ്ഥാൻ - ദുർഗ്ഗയേയുംസുബ്രഹ്മണ്യനേയും (അനന്ത പന്നഗനേയും?) നിർമ്മാല്യധാരിയേയും സഭാദ്വാസ്ഥന്മാരേയും. അസ്ത്രാധിപജനായകാൻ അപി ഇഷ്ട്വാ - പുറത്തെ കുമുദാദിദിഗ്ഗജദേവതാദ്വാരങ്ങളുടെ എട്ടിനേയും ക്ഷേത്രപാലനേയുമർച്ചിച്ചു. അത്ര ത്വേഷാ ക്രിയാ ലഘ്വീ - ഇവിടെ ഈ ക്രിയ ചുരുക്കമായിട്ടുള്ളതു്.

പ്രദക്ഷിണീകൃത്യ കൃതപ്രണാമഃ
സമ്പ്രാർത്ഥ്യ യാവന്മനനാഗ്രസംസ്ഥഃ
ആചമ്യ സർവ്വാൻ പരിവാരമുഖ്യാ-
നന്തഃ പ്രവിഷ്ടോ വിസൃജേന്നിവേദ്യം. ൯൯

പ്രദക്ഷിണീകൃത്യ കൃതപ്രണാമഃ - പിന്നെ ദേവനെ പ്രദക്ഷിണം വെച്ചു മണ്ഡപത്തിൽ നമസ്കരിച്ചു്, അഗ്രസംസ്ഥഃ യാവന്മനനാ സർവ്വാൻ പരിവാരമുഖ്യാൻ സംപ്രാർത്ഥ്യ - നടയിൽ തൊഴുതു നിന്നു യാവദത്ര ഇത്യാദി മന്ത്രംകൊണ്ടു് എല്ലാ പരിവാരങ്ങളോടും പ്രാർത്ഥിച്ചു്, ആചമ്യ അന്തഃ പ്രവിഷ്ടഃ - കാലും കഴുകി ആചമിച്ചു നട തുറന്നു ഗർഭഗൃഹത്തുങ്കൽ ചെന്നു, നിവേദ്യം വിസൃജേത് - നിവേദ്യവിസർജ്ജനത്തെ ചെയ്വൂ.

യാവദത്ര ജഗന്നാഥോ ബിംബമാസാദ്യ തിഷ്ഠതി
താവദത്രൈവ രക്ഷാർത്ഥം യൂയം തിഷ്ഠത സർവ്വദാ. ൱൦

ഇതു് ഇവിടത്തെ പ്രാർത്ഥനയുടെ മന്ത്രം.

തതോഽസ്യ ഗണ്ഡൂഷസമർപ്പണാദ്യം
കൃത്വാർച്ചയിത്വാ പരിതോഷ്യ ദേവം
സംസ്പൃശ്യ തന്മൂർദ്ധനി മന്ത്രദോഷ്ണാ
സ്വകല്പസിദ്ധാൻ പ്രജപേച്ച മന്ത്രാൻ. ൱൧

തതഃ അസ്യ ഗണ്ഡൂഷസമർപ്പണാദ്യം കൃത്വാ - പിന്നെ ദേവന്നു ഗണ്ഡൂഷശോഷണാദിയെ കൊടുത്തു്, അർച്ചയിത്വാ ദേവം പരിതോഷ്യ - പൂജിച്ചു പ്രസന്നപൂജയും ചെയ്തു ലയാം-

ഗത്തിന്നു മുമ്പിൽ, തന്മൂർദ്ധനി മന്ത്രദോഷ്ണാ സംസ്പൃശ്യ - ജപേൽ - തന്റെ മൂർദ്ധാവിങ്കൽ കൈയിൽ ചന്ദനം തേച്ച മൂലമന്ത്രമെട്ടു തൊറ്റു ജപിച്ചു ഇരിക്കുന്ന കൈകൊണ്ടു തൊട്ട്, സാകല്പസ്ഥാൻ മന്ത്രാൻ പ്രജപേത് താഴെ താഴെ പറയുന്ന മന്ത്രങ്ങളെ ജപിപ്പൂ.

സൂക്തം പൌരുഷമൈന്ദ്രം ച ശരമന്ത്രൻ മൂലത്രയം ചാജിതേ
സശ്രീരുദ്രസൂക്തകം ഹരിഹരേ ദുർഗ്ഗേ ജിതാർണ്ണം ഗുഹേ.
ശ്രീസൂക്താദികമുക്തമേവ മഹിഷാരാതൌ യഥാശക്തിതഃ
സ്വം സ്വം മൂലമനും സമാഹിതമനാ മന്ത്രീ ജപേത് സർവ്വതഃ. വൃ. വ.

അജിതേ - വിഷ്ണുവിങ്കൽ, പൌരുഷം സൂക്തം ഐന്ദ്രം സൂക്തം - പുരുഷസൂക്തത്തേയും ശ്രീസൂക്തത്തേയും, ശരമന്ത്രൻ- പഞ്ചതത്ത്വങ്ങളേയും, മൂലത്രയം ച - ദ്വാദശാഷ്ടാക്ഷരഷഡക്ഷരങ്ങളേയും, മന്ത്രീ സമാഹിതമനാഃ ജപേത് - ആചാര്യൻ സാവധാനമനസ്സായിട്ടു ജപിപ്പൂ. ഹരിഹരേ സശ്രീരുദ്രസൂക്തകം- ശങ്കരനാരായണങ്കൽ ശ്രീരുദ്രസൂക്തത്തേയും പുരുഷസൂക്തത്തേയും, ഗുഹേ മൂലം ജിതാർണ്ണം - മൂലവും ഉപചാരവും ഗായത്രിയും, മഹിഷാരാതൌ മൂലം ശ്രീസൂക്താദികം - ദുർഗ്ഗയിങ്കൽ മുമ്പിൽ ഉപസ്ഥാനത്തിന്നു പറഞ്ഞ ശ്രീസൂക്താദി ശിവസങ്കല്പാന്തത്തേയും, സർവ്വതഃ യഥാശക്തി സ്വം സ്വം മൂലമനും - എല്ലാ ദേവന്മാരിലും യഥാശക്തി തന്റെ മൂലമന്ത്രത്തെ ആവർത്തിച്ചും ജപിപ്പൂ.

ആവൃത്ത്യാംഗസമന്വിതം പ്രജപതു പ്രാസാദപഞ്ചാക്ഷര-
ബ്രഹ്മവ്യോമമനൂൻ സകൃത്ത്വജിതേ ത്രിഷ്ടുബ് ശക്രകം ചാഗ്ന്യേകം.
ശ്രീകണ്ഠീയമഘോരവജ്രകരമാസൂക്തം പുനഃ ശാകുന-
സ്വസ്ത്യാദ്യാനി സമാഹിതഃ സശിവസങ്കല്പം സമൂലം ശിവേ.
വൃ. ന

സമാഹിതഃ ഗുരുഃ - സാവധാനചിത്തനായിരിക്കുന്ന ആചാര്യൻ, പ്രാസാദപഞ്ചാക്ഷരബ്രഹ്മവ്യോമമനൂൻ അംഗസമന്വിതം ആവൃത്ത്യ പ്രജപതു - പ്രാസാദമന്ത്രത്തേയും തദംഗങ്ങളേയും പഞ്ചാക്ഷരത്തേയും തദംഗങ്ങളേയും പഞ്ചബ്രഹ്മത്തേയും തദംഗങ്ങളേയും വ്യോമവ്യാപിമന്ത്രം രണ്ടിനേയും തദംഗങ്ങളേയും മൂന്നുരുവിൽ അധികമായിട്ടു ആവർത്തിച്ചു ജപിക്കണം.

സമൃത്യുജിന്നേഷ്ട്ര്യംബകം-മൃത്യുഞ്ജയമന്ത്രത്തേയും ത്ര്യംബകാന്ന ഷ്ടുപ്പിനേയും, ശ്രീരുദ്രത്തേയും, അസ്ത്രകം - പാശുപതാസ്ത്രത്തേയും, ശ്രീകണ്ഠിയം-പ്രാം ന്റിം ഠം എന്ന നീലകണ്ഠത്ര്യക്ഷരിയേയും, അഘോരവജ്രകരമാസൂകാഘം - അഘോരമന്ത്രവും ഓം ഹ്രൂം ഫട് ഓം എന്ന വജ്രമന്ത്രത്തെയും ശ്രീസൂക്തത്തെയും, ശാകുനസ്വസ്ത്യാഖ്യാനി - ശാകുനസൂക്തത്തെയും സ്വസ്തിസൂക്തത്തേയും, സശിവസങ്കല്പം - യേനേദമിത്യാദി- ശിവസങ്കല്പസൂക്തത്തേയും, സമൂലം - മൂലത്തേയും ക്രമേണ ജപിപ്പൂ.

ചിദ്ബിംബകോഷ്ഠിദ്വരേഖാതത്ത്വമനുഭിർവ്യാപയ്യ മന്ത്രീ ചിദ-
ച്ഛാച്ഛാവിഷ്ടരപീഠികായതനസംയോഗം വിഭാവ്യ ക്രമാത്.
ബ്രഹ്മാണ്ഡോദ്ധചിതാദിനോദവപരിവ്യാപ്ത്യാദിപൂർയ്യാഖിലം
കാണ്ഡം തത് പരികല്പയേന്മഹാസാലാത്മനാവസ്ഥിതം.
[വ്യർ

മന്ത്രീ - ചിദ്ബിംബസമ്മേളനത്തെ ഉപദേശക്രമേണ ഗ്രഹിച്ചിരിക്കുന്ന ആചാര്യൻ, ചിദ്ബിംബകോഷ്ഠിദ്വരേഖാതത്ത്വമനുഭിഃ വ്യാപയ്യ - രണ്ടും രണ്ടും ഒന്നുമായി പകുത്തിരിക്കുന്ന പഞ്ചതത്ത്വങ്ങളെക്കൊണ്ടു വ്യാപകങ്ങളെ ച്ചെയ്തു; ചിദച്ഛാച്ഛാവിഷ്ടരപീഠികായതനസംയോഗം ക്രമാദ് വിഭാവ്യ - ആദിയിലത്തെ വ്യാപകം രണ്ടുകൊണ്ടു ചൈതന്യബിംബസംയോഗത്തേയും മൂന്നും നാലും വ്യാപകംകൊണ്ടു ബിംബപീഠയോഗത്തേയും അഞ്ചാമത്തെ വ്യാപകംകൊണ്ടു പീഠപ്രാസാദയോഗത്തേയും ക്രമേണ കല്പിപ്പൂ. ആദിനാ ഉദവപരിവ്യാപ്ത്യാ- പ്രണവംകൊണ്ടു മേല്പോട്ടും കീഴ്പോട്ടും പുറവുമായിട്ടു വ്യാപകങ്ങളെ ചെയ്യുമ്പോൾ, ബ്രഹ്മാണ്ഡോദ്ധചിതാ - ബിംബത്തിന്റെ സുഷുമ്നാമാർഗ്ഗത്തിങ്കൽ സംപൂർണ്ണമായിരിക്കുന്ന ചൈതന്യംകൊണ്ട്, അഖിലം കാണ്ഡം അഭിപൂര്യ - ബ്രഹ്മാണ്ഡത്തെ ഒക്കെയും നിറഞ്ഞിരിക്കുമാറ് ധ്യാനിച്ച്, തന്മഹാസാലാത്മനാ അവസ്ഥിതം ഭാവയേത് - പിന്നെ ആ ബ്രഹ്മാണ്ഡം പുറത്തെ മതിലിങ്കലോളവും സ്തൂപികാപര്യന്തവും അവധിയായി ഇരിക്കുന്ന പ്രകാരം ധ്യാനംകൊണ്ടു കല്പിച്ചുകൊള്ളൂ.

കൃത്വാ ചിദ്ബിംബസമ്മേളനമിതി സുദൃഢം തല്ലയാംഗാദി കൃത്വാ
സംരക്ഷ്യാക്ഷസൂഴീപാക്ഷതകസുമജലാദ്യം സമാപാദ്യ ചാന്തഃ
ഗത്വാ ദ്വാരം ച ബദ്ധ്വാ ബഹിരഥ നിയതാർച്ചാസ്ഥി-
ത്രിഃ സ്ഥാപകേന
പ്രാദക്ഷിണ്യപ്രണാമാദികൃദഭിമതമാരാധ്നയാദ്ദേവമേവം. വൃ ൧

ഇതി ചിദ്ബിംബസമ്മേളനം സുദൃഢം കൃത്വാ - ഇപ്പ്രകാരം പറഞ്ഞ ചൈതന്യബിംബയോഗാദിഭാവനകളെ ഉപദേശശക്തികൊണ്ടു ഉറപ്പായിട്ടു ചെയ്തു, തല്ലയാംഗാദി കൃത്വാ - അവസാനിമാർഘ്യം ചെയ്തു ലയാംഗത്തെ ന്യസിച്ച്, സംരക്ഷ്യ-താലത്രയാദികൊണ്ടു രക്ഷിച്ച്, അനന്തരം അക്ഷസൂഴീപാക്ഷതകസുമജലാദ്യം സമാപാദ്യ - ഗർഭഗൃഹത്തുകൽ മൂന്നുദിവസം കെടാതെ ഇരിക്കുംവണ്ണം നെയ്യ് എണ്ണ ഇത്യാദികൊണ്ടു മൂന്നുതാൻ നാലുതാൻ വിളക്കുകളെ വച്ചു ഗന്ധപുഷ്പാക്ഷതധൂപാദികളേയും വച്ചു, ബഹിഃ ഗത്വാ ദ്വാരം ബദ്ധ്വാ - പുറത്തു ഇറങ്ങി ശ്രീകോവിലിന്റെ നടയും അടച്ചുപൂട്ടി, അഥ സ്ഥാപകേന നിയതാർച്ചാസ്ഥിതിഃ - പിന്നെ മണ്ഡപത്തുങ്കലിരുന്നു യജമാനനോടും കൂടി നിത്യപൂജാനിയമങ്ങളെ നടത്തുന്നതിന്നു വേണ്ടുന്ന ദ്രവ്യത്തേ വക വച്ചു് കല്പിച്ചു, പ്രാദക്ഷിണ്യപ്രണാമാദികൃത് - യജമാനനോടും കൂടി പ്രദക്ഷിണം വച്ചു മണ്ഡപത്തിൽ നമസ്കരിപ്പൂ. അഭിമതം ദേവം ഏവം ആരാധ്നയാത് - തനിക്കു് അഭിമതനായിരിക്കുന്ന ദേവനെ ഇപ്രകാരം പ്രതിഷ്ഠിപ്പിച്ചു നിത്യപൂജാദിയെച്ചെയ്വൂ.

അനന്തരം യജമാനൻ ദക്ഷിണ ചെയ്വാൻ പറയുന്നു. —

സ്വർണ്ണാനാം ശതകം ദദാതു ഗുരവേ സദ്യഃ പ്രതിഷ്ഠാകൃതേ
ദാതൃാദാതൃമനഃപ്രസാദജനനീ യാ ദക്ഷിണാ സോത്തമാ
ഗോഭൂമ്യാദിസമർപ്പണപ്രമുഖതോഽപ്യേനം സമാരാധ്നയാ-
ന്മൂർത്തിശാനപി തദ്ദശാംശമിതരിത്ത്യാന്യാംശ്ച തദ്ഭാഗതഃ. വൃ ൩

പ്രതിഷ്ഠാകൃതേ ഗുരവേ കർത്താ സദ്യഃ സ്വർണ്ണാനാം ശതകം ദദാതു - പ്രതിഷ്ഠയെ ചെയ്തിരിക്കുന്ന ആചാര്യനായിക്കൊണ്ടു കർത്താവു കർഷപ്രമാണമായിരിക്കുന്ന നൂറു പൊന്നിനെ ദക്ഷിണയായിട്ടു ചെയ്വൂ. യാ ദക്ഷിണാ ദാതൃാദാതൃമനഃപ്രസാദജനനീ സാ ഉത്തമാ ദക്ഷിണാ സ്യാത് - യാതൊരു ദക്ഷിണ കൊടുക്കുന്നവർക്കും വാങ്ങുന്നവർക്കും മനഃപ്രസാദത്തെ ഉണ്ടാക്കുന്നു ആ ദക്ഷിണ

ഉത്തമയായി ഭവിക്കും. ഗോഭൂമ്യാദിസമൎപ്പണപ്രമുഖതഃ അപി ഏനം സമാരാധ്നയാത് – പശുവ് ഭൂമി ആദിശബ്ദം കൊണ്ടു രത്നാംഗുലീയപട്ടുവസ്ത്രാദികൾ ഇവറെറയും യഥായോഗ്യം കൊടുത്തു ആചാൎയ്യനെ പ്രസാദിപ്പിപ്പൂ. തദ്ദശാംശപരിദത്ത്യാ മൂൎത്തീശാൻ അപി തദ്ഭാഗതഃ അന്ന്യാൻ അപി – ആചാൎയ്യദക്ഷിണയുടെ ദശാംശം ഹോമകൎത്താക്കന്മാൎക്കും തദംശംകൊണ്ടു പരികൎമ്മികൾക്കും ദക്ഷിണയെച്ചെയ്വൂ.

കൃത്വാ ത്രേധാ സ്വസമ്പാദിതവസ്തുനിചയം നിത്യപൂജാദി-
[സിദ്ധ്യൈ
ഭാഗം ദേവായ ഭാഗം പ്രദിശതു ഗുരവേ ദക്ഷിണാം സ്ഥാപനാ
[ൎഹാം
തസ്മൈ തത്രോപയുക്തം സകലമപി സമൎപ്യാഥ താൎത്തീയമംശം.
തത് കൎത്താ പുത്രഭാൎയ്യാദ്യനുഗതപരിപുഷ്ട്യൈ സ്വയം ചാദദീത
[വൃ ൧

സ്വസമ്പാദിതവസ്തുനിചയം ത്രേധാ കൃത്വാ – യജമാനനാൽ സമ്പാദിക്കപ്പെട്ടിരിക്കുന്ന ദ്രവ്യത്തെ മൂന്നായിട്ടു പകുത്താൽ, ഏകം ഭാഗം നിത്യപൂജാദിസിദ്ധ്യൈ ദേവായ – അതിലൊരംശം നിത്യപൂജയ്ക്കും ഉത്സവാദി വിശേഷപൂജയ്ക്കുമായി ദേവനായിക്കൊണ്ടു്, പ്രദിശതു - കൊടുപ്പൂ. ദ്വിതീയം ഭാഗം ഗുരവേ സ്ഥാപനാൎഹാം ദക്ഷിണാം പ്രദിശതു - രണ്ടാമത്തെ ഭാഗത്തെ ആചാൎയ്യനായിക്കൊണ്ടു പ്രതിഷ്ഠായോഗ്യമായിരിക്കുന്ന ദക്ഷിണയെ ച്ചെയ്വൂ. തത്ര ഉപയുക്തം സകലം അപി തസ്മൈ സമൎപ്യ - അവിടെ ഉപയുക്തമായിരിക്കുന്ന വക ഒക്കെയും ആചാൎയ്യനായിക്കൊണ്ടു കൊടുത്തു്, താൎത്തീയം തത് അംശം - മൂന്നാമത്തെ ഭാഗത്തെ, കൎത്താ പുത്രഭാൎയ്യാദ്യനുഗതപരിപുഷ്ട്യൈ സ്വയം ആദദീത- യജമാനൻ തന്റെ പുത്രഭാൎയ്യാദികളുടെ പോഷണത്തിനായിക്കൊണ്ടു താനും എടുത്തുകൊള്ളൂ.

ഹോമാദികൎത്തൄൻ പരികൎമ്മിണശ്ച
സദസ്യപാരായണികാദികാംശ്ച
സ്വദക്ഷിണാംശൈരഥ ഗായകാദീൻ
വസ്ത്രാദിനാന്യാനപി സന്ധിനോതു. വൃ വൃ

സപാദക്ഷിണാംശൈഃ – ആചാര്യദക്ഷിണയ്ക്കു കല്പിച്ച ഭാഗത്തിന്റെ ദശാംശംകൊണ്ട്, ഹോമാദികർത്തൻ പരികർമ്മിണശ്ച – ഹോമം ചെയ്യുവരേയും പരികർമ്മികളേയും, സദസ്യപാരായണികാദികാൻ – സദസ്യന്മാരായിട്ടുള്ളവരേയും വേദപാരായണം ചെയ്തിട്ടുള്ളവരേയും പൌരാണികന്മാരെയും, ഗായകാദീൻ – കൊട്ട് പാട്ട് തുടങ്ങിയവയ്ക്കുള്ള അമ്പലവാസികളേയും യഥായോഗ്യം ദക്ഷിണയേച്ചെയ്ത്, അന്യാൻ വസ്ത്രാദിനാ അപി സന്ധിനോതു – മററും ഉള്ളവരെ വസ്ത്രാദികൊണ്ടും, സന്തോഷിപ്പിക്കണം.

നോദ്ഘാടയേദ് ദ്വാരമഹസ്ത്രയേ(ത്ര)
കൃത്വാഗ്രതഃ സ്ഥണ്ഡിലമാദധീത
നിത്യാർച്ചനം സ്വാർഹഹുതാദിയുക്തം
സംസ്നാപ്യ തുര്യേഹ്നി യജേച്ച ബിംബേ. വൃൻ

അത്ര അഹസ്ത്രയേ ദ്വാരം ന ഉദ്ഘാടയേത്-ഇവിടെ പ്രതിഷ്ഠ കഴിഞ്ഞു നടയടച്ചാൽ അന്നു തുടങ്ങി മൂന്നു ദിവസം ശ്രീകോവിലിന്റെ വാതൽ തുറക്കയുമരുത്. അഗ്രതഃ സ്ഥണ്ഡിലം കൃത്വാ സ്വാർഹഹുതാദിയുക്തം നിത്യാർച്ചനം ആദധീത – സോപാനത്തുങ്കലെങ്കിലും അഗ്രമണ്ഡപത്തുങ്കലെങ്കിലും തളിച്ചു മെഴുകി സ്വസ്തികം പത്മം ഇട്ടു അവിടെ ദേവന്റെ നിത്യപൂജ നിശ്ചയിച്ചപോലെ വൈശ്യഹോമമുണ്ടെങ്കിൽ അതിനോടും കൂടി മൂന്നിനേയും ചെയ്വൂ. തുര്യേഹ്നി സംസ്നാപ്യ ബിംബേ യജേത് ച – നാലാം ദിവസം നട തുറന്നു അഷ്ടമംഗല്യാദി കാട്ടി പൂവാരി എണ്ണയുമാടി അഭിഷേകം ചെയ്താൽ ബിംബത്തുങ്കൽ പൂജ തുടങ്ങി കലശങ്ങളുമാട്ടൂ.

ഇത്യവോചാമ വിശേഷമന്ത്രബിംബപ്രതിഷ്ഠിതിം
തഥാ തത്പരിവാരാണാം പ്രതിഷ്ഠാം സംപ്രചക്ഷ്മഹേ. ൻ൦

വയം ഇതി വിശേഷമന്ത്രബിംബപ്രതിഷ്ഠിതിം അവോചാമ – നാം ഇപ്രകാരം വിശേഷചരന്മാരായ ഏഴു ദേവന്മാരുടെ പ്രതിഷ്ഠാക്രിയയെ പറഞ്ഞു. തഥാ തത്പരിവാരാണാം പ്രതിഷ്ഠാം സംപ്രചക്ഷ്മഹേ – അപ്രകാരം ദേവന്റെ പരിവാരങ്ങളായ ഇന്ദ്രാദികളുടെ പ്രതിഷ്ഠാക്രമത്തേയും പറയുന്നേൻ.

ഇന്ദ്രാദിദിങ്നായകപീഠികാഃ പ്രാക്
സദർഭമൃത്സ്വക്സലിലൈർവിശോധ്യ
സംക്ഷാള്യ സംശോഷ്യ ച ധാരണാദിഃ
സ്വമന്ത്രതാദാത്മ്യമപി പ്രകുര്യാത്. ൩൧

പ്രാക് ഇന്ദ്രാദിദിങ്നായകപീഠികാഃ – പൂർവ്വദ്വാരമായടത്തും പശ്ചിമദ്വാരമായടത്തും മുമ്പിൽ കിഴക്ക തുടങ്ങി എട്ട ദിക്കുകളിലും ഇന്ദ്രാദികളായ ദിക്പാലന്മാരുടെ ബലിക്കല്ലുകളെ എട്ടിനേയും, സദർഭമൃത്സ്വക്സലിലൈഃ വിശോധ്യ സംക്ഷാള്യ ച – ദർഭമുഷ്ടികൊണ്ടും പുററുമണ്ണുകൊണ്ടും നാല്പാമരത്തൊലികൾകൊണ്ടും തേച്ച് ശുദ്ധിവരുത്തി വെള്ളംകൊണ്ട് കഴുകി, ധാരണാദിഃ സംശോഷ്യ – ഹ്ളാം ഹൂം ഫട് ഇത്യാദികൊണ്ട് ഭൂതസംഹാരവും ശോഷണാദിയും ഹൈം നമഃ ഇത്യാദി ഭൂതസൃഷ്ടിയും ലിപിന്യാസവും ചെയ്ത്, സ്വമന്ത്രതാദാത്മ്യം അപി പ്രകുര്യാത് – അതതു ദിക്പാലമന്ത്രപ്രാണായാമവും വ്യാപകവും പ്രണവാംഗവും ന്യസിച്ചു തത്തന്മന്ത്രസ്വരൂപമാക്കിച്ചെയ്‌വൂ.

സ്വസ്വോത്തരേ സ്ഥണ്ഡിലമാരചയ്യ
സോല്ലേഖനാദ്യത്ര നിധായ വഹ്നിം
തദ്ദക്ഷിണേ പൂർണ്ണഘടേ സ്വമന്ത്രൈ
സ്തന്തം യജേതാംഗദിഗീശയുക്തം. ൩൨

സ്വസ്വോത്തരേ സ്ഥണ്ഡിലം ആരചയ്യ – അതതു ബലിപീഠത്തിന്റെ വടക്ക മെഴുകി, സോല്ലേഖനാദി വഹ്നിം നിധായ – കീറിത്തീയുമിട്ട് ഇന്ദ്രഃ അഗ്നിഃ ഇത്യാദി തത്തന്നാമങ്ങളോടുകൂടി അന്വാധാനം തുടങ്ങി പരിധിവയ്ക്കുന്നേടത്തോളം ഹോമത്തെ സാമാന്യംപോലെ ചെയ്ത്, തദ്ദക്ഷിണേ പൂർണ്ണഘടേ – ഹോമത്തിന്റെ തെക്ക് ഓരോ കലശത്തെ പൂജിച്ചു നിറച്ച്, സ്വമന്ത്രൈഃ അംഗദിഗീശയുക്തം തം തം യജേത – അതതു ദിക്പാലമന്ത്രംകൊണ്ട് ആവാഹിച്ചു സകളീകരിച്ചു അംഗവും ദിക്പാലമന്ത്രങ്ങളും തദായുധമന്ത്രങ്ങളും കൂടി പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്‌വൂ.

സ്വഗൃഹ്യക്ലൃപ്ത്യാഗ്നിമുഖം വിധായ
ചരും ച പഞ്ചപ്രണവാദികേന
ഇന്ദ്രക്രതുന്നഃപ്രമുഖേന തത്ത-
ദ്ദിക്ശ്രിത മന്ത്രേണ ചരോർജ്ജുഹോതു. ൯൩

തതഃ സ്വഗൃഹ്യക്ലൃപ്ത്യാ അഗ്നിമുഖം വിധായ - പിന്നെ സ്വചരണമായിട്ടു പരിധി വച്ചു തുടങ്ങി ഇധ്മത്തോളം ചെയ്തു ഹോമങ്ങളുകളും പീഠപൂജാദി ചെയ്തു അതതു ദിക്പാലന്മാരെ ആവാഹിച്ചു പൂജിച്ചു നിവേദ്യത്തോളം ചെയ്തു ഇധ്മാദിചരുത്തോളം ചെയ്താൽ, പഞ്ചപ്രണവാദികേന ഇന്ദ്രക്രതുന്നഃപ്രമുഖേന തത്തദ്ദിക്ശ്രിത മന്ത്രേണ ചരും ജുഹോതു-അഞ്ചു പ്രണവം ആദിയായിരിക്കുന്ന 'ഇന്ദ്രക്രതുന്ന ആഭര' ഇത്യാദി അതതു ദിക്കിലെ ഋക്കുകളെക്കൊണ്ടു ചരുത്തെ ഹോമിപ്പൂ.

പ്രാചീന്ദ്രക്രതുമാഗ്നേയാശദിശി ചാഗ്നിംദൂതമർക്കോത്ഭവേ
നാകേപൂർവ്വസുപർണ്ണമാശരധുരീണേ മോഷുണഃപൂർവ്വകഃ
യംരക്ഷന്തി ജലാധിരാജി പവമാനേ വായവായാഹ്യണഃ
സോമംരാജപുരസ്സരോ ഹിമരുചൌ സ്യാത് ത്ര്യംബകം
[ത്ര്യംബകേ. ൯൪

പ്രാചി ഇന്ദ്രക്രതും-കിഴക്ക് 'ഇന്ദ്രക്രതുന്ന ആഭര' ഇത്യാദിയും, ആഗ്നേയാശദിശി അഗ്നിംദൂതം - അഗ്നികോണിൽ 'അഗ്നിം ദൂതം വൃണീമഹേ' ഇത്യാദിയും, അർക്കോത്ഭവേ നാകേപൂർവ്വസുപർണ്ണം - തെക്ക 'നാകേസുപർണ്ണമുപവപ്തിമാംസം' ഇത്യാദിയും, ആശരധുരീണേ മോഷുണഃപൂർവ്വകഃ - നിരൃതികോണിൽ 'മോഷുണഃ പരാവരാ' ഇത്യാദിയും, ജലാധിരാജി യംരക്ഷന്തി - പടിഞ്ഞാറ് 'യംരക്ഷന്തി പ്രചേതസഃ' ഇത്യാദിയും, പവമാനേ വായവായാഹ്യണഃ - വായുകോണിൽ 'വായവായാഹി ദർശത' ഇത്യാദിയും, ഹിമരുചൌ സോമംരാജപുരസ്സരഃ - വടക്ക 'സോമം രാജാനമവസേ' ഇത്യാദിയും, ത്ര്യംബകേ ത്ര്യംബകം ച സ്യാത് - ഈശകോണിൽ 'ത്ര്യംബകം യജാമഹേ' ഇത്യാദിയും പഞ്ചപ്രണവത്തോടുകൂടി ചരുമന്ത്രം ഭവിക്കും.

ദ്രവ്യാണി തത്തദധിവാസസമീരിതാനി
ചത്വാരി വാത്ര ജുഹുയുർദിഗധീശമന്ത്രൈഃ

പൂർണ്ണാം ച തത്തദണുഭിഃ സമിധോऽത്ര ഹോമ്യാഃ
ശർവാധിവാസവിഹിതാ ദ്വിജവൃക്ഷജാ വാ. ൯൭

തത്തദധിവാസസമീരിതാനി ദ്രവ്യാണി വാ ചതുരാരി ദ്രവ്യാണി വാ ജുഹുയുഃ - ഇവിടെ അവരവരുടെ അധിവാസഹോമത്തുങ്കൽ പറഞ്ഞ ദ്രവ്യങ്ങളെ എങ്കിലും സമിദാജ്യഹവിരാജ്യങ്ങളെ നാലിനെ എങ്കിലും ഹോമിപ്പൂ. തത്തദണുഭിഃ പൂർണ്ണാം ച - അതതു ദിക്പാലമന്ത്രംകൊണ്ടു പൂർണ്ണാഹുതിയേയും ചെയ്വൂ. അത്ര സമിധഃ ശർവാധിവാസവിഹിതാഃ വാ ദ്വിജവൃക്ഷജാഃ വാ ഹോമ്യാഃ - ഇവിടെ ചമതകം ശിവാധിവാസത്തുങ്കൽ പറഞ്ഞ ദിക്കുകളിലേത് എങ്കിലും എല്ലാം പ്ലാശുതന്നെയായിട്ടും ഹോമിക്കാം.

ഹോമാന്തേ ബലിപീഠമർച്ചിതപയോജാന്താസനേ സേച പദേ
സംസ്ഥാപ്യ സ്വദിഗീശനാമമനനാത്രാവാഹ്യ തേനാഥ തം
താരാംഗൈഃ സകളീകൃതം സ്നപിതയേത് സംപാതകുംഭാംഭസാ
ന്യസ്യാംഗാനി സമർച്യ ശേഷഹവിഷാ ഭക്ത്യാ ബലിം തോ-
ഷയേത്. ൯൮

ഹോമാന്തേ-പിന്നെ സ്വിഷ്ടകൃദാദി ഹോമം മുടിച്ചു സമ്പാതം കലശത്തിലാക്കി, അർച്ചിതപയോജാന്താസനേ സേച പദേ ബലിപീഠം സ്വദിഗീശനാമമനനാ സംസ്ഥാപ്യ - പത്മാന്തമായി പീഠം പൂജിച്ചിരിക്കുന്ന അതതു സ്ഥാനത്തു ബലിക്കല്ലുകളെ പ്രണവപുടിതമായി അതതു ദിക്പാലമന്ത്രംകൊണ്ടു പ്രതിഷ്ഠിച്ച്, അത്ര തേന ആവാഹ്യ - ബലിക്കല്ലുകൽ അതതു മന്ത്രംകൊണ്ടു ഇന്ദ്രാദികളെ ആവാഹിച്ച്, താരാംഗൈഃ സകളീകൃതം തം സമ്പാതകുംഭാംഭസാ സ്നപിതയേത് - പ്രണവാംഗം ന്യസിച്ച് അർഘ്യാദി കൊടുത്താൽ സമ്പാതയുക്തമായ അതതു കലശജലംകൊണ്ടു് അഭിഷേകത്തെച്ചെയ്വൂ. അഥ അംഗാനി ന്യസ്യ ശേഷഹവിഷാ ബലിം ഭക്ത്യാ തോഷയേത് - പിന്നെ വ്യാപകാംഗം ന്യസിച്ചു മൂർത്തിപൂജയും ചെയ്തു ഹോമഹവിസ്സിന്റെ ശേഷംകൊണ്ടു ബലിയും തൂകി പ്രസന്നപൂജയും ചെയ്വൂ. ഇങ്ങനെ ഇന്ദ്രാദികളുടെ പ്രതിഷ്ഠാ.

മാതൃക്കളുടെ പ്രതിഷ്ഠയെ പറയുന്നു.

സംശോധ്യ സംസ്ഥാപ്യ ച വീരഭദ്ര-
വിഘ്നേശമാതൄരപി പീഠികാസു
മദ്ധ്യാദികുംഭൈർനവഭിഃ സ്വമന്ത്രൈഃ
സിക്താച്ചയിത്വാ വികിരേദ് ബലിം ച. ൯൯

വീരഭദ്രവിഘ്നേശമാതൄഃ സംശോദ്ധ്യ— ഇന്ദ്രാദികൾക്ക് ചെയ്യുമ്പോലെ വീരഭദ്രൻ ഗണപതി ബ്രഹ്മാണ്യാദിമാതൃക്കൾ ഇവരുടെ ബലിപീഠങ്ങളേത്താൻ ലിംഗങ്ങളേത്താൻ ദർഭമൂത്തപഗ ജലങ്ങളെക്കൊണ്ടു ശോധിച്ചു ഭൂതസംഹാരാദി തത്തന്മന്ത്രപ്രാണായാമാന്തം ചെയ്തു വടക്ക കീറിത്തീയിട്ടു ഹോമം തുടങ്ങി വീരഭദ്രനെ പൂജിച്ചു വീരഭദ്രഗായത്ത്രികൊണ്ടു പകപവും ഹോമിച്ചു വീരഭദ്രാദിമന്ത്രങ്ങളെക്കൊണ്ടു വെവ്വേറെ എട്ടെട്ടു ഉരു ചതുർദ്രവ്യങ്ങളെ ഹോമിച്ചു വേറെ സമ്പാതങ്ങൾ ഉണ്ടാക്കി ഹോമം മുടിപ്പൂ. ഹോമത്തിൻെറ തെക്ക് ഒമ്പതു കലശങ്ങളിൽ നടുവിൽ വീരഭദ്രനേയും കിഴക്കുതുടങ്ങി പ്രദക്ഷിണമായി ഗണപതി ബ്രഹ്മാണ്യാദികളേയും വെവ്വേറെ പരിധിക്ക മുമ്പിൽ പൂജിച്ച് സമ്പാതം അതതു കലശങ്ങളിലാക്കൂ. പിന്നെ യമൻെറ പടിഞ്ഞാറായിട്ടു മാതൃക്കളെ പ്രതിഷ്ഠിക്കുന്നതിന്നു പീഠം വെവ്വേറേ. പൂജിച്ച്, പീഠികാസു സംസ്ഥാപ്യ-ബലിക്കല്ലിന്മേ പ്രതിഷ്ഠിച്ചു തത്തന്മന്ത്രംകൊണ്ട് അതതു ബലിപീഠങ്ങളിലാവാഹിച്ചു സകളീകരിച്ചു സ്നാനകാലത്തു്, മദ്ധ്യാദികുംഭൈഃ നവഭിഃ സ്വമന്ത്രൈഃ സിക്താ – മദ്ധ്യാദിയായുള്ള ഒമ്പതു കലശങ്ങളെക്കൊണ്ടും വീരഭദ്രാദിക്രമേണ ആടി, അഭ്യർച്ചിതാ ബലിം ച വികിരേത് – വസ്ത്രാദി കൊടുത്തു മൂത്തിപൂജയും ചെയ്തു ബലിയും തൂകി പ്രസന്നപൂജയും ചെയ്വൂ. ഇവിടെ മൂലത്തിൽ ഹോമം പറഞ്ഞിട്ടില്ലായ്കകൊണ്ടു ഹോമം കൂടാതെയും ചെയ്യുന്നു.

ബ്രഹ്മാണീ മാഹേശീ കൌമാരീ വൈഷ്ണവീ ച വാരാഹീ
ഇന്ദ്രാണീ ചാമുണ്ഡീ ശിവഗണപത്ത്യോസ്തു മാതരോ മദ്ധ്യേ. ൻ വൃ

ശിവഗണപത്ത്യോഃ മദ്ധ്യേ - വീരഭദ്രൻെറയും ഗണപതിയുടേയും മദ്ധ്യത്തുങ്കൽ, ബ്രഹ്മാണീ മാഹേശീ കൌമാരീ വൈഷ്ണവീ വാരാഹീ ഇന്ദ്രാണീ ചാമുണ്ഡാ മാതരഃ – ബ്രഹ്മാണ്യാദിയായ ഏഴു മാതൃക്കൾ ഭവിക്കും. ഇവരുടെ മന്ത്രങ്ങൾ വം വീരഭദ്രായ നമഃ, ഗം ഗണപതയേ നമഃ, ബ്ര്യാം ബ്രഹ്മാണ്യൈ നമഃ, മം മാഹേശ്യൈ നമഃ, മാം കൌമാര്യൈ നമഃ, ഹൈം വൈഷ്ണവ്യൈ നമഃ, ഹേം വാരാഹ്യൈ നമഃ, ഹോം ഇന്ദ്രാണ്യൈ നമഃ, ഛ്രും ചാമുണ്ഡ്യൈ നമഃ ഇങ്ങനെ മന്ത്രങ്ങൾ. ഇന്ദ്രാദികളുടെ മന്ത്രങ്ങൾ പൂജയിങ്കൽ പറയുന്നതുതന്നെ.

നിർമ്മാല്യധാരിയുടെ പ്രതിഷ്ഠയെ പറയുന്നു.—

നിർമ്മാല്യഭാജമുദവാസയുതോക്തശുദ്ധി-
ശുദ്ധം സ്വമന്ത്രമയമുത്തരനാളപീഠം
ഹുത്വാ ഘൃതം സ്വമനുനാ സമിദാദിയുക്തം
മന്ത്രീ സ്വപീഠ ഉദിതൌ കൃതസംപ്രതിഷ്ഠഃ. ൯൯

ഉദവാസയുക്താക്തശുദ്ധിശുദ്ധം നിർമ്മാല്യഭാജം - നിർമ്മാല്യധാരിയുടെ ബിംബമെങ്കിലും ലിംഗാകൃതി എങ്കിലും ബലിപീഠമെങ്കിലും പരിഗ്രഹിച്ചു ദർഭമൃത്തുക്കകളെക്കൊണ്ടു ശോധിച്ചു കഴുകി ജലാധിവാസത്തിനു ജലദ്രോണി പൂജിച്ച് ആടി ഒരു കലശം അഷ്ടഗന്ധജലം നിറച്ചു നിർമ്മാല്യധാരിയെ പൂജിച്ചു ബിംബശുദ്ധിയുമാടി ഭൂതസംഹാരാദി ചെയ്തു, സ്വമന്ത്രമയം - തത്തന്മന്ത്രപ്രാണായാമവും ചെയ്ത്, സ്വമനുനാ സമിദാദിയുക്തം ഘൃതം ഹുത്വാ - ഹോമം തുടങ്ങി നിർമ്മാല്യധാരിമന്ത്രം കൊണ്ടുതന്നെ പകം ഹോമിപ്പൂ. ശിവനു മാത്രം ചണ്ഡേശ്വരഗായത്രി കൊണ്ടു പകം ഹോമിപ്പൂ. ചതുർദ്രവ്യഹോമവും പൂർണാഹുതിയും നിർമ്മാല്യധാരിമന്ത്രം കൊണ്ടുതന്നെ ചെയ്തു സ്വിഷ്ടകൃദാദിഹോമം മുടിച്ചു ഹോമകലശത്തിൽ സമ്പാതത്തേയും സമർപ്പിച്ച്, ഉദിതൌ ഉത്തരനാളപീഠം കൃതസംപ്രതിഷ്ഠഃ - ഈശാനന്റെ പടിഞ്ഞാറ് ഉദിതിപദത്തിങ്കൽ പീഠം പൂജിച്ചു വടക്കു നാളം വരുമാറു പീഠം വച്ചു തങ്കൽ തത്തന്മന്ത്രം കൊണ്ടു പ്രതിഷ്ഠിച്ചു നിർമ്മാല്യധാരിമന്ത്രംകൊണ്ട് ആവാഹിച്ചു സ്നാനാന്തം ഉപഹാരങ്ങളെ കൊടുപ്പൂ.

സിക്ത്വാ സ്വസിദ്ധകലശേന സമർച്ച്യ ദേവ-
പൂജാവശിഷ്ടകുസുമപ്രമുഖൈർന്നിവേദ്യ
ദത്ത്വാ ബലിം ച പരിതോഷ്യ സമർപ്യ തസ്മൈ
ദേവോപഭുക്തമഖിലം പുനരർത്ഥയേത. ൧൦൦

സ്വസിദ്ധകലശേന സിക്ത്വാ - നിർമ്മാല്യധാരിമന്ത്രം കൊണ്ടു പൂജിച്ചു ഇരിക്കുന്ന ഹോമകലശം കൊണ്ടു ആടി, ദേവപൂജാവശിഷ്ടകുസുമപ്രമുഖൈഃ സമർച്ച്യ നിവേദ്യ - ദേവപൂജയിങ്കൽ ശിഷ്ടമായിരിക്കുന്ന ജലഗന്ധപുഷ്പാദികൊണ്ടു മത്തിപൂജയെച്ചെയ്ത്, പിന്നെ നിവേദ്യത്തേയും നിവേദിച്ചു, ബലിം

മന്ത്രാ പരിതോഷ്യ - ബലിയും തൂകി പ്രസന്നപൂജയും ചെയ്താൽ, പുനഃ ദേവോപഭുക്തം അഖിലം തസ്മൈ സമർപ്പ്യ അർത്ഥയേത - ദേവന്റെ നിർമ്മാല്യപുഷ്പത്തേയും നിവേദ്യത്തെയും നിർമ്മാല്യധാരിക്കായിക്കൊണ്ടു സമർപ്പിച്ചു പ്രാർത്ഥിപ്പൂ.

യാവദത്ര ജഗന്നാഥോ ബിംബമാശ്രിത്യ തിഷ്ഠതി
താവദത്രൈവ രക്ഷാർത്ഥം ത്വം തിഷ്ഠസ്വ പ്രതർദ്ദന ൧൦൧

ഇതു പ്രാർത്ഥനയുടെ മന്ത്രം.

വിഷ്വക്സേനോ നരകദമനേ ധൂർത്തസേനഃ കുമാരേ
ശർവ്വേ ചണ്ഡേശ്വര ഇഹ പുനർമുണ്ഡിനീ ചണ്ഡികായാം
വിഘ്നേ കുംഭോദര അഭിധശ്ചണ്ഡസേനോ ഹരീശേ
ഭൂതാധീശേ പുനരഭിഹിതോ ഘോഷവാഞ്ഛേഷഭോഗീ. ൧൦൨

നരകദമനേ വിഷ്വക്സേനഃ - വിഷ്ണുവിങ്കൽ വിഷ്വക്സേനായ നമഃ എന്നും, കുമാരേ ധൂർത്തസേനഃ - സുബ്രഹ്മണ്യങ്കൽ ധൂർത്തസേനായ നമഃ എന്നും, ശർവ്വേ ചണ്ഡേശ്വര - ശിവങ്കൽ ചണ്ഡേശ്വരായ നമഃ എന്നും, ഇഹ ചണ്ഡികായാം മുണ്ഡിനീ - ഇവിടെ ദുർഗ്ഗയിങ്കൽ ക്ലീം മുണ്ഡിന്യൈ നമഃ എന്നും, വിഘ്നേ കുംഭോദരസമഭിധഃ - ഗണപതിയിങ്കൽ കുംഭോദരായ നമഃ എന്നും, ഹരീശേ ചണ്ഡസേനഃ - ശങ്കരനാരായണങ്കൽ ചണ്ഡസേനായ നമഃ എന്നും, പുനഃ ഭൂതാധീശേ ഘോഷവാൻ - പിന്നെ ശാസ്താവിങ്കൽ ഘോഷവതേ നമഃ എന്നും, ശേഷഭോഗീ അഭിഹിതഃ - നിർമ്മാല്യധാരിമന്ത്രം പറയപ്പെട്ടു.

അനന്തരം വലിയബലിക്കല്ലിന്റെ പ്രതിഷ്ഠയെ പറയുന്നു.

പ്രാക് പഞ്ചഗവ്യം പരിപൂജ്യ താമ്ര-
പാത്രേ സ്വപീഠാധിപമന്ത്രകേണ
ഹുത്വാഷ്ടയുക്തം ശതമാജ്യമസ്മിൻ
സമ്പാതമായോജ്യ സവഹ്നിവീഥ്യാം ൧൦൩
തത്പീഠമദ്ധ്യേ ഭുവി ശക്തിഗർഭേ
ഗർഭം നിശി ന്യസ്യ തദീശമസ്മിൻ
ആവാഹ്യ സമ്പൂജ്യ തതഃ പ്രസാദ്യ
സംരക്ഷ്യ തക്ഷ്ണാ രചയേച്ച പീഠം. ൧൦൪

പ്രാക് - ബലിക്കല്ലു പണിതുകൂട്ടുന്നതിന്നു മുമ്പിൽതന്നെ ഒരു ദിവസം, താമ്രപാത്രേ പഞ്ചഗവ്യം സ്വപീഠാധിപമന്ത്രകേണ പരിപൂജ്യ - ചെമ്പുകൊണ്ടു ഉണ്ടാക്കി ഗർഭപാത്രത്തിൽ കലശന്യായേന പഞ്ചഗവ്യത്തെ നിറച്ച് ഹരിസേനാദി തത്തത്പീഠാധിപമന്ത്രം കൊണ്ടു ആവാഹിച്ചു പൂജിച്ച്, അഷ്ടയുക്താ ശതം ആജ്യം ഹുത്വാ - തത്സമീപത്തു കിറിത്തിയുമിട്ടു ചെറിയ ഹോമംപോലെ പാഞ്ചമത ഇട്ടു തത്തന്മന്ത്രംകൊണ്ടു നൂറിയെട്ടുരു ആജ്യാഹുതി ചെയ്തു ഹോമം മുടിച്ച്, സവഹ്നിവിഷ്ടം സമ്പാതം അസ്മിൻ ആയോജ്യ - അഗ്നിയെ ഉപാസിച്ചിരിക്കുന്ന സമ്പാതത്തെ പഞ്ചഗവ്യപൂജിതഗർഭപാത്രത്തിൽ സമർപ്പിച്ച്, തത്പീഠമദ്ധ്യേ ശക്തിഗർഭേ - ബലിപീഠമദ്ധ്യത്തു വരുന്നേടത്തു പീഠപൂജയും ശക്ത്യാവാഹനപൂജയും ചെയ്താൽ, നിശി ഭുവി ഗർഭം ന്യസ്യ - രാത്രിയിൽ ദാനം ചെയ്തു നീരാജനത്തെ ഉഴിഞ്ഞു വാദ്യഘോഷത്തോടും കൂടി ഭൂമിയിങ്കൽ ഗർഭപാത്രത്തെ മുമ്പിൽ പറഞ്ഞപോലെ ന്യസിച്ചു ധ്രുവാദ്യൌരിത്യാദി ജപിച്ച്, അസ്മിൻ തദീശം ആവാഹ്യ സംപൂജ്യ പ്രസാദ്യ സംരക്ഷ്യ - ആ ഗർഭം വച്ചേടത്തു മുകളിൽ പീഠാധിപനെ ആവാഹിച്ചു പ്രണവാംഗാദി സകളീകരിച്ചു പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെയ്തു രക്ഷിച്ചാൽ, തതഃ തക്ഷ്ണാ പീഠം രചയേത - പിന്നെ പണി ചെയ്യുന്നവരെക്കൊണ്ടു അതിന്റെ മുകളിൽ വലിയ ബലിക്കല്ലിനെ പണിയു ലക്ഷണം പോലെ ഉണ്ടാക്കിപ്പൂ.

ആദായാരചിതം വിശോദ്ധ്യ ബലിപീഠം ദർഭമൃത്സാദികൈ-
രാജ്യാഭ്യക്ത്യഭിഷിക്തികൃത് സലിലവാസേ സ്ഥാപയിത്വാംബുഭിഃ
കൃത്വാ ശുദ്ധിഘടാഭിഷേകമപി പുണ്യാഹാവസാനം തത-
സ്തദ്ഭൂതപ്രളയോദയാദി നിജമന്ത്രന്യാസനിഷ്ഠം ചരേത്. ൧൦൭

ആരചിതം ബലിപീഠം ആദായ - ലക്ഷണം പോലെ ഉണ്ടാക്കിയിരിക്കുന്ന വലിയ ബലിക്കല്ലിനേ പരിഗ്രഹിച്ച്, ദർഭമൃത്സാദികൈഃ വിശോദ്ധ്യ - ദർഭമെഷ്ടി മണ്ണ് തൊലികൾ ഇവറ്റെക്കൊണ്ടു ശോധനയെച്ചെയ്തു, ആജ്യാഭ്യക്ത്യഭിഷിക്തികൃത് - നെയ്യും കടലപ്പൊടിയും തേച്ചു അഭിഷേകം ചെയ്തു അലങ്കരിച്ചു നീരാജനത്തെ ഉഴിഞ്ഞു ഹളാം ഹ്ലും ഫട് ഇത്യാദികൊണ്ടു ഭൂതസം

ഹാരവും ശോഷണദാഹനവും ചെയ്തു, സലിലവാസേ അംബുഭിഃ സ്നാപയിത്വാ — ജലാധിവാസത്തിങ്കൽ വരുണനെ പൂജിച്ചിരിക്കുന്ന വെള്ളംകൊണ്ടു് എല്ലാടവും കഴുകി പ്ലാവനാദി ഭൂതസൃഷ്ടിയും ലിപിന്യാസവും ചെയ്തു മന്ത്രമയമാക്കി പീഠം പൂജിച്ച് ആവാഹിച്ചാൽ, ബിംബശുദ്ധിഘടാഭിഷേകം പുണ്യാഹാവസാനം കൃത്വാ — ബിംബകലശം നവകം താൻ പഞ്ചകം താൻ അഷ്ടഗന്ധജലം നിറച്ചു പൂജിച്ചതിനെക്കൊണ്ടു ആടി, വസ്ത്രാല്യപഹാരങ്ങളെക്കൊടുത്തു പഞ്ചോപഹാരം കൊണ്ടും പൂജിച്ച് അർഘ്യമാനസപൂജയും നീരാജനവും പുണ്യാഹവും ചെയ്തു ബലിക്കല്പുരയിൽ മുഷ്ട്യാദി ശോധനയും ചെയ്വൂ. തതഃ തദ്ഭൂതപ്രളയോദയാദി നിജമന്ത്രന്യാസനിഷ്ഠം ചരേത് — പിന്നെ രാത്രിയിൽ ധ്യാനാധിവാസത്തിങ്കലേപ്പോലെ ഹ്ളാം ഹ്രൂം ഫഡ് ഇത്യാദികൊണ്ടു ഭൂതസംഹാരാദി മന്ത്രോദയവും മന്ത്രന്യാസവും കഴിവോളം ഒക്കെയും ചെയ്വൂ.

ആസ്ഥാപ്യാർച്ചിതവിഷ്ടരേ പരിഷദധ്യക്ഷം സ്വനാമ ങന്താ
പ്രാഗാദ്യൈഃ സമസംസ്കൃതൈസ്സ്വപരിവാരൈരർച്ചയിത്വാ-
[വൃതം
അന്നാദ്യം വിനിവേദ്യ തത്ര വികിരേത്തസ്മൈ ച തേഭ്യോ ബലിം
നൈവേദ്യം പ്രവിസൃജ്യ സാധു പരിശോധ്യാരാധ്യ സംരക്ഷതു.
[൧൦൩

അർച്ചിതവിഷ്ടരേ സ്വനാമാങന്താ പരിഷദധ്യക്ഷം ആസ്ഥാപ്യ — പിന്നെ പിന്നെ പൂജിച്ചാൽ പീഠാധിപമന്ത്രം കൊണ്ടു വ്യാപകംഗാദിയെച്ചെയ്തു്, സമസംസ്കൃതൈഃ പ്രാഗാദ്യൈഃ സ്വപരിവാരൈഃ ആവൃതം തം അർച്ചയിത്വാ — കിഴക്കു തുടങ്ങിയുള്ള ബലിക്കല്ലുകൾ എട്ടിനേയും കൂടി ശോധനാദികൾ ചെയ്തുകൂട്ടി പൂൽകൊണ്ടു തൊട്ടു ധ്യാനാധിവാസവും ചെയ്തു് ഇരിക്കുന്ന എട്ടിനേയും അതതു മന്ത്രം കൊണ്ടു് ആരാധിച്ചു മന്ത്രമയമാക്കി പരിവാരതോപനക്കൂട്ടി മൂർത്തിപൂജയും ചെയ്തു്, തത്ര അന്നാദ്യം വിനിവേദ്യ — പീഠാധിപന്നു വിവദ്യസധനത്തെ നിവേദിച്ചു്, തസ്മൈ തേഭ്യഃ ബലിം വികിരേത് — നടുവിലും ചുററും എട്ടിന്നും അതതു മന്ത്രംകൊണ്ടു് ബലിയെ തൂകിയാൽ, നൈവേദ്യം പ്രവിസൃജ്യ - നിവേദ്യത്തെ വിട്ടത്തു തൂകിയവറേറ ഒക്കെയും വാരിക്കൂട്ടിഞ്ഞു അഭിഷേകം ചെയ്തു്,

ആരാധ്യ സംരക്ഷ്യ – പരിവാരാഷ്ടകത്തോട കൂടി പ്രസന്ന പൂജയും ചെയ്തു വസ്ത്രംകൊണ്ടു മൂടി രക്ഷിപ്പൂ.

ഉത്പാദ്യാനലമഗ്രതോ നവഘടാംസ്തദ്ദക്ഷിണേ സർപ്പിഷാ
ധാന്യൈർഗന്ധജലേന വാ സ്വമന്ത്രൈഃ സമ്പൂര്യ്യ സമ്പൂജ്യ [താൻ
ഗായത്ര്യാ നിജയാ വിധായ വിധിവത് പാകം തദീശാണുനാ
സർപ്പിസ്സാഷ്ടശതം ജുഹോതു പരിപീഠാംശാണുഭിശ്ചാഷ്ടശഃ. [൧൦൧

അഗ്രതഃ അനലം ഉത്പാദ്യ – ബലിക്കല്ലിന്റെ മുമ്പിൽ ചതുരശ്രകുണ്ഡത്തിൽ അഗ്നിജനനം ചെയ്തു പീഠാധിപമന്ത്രം കൂട്ടി അന്വാധാനാദി ഹോമം തുടങ്ങി പരിധ്യോളമായാൽ, തദ്ദക്ഷിണേ നവഘടാൻ സർപ്പിഷാ ധാന്യൈഃ ഗന്ധജലേന വാ സ്വമന്ത്രൈഃ സമ്പൂര്യ്യ – ഹോമത്തിന്റെ തെക്ക് ഒമ്പതു കലശങ്ങളെ പൂജിച്ച ശുദ്ധിപൂജാന്തം ചെയ്താൽ നെയ്യുകൊണ്ട് എങ്കിലും നവധാന്യങ്ങളായ വ്രീഹ്യാദികൊണ്ട് എങ്കിലും അഷ്ടഗന്ധജലംകൊണ്ട് എങ്കിലും അതതു പീഠമന്ത്രംകൊണ്ടു നിറച്ച്, താൻ സമ്പൂജ്യ – നടുവിൽ പീഠാധിപനെയും ചുററും തത്പരിവാരങ്ങളേയും തത്തന്മന്ത്രംകൊണ്ടു വെവ്വേറെ ആവാഹിച്ച പൂജിച്ച നിവേദിച്ച പ്രസന്നപൂജയും ചെയ്തു, പരിധ്യാദി ഹോമം തുടങ്ങി പാകാധിപനെ ആവാഹിച്ച നിവേദ്യകാലത്തു ഇധ്മാദി ഹോമിച്ച്, നിജഗായത്ര്യാ പാകം വിധിവത് വിധായ – പീഠാധിപന്റെ ഗായത്രികൊണ്ടു താൻ തൻമന്ത്രംകൊണ്ടു താൻ, ഗായത്രി ഇല്ലാത്തേടത്തു പകഹോമത്തെച്ചെയ്ത്, തദീശാണുനാ സാഷ്ടശതം പരിപീഠാംശാണുഭിഃ അഷ്ടശഃ ച സർപ്പിഃ ജുഹോതു – പീഠാധിപമന്ത്രംകൊണ്ടു നൂററിയെട്ടരുവും പരിപീഠമന്ത്രങ്ങളെക്കൊണ്ട് എട്ടെട്ടിതും ഉരു ആജ്യാഹുതികളെച്ചെയ്തു സമ്പാതത്തെ അതതു കലശങ്ങളിലും ബലിപീഠങ്ങളിലും സ്പർശിപ്പൂ.

തന്മന്ത്രേണ സമിദ്ഘൃത–
ചരുലാജാൻ സർഷപാൻ സസക്തുയവാൻ
സതിലദധിദുഗ്ധമാദ്ധ്വീ–
പൃഷ്ഠഫലാൻ പാഞ്ചരാത്രികേ/ത്ര വിധൌ. ൧൦൨

അത്ര പാഞ്ചരാത്രികേ വിധൌ – ഇവിടെ ശ്രീപാഞ്ചരാത്രമാകുന്ന വൈഷ്ണവാഗമത്തിങ്കലെ വിധിയിങ്കൽ, തന്മന്ത്രേണ പീഠാധിപമന്ത്രംകൊണ്ട്, സമിദ്ഘൃതചരുലാജാൻ – ചമത നെയ്യ് ഹവിസ്സ് മലര്, സഷപാൻ സസക്തുയവാൻ – കടുക് അരി വറുത്തു പൊടിച്ചതു യവം, സതിലദധിദുഗ്ദ്ധമാധ്വീപുഷ്പഫലാൻ – എള്ള് തൈര് പാല് തേന് താമരപ്പൂവ് കദളിക്കായ് ഈ പതിമൂന്നു ദ്രവ്യങ്ങളെ നൂററിയെട്ടീതു ഹോമിച്ച്, പരിപീഠമന്ത്രംകൊണ്ട് എട്ടെട്ടു ഹോമിപ്പൂ. ഇങ്ങനെ വിഷ്ണുവിങ്കലും ദുർഗ്ഗയിങ്കലും ദ്രവ്യഹോമം.

പാശുപതേ സമിദന്നം
ഘൃതധാനാലാജതിലഫലീകരണം
ദധിമധുഘൃതാന്യുഡുംബാ-
പൂപാൻ പൃഥുകാൻ പയശ്ച തത്ര ജുഹുനേത്. ൧൦൯

തത്ര പാശുപതേ – അവിടെ പാശുപതമാകുന്ന ശിവാഗമത്തിങ്കലെ വിധിയിങ്കൽ, സമിദന്നം – ചമതയും നെയ്യും ഹവിസ്സും, ഘൃതധാനാലാജതിലഫലീകരണം – നെയ്യും ഉഴുന്നും മലരും എള്ളും അരി അരച്ച് ഉരുട്ടി നെയ്യിൽ വറുത്ത ഫലീകരണവും, ദധിമധുഘൃതാനി – തയിരും തേനും നെയ്യും അരി വറുത്തു പൊടിച്ചതും, ഉഡുംബാപൂപാൻ – അപ്പവും, പൃഥുകാൻ പയശ്ച – അവലും പാലും ഈ പതിനാലുദ്രവ്യങ്ങളെ, ജുഹുനേത് – ശിവാദി അഞ്ചു ദേവന്മാരിലും ഹോമിച്ച സ്വിഷ്ടകൃദാദിഹോമം മുടിപ്പൂ. എല്ലാടവും ചതുർദ്രവ്യങ്ങളായിട്ടും ചെയ്യാം.

ബലിപീഠതദ്ഘടേഷു
പ്രസമർപ്പ്യാജ്യം പ്രപൂജ്യ ഭൂതേശം
സാവരണം തം ബലിമപി
ദദ്യാത്തസ്മൈ ച ദിഗ്ഗണേഭ്യശ്ച. ൧൧൦

ബലിപീഠതദ്ഘടേഷു ആജ്യം പ്രസമർപ്പ്യ – ബലിക്കല്ലുകൾ ഒമ്പതിലും കലശങ്ങളിലും ഈ ദ്രവ്യഹോമസമ്പാതത്തെ സമർപ്പിച്ച്, തം ഭൂതേശം സാവരണം പ്രപൂജ്യ – പീഠം പൂജിച്ച് പീഠാധിപമന്ത്രംകൊണ്ടു ആവാഹിച്ച പരിപീഠങ്ങൾ പുഷ്പാരാധനത്തെച്ചെയ്തു് അർഘ്യാദിഉപഹാരം കൊടുത്തു പരിപീഠമന്ത്രങ്ങ

ളോടുകൂടി മൂത്തിപൂജയും ചെയ്തു പീഠാധിപന്നു പാതി ഹവിസ്സിനേ നിവേദിച്ചു രക്ഷിച്ച്, തസ്മൈ ദിഗ്ഗണേഭ്യഃ ച ബലിമപി ദദ്യാത്- പീഠാധിപന്നായിക്കൊണ്ടും പരിപീഠങ്ങൾക്കും തത്തന്മന്ത്രംകൊണ്ടും ദിഗ്ഗണമന്ത്രങ്ങളെക്കൊണ്ടും ബലിയെ കൊടുപ്പൂ.

ഓന്നമ ആദ്യാശ്ചതസൃഷു
ഹരൌ ഹരേഽഷ്ടാസു ദിക്ഷു ബലിമന്ത്രാഃ
ദശമൂത്ത്യാദ്യാ ഉദിതയോ
യേ ഭൂതാദ്യാസ്തു വേഹ സകലേഷു. ൧൧൧

ഹരൌ ചതസൃഷു ദിക്ഷു ഓന്നമആദ്യാഃ— വിഷ്ണുവിങ്കൽ നാലുദിക്കുകളിലും ഓന്നമഃ പ്രാച്യേഭ്യഃ ഇത്യാദിമന്ത്രങ്ങൾകൊണ്ടും, ഹരേ അഷ്ടാസു ദിക്ഷു ദശമൂർത്ത്യാദ്യാഃ ഉദിതയേ – ശിവങ്കൽ എട്ടു ദിക്കുകളിലും ദശമൂത്തിപാഷദേഭ്യഃ ഇത്യാദിയും പ്രാഗ്ഗണേഭ്യഃ ഇത്യാദിയും ഇങ്ങനെ ഇരണ്ടു മന്ത്രങ്ങൾകൊണ്ടും, ഇഹ സകലേഷു യേ ഭൂതാദ്യാഃ വാ – ശേഷം ഉർഗാദി അഞ്ചുപേക്കും ഉത്സവബലിയിങ്കൽ പറയുന്ന 'യേ ഭൂതാഃ പുരസ്സദ' ഇത്യാദിമന്ത്രം കൊണ്ട് ഉത്സവബലിയിങ്കലപ്പോലെ ഒമ്പതു ദിക്കുകളിൽ താൻ അഞ്ചു ദിക്കുകളിൽ താൻ ബലിയെത്തൂകു.

അനന്തരം ബലിമന്ത്രങ്ങളെ പറയുന്നു.—

ഓന്നമഃ പ്രാച്യേഭ്യോ ഭൂതേഭ്യോ വിശ്വഭൂതേഭ്യോ നമോഽസ്തു വിശ്വരൂപേഭ്യോ വിവിധരൂപേഭ്യശ്ച വോ നമോ നമഃ. ഇതു കിഴക്ക്. ഓന്നമോ ദക്ഷിണേഭ്യശ്ച ശാർങ്ഗധന്വനോ ഹാഹാഭ്യശ്ച സർവ്വേഭ്യോ ഭൂതേഭ്യോ നമോ നമഃ. ഇതു തെക്ക്. ഓം നമഃ പാശ്ചാത്യേഭ്യോ ഭൂതേഭ്യോ ഭൈരവേഭ്യോ വിഷ്ണുപാലകേഭ്യോ വിയദ്ഗ്രഹോദരവത്തിഭ്യോ ഹ്രൂം ഫട് ഗച്ഛത സ്വാഹാ. വിഷ്ണുഗണാനാമതോ ബലിമുപഹരാമി ഭദ്രം നോ ദദത പ്രീണയത സ്വാഹാ. ഇതു രണ്ടും കൂടി പടിഞ്ഞാറ്. ഓന്നമൊ വിഷ്ണുഭൂതേഭ്യ ഉദീച്യേഭ്യഃ സകലജന്തുഹിതകരേഭ്യോ വിരൂപേഭ്യഃ സ്വാഹാ. ഇതു വടക്ക്. ഇങ്ങനെ വിഷ്ണുവിങ്കൽ നാലു ദിക്കുകളിലെയും ബലിമന്ത്രങ്ങൾ.

ശിവങ്കൽ, ദശമൂത്തിപാർഷദേഭ്യസ്സദ്ഭ്യോഽസദ്ഭ്യസ്സദസദ്ഭ്യസ്സർവ്വഗണേഭ്യോ നമോ നമഃ സ്വാഹാ. പ്രാഗ്ഗണേഭ്യോ

ബഹുരൂപേഭ്യോ വിശ്വരൂപേഭ്യോ വിശ്വഭൂതേഭ്യഃ സദ്ഭ്യോ-സദ്ഭ്യസ്സദസദ്ഭ്യസ്സർവ്വഗണേഭ്യോ നമോ നമഃ സ്വാഹാ. ഇങ്ങനെ ഈ രണ്ടു മന്ത്രംകൊണ്ടു എട്ടു ദിക്കിലും തൂകു. അവിടെ രണ്ടാമത്തേതിന്, ആദി - ആഗ്നേയ്യാം ഗണേഭ്യഃ, ദക്ഷിണഗണേഭ്യഃ, ഇത്യാദി അതതു ദിക്കിലെ നാമങ്ങൾ കൂട്ടിക്കൊള്ളണം.

നിർമ്മാല്യം വ്യപനീയ
പ്രാർച്ച്യ ച്ഛാദ്യാധിവാസയേദ്രാത്രൗ
പ്രാതസ്സനാർച്ചനാന്തേ
ദേവം തത്സ്ഥാപനായ ചാർത്ഥയേത്. ൧൧൨

നിർമ്മാല്യം വ്യപനീയ - പിന്നെ നിവേദ്യം വിടർത്തു തൂകിയ നിർമ്മാല്യത്തെ വാരിക്കളഞ്ഞു അഭിഷേകം ചെയ്തു, പ്രാർച്ച്യ-ഗന്ധപുഷ്പാദിപ്രസന്നപൂജയും ചെയ്തു, ആച്ഛാദ്യ രാത്രൗ അധിവാസയേത് - വസ്ത്രംകൊണ്ടു മൂടി രാത്രി പിംകൽ അധിവസിപ്പൂ. പ്രാതസ്സനാർച്ചനാന്തേ തത്സ്ഥാപനായ ദേവം അർത്ഥയേതു-പിററ ദിവസം ദേവങ്കൽ നേരത്തേ പൂജ കഴിഞ്ഞാൽ ബലിപീഠപ്രതിഷ്ഠാം കരിഷ്യേ എന്നു ദേവനോടു പ്രാർത്ഥിപ്പൂ.

നിർമ്മാല്യം വ്യപനീയ സമ്യഗഭിഷിച്യേഷ്ട്വാംബുജാന്താസനം
മന്ത്രീ മന്ത്രമയം പ്രകല്പ്യ ബലിപീഠം തത്തന്മന്ത്രതഃ.
സംസ്ഥാപ്യ ധ്രുവമന്ത്രജാപമപി കൃത്വാവാഹ്യ സാംഗീകൃതം
മദ്ധ്യസ്ഥാസ്നഘടാംഭസാ സമഭിഷിച്യാദ്യംഗകാനി ന്യസേത്. [൧൧൩

നിർമ്മാല്യം വ്യപനീയ - ബലിപീഠത്തുങ്കലേ നിർമ്മാല്യപുഷ്പങ്ങളേ എടുത്തു കളഞ്ഞു, സമ്യഗ് അഭിഷിച്യ - വെള്ളം കൊണ്ടു കഴുകി, അംബുജാന്താസനം ഇഷ്ട്വാ - ഗുരുഗണപതി ആധാരശക്ത്യാദി പത്മായ നമഃ എന്നു കഴിവോളമുള്ള പീഠമന്ത്രങ്ങളെക്കൊണ്ടു പീഠപൂജയെച്ചെയ്തു, മന്ത്രീ ബലിപീഠം മന്ത്രമയം പ്രകല്പ്യ - ആചാര്യൻ തത്തന്മന്ത്രം കൊണ്ടു ആവാഹിച്ചു മന്ത്രമയമാകം കല്പിച്ചു, തന്മന്ത്രതഃ സംസ്ഥാപ്യ - തത്തന്മന്ത്രംകൊണ്ടു തൊട്ടുജപിച്ചു പ്രതിഷ്ഠയെ കല്പിച്ചു പ്രണവവ്യാപകത്തെ ചെയ്തു, ധ്രുവമന്ത്രജാപം അപി കൃത്വാ - ധ്രുവാ ദ്യൌരിത്യാദി തൊട്ടുജപിച്ചു ഉറപ്പിച്ചു പരിപീഠങ്ങളേയും തത്തന്മന്ത്രം തൊട്ടുജപിച്ചു പ്രതിഷ്ഠിച്ചു, ആവാഹ്യ സാംഗീകൃതം -പീഠാധിപമന്ത്രം കൊണ്ടു ആവാഹിച്ചു പ്രണവാംഗം ന്യസിച്ചു ഉപഹാരങ്ങളെക്കൊടുത്തു, മദ്ധ്യ

സ്ഥാസ്നാലടാംഭസാ സമഭിഷിച്യ – നടുവിലത്തെ കലശം കൊണ്ടു് അഭിഷേകത്തെ ചെയ്തു്, ആദ്യംഗകാനി ന്യസേത് – പ്രണവാംഗത്തെ ന്യസിപ്പൂ.

മൂർത്തീരഷ്ടൗ യഥാക്രമം സ്വകലശൈഃ സംസ്ഥാപ്യ സംസ്നാപ്യ താഃ
പ്രാഗ്വത് പ്രാർച്യ തദാവൃതം തദധിപം തസ്മൈ നിവേദ്യാ-
[ഗ്രതഃ
പീഠോപര്യുപപീഠികേഷു ച ബലിം ദത്വാ വിശോദ്ധ്യാഖിലം
സമ്പൂജ്യ പ്രണിപത്യ യാവദിതി സംപ്രാർത്ഥ്യാഭിരക്ഷാം ച-
[രേത്. ൧൧൪

അഷ്ടമൂർത്തീഃ യഥാക്രമം സംസ്ഥാപ്യ - കിഴക്കു തുടങ്ങിയുള്ള പരിപീഠങ്ങളേയും തത്തന്മന്ത്രാ കൊണ്ടു് ആവാഹിച്ചു വ്യാപകാംഗം ചെയ്തു്, സ്വകലശൈഃ താഃ സംസ്നാപ്യ – പ്രാഗാദി കലശങ്ങളെക്കൊണ്ടു അവറ്റെ അഭിഷേകത്തെച്ചെയ്തു്, പ്രാഗ്വത തദാവൃതം തദധിപം പ്രാർച്യ-തലേ ദിവസത്തേപ്പോലെ പരിപീഠമന്ത്രങ്ങളോടുകൂടി പീഠാധിപനെ പൂജിച്ചു്, അഗ്രതഃ തസ്മൈ നിവേദ്യ മുമ്പിൽ നിവേദ്യം കൊണ്ടുവന്നു വച്ചു് നിവേദിച്ചു രക്ഷിച്ചതിൽ, പീഠോപരി ഉപപീഠികേഷു ച ബലിം ദത്വാ – മുകളിലും പരിപീഠങ്ങളിലും ബലിയെത്തൂകി നിവേദ്യ വിടിർത്തു്, അഖിലം വിശോദ്ധ്യ- തൂകിയവറ്റെ വാരിക്കളഞ്ഞു അഭിഷേകത്തെച്ചെയ്തു, സമ്പൂജ്യ - പരിപീഠങ്ങളോടുകൂടി പ്രസന്നപൂജയെച്ചെയ്തു്, പ്രണിപത്യ യാവദിതി സംപ്രാർത്ഥ്യ അഭിരക്ഷാം ചരേത് - നമസ്കരിച്ചു യാവദത്ര ജഗന്നാഥ ഇത്യാദി നിർമ്മാല്യധാരിയിങ്കൽ പറഞ്ഞ മന്ത്രം കൊണ്ടു പ്രാർത്ഥിച്ചു താലത്രയാദി ചെയ്തു രക്ഷ ചെയ്പൂ.

തുര്യേഽഹന്യഭിഷിച്യ ദേവമഭിപൂജ്യാവഭൃതപ്രോക്ഷണം
കൃത്വാ സ്ഥാപിതപീഠികാസ്ഥപരിവാരേഭ്യഃ പ്രദദ്യാദ് ബലിം
കുര്യാത്തുര്യദിനാത്യയേ യദി മഹാപീഠപ്രതിഷ്ഠാപനം
തത്തുര്യേഽഹന്യഭിഷിച്യ ദേവമിഹ തത്പൂർവ്വോക്ഷണാദ്യം ചരേത്.
[൧൧൫

തുര്യേ അഹനി ദേവം അഭിഷിച്യ – നാലാം ദിവസം ദേവങ്കൽ ചതുർത്ഥസ്നാനം ചെയ്തു്, അഭിപൂജ്യ – പൂജയും ചെയ്താൽ, അവഭൃതപ്രോക്ഷണം കൃത്വാ – അവഭൃഥാവജലംകൊണ്ടു് പരിവാരങ്ങളെ പ്രോക്ഷിച്ചു്, സ്ഥാപിതപീഠികാസ്ഥപരിവാരേഭ്യഃ ബലിം പ്രദദ്യാത് - പ്രതിഷ്ഠിച്ചിരിക്കുന്ന ബലിക്കല്ലിങ്കൽ സ്ഥിത

ന്മാരായിരിക്കുന്ന പരിവാരദേവതകൾക്കായിക്കൊണ്ടു ശ്രീഭൂതബലിയേയും ചെയ്യൂ. ത്രുഷ്ടിനാത്വയേ മഹാപീഠപ്രതിഷ്ഠാപനം കുര്യാദ് യദി - ചതുസ്ഥാനം കഴിഞ്ഞതിൻെറ ശേഷം പിന്നെ ഒരിക്കൽ വലിയബലിക്കല്ലു തുടങ്ങിയ ബലിപീഠങ്ങളെ പ്രതിഷ്ഠിക്കുന്നു എങ്കിൽ, തത്രാസ്യ അഹനി ദേവം അഭിഷിച്യ - തത്പ്രതിഷ്ഠയുടെ നാലാംദിവസം ദേവനെ പഞ്ചവിംശതി താൻ ഏകോനപഞ്ചാശത് സംഖ്യ താൻ കലശങ്ങളെ പൂജിച്ച് അഭിഷേകത്തെചെയ്ത്, തച്ഛുദ്ധോക്ഷണാദ്യം ചരേത് - അവസ്രാവപ്രോക്ഷണവും ശ്രീഭൂതബലിയും ചെയ്വൂ. ബിംബപ്രതിഷ്ഠയിങ്കൽ വലിയബലിക്കല്ല് യഥാലക്ഷണം ഉണ്ടാക്കിയില്ല എങ്കിൽ പൂക്കല്ലുമാത്രം ഉണ്ടാക്കി, ഹോമം കൂടാതെ പ്രതിഷ്ഠിച്ചു കലശം ഒന്നും പൂജിച്ചു ആടുന്നു ചിലർ. ഇങ്ങനെ വലിയ ബലിക്കല്ലിൻെറ പ്രതിഷ്ഠ.

അനന്തരം ധ്വജപ്രതിഷ്ഠയെ പറയുന്നു:—

വക്ഷ്യേ ധ്വജപ്രതിഷ്ഠാമങ്കുരരോപം തദർത്ഥമത്രാദൌ
കൃത്വാ തദഹഃകാലേ വാഹനമാവാസയേജ്ജലേ ലൌഹം.

[ ൧ ൧൩

അഹം ധ്വജപ്രതിഷ്ഠാം വക്ഷ്യേ - ഞാൻ ധ്വജപ്രതിഷ്ഠയെ പറയുന്നേൻ, തദർത്ഥം ആദൌ അങ്കുരരോപം കൃത്വാ - ധ്വജപ്രതിഷ്ഠയുടെ വാഹനത്തിൻെറ* ധ്യാനാധിവാസത്തിനു മുമ്പിൽ പറഞ്ഞിരിക്കുന്ന ദിവസത്തെക്കൊണ്ടു മുളയിടുകയും, ഉടനേ ദേവങ്കൽ പ്രാസാദശുദ്ധിയും ബിംബശുദ്ധികളും ചെയ്തു കലശത്തെ പൂജിച്ച് അധിവാസത്തിൻെറ തലേ ദിവസം കലശമാടി പൂജിച്ചു ശ്രീഭൂതബലിയും തൂകി നടയിൽ ചെന്നു, ധ്വജപ്രതിഷ്ഠാം കരിഷ്യേ എന്നു പ്രാർത്ഥിപ്പൂ. തദഹഃകാലേ ലൌഹം വാഹനം ജലേ ആവാസയേത് - അന്നുതന്നെ അപരാഹ്നത്തിങ്കൽ ലോഹംകൊണ്ടു വാർത്തു ഉണ്ടാക്കിയിരിക്കുന്ന വാഹനബിംബത്തെ നേത്രോല്ലേഖനാദി ചെയ്തു പരിഗ്രഹിച്ച്, അവരവരുടെ ശോധനദ്രവ്യങ്ങളെക്കൊണ്ടു ശുദ്ധംചെയ്തു അലങ്കരിച്ചു നീരാജനത്തെ ഉഴിഞ്ഞു, തീർത്ഥത്തിൽ താൻ ജലദ്രോണി പൂജിച്ചതിൽ താൻ ജലാധിവാസത്തെ ചെയ്വൂ.

മണ്ഡപമപി ച യഥോക്തം കൃത്വാ സംസ്കൃത്യ തത്ര ശയ്യാം ച
നിദ്രാകലശസമേതാം കൃത്വാ പരിപൂജയേദധിവത്. ൧ ൧ ൪

* ധ്വജപ്രതിഷ്ഠയ്ക്കു, ധ്വജത്തിലേ വാഹനത്തിൻെറ — എന്നർത്ഥം.

യഥോക്തം മണ്ഡപം ആപി കൃത്വാ – ദേവൻെറ അധിവാസത്തിങ്കലേപ്പോലെ അധിവാസമണ്ഡപത്തെ ഉണ്ടാക്കി, സംസ്കൃത്യ - തോരണദ്ധ്വജസ്ഥാപനാദികൊണ്ടു മണ്ഡപസംസ്കാരത്തെച്ചെയ്തു, കുംഭേശകർക്കരികളേയും പൂജിച്ചു് അഗ്നിജനനവും ചെയ്തു്, തത്ര നിദ്രാകലശസമേതാം ശയ്യാം ച വിധിവത് കൃത്വാ പരിപൂജയേത് - അവിടെ ശയ്യയെ വേണ്ടുംവണ്ണം വിരിച്ചു ശയ്യാപൂജയേയും നിദ്രാകലശപൂജയേയും വിധിക്കുംവണ്ണം ചെയ്തു വാസ്ത്വശാന്തികലശങ്ങളേയും പൂജിച്ചു.

വജ്രൈസ്തു വജ്രഗാരുഡ-
മൌക്തികശംഖാബ്ജരാഗകലശേഷു
ദിക്പതിപതീൻ പ്രയജേ-
ച്ഛയനചതുർദിങ്മഹേശദിക്സ്ഥേഷു. ൧൧൨

വിന്യസ്യ തു – വിന്യസിക്കൽ വിശേഷമുണ്ട്. ശയനചതുർ - ദിങ്മഹേശദിക്സ്ഥേഷു – ശയ്യയുടെ നാലു ദിക്കിലും ഈശകോണിലുമായിട്ട് അഞ്ചു സ്വസ്തികങ്ങളിൽ, വജ്രഗാരുഡമൌക്തികശംഖാബ്ജരാഗകലശേഷു - വൈരവും ഗരുഡശിലയും മുത്തും ശംഖും പദ്മരാഗവും ന്യസിച്ചു വെള്ളം നിറച്ചു് അഞ്ചു കലശങ്ങളിൽ, ദിക്പതിപതീൻ പ്രയജേത് – ഇന്ദ്രൻ യമൻ വരുണൻ സോമൻ ഗരുഡൻ ഈ അഞ്ചിനേയും ആവാഹിച്ചു പൂജിച്ചു് പ്രസന്നപൂജാന്തം ചെയ്വൂ.

ശയ്യാഗ്രേ നവകലശാ-
നാപൂര്യ്യ സഹേമരത്നഗന്ധാഢ്യൈഃ
വാഹനമന്തസ്ഥലകേ
പരിതഃ ശർവ്വേ തു ദിക്പതീംശ്ച യജേത്. ൧൧൩

ശർവ്വേ തു – ശിവങ്കലും ശേഷം എല്ലാ ദേവന്മാരിലും, ശയ്യാഗ്രേ - ശയ്യയുടെ അഗ്രത്തിങ്കൽ, സഹേമരത്നഗന്ധാഢ്യൈഃ നവകലശാൻ ആപൂര്യ്യ–സ്വർണ്ണവും രത്നങ്ങളും ന്യസിച്ചു ഒമ്പതു കലശങ്ങളെ അഷ്ടഗന്ധജലം നിറച്ചു്, അന്തസ്ഥലകേ വാഹനം - നടുവിലേക്കലശത്തിൽ തൻെറ തൻെറ വാഹനത്തെയും, പരിതഃ ദിക്പതീൻ ച യജേത് - പ്രാഗാദി എട്ടു കലശങ്ങളിൽ ഇന്ദ്രാദിദിക്പാലന്മാർ എട്ടുപേരേയും അവരവരുടെ മന്ത്രംകൊണ്ടു് ആവാഹിച്ചു്, ചേർത്തു ഒമ്പതിനേയും പൂജിച്ചു നിവേദിച്ചു പ്രസന്നപൂജയും ചെ

യ്‌വൂ. പിന്നെ ഘൃതാദിപാത്രങ്ങളും അഷ്ടമംഗലങ്ങളും അങ്കുരപാത്രങ്ങളും അതതു ദേവകളെക്കുറിച്ചുള്ള ശയ്യയ്ക്കു ചുററും ചെയ്‌വൂ.

അനന്തരം ബിംബശുദ്ധികലശത്തെ പറയുന്നു.

സംസ്ഥാപ്യ പഞ്ചാപരയാമ്യകുംഭാൻ
കഷായമൃദ്ധാന്യകഗവ്യഗന്ധൈഃ
മദ്ധ്യാദ്യദങ്‌നിഷ്ഠതയാ പ്രപൂര്യ്യ
യജേത വിഷ്ണ്വ നവകം ച ദേവം. ൧൫൦

അപരയാമ്യ-ഭാഗത്തിൽ ഈശകോണിലുണ്ടാക്കിയ സ്നാനമണ്ഡപത്തിങ്കൽ, വിഷ്ണ്വാദി പഞ്ച കുംഭാൻ സംസ്ഥാപ്യ - വിഷ്ണുവിങ്കൽ അഞ്ചു കലശങ്ങളെ സ്ഥാപിച്ചു, മദ്ധ്യാദ്യദങ്‌നിഷ്ഠതയാ കഷായമൃദ്ധാന്യകഗവ്യഗന്ധൈഃ പ്രപൂര്യ്യ യജേത - നടുവിൽ കഷായജലത്തേയും, കിഴക്കു മൃജ്ജലത്തേയും, തെക്കു നെല്ലു് ഇട്ട വെള്ളത്തേയും, പടിഞ്ഞാറു പഞ്ചഗവ്യത്തേയും, വടക്കു് അഷ്ടഗന്ധജലത്തേയും നിറച്ചു്, ശാരദാമന്ത്രം കൊണ്ടു് ആവാഹിച്ചു് പൂജിപ്പൂ. പരിവാരനവകം-ശേഷം ശിവാദി എല്ലാ ദേവന്മാരിലും ഒമ്പതു കലശത്തെ അഷ്ടഗന്ധജലം കൊണ്ടു നിറച്ചു, ഋഷഭാദികളായ വാഹനമന്ത്രം കൊണ്ടു് ആവാഹിച്ചു പൂജിപ്പൂ. ഈ ബിംബശുദ്ധികലശങ്ങൾ തത്വനാൾ തന്നെ പൂജിച്ചു സമ്പാതസ്പർശം ചെയ്തു് അധിവസിക്കിലും ആം. അധിവാസദിവസത്തുന്നാൾ നേരത്തെ പൂജിക്കിലുമാം.

ബിംബം ബിംബവദംബുനഃ സമുപനീയാസ്ഥാപ്യ പീഠേഽക്ഷികൃദ്
ഗോദഃ ക്ഷാളനപൂർവ്വകൃത് കലശതോയൈഃ സ്നാപയേത്
[സേചാദിതൈഃ
പുണ്യാഹാവധികം വിധായ ശയനേ വിന്യസ്യ തത്രാപ്യയം
കൃത്വാ ധാരണയാ വിശോദ്ധ്യ തനയാത്തത്രത്യസൃഷ്ട്യാദികം.
[൧൫൧

ബിംബവത് ബിംബം അംബുനഃ സമുപനീയ-ബിംബശുദ്ധികൾ പറഞ്ഞപോലെ ഭദ്രപീഠത്തെ പൂജിച്ചു തീർത്ഥത്തിങ്കൽ നിന്നു വാഹനബിംബത്തെ എടുത്തു പ്ലാവനാദിലിപിന്യാസാന്തം ചെയ്തു എടുപ്പിച്ചു, വാദ്യഘോഷത്തോടു കൂടി കൊണ്ടുവന്നു്, പീഠേ ആസ്ഥാപ്യ-ഭദ്രപീഠത്തേൽ വച്ചു്, അക്ഷികൃത് ഗോദഃ ക്ഷാളനപൂർവ്വകൃത്-നേത്രോന്മീലനത്തെ ചെയ്തു പശുവിനെക്കാട്ടി പശു

ട്ടാനം ചെയ്യിച്ച ശോധനയും അഭിഷേകവും ചെയ്തു, സപ്താദി
ഭിഃ കലശൈരൈഃ സ്ഥാപയേത് - അവിടെ പൂജിച്ച് ഇരിക്കുന്ന
ബിംബശുദ്ധികലശങ്ങളെക്കൊണ്ട് ആടി, പുണ്യാഹാദ്യധികം വി-
ധായ ശയനേ വിന്യസ്യ - പഞ്ചോപചാരങ്ങളെക്കൊണ്ടു നീരാജ
നപുണ്യാഹങ്ങളെച്ചെയ്തു ആടിക്കഴിഞ്ഞ എടുത്തു പ്രദക്ഷിണമാ
യി മണ്ഡപത്തുങ്കൽ കൊണ്ടുപോയി ശയ്യയിങ്കൽ കിടത്തി. തതോ
ച്ച്യയം കൃത്വാ ധാരണായാം വിശേഷ്യ തത്ത്വന്യാസാദികം തന്ന
യാത് - പിന്നെ രാത്രിയിങ്കൽ ആചാര്യൻ ദേഹശുദ്ധ്യാദി ചെയ്തു
പ്രണവപ്രോക്ഷണാദി സന്നിധാനാന്തം ചെയ്തു തങ്കൽ ഉ
പസിച്ച പഞ്ചഭൂതമയങ്ങളായ തത്വങ്ങളെ സംഹരിച്ച ശോഷ
ണാദി ചെയ്തു, പഞ്ചഭൂതങ്ങളെ സൃഷ്ടിച്ച സംഹാരപ്രാണായാ
മവും അണ്ഡഭേദവും ലിപിപ്രാണായാമവും ലിപിന്യാസങ്ങളും
ചെയ്തു വാഹനമന്ത്രംകൊണ്ടു മന്ത്രോദയവും പീഠന്യാസവും
മന്ത്രന്യാസവും ചെയ്തു പീഠപൂജയും ചെയ്വൂ.

തത്തദ്വാഹനമന്ത്രതഃ സമഭിവാഹ്യാഭ്യർച്ച്യ ഗത്വാ ബഹി-
സ്സമ്മൃഷ്ട്യാദിവിശുദ്ധതത്സ്ഥലലസത്പീഠാദികം പൂർവ്വവത്
സംസ്കൃത്യ ധ്വജദണ്ഡഘർഷണമപി പ്രായായ ദർഭാദിഭിഃ
സംക്ഷാള്യ ധ്വജദണ്ഡപിണ്ഡദൃഷദോഃ പുണ്യാഹമപ്യാചരേത്.

[൧൨൨

തത്തദ്വാഹനമന്ത്രതഃ സമഭിവാഹ്യ അഭ്യർച്ച്യ - പിന്നെ അതതു വാഹനത്തിന്റെ മന്ത്രംകൊണ്ട് ആവാഹിച്ച ലിപിന്യാസാദിയും പ്രണവാംഗവും ന്യസിച്ച്, അർഘ്യാദി പൂജിച്ച നിവേദിച്ച പ്രസന്നപൂജയും ചെയ്തു, ബഹിർഗത്വാ - പുറത്തു ധ്വജസ്ഥാനത്തുങ്കൽ വന്ന്, സമ്മൃഷ്ട്യാദി വിശുദ്ധതത്സ്ഥലലസത് പീഠാദികം പൂർവ്വവത് സംസ്കൃത്യ - മൃഷ്ട്യാദി സ്ഥലശുദ്ധികളെച്ചെയ്തു പീഠത്തേയും നപുംസകശിലയേയും പറകൾ ഇട്ടിരിക്കുന്ന കൊടിമരത്തെയും അവിടെ കൊണ്ടുവന്നു വസ്ത്രിച്ച പരിഗ്രഹിച്ച, ദർഭമൃത്തുക്കകളെക്കൊണ്ടു ശോധനകളെച്ചെയ്തു ജലാധിവാസവും ബിംബശുദ്ധികലശമോരോന്നും പൂജിച്ച് ആടുകയും ചെയ്തു, ദർഭാദിഭിഃ ധ്വജദണ്ഡഘർഷണം അപി പ്രായായ സംക്ഷാള്യ - ദർഭമൃത്തുക്കകളെക്കൊണ്ടു ധ്വജത്തേയും ശോധനകളെച്ചെയ്തു വെള്ളംകൊണ്ടു കഴുകി, ധ്വജദണ്ഡപിണ്ഡദൃഷദോഃ പുണ്യാഹമപി ആചരേത് - ധ്വജത്തിന്നും പീഠത്തിന്നും നപുംസകശിലയ്ക്കും ധ്വജ

ത്തററെട്ടിന്റെ ന്യായിലം ശിവന്ന് ഉദ്ഘാതവൃത്തിയായിട്ട ഹോമിച്ചു. ചതുർദ്രവ്യങ്ങളും ഹോമിച്ചു ഹോമം മുടിച്ചാൽ, സർപ്പിഃ പ്രാപ്യ - തത്ത്വസമ്പാതത്തെ വാഹനബിംബങ്ങളിൽ സംഹാരസ്ഥിതികളെച്ചെയ്തു സമർപ്പിപ്പൂ. തതഃ കല്പവിത് അധിവാസഹവനാദ്യം ച കല്പയേത് - പിന്നെ ആ ആചാര്യകണ്ഡങ്ങളിൽ തന്നെ ദേവന്റെ അധിവാസങ്ങളിൽ പറഞ്ഞിരിക്കുന്ന ദ്രവ്യങ്ങളെക്കൊണ്ട് അവരവരുടെ വാഹനമന്ത്രംകൊണ്ട് ഹോമിച്ച് അധിവാസഹോമത്തെയും, ദേവങ്കൽപ്പോലെ ദധിമധ്വാജ്യാദികളെക്കൊണ്ട ശാന്തിഹോമത്തെയും ചെയ്തു സമ്പാതത്തെ രണ്ടിനേയും സ്പർശിപ്പൂ. ധ്വജത്തിന്നും നപുംസകശിലയ്ക്കും പാദത്തിന്നും പ്രണവശക്തികൊണ്ട് ഹോമിച്ചു സമ്പാതത്തെ സ്പർശിച്ചു സ്വിഷ്ടകൃദാദിഹോമം മുടിച്ചാൽ, വാഹനമണ്ഡലാദിഷു ഇഷ്ട്വാ ബലിം ദത്ത്വാ - വാഹനങ്ങളുടെയും അഷ്ടദളപത്മമിട്ടു മുമ്പ് വാഹനത്തെ പൂജിച്ചിരിക്കുന്ന മണ്ഡലങ്ങളിലും പീഠപൂജാദി നിവേദ്യത്തോളം പൂജിച്ച്, പായസമുണ്ടാക്കി നിവേദിച്ചു ബലിയും തൂകി ബ്രാഹ്മണരേയും ഊട്ടി ദക്ഷിണയും ചെയ്ത്, പ്രസാദ്യ സ്തുതിം കര്യാത് -കാലം കഴികി നിവേദ്യം വിടിത്തു പ്രസന്നപൂജയും ചെയ്തു വാഹനത്തെ സ്തുതിപ്പൂ. തതഃ പ്രാസാദസംസ്ഥം ദേവം അപി പ്രപൂജ്യ ധിനയാത് - പിന്നെ ഗർഭഗൃഹങ്ങളിൽ ചെന്നു ദേവങ്കൽ അത്താഴപ്പൂജയും ആചാര്യൻ ചെയ്തു പ്രസാദിപ്പിപ്പൂ.

ഇവിടെ ഹോമങ്ങളുടെ വിശേഷത്തെ പറയുന്നു:—

വഹ്നിം വിഹൃത്യ ജുഹുയുർഗ്ഗുരുമൂർത്തിപാലാഃ
പക്വം ജിനാർണ്ണമനുനാ ധ്വജവാഹനസ്യ
ദേവസ്യ വാഥ സകലേഷു സമിദ്ഘൃതാദ്യം
വാഹാണുനാ സ്വളവി ദിഗ്ഭിദുരേണ തേന. ൧൨൭

സകലേഷു - എല്ലാ ദേവന്മാരിലും, ഗുരുമൂർത്തിപാലാഃ - ആചാര്യനും പരികർമ്മികളും കൂടി, വഹ്നിം വിഹൃത്യ - ആചാര്യകണ്ഡങ്ങളിൽ നിന്ന് അഗ്നിയെ പ്രാഗാദി നാലു ദിക്കുകളിലും കണ്ഡങ്ങളിൽ വിഹരിച്ചിട്ട്, ജുഹുയുഃ - അധിവാസഹോമത്തെച്ചെയ്വൂ. ധ്വജവാഹനസ്യ വാ ദേവസ്യ വാ ജിനാർണ്ണമനുനാ പക്വം - അവിടെ ധ്വജങ്ങളുടെ വാഹനത്തിന്റെ ഗായത്രികൊണ്ട പക്വത്തെച്ചെയ്വൂ. വാഹനത്തിന്ന ഗായത്രി ഇല്ലാത്തേടത്തു ദേവ

ന്റെ ഗായത്രികൊണ്ടും ഹോമിക്കേണ്ടതാണ്. അഥ സമിദ്വ്യത്യാസം വരാതിരിക്കാൻ സമിദാദി ചതുർദ്രവ്യത്തെ വാഹനമന്ത്രംകൊണ്ടു തന്നെ ഹോമിക്കുന്നു. അധിവാസോക്തദ്രവ്യത്തേയും ഹോമിക്കാം. സ്വാഹാന്തമായിട്ടുള്ള തേന - വിഷ്ണുവിങ്കൽ ദ്രവ്യഹോമങ്ങൾക്ക് ചതുഷ്കാണ്ഡങ്ങളോടു കൂടി അതതു ദിക്കിൽ കൂടിയിരിക്കുന്ന വാഹനമന്ത്രംകൊണ്ടു ദ്രവ്യങ്ങളെ ഹോമിക്കണം.

പൂർവാദിമദ്ധ്യാന്തിമപഞ്ചകുണ്ഡ-
ക്രമോദിതൈഃ കാദികപഞ്ചവർഗ്ഗൈഃ
സ്യാദ്വൈനതേയായ പദം ച ഹോമാന്തം
മന്ത്രഃ സമുക്തോ മധുകൈടഭാരൌ. ൫൨൩

മധുകൈടഭാരൌ- വിഷ്ണുവിങ്കൽ, പൂർവാദിമദ്ധ്യാന്തിമപഞ്ചകുണ്ഡക്രമോദിതൈഃ കാദികപഞ്ചവർഗ്ഗൈഃ -കിഴക്കു തുടങ്ങി നാലു ദിക്കുണ്ഡങ്ങളിലും നടുവിലെ ദിക്കുണ്ഡത്തിലും, ക്രമേണ കം ഖം ഗം ഘം ങം ഇത്യാദി അഞ്ചഞ്ച് അക്ഷരങ്ങളോടു കൂടി, വൈനതേയായ പദം ച ഹോമാന്തം - വൈനതേയായ സ്വാഹാ എന്ന കൂട്ടു. മന്ത്രഃ സമുക്തഃ സ്യാത് - ഇങ്ങനെ ഹോമമന്ത്രം വരും. അപ്പോൾ കിഴക്കേ കുണ്ഡത്തിൽ കം ഖം ഗം ഘം ങം വൈനതേയായ സ്വാഹാ, തെക്കു ചം ഛം ജം ഝം ഞം വൈനതേയായ സ്വാഹാ, പടിഞ്ഞാറ് ടം ഠം ഡം ഢം ണം വൈനതേയായ സ്വാഹാ, വടക്കു തം ഥം ദം ധം നം വൈനതേയായ സ്വാഹാ, നടുവിൽ പം ഫം ബം ഭം മം വൈനതേയായ സ്വാഹാ ഇങ്ങനെ ദ്രവ്യങ്ങളെ ഹോമിക്കുന്നതിന്റെ മന്ത്രങ്ങൾ.

ധ്വജവാസിഭ്യോ ഭൂതേഭ്യോ നമ ഇത്യഷ്ടദിക്ഷു ബലിമന്ത്രഃ
ധ്വജവാഹനഭൃത ഇതി ശ്രീരമണേ വാഹനസ്യ നതിമന്ത്രഃ. ൫൨൪

ശ്രീരമണേ - വിഷ്ണുവിങ്കൽ, ധ്വജവാസിഭ്യോ ഭൂതേഭ്യോ നമഃ ഇതി ബലിമന്ത്രഃ. ഇപ്രകാരം മണ്ഡപത്തിന്റെ എട്ടു ദിക്കിലും ബലി തൂകുവാൻ മന്ത്രം. ദുർഗ്ഗയ്ക്കും ഇപ്രകാരം തന്നെ. ധ്വജവാഹനഭൃതഃ ഇതി വാഹനസ്യ നതിമന്ത്രഃ - ധ്വജവാഹനഭൃതോ, സൌ ഇത്യാദി വാഹനത്തിന്റെ സ്തുതിപ്പാൻ മന്ത്രം. ശിവാദികൾക്കു അധിവാസത്തുങ്കൽ പറഞ്ഞതുപോലെ ബലിവാഹനമന്ത്രംകൊണ്ട് സ്തുതിപ്പൂ.

ധ്വജവാഹനാഭ്രഗോഽസ്യൈവ വിഷ്ണോർവ്വിഷ്ണുപരാക്രമഃ
സുപർണ്ണഃ പ്രീയതാം മഹ്യം വിനതാകുലനന്ദനഃ ൱൨൮
ഇത് ഗരുഡന്റെ സ്തുതിമന്ത്രം.

പ്രാതഃ പ്രസാദ്യ ഭഗവന്തമുപേത്യ കേതും
നാന്ദീമുഖാദിസഹിതം വിഹിതക്രമേണ
സംസ്ഥാപ്യ പാദഭൂഷം പ്രസമർപ്യ സർപ്പി-
സ്സർവ്വത്ര വിന്യസതു തത്ര സഹേമരത്നം. ൱൨൯

പ്രാതഃ ഭഗവന്തം പ്രസാദ്യ – പ്രതിഷ്ഠാദിവസം നേരത്തേ ദേവന്മാർ പൂജിച്ച് അനുജ്ഞയെ പ്രാർത്ഥിച്ച്, കേതും ഉപേത്യ-കൊടിമരത്തുംമൂട്ടിൽ വന്ന്, വിഹിതക്രമേണ നാന്ദീമുഖാദിസഹിതം പാദഭൂഷം സംസ്ഥാപ്യ - ഗുരുഗണപതികളെ പൂജിച്ച നാന്ദീമുഖവും പുണ്യാഹവും ചെയ്ത് പീഠത്തെ പൂജിച്ച പ്രണവാവാഹനയെച്ചെയ്ത്, നപുംസകശിലയെ പ്രതിഷ്ഠിച്ച പിന്നെയും പ്രണവം ആവാഹിച്ച് പൂജിച്ച, സർപ്പിഃ പ്രസമർപ്യ-സമ്പാതസ്പർശനത്തെ ചെയ്ത്, സർവ്വത്ര സഹേമരത്നം വിന്യസതു-എല്ലാദേവന്മാരിലും സ്വർണ്ണത്തേയും നവരത്നങ്ങളേയും ന്യസിപ്പൂ.

പൂർവ്വാദിമദ്ധ്യനിഷ്ഠം
കാഷ്ഠൈർവർഗ്ഗൈഃ ക്രമേണ വിന്യസ്യേത്
വൈഡൂര്യപുഷ്യമൌക്തിക-
ഗാരുഡമാണിക്യസംജ്ഞിതാനി ഹരൌ. ൱൩൰

ഹരൌ – വിഷ്ണുവിങ്കൽ, കാഷ്ഠൈഃ വർഗ്ഗൈഃ പൂർവ്വാദിമദ്ധ്യനിഷ്ഠം വൈഡൂര്യപുഷ്യമൌക്തികഗാരുഡമാണിക്യസംജ്ഞിതാനി ക്രമേണ വിന്യസ്യേത് – കിഴക്ക കം ഖം ഗം ഘം ങം നമഃ എന്ന വൈഡൂര്യത്തേയും, തെക്ക ചം ഛം ജം ഝം ഞം നമഃ എന്ന പുഷ്യരാഗത്തേയും, പടിഞ്ഞാറു ടം ഠം ഡം ഢം ണം നമഃ എന്ന മുത്തിനേയും, വടക്ക തം ഥം ദം ധം നം നമഃ എന്ന ഗരുഡശിലയേയും, നടുവിൽ പം ഫം ബം ഭം മം നമഃ എന്ന മാണിക്യത്തേയും ന്യസിപ്പൂ. പിന്നെ പ്രണവംകൊണ്ട് പൂജിച്ച് പ്രതിഷ്ഠാത്മമായ പീഠപൂജയും ചെയ്ത ശക്ത്യാവാഹനയും ചെയ്ത മൂടി രക്ഷിപ്പൂ. ധ്വജത്തെ പ്രണവംകൊണ്ടും വൃഷാദി മൂന്നു കൊണ്ടും പൂജിപ്പൂ. പീഠശക്തി ആവാഹിച്ച പൂജിപ്പൂ.

ഗത്വാ മണ്ഡപമഖിലം
പ്രോദ്വാസ്യ ന്യസ്യ തണ്ഡുലസുപൂർണ്ണേ
പാത്രേ സപതാകാദ്യം
വാഹനബിംബം സമസ്തമാനാദ്യ. ൧൨൧

മണ്ഡപം ഗത്വാ – പിന്നെ മണ്ഡപത്തിൽ ചെന്ന വാഹനത്തുങ്കൽ ഒരു പൂജയും ചെയ്തു, അഖിലം പ്രോദ്വാസ്യ – ധ്വജതോരണാദിശല്യാത്തം ഒക്കെയുമുദ്വാസിച്ച്, കുംഭശേകക്കരികളേയും നിദ്രാകലശത്തേയും വാഹനകലശത്തേയും ഇന്ദ്രാദിദിക്പാലകലശങ്ങളേയും എടുപ്പിച്ച്, തണ്ഡുലസുപൂർണ്ണേ പാത്രേ സപതാകാദ്യം വാഹനബിംബം ന്യസ്യ – അരികൊണ്ടു നിറച്ചിരിക്കുന്ന പാത്രത്തിൽ കൊടിക്കൂറയും മണിയും മാലയും കൂടി വാഹനബിംബത്തെ വച്ച്, സമസ്തമാനാദ്യ – നീരാജനം മുമ്പായി പ്രതിഷ്ഠയിങ്കലെപ്പോലെ ശാകുനസൂക്താദി ജപിച്ചു പുറപ്പെട്ടു ധ്വജസ്ഥാനത്തു വന്നാൽ കുംഭശനിദ്രാകലശാദികളെ അവിടെ വച്ചു നീരാജനകരിക്കോട്ടം കൂടി വാഹനത്തെ പ്രദക്ഷിണമായി അകത്തു കൊണ്ടുപോവൂ.

ഗർഭാലയം സമേത്യ
പ്രസാദ്യ ദേവം തദഗ്രസന്നിഹിതാത്
വാഹനതഃ സപതാകേ
വാഹനമാവാഹ്യ വാഹനേ മന്ത്രീ. ൧൨൨

മന്ത്രീ - ആവാഹനമന്ത്രക്രമങ്ങളെ അറിഞ്ഞിരിക്കുന്ന ആചാര്യൻ, ഗർഭാലയം സമേത്യ ദേവം പ്രസാദ്യ – ഗർഭഗൃഹത്തിൽ ചെന്ന് വാഹനത്തെ ദേവൻ്റെ മുമ്പിൽ വയ്പിച്ചു ദേവനെ പൂജിച്ച് പ്രസന്നപൂജയും ചെയ്തു, തദഗ്രസന്നിഹിതാത് വാഹനതഃ സപതാകേ വാഹനേ വാഹനം ആവാഹ്യ – ദേവൻ്റെ മുമ്പിൽ നിത്യസന്നിഹിതമായിരിക്കുന്ന വാഹനത്തെ പൂജിച്ചു ദാനങ്ങളും ചെയ്തു നീരാജനത്തെ ഉഴിഞ്ഞു ശംഖജലത്തുങ്കൽ പ്രണവം വാഹനമന്ത്രം വാഹനമന്ത്രപുടിതമായിരിക്കുന്ന പഞ്ചത – ത്വാക്ഷരം സൃഷ്ടിസംഹാരക്രമേണയും ആവാഹനമന്ത്രവും ചൊല്ലി ആ വാഹനചൈതന്യത്തെ ആവാഹിച്ച്, പാത്രത്തിലേ വാഹനത്തുങ്കൽ പഞ്ചതത്ത്വം കൊണ്ടു ആടി വാഹനചൈതന്യത്തെ യോജിപ്പിച്ച് പ്രണവവ്യാപകവും പഞ്ചന്യാസങ്ങളും പ്രണവാം -

ഗവും ന്യസിച്ച പൂജിച്ച അൎഘ്യപുഷ്പാഞ്ജലിയും മാനസപൂജയും ചെയ്തു് ദേവാഗ്രവാഹനത്തിന്ന ഷഡംഗം ന്യസിച്ച നീരാജനത്തെ ഉഴിവൂ.

കേതുസ്ഥാനമുപേത്യ
ധ്വജകലശാദ്യൈഃ സമന്വിതം സകലൈഃ
പ്രാജ്ഞാൻ പ്രസാദ്യ വിപ്രാൻ
സുവിലഗ്നേ സ്ഥാപനം പ്രകുർവീത. ൧൩൩

ധ്വജകലശാദ്യൈഃ സകലൈഃ സമന്വിതം കേതുസ്ഥാനം ഉപേത്യ - അവിടെ നിന്നും വാഹനത്തെ പ്രദക്ഷിണമായി എഴുന്നെള്ളിച്ച, വാഹനകലശത്തോടും നീരാജനത്തോടും കൂടി കൊടിമരത്തിന്റെ അഗ്രം പൊങ്ങി വച്ചിരിക്കുന്ന സ്ഥലത്തു വന്ന വാഹനത്തെയും കലശത്തെയും അവിടെ വച്ച, പ്രാജ്ഞാൻ വിപ്രാൻ പ്രസാദ്യ - ഗുരുഗണപതികളെ വന്ദിച്ച വിദ്വാന്മാൎക്ക ദാനങ്ങളും മുഹൂൎത്തദക്ഷിണയും ചെയ്തു്, സുവിലഗ്നേ സ്ഥാപനം പ്രകുർവീത - സുമുഹൂൎത്തകാലത്തുങ്കൽ വാഹനത്തെ പ്രതിഷ്ഠിപ്പൂ.

തത്ര ധ്വജാഗ്രേഽൎച്ചിതയോഗവിഷ്ടരേ
തദ്വാഹനം കൢപ്തപരാദിവാഹനം
സംസ്ഥാപയേദാദ്യുപചാരമൂലതഃ
സപഞ്ചതത്ത്വാണുനിജാണുതാരതഃ. ൧൩൪

തത്ര ധ്വജാഗ്രേ അൎച്ചിതയോഗവിഷ്ടരേ - ധ്വജത്തിന്റെ അഗ്രത്തുങ്കൽ പ്രതിഷ്ഠാസ്ഥാനത്തു പത്മാസനമായി പീഠത്തെ പൂജിച്ച്, കൢപ്തപരാദിവാഹനം തദ്വാഹനം - വാഹനമന്ത്രപുടിതമായ പ്രണവത്രയംകൊണ്ടു വാഹനത്തുങ്കൽ പരാവാഹനയെ ചെയ്തു പൂജിച്ച്, വാഹനമന്ത്രംകൊണ്ടു മന്ത്രാവാഹനയുംചെയ്തു ലിപിന്യാസാദി സകളീകരിച്ച പൂജിച്ച മാനസപൂജയും ചെയ്തു നീരാജനത്തെ ഉഴിഞ്ഞു്, ആദ്യുപചാരമൂലതഃ സപഞ്ചതത്ത്വാണു നിജാണുതാരതഃ സംസ്ഥാപയേത് - പ്രണവോപചാരമൂലങ്ങളും വാഹനമന്ത്രപുടിതമായ പഞ്ചതത്ത്വവും വാഹനമന്ത്രപ്രണവങ്ങളും ചൊല്ലി വാഹനത്തെ പ്രതിഷ്ഠിച്ച്, പ്രണവവ്യാപകവും പഞ്ചതത്ത്വന്യാസവും അംഗന്യാസവും ചെയ്തു, ധ്രുവാ ദ്യൌഃ ഇത്യാദിയും ജപിച്ച് ഉറപ്പിപ്പൂ.

വിന്യസ്തമന്ത്രമഭിപൂജ്യ നിജാങ്ഗനാ ത-
മാസിച്യ വാഹനഘടീഭൃതവാരിണാഥ
കൃത്വാ സജീവകരണം പ്രവിധായ മന്ത്ര-
ന്യാസാർച്ചനാദ്യമിഹ സുസ്ഥിതമാരചയ്യ. ൭൩

അഥ വിന്യസ്തമന്ത്രം തം നിജാങ്ഗനാ അഭിപൂജ്യ - പിന്നെ വാഹനമന്ത്രംകൊണ്ട് ആവാഹിച്ചു ലിപിതത്ത്വന്യാസാദി ചെയ്തു സകളീകരിച്ചു പൂജിച്ചാൽ, വാഹനഘടീഭൃതവാരിണാ ആസിച്യ - വാഹനമന്ത്രംകൊണ്ടു പൂജിച്ചിരിക്കുന്ന കലശജലംകൊണ്ടു അഭിഷേകവും ലയാംഗവും ചെയ്ത് നീരാജനത്തെ ഉഴിഞ്ഞു, സജീവകരണം കൃത്വാ മന്ത്രന്യാസാർച്ചനാദ്യം പ്രവിധായ സുസ്ഥിതം ആരചയ്യ-ശംഖിൽ വെള്ളമുണ്ടാക്കി പഞ്ചതത്ത്വജീവമന്ത്രങ്ങളെക്കൊണ്ടു ജീവാവാഹനയെ ചെയ്തു, പ്രണവവ്യാപകാദിയും പ്രാണന്യാസാദിയും ചെയ്ത് പൂജിച്ച് പായസത്തെ നിവേദിച്ചു് പ്രസന്നപൂജയും ചെയ്ത് ഉറപ്പായിട്ട ആണിയും വയ്പൂ.

സംസ്ഥാപ്യ സമ്മുഖമദക്ഷിണപാർശ്വലംബി-
ഘണ്ടാസ്രഗുജ്ജ്വലപതാകമഭീഷ്ടപീഠേ
തത് കേതുദണ്ഡമഭിക്ഌപ്തമനപ്രതിഷ്ഠം
സംഭാവ്യ സാധ്വഭിമൃശേത് പ്രജപേദ ധ്രുവാണം. ൭൪

അഭീഷ്ടപീഠേ - മുമ്പേ പീഠം പൂജിച്ചിരിക്കുന്ന കുഴിയിൽ, അദക്ഷിണപാർശ്വലംബിഘണ്ടാസ്രഗുജ്ജ്വലപതാകം തത് കേതുദണ്ഡം സമ്മുഖം സംസ്ഥാപ്യ - ധ്വജത്തിന്റെ ഇടത്തു ഭാഗത്തു താൻ വലത്തു ഭാഗത്തു താൻ ഉണ്ടാക്കിയിരിക്കുന്ന ദണ്ഡിന്മേൽ മണിയും മാലയും കൊടിക്കൂറയും തൂങ്ങിയിരിക്കുമാറു തത്തന്മന്ത്രം കൊണ്ടു ബന്ധിച്ചു, കയറും താഴെയോളം വരുന്നതിനും കെട്ടിയിരിക്കുന്ന ധ്വജത്തെ ബ്രാഹ്മണരെക്കൊണ്ടു എങ്കിലും ഗജത്തെക്കൊണ്ട് എങ്കിലുമുയർത്തി ദേവാഭിമുഖമായിട്ടു കുഴിയിൽ നേരേ നിർത്തി ചുവട്ടിലുറപ്പിച്ചു തറയും കെട്ടിച്ചാൽ, അഭിക്ഌപ്തമനപ്രതിഷ്ഠം സംഭാവ്യ സാധു അഭിമൃശേത് - ആചാര്യൻ ചുവട്ടിൽ രണ്ടു കൈകൊണ്ടും തൊട്ട് പ്രണവോപചാരമൂലപഞ്ചതത്ത്വാവാഹനമന്ത്രപ്രണവങ്ങളെ ജപിച്ചു പ്രതിഷ്ഠയെ സങ്കല്പിച്ച്, ധ്രുവാണം പ്രജപേത് - ധ്രുവാ ദ്യൌരിത്യാദിയേയും ജപിപ്പൂ.

വിന്യസ്തവാഹനമനും ദിഗധീശകുംഭൈഃ
സിക്താഗ്രതസ്സമധിവേദി തദീശമന്ത്രൈഃ
അസ്ത്രോദകേന പരിഷിച്യ ഘടേശനിദ്രാ-
കുംഭാംഭസാ സമഭിഷിഞ്ചതു ച ക്രമേണ. ൧൩൧

അഥ നിജാഹ്വനാ(?)വിന്യസ്ത(മന്ത്ര(?)വാഹനമനും തം അഭി-പൂജ്യ-പിന്നെ നിജവാഹനമന്ത്രംകൊണ്ട് ആവാഹിച്ച ലിപിന്യാസവും തത്വന്യാസവും വാഹനമന്ത്രന്യാസവും അംഗവും ന്യസിച്ച് അർഘ്യാദി പൂജിച്ചാൽ, അഗ്രതഃ അധിവേദി ദിഗധീശകുംഭൈഃ സിക്താ - ധ്വജത്തിന്റെ മുമ്പിൽ തറയുടെ മുകളിൽ ദിക്പാല കലശങ്ങളെക്കൊണ്ടു അഭിഷേകം ചെയ്തു പൂജിച്ച്, അസ്ത്രോദകേനപരിഷിച്യ ഘടേശനിദ്രാകുംഭാംഭസാ ക്രമേണ സമഭിഷിഞ്ചതു-കക്കരികൊണ്ടു പ്രദക്ഷിണമായി വെള്ളമൊഴിച്ചു കുംഭേശനെ എടുത്ത് ത്രിതത്വം കൊണ്ട് ആടി പൂജിപ്പൂ. പിന്നെ പഞ്ചതത്വംകൊണ്ട് നിദ്രാകലശത്തേയുമാടി പൂജിപ്പൂ; അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ.

തത്തന്മനന്യസനപൂർവകമർച്ചയിത്വാ
തസ്മൈ നിവേദ്യ ച ഹവിർവികിരേദ് ബലിം ച
അന്നം വിസൃജ്യ പരിശോദ്ധ്യ ഭുവം പ്രസാദ്യ
ബദ്ധാഞ്ജലിഃ സ്വമനുനാ സ്തുതിമാദധീത. ൧൩൨

തത്തന്മനന്യസനപൂർവകം അർച്ചയിത്വാ - പിന്നെ വാഹന മന്ത്രംകൊണ്ടു മന്ത്രാവാഹനയെച്ചെയ്തു ലിപിന്യാസാദി സകളീകരിച്ചു അർഘ്യാദി കൊടുത്തു മൂർത്തിപൂജയും ചെയ്തു്, തസ്മൈ ഹവിഃ നിവേദ്യ - വാഹനത്തിന്നായിക്കൊണ്ട് ഹവിസ്സിനെ നിവേദിച്ചു മാനസപൂജയും ചെയ്തു രക്ഷിച്ചു, ബലിം ച വികിരേത് - തറയുടെ മുകളിൽ ഹവിശ്ശേഷംകൊണ്ടു ബലിയും തൂകി, അന്നം വിസൃജ്യ ഭുവം പരിശോദ്ധ്യ - നിവേദ്യത്തെ വിടിത്തു തൂകിയതും കളഞ്ഞു് തത്സ്ഥലത്തു ശുദ്ധിവരുത്തി പ്രസന്നപൂജയും ചെയ്തു്, ബദ്ധാഞ്ജലിഃ - എഴുന്നേററു നിന്നു തൊഴുതു, സ്വമനുനാ സ്തുതിം ആദധീത - തന്റെ തന്റെ സ്തുതിമന്ത്രംകൊണ്ടു സ്തുതിപ്പൂ.

ഓന്നമോസ്തുകുലനാഗഭൂഷണായ നാഗശോണിതലിപ്താംഗായ സമസ്തപാതാളവാസിജനവിക്ഷോഭണകരായ ദേവദാനവഗന്ധർവോരഗമഥനായ മാതൃരക്ഷ നാഗമോഹനായ ഹന ഹന വിഷ്ണും നാശയ സ്വാഹാ. ഇതു ഗരുഡന്റെ സ്തുതിമന്ത്രം.

നമസ്തേസ്തു ത്രിണേത്രായ ധ്വജാധിപതയേ നമഃ

നന്ദിനേ ച നമസ്തുഭ്യമുത്സവസ്യ പ്രസിദ്ധയേ. എന്നൻ

ത്രു ശവപ്പലേ സ്തുതിമന്ത്രം മറെറല്ലാടവും മൂലംകൊണ്ടു തന്നെ സ്തുതിപ്പൂ.

ഗത്വാ ഗർഭഗൃഹം യഥോചിതവിഭൂത്യാരാധ്യ ദേവം സ്വയം
കുർവീത ധ്വജ വാഹനാദ്യപരിവാരാണാം സമന്താത് ബലിം
നീത്വാ ത്രീണി ദിനാനി തുര്യദിവസേ സംസ്ഥാപ്യ ദേവം സുധീഃ
കുര്യാദക്ഷതവസ്ത്രപ്രോക്ഷണബലീ ചൈവം ധ്വജസ്ഥാപനം.

[൱൪൦

ഇങ്ങനെ കൊടിമരത്തുംമൂട്ടിലേ പൂജ കഴിഞ്ഞാൽ, സുധീഃ ഗർഭഗൃഹം ഗത്വാ - ആചാര്യൻ ഗർഭഗൃഹത്തെ ഗമിച്ചു, യഥോചിതവിഭൂത്യാ ദേവം ആരാധ്യ - ദേവൻെറ സകല പരിവാരങ്ങളോടും കൂടി പീഠപൂജാദി പരിവാരപൂജാന്തം ചെയ്തു പാൽപായസാദി നിവേദ്യങ്ങൾ വളരെയുണ്ടാക്കി നിവേദിച്ചു, വൈശ്യഹോമവും ബ്രാഹ്മണഭോജനവും ചെയ്തു നട തുറന്നു പ്രസന്നപൂജാന്തം ചെയ്തു, സ്വയം ധ്വജവാഹനാദ്യപരിവാരാണാം സമന്താത് ബലിംകുർവീത താൻ തന്നെ ധ്വജവാഹനത്തോടു കൂടി ചുററുമുള്ള പരിവാരങ്ങൾക്കു ശ്രീഭൂതബലിയേയും ചെയ്വൂ. ത്രീണി ദിനാനി നീത്വാ- പിന്നെ മൂന്നു ദിവസത്തെ ഇപ്രകാരം വിശേഷപൂജയോടും ശ്രീഭൂതബലിയോടും കൂടി ഉത്സവം പോലെ ഘോഷിച്ചുകഴിഞ്ഞാൽ, മൂന്നാം ദിവസം പ്രായശ്ചിത്താദിതത്ത്വാന്തമുള്ള ഹോമങ്ങളും ചെയ്തു കലശങ്ങളേയും പൂജിച്ചു് അധിവസിപ്പൂ. തുര്യദിവസേ ദേവം സംസ്ഥാപ്യ - നാലാം ദിവസം ഹോമകലശങ്ങളും കൂടി പൂജിച്ചാൽ, അക്ഷതവസ്ത്രപ്രോക്ഷണബലീ ച കുര്യാത് - അക്ഷതവസ്ത്രപ്രോക്ഷണവും ശ്രീഭൂതബലിയും ചെയ്വൂ. ഏവം ധ്വജസ്ഥാപനം - ഇങ്ങനെ ധ്വജപ്രതിഷ്ഠയുടെ ക്രിയകൾ.

ഇതി തന്ത്രസമുച്ചയേ രഹസ്യാ-
ഗമസാരഃ പടലഃ സമാപ്തി ഷഷ്ഠഃ
പ്രകടീകൃതപാദപീഠപീഠ-
പ്രതിമാവാരകപീഠികാപ്രതിഷ്ഠഃ. ൱൪൧

തന്ത്രസമുച്ചയേ - തന്ത്രസമുച്ചയമാകുന്ന ഗ്രന്ഥത്തിൽ, ഇതി രഹസ്യാഗമസാരഃ - ഇപ്രകാരം ഗൂഢമായിരിക്കുന്ന പ്രതിഷ്ഠാകർമ്മ

ത്തെ പറയുന്ന ആഗമസാരഭൂതമായിരിക്കുന്ന, ഷഷ്ഠഃ പടലഃ സമാപ്തി. - ആറാമത്തെ പടലവും സമാപ്തമായി ഭവിച്ചു. പ്രകടീകൃതപാദപീഠപീഠപ്രതിമാവാരകപീഠികാപ്രതിഷ്ഠഃ - പ്രകാശിതമായിരിക്കുന്ന നപുംസകശിലയുടെ പ്രതിഷ്ഠയും രത്നന്യാസവും പീഠപ്രതിഷ്ഠയും ബിംബപ്രതിഷ്ഠയും ചണ്ഡാദികളായ പരിവാരപ്രതിഷ്ഠയും മഹാബലിപീഠപ്രതിഷ്ഠയും ധ്വജപ്രതിഷ്ഠയും ഈ ക്രിയകളോടുകൂടിയും ക്രൂടിയിരിക്കുന്ന ഈ ആറാമത്തെ പടലം.

ഇതി ഷഷ്ഠഃ പടലഃ സമാപ്തഃ.

## സപ്തമഃ പടലഃ.

അനന്തരം പ്രതിഷ്ഠിച്ചിരിക്കുന്ന ദേവന്മാരുടെ നിത്യപൂജാപ്രകാരത്തെ ഏഴാമത്തെ പടലംകൊണ്ടു പറയുന്നു:—

അഥാഖിലേശാർച്ചനമുച്യതേƒധുനാ
പുമർത്ഥസർവ്വസ്വവിധായി യജ്വനാം
തദീയസംസ്ഥാപനകർമ്മ യത്കൃതേ
സമീരിതം സ്വാഗമസാരസംഗ്രഹാത്. ൧

അഥ അധുനാ - അനന്തരം ഇപ്പോൾ, യജ്വനാം പുമർത്ഥസർവ്വസ്വവിധായി-പൂജകന്മാൎക്കു ധർമ്മാർത്ഥകാമമോക്ഷങ്ങളെ കൊടുക്കുന്നസ്വഭാവമായിരിക്കുന്ന, അഖിലേശാർച്ചനം - ഏഴു ദേവന്മാരുടേയും പൂജാപ്രകാരം, ഉച്യതേ - പറയപ്പെടുന്നു, നമ്മളാൽ എന്നർത്ഥം. യത്കൃതേ തദീയസംസ്ഥാപനകർമ്മ - പൂജാനിമിത്തമായിത്തന്നെ ഏഴു ദേവന്മാരുടെ പ്രതിഷ്ഠാപ്രകാരം സ്വാഗമസാരസംഗ്രഹാത് സമീരിതം - അതതു ആഗമങ്ങളിൽ നിന്നു എടുത്തു ഒന്നായിട്ടു പറയപ്പെട്ടു.

സ്നാത്വാചമ്യ വിധാനതഃ സുരഗൃഹം സമ്പ്രാപ്യ സമ്പൂജ്യ ച
ദ്വാഃസ്ഥാവന്തരുപേത്യ ദേവമഭിവന്ദ്യാപാസ്യ നിർമ്മാല്യകം
ബിംബം ത്രിം മന്ത്രവിദപി ശോധ്യ സലിലൈരാരാധ്യ പുഷ്പൈർലിപി-
ന്യാസാന്തം വിദധീത ദർശിതദിശാസീനഃ സ്വയം ദക്ഷിണേ. ൨

മന്ത്രവിത് സ്നാത്വാ വിധാനതഃ ആചമ്യ - മന്ത്രസ്നാനമന്ത്രാചമനങ്ങളെ അറിഞ്ഞിരിക്കുന്ന ആചാര്യൻ കുളിച്ചു വിധിക്കു തക്ക

വണ്ണം മന്ത്രാചമനത്തെച്ചെയ്തു്, സുരഗൃഹം സമ്പ്രാപ്യ - ദേവാലയത്തെ പ്രാപിച്ചു, ദ്വാരസ്ഥാൻ സമ്പൂജ്യ - ദ്വാരസ്ഥന്മാരെ പൂജിച്ചു അൎഘ്യം വീഴ്ത്തി, അന്തഃ ഉപേത്യ ദേവം അഭിവന്ദ്യ - ഗർഭഗൃഹത്തിങ്കൽ ചെന്നു ദേവനെ അഭിവന്ദിച്ചു്, നിൎമ്മാല്യകം അപാസ്യ - തലനാരം പൂജിച്ച നിൎമ്മാല്യപുഷ്പമാല്യാദികളെ എടുത്തു നിൎമ്മാല്യധാരിയിങ്കൽ സമൎപ്പിച്ചു, സലിലൈഃ ബിംബാദ്യം വിശോധ്യ - വെള്ളം കൊണ്ടു ബിംബപീഠങ്ങളെ അഭിഷേകം ചെയ്തു്, പുഷ്പൈഃ ആരാധ്യ - പുഷ്പങ്ങളെക്കൊണ്ടു ദേവനെ ആരാധിച്ചു്, സ്വയം ദക്ഷിണേ ആസീനഃ- താൻ ദേവന്റെ തെക്കെ ഭാഗത്തു പലകമേലിരുന്നു്, ദൎശിതദിശാലിപിന്യാസാന്തം വിദധീത - മുമ്പു് അഞ്ചാംപടലത്തിൽ പറഞ്ഞ മാൎഗ്ഗേണ ഗുരുവന്ദനം തുടങ്ങി ലിപിന്യാസം കഴിവോളമുള്ള ദേഹശുദ്ധിയെച്ചെയ്വൂ.

പ്രത്യക്ചിതിം പരിജപൻ ഹഹഹേതി മൂല-
ചക്രാദുദസ്യ പരമാത്മനി സംവിലാപ്യ
മന്ത്രാത്മനാ പരിണമയ്യ സുധീർഹൃദബ്ജ-
മദ്ധ്യേ സുയോജയതു സാദിമനുപ്രജാപീ. ൩

സുധീഃ - ബുദ്ധികൌശലയുക്തനായിരിക്കുന്ന ഗുരു, ഹഹഹ ഇതി പരിജപൻ - ഹഹഹ എന്നു ജപിച്ചു്, പ്രത്യക്ചിതിം മൂലചക്രാദ് ഉദസ്യ - ജീവചൈതന്യത്തെ മൂലാധാരത്രികോണചക്രത്തിങ്കൽനിന്നു സുഷുമ്നാനാഡിയിൽ കൂടെ ഉയൎത്തി, പരമാത്മനി സംവിലാപ്യ - ദ്വാദശാന്തപത്മഗതമായ പരമാത്മാവിങ്കൽ യോജിപ്പിച്ചു, മന്ത്രാത്മനാ പരിണമയ്യ - ഒരു മൂലപ്രാണായാമത്തെ ചെയ്തു തത്തന്മന്ത്രരൂപേണ കല്പിച്ചു്, സാദിമനുപ്രജാപീ ഹൃദബ്ജമദ്ധ്യേ സുയോജയതു - മൂലപ്രണവങ്ങളെ ജപിച്ചു് ആ മന്ത്രചൈതന്യത്തെ ഹൃദയപത്മത്തിങ്കൽ യോജി(പ്പി)പ്പൂ.

തസ്യൈശലൈംഗികവിരാണ്മയവിഗ്രഹാത്മ-
ഭാവക്രമാത് പരിണതിം വിദധദ്വിധായ
മൂലേന വായുയമനത്രിതയം തദാധാ-
രാത്ഥം പ്രവിന്യസതു ചാത്മനി യോഗപീഠം. ൪

തസ്യ ഐശലൈംഗികവിരാണ്മയവിഗ്രഹാത്മഭാവക്രമാത് പരിണതിം വിദധത് - ആ ജീവാത്മാവിനെ പരരൂപതേനയും സ്വമൂലരൂപതേനയും ഉള്ള പരിണാമത്തെ വിചാരിച്ചു,

മൂലേന വായുയമനത്രിതയം വിധായ - മൂലംകൊണ്ടു മൂന്നു പ്രാണായാമത്തെച്ചെയ്തു്, തദാധാരാത്മം ആത്മനി യോഗപീഠം പ്രവിന്യസത്തു - ആ ചൈതന്യസ്ഥിതിക്കായിക്കൊണ്ടു തങ്കൽ പീഠമന്ത്രങ്ങളെ ന്യസിപ്പൂ.

ന്യസ്യേദ് ഗുരൂന്മൂൎദ്ധ്നി മൂലചക്രേ
ഗണേശ്വരം ചാഹൃദയം തദാദി
ആധാരശക്ത്യാദി ഗണം ക്രമേണ
തഥാ പൃഥിവ്യന്തിമമൂൎദ്ധ്വമൂൎദ്ധ്വം. ൧

മൂൎദ്ധനി ഗുരൂൻ - ശിരസ്സിങ്കൽ ഗുരുക്കന്മാരെയും, മൂലചക്രേ ഗണേശ്വരം -മൂലാധാരത്തിങ്കൽ ഗണപതിയേയും, തദാദി ആഹൃദയം ഊൎദ്ധ്വമൂൎദ്ധ്വം ആധാരശക്ത്യാദി ഗണം പൃഥിവ്യന്തിമം ന്യസ്യേത് - മൂലാധാരത്തിങ്കൽ തുടങ്ങി ഹൃദയത്തിങ്കലോളം മുകളിൽ മുകളിൽ ആയിട്ടു ആധാരശക്തി തുടങ്ങി പൃഥിവികഴിവോളമുള്ള അഞ്ചു മന്ത്രങ്ങളേയും ന്യസിപ്പൂ.

ഊൎവ്വംസയുഗ്മോരുഷു നാഭിമൂല-
പാൎശ്വാസ്യപാൎശ്വേഷു ച ദക്ഷിണാദി
അഷ്ടൌ പ്രവിന്യസ്യ ധൎമ്മപൂൎവ്വാൻ
സത്വാദികം വ്യാപിതയേഹ മദ്ധ്യേ. ൨

ദക്ഷിണാദി - വലത്തുഭാഗം മുമ്പായി, ഊൎവ്വംസയുഗ്മോരുഷു - വലത്തേത്തുടയിലും വലത്തേത്തോളിലും ഇടത്തേത്തോളിലും ഇടത്തേത്തുടയിലും, നാഭിമൂലപാൎശ്വാസ്യപാൎശ്വേഷു - നാഭിയിങ്കലും വലത്തു പുറത്തും മുഖത്തിങ്കലും ഇടത്തു പുറത്തും, ധൎമ്മപൂൎവ്വാൻ അഷ്ടൌ - ധൎമ്മാദി നാലിനേയും അധൎമ്മാദി നാലിനേയും ഇങ്ങനെ എട്ടു മന്ത്രങ്ങളേയും, ഇഹ മദ്ധ്യേ സത്വാദികം വ്യാപിതയാ പ്രവിന്യസ്യ -ഹൃദയത്തിങ്കൽ സത്വാദി മൂന്നും ദക്ഷിണോത്തരദീൎഘമായിട്ടും മായാവിദ്യകളെ അവിടെ ഊൎദ്ധ്വാധോഗതങ്ങളായിട്ടും ന്യസിപ്പൂ.

ഹൃത്പുണ്ഡരീകേ/ച്ഛനവക്ഷ്യമാണ-
ന്യായേന പത്മാദിസമഷ്ടിനിഷ്ഠം
വിന്യസ്യ തസ്മിൻ പരികല്പയേച്ച
മാന്ത്രം ചിദാനന്ദഘനം മഹസ്തത്. ൩

ഹൃത്പുണ്ഡരീകേ - അഷ്ടദലാകാരമായിരിക്കുന്ന ഹൃദയപത്മത്തിങ്കൽ, അച്ഛനവക്ഷ്യമാണന്യായേന പത്മാദിസമഷ്ടിനിഷ്ഠം-

പത്മായ നമഃ എന്നു തുടങ്ങി പരമേഷ്ഠി കഴിവോളമുള്ള മന്ത്രങ്ങളെ പീഠപൂജയിങ്കൽ മുകളിൽ പറയുന്നതുപോലെ, വിന്യസ്യ – ന്യസിച്ച്, തസ്മിൻ ചിദാനന്ദഘനം മന്ത്രം മഹഃ പരികല്പയേത് - ആ പീഠത്തിങ്കൽ ചൈതന്യമയമായി പൂർണ്ണാനന്ദസ്വരൂപമായിരിക്കുന്ന മൂലമന്ത്രതേജസ്സിനെ കല്പിപ്പൂ എന്നു പറഞ്ഞതിൻെറ താത്പര്യം ഹൃദയത്തിങ്കൽ മൂർത്തി കല്പിച്ച പ്രണവോപചാരമൂലങ്ങളെക്കൊണ്ടു ചൈതന്യത്തെ ആവാഹിച്ച് ആവാഹനാദിമുദ്രകൾ കാട്ടി വ്യാപകാംഗങ്ങളേയും ന്യസിപ്പൂ.

തത്തേജഃ പ്രിയദർശനം വിഭുമഭിധ്യായാർച്ചയിത്വാ ധിയാ
സഞ്ജപ്യാപ്യയവർത്മനാ മനുമമും തേജോമയം ഭാവയേത്
ധാമ്നോസ്മാത് പരചിത്സുധാദ്രവമയാത്തേജഃകണം സ്വാ
[ഞ്ജലൌ
മന്ത്രീ പിംഗലയാ നിപാത്യ കരയോസ്തദ്ഭാവനാം പ്രാചരേത്. വൃ

മന്ത്രീ - ആചാര്യൻ, തത് തേജഃ പ്രിയദർശനം വിഭും അഭിധ്യായ– ആ തേജസ്സിനെ മനോഹരരൂപനായിരിക്കുന്ന ദേവനായിട്ടു ധ്യാനിച്ച്, ധിയാ അർച്ചയിത്വാ – മാനസപൂജാമന്ത്രംകൊണ്ടു തന്മുദ്രകളേയും കാട്ടി, അമും മനും അപ്യയവർത്മനാ സഞ്ജപ്യ - ദേവൻെറ മൂലമന്ത്രത്തെ വിപരീതമായിട്ടു ജപിച്ച്, തേജോമയം ഭാവയേത് – തേജോമയമായി ധ്യാനിപ്പൂ. ഇവിടെ വിഷ്ണുവിങ്കലും ശിവങ്കലും അക്ഷരം തന്നെ വിപരീതം, യണായരാനാമോന ഓം യവാശ്ശിമന ഓം ഇങ്ങനെ, ശേഷം ദുർഗാദികൾക്കു പദം വിപരീതമാക്കി ജപിപ്പൂ. നമോ ദുർഗായൈ ദും ദും ഹ്രീം ഓം ഇങ്ങനെ എല്ലാടവും ജപിച്ചാൽ, പരചിത്സുധാദ്രവമയാത് അസ്മാത് ധാമ്നഃ-പരചൈതന്യാമൃതരൂപമായിരിക്കുന്ന ഇത്തേജസ്സിങ്കൽനിന്നു മൂലപ്രാണായാമം ചെയ്തു്, തേജഃകണം പിംഗലയാ സ്വാഞ്ജലൌ നിപാത്യ - തേജസ്സിൻെറ അംശകത്തെ ശ്വാസരൂപേണ പിംഗലയിലൂടെ തൻെറ കൈയിൽ പതിപ്പിച്ച്, കരയോഃ തദ്ഭാവനാം പ്രാചരേത്–കൈകളിൽ മൂലമന്ത്രത്തെ ന്യസിപ്പൂ.

വ്യാപയ്യ താരപുടിതേന മന്ത്രതമേന
ദോർഭ്യാം ക്രമേണ തലപൃഷ്ഠകപാർശ്വകേഷു
താരാദിരുദ്ധമനുവർണഗണം സഹാർദ്ധം
ന്യസ്യേത് സ്വകല്പകഥിതക്രമതോംഗുലീഷു. ൻ

ദോഷ്ണോഃ തലപൃഷ്ഠകപാർശ്വകേഷു ക്രമേണ – കൈകൾ രണ്ടിലും അകത്തും പുറത്തും ചുററും ക്രമേണ, താരപുടിതേന മന്ത്രാന്തമേന വ്യാപയ്യ – പ്രണവപുടിതമായിരിക്കുന്ന അവരവരുടെ മൂലമന്ത്രംകൊണ്ടു വ്യാപകത്തെച്ചെയ്തു്, അംഗുലീഷു താരാഭിരുദ്ധമനുവർണ്ണഗണം സഹാർദ്ധം സ്വകല്പകഥിതക്രമതഃ ന്യസ്യേത് – വിരലുകളിൽ പ്രണവപുടിതമായി നമോന്തമായിരിക്കുന്ന മൂലാക്ഷരങ്ങളെ തനിക്കു തനിക്കു പറയുന്നതു പോലെ ന്യസിപ്പൂ. അവിടെ വിഷ്ണുവിങ്കൽ ഓം ഓം ഓം നമഃ, ഓം നം ഓം നമഃ, ഓം മോം ഓം നമഃ, ഓം നാം ഓം നമഃ, ഓം രാം ഓം നമഃ, ഓം യം ഓം നമഃ, ഓം ണാം ഓം നമഃ, ഓം യം ഓം നമഃ ഇങ്ങനെ വരും. ഇപ്രകാരം എല്ലാ ദേവന്മാരിലും മൂലാക്ഷരങ്ങളെ ന്യസിക്കേണ്ടു.

സൃഷ്ടിർദ്ദക്ഷിണതർജ്ജനീപ്രഭൃതിവാമൈതദ്വിരാമാ സ്ഥിതി-
സ്തർജ്ജന്യാദികനിഷ്ഠികാദ്വിതയനിഷ്ഠാഷ്ടാക്ഷരേ സംഹൃതിഃ
സൃഷ്ടിന്യാസവിപര്യയാ ത്രയമിദം സൃഷ്ടിസ്ഥിതിഭ്യാം യുതം
ന്യസ്യേത്സൃഷ്ടിവദഷ്ട പഞ്ച യുഗപജ്ജ്യേഷ്ഠാദ്യമംഗാനി ച [൫൦

അഷ്ടാക്ഷരേ – എട്ടു് അക്ഷരം മൂലമായ വിഷ്ണുദുർഗ്ഗാഹരിശശാസ്താക്കന്മാരിൽ, ദക്ഷിണതർജ്ജനീപ്രഭൃതിവാമൈതദ്വിരാമാ സൃഷ്ടിഃ – വലത്തേ കൈയുടെ തർജ്ജനിയിങ്കൽ തുടങ്ങി കനിഷ്ഠികാന്തവും, എടത്തേ കൈയുടെ കനിഷ്ഠികാദിതർജ്ജന്യന്തവും സൃഷ്ടിയായിട്ടും, തർജ്ജന്യാദികനിഷ്ഠികാദ്വിതയനിഷ്ഠാ സ്ഥിതിഃ – വലത്തെ കൈയുടെ തർജ്ജന്യാദികനിഷ്ഠികാന്തവും അപ്രകാരം എടത്തേ കൈയിന്മേലും സ്ഥിതിയായിട്ടും, സൃഷ്ടിന്യാസവിപര്യയാ സംഹൃതിഃ – സൃഷ്ടിയുടെ വിപരീതം എടത്തേ കൈയുടെ തർജ്ജനിയിങ്കൽ തുടങ്ങി വലത്തേ കൈയുടെ തർജ്ജനി അവസാനമായിട്ടു സംഹാരമായിട്ടും, ഇദം ത്രയം സൃഷ്ടിസ്ഥിതിഭ്യാം യുതം ന്യസ്യേത് – ഈ മൂന്നു പ്രകാരത്തേയും പിന്നെ ഒരിക്കൽ സൃഷ്ടിസ്ഥിതികളോടും കൂടി അഞ്ചു പ്രാവശ്യം മൂലാക്ഷരങ്ങളെ ന്യസിപ്പൂ. സൃഷ്ടിവത് അഷ്ട അംഗാനി – സൃഷ്ടിന്യാസക്രമേണ തർജ്ജന്യാദിതദന്തമായി അഷ്ടാംഗങ്ങളേയും, ജ്യേഷ്ഠാദ്യം യുഗപത് പഞ്ച അംഗാനി ച – രണ്ടു കൈയിലും അംഗുഷ്ഠാദി അഞ്ചിലും ഒരുമിച്ചു പഞ്ചാംഗങ്ങളെയും ന്യസിപ്പൂ.

ശിവങ്കലെ വിശേഷത്തെ പറയുന്നു.

പഞ്ചാൎണ്ണേ യുഗപച്ഛിവേ പുരുഷഘോരൌ സദ്യവാമേശകാം-
സ്തൎജ്ജാമദ്ധ്യമയോൎന്ന്യസേത് സഹകനിഷ്ഠാനാമികാംഗുഷ്ഠ
[യോഃ
മന്ത്രാൎണ്ണാനിഷുജേഗ്രജാദിതലനിഷ്ഠം സാൎദ്ധ്വിഘ്നേ ഗുഹേ
ഷണ്മന്ത്രാനപി വേതി സംഭജിതി ദുൎഗ്ഗാപഞ്ചകം ചാതലം.
[൧൧

ശിവേ പഞ്ചാൎണ്ണേ - ശിവങ്കൽ പഞ്ചാക്ഷരങ്ങളെ, തൎജ്ജാമദ്ധ്യമയോഃ സഹകനിഷ്ഠാനാമികാംഗുഷ്ഠയോഃ പുരുഷഘോരൌ സദ്യവാമേശകാൻ യുഗപത് ന്യസേത് - തൎജ്ജനികളിൽ മം തത്പുരുഷതൎജ്ജനീഭ്യാം നമഃ. മദ്ധ്യമകളിൽ ശിം അഘോരമദ്ധ്യമാഭ്യാം നമഃ. കനിഷ്ഠികകളിൽ യം സദ്യോജാതകനിഷ്ഠികാഭ്യാം നമഃ. അനാമികകളിൽ വാം വാമദേവാനാമികാഭ്യാം നമഃ അംഗുഷ്ഠങ്ങളിൽ നം ഈശാനാംഗുഷ്ഠാഭ്യാം നമഃ ഇങ്ങനെ അഞ്ചു വിരലുകളിലും രണ്ടിലും ഒരുമിച്ചു ന്യസിപ്പൂ. ഇഷുജേ മന്ത്രാൎണ്ണാൻ - സുബ്രഹ്മണ്യങ്കൽ പ്രണവപുടിതങ്ങളായി നമോന്തങ്ങളായിരിക്കുന്ന അക്ഷരങ്ങളെ, അഗ്രജാദിതലനിഷ്ഠം-പെരുവിരലുകളിൽ തുടങ്ങി ചെറുവിരലുകൾ കഴിവോളം അഞ്ചിലും കൈകളുടെ അകത്തുമായിട്ടു ആറു സ്ഥാനത്തു ന്യസിപ്പൂ. സാൎദ്ധ്വിഘ്നേ ഗുഹേ ഷണ്മന്ത്രാൻ അപി - പിന്നെ ശാസ്താവിങ്കലും ഗണപതിയിങ്കലും സുബ്രഹ്മണ്യങ്കലും തങ്ങളുടെ ഷണ്മന്ത്രങ്ങളേയും അംഗുഷ്ഠാദിതലാന്തമായി ന്യസിപ്പൂ സംഭജിതി ഇതി അതലം ദുൎഗ്ഗാപഞ്ചകം ച - ദുൎഗ്ഗയിങ്കലും ഇപ്രകാരം അംഗുഷ്ഠാദി അഞ്ചിലും ദേശം ദുൎഗ്ഗാദിപഞ്ചദുൎഗ്ഗാമന്ത്രങ്ങളെ ന്യസിപ്പൂ, തലത്തുങ്കൽ ഇല്ല.

അംഗുഷ്ഠാദിതലാന്തം ന്യസ്യ തു ഷഡംഗാനി ദോൎയ്യുഗേ യുഗപത്
ദോൎഭാവനേത്യഭാഷി പ്രായഃ സൎവ്വത്ര മൂലമന്ത്രവിധൌ. ൧൨

ദോൎയ്യുഗേ അംഗുഷ്ഠാദിതലാന്തം യുഗപത് ഷഡംഗാനി ന്യസ്യ തു - രണ്ടു കൈകളിലും ഒരുമിച്ചു അംഗുഷ്ഠാദിവിരലുകളിലും അകത്തുമായി ആറു സ്ഥാനങ്ങളിൽ ഷഡംഗമന്ത്രങ്ങളെ ഒരുമിച്ചു ന്യസിപ്പൂ സൎവ്വത്ര മൂലമന്ത്രവിധൌ പ്രായഃ ദോൎഭാവനാ ഇതി അഭാഷി - എല്ലാ ദേവന്മാരിലും മൂലമന്ത്രങ്ങളുടെ കരന്യാസപ്രകാരം മിക്കവാറും ഈവണ്ണം പറയപ്പെട്ടു മിക്കവാറും എന്നതുകൊണ്ടു ഇനിയും ആഗമങ്ങളിൽ പ്രകാരാന്തരമുണ്ടെന്നു താത്പൎയ്യം.

ആഭ്യാം കരാഭ്യാം നിജമൂലതസ്ത്രിർവ്യാപയ്യ ദേഹേ സകളീകരോതു
ഷഡധ്വഭിർവ്വാ ലിപിതത്ത്വമന്ത്രൈഃ സ്വമന്ത്രവിന്യാസമിഹ
[ബ്രവീമി. ൮൩

ആഭ്യാം കരാഭ്യാം ദേഹേ നിജമൂലതഃ ത്രിഃ വ്യാപയ്യ - ഈ മന്ത്രമയമാക്കിയിരിക്കുന്ന കൈകൾ രണ്ടുകൊണ്ടും കൂടി ദേഹത്തുങ്കൽ കേശാദിപാദപരമം തങ്ങളുടെ മൂലമന്ത്രംകൊണ്ടു മൂന്നു വ്യാപകങ്ങളെച്ചെയ്തു, ഷഡധ്വഭിഃ വാ ലിപിതത്ത്വമന്ത്രൈഃ വാ സകളീകരോതു - കലാ, തത്ത്വം, ഭുവനം, വർണ്ണം, പദം, മന്ത്രം, ഇങ്ങനെ മുമ്പിൽ പറഞ്ഞ ഷഡധ്വന്യാസങ്ങളെക്കൊണ്ട് എങ്കിലും മൂലപുടിതലിപിന്യാസം സകലതത്ത്വന്യാസം ഈ രണ്ടു കൊണ്ട് എങ്കിലും ഹൃദയഗതചൈതന്യത്തെ സകളമാക്കിച്ചെയ്വു. ഇഹ സ്വമന്ത്രവിന്യാസം ബ്രവീമി - ഞാൻ തങ്ങളുടെ മൂലമന്ത്രന്യാസത്തെ പറയുന്നു.

ശ്രീശശ്രീശശിവാച്യുകേഷു മന്ത്രവിത് കാക്ഷ്യാസ്യഹൃന്നാഭിഷു
ന്യസ്യേത് സധ്വജജാനുപത്സു മന്ത്രവർണ്ണാംസ്താരരുദ്ധാൻ ക്രമാത്
നത്യന്താനിതി സൃഷ്ടിരത്ര ഹൃദയാന്താ നാഭിപൂർവാ സ്ഥിതിഃ
സംഹാരശ്ചരണാദികസ്ത്രയമിദം ന്യസ്യേത്സസൃഷ്ടിസ്ഥിതി. ൮൪

മന്ത്രവിത് - മന്ത്രന്യാസക്രമത്തെ അറിഞ്ഞിരിക്കുന്ന ഗുരു, ശ്രീശശ്രീശശിവാച്യുകേഷു - വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും ശാസ്താവിങ്കലും, കാക്ഷ്യാസ്യഹൃന്നാഭിഷു സധ്വജജാനുപത്സു - ശിരസ്സിലും നേത്രങ്ങളിലും വായിങ്കലും ഹൃദയത്തുങ്കലും നാഭിയിങ്കലും ലിംഗത്തുങ്കലും മുട്ടുകളിലും പാദാഗ്രദ്വയത്തുങ്കലും ഈ എട്ടു സ്ഥാനങ്ങളിലും, താരരുദ്ധാൻ നത്യന്താൻ മന്ത്രവർണ്ണാൻ ന്യസ്യേത് - പ്രണവപുടിതങ്ങളായി നമോന്തങ്ങളായിരിക്കുന്ന മൂലമന്ത്രത്തിന്റെ അക്ഷരങ്ങളെ ന്യസിപ്പൂ. ഇതി സൃഷ്ടിഃ - ഇങ്ങനെ സൃഷ്ടിന്യാസം. അത്ര ഹൃദയാന്താ നാഭിപൂർവാ സ്ഥിതിഃ - ഇവിടെ നാഭിയിങ്കൽ തുടങ്ങി കീഴ്പോട്ടു നാലും, ശിരസ്സിങ്കൽ തുടങ്ങി ഹൃദയാവസാനം നാലും ഇങ്ങനെ സ്ഥിതിന്യാസം. ചരണാദികഃ സംഹാരഃ - പാദാഗ്രത്തുങ്കൽ തുടങ്ങി മേല്പോട്ടു ശിരസ്സ് അവസാനമായിട്ടു സംഹാരന്യാസം. ഇദം ത്രയം സസൃഷ്ടിസ്ഥിതി ന്യസ്യേത് - ഈ മൂന്നും ന്യസിച്ചാൽ പിന്നെയും സൃഷ്ടിയായിട്ടും സ്ഥിതിയായിട്ടും ഒരിക്കൽ കൂടെ ന്യസിപ്പൂ.

യോജ്യാ മൂർദ്ധനി മദ്ധ്യമാ നയനയുഗേ തജ്ജനീമദ്ധ്യമേ
സാംഗുഷ്ഠോപകനിഷ്ഠികാ വചസി ഹൃദ്യംഗുഷ്ഠയുക്തജ്ജനീ
നാഭൌ സാവരജാഗ്രജാ പ്രഥമജാന്യാ വാ ശിവേ ജാനുനോ-
ർവ്യഗ്ര്യാ വാ വ്യനുജാസ്തു വാ പദയുഗേഽംഗുല്യഃ സമസ്താഃ സദാ.

[൫൭

മൂർദ്ധനി മദ്ധ്യമാ യോജ്യാ - ശിരസ്സുകൽ നടുവിരലുത്തെ വിരൽകൊണ്ടും, നയനയുഗേ തർജ്ജനീമദ്ധ്യമേ - രണ്ടു കണ്ണുകളുടെ ട്ടത്തു കണ്ണുകളിൽ മദ്ധ്യമയും തർജ്ജനിയും കൊണ്ടും, മൂന്ന കണ്ണെകിലനാമികയും കൂടി മൂന്ന വിരൽകൊണ്ടും, വചസി - വാക്കുങ്കൽ, സാംഗുഷ്ഠോപകനിഷ്ഠികാ - പെരുവിരലും മോതിരവിരലും കൂടിയും, ഹൃദി അംഗുഷ്ഠയുക്തർജ്ജനീ - ഹൃദയത്തുങ്കൽ പെരുവിരലും തർജ്ജനിയും കൂടീട്ടും, നാഭൌ സാവരജാഗ്രജാ, - നാഭിയിങ്കൽ ചെറുവിരലും പെരുവിരലും കൂടീട്ടും, ശിവേ പ്രഥമജാ വാ അന്യാ വാ - ലിംഗത്തുങ്കൽ പെരുവിരല് ആയിട്ടെങ്കിലും ചെറുവിരല് തന്നെയായിട്ടുമാം. ജാനുനോഃ വ്യഗ്ര്യാഃ വാ വ്യനുജാഃ വാ പെരുവിരൽ കൂടാതെയെങ്കിലും ചെറുവിരൽ കൂടാതെയെങ്കിലും, ലിംഗത്തുങ്കൽ തൊട്ട വിരൽ കൂടാതെ നാലു വിരൽ കൂടിട്ടും, പദയുഗേ സദാ സമസ്താഃ അംഗുല്യഃ - പാദാഗ്രത്തുങ്കൽ രണ്ടു പക്ഷത്തിൽ വിരലുകളെല്ലാം കൂടീട്ടും മൂലാക്ഷരങ്ങളെ ന്യസിപ്പൂ.

മൂർദ്ധേക്ഷണാസ്യേ ഹൃദി നാഭിഗുഹ്യപാദേഷു സ്വംഭദപിഷി മന്ത്ര-
[വർണ്ണാൻ
നിർബ്ബീജകേ സപ്ത സബീജകേഽഷ്ടൌ മന്ത്രേ ന്യസേജ്ജാനുയുതേ-
[ഷു തേഷു. ൫൮

സ്വംഭദപിഷി - മുഷ്ടിയിങ്കൽ, നിർബ്ബീജകേ സപ്തവർണ്ണേ - ഓം എന്നുകൂടാതെയുള്ള സപ്താക്ഷരമൂലത്തുങ്കൽ, മൂർദ്ധേക്ഷണാസ്യേ - ശിരസ്സിങ്കലും കണ്ണുകളിലും വാക്കിങ്കലും, ഹൃദി - ഹൃദയത്തുങ്കലും, നാഭിഗുഹ്യപാദേഷു - നാഭിയിങ്കലും ഗുഹ്യപ്രദേശത്തും പാദാഗ്രത്തുങ്കലും, മന്ത്രവർണ്ണാൻ ന്യസേത് - മന്ത്രാക്ഷരങ്ങളെ ന്യസിപ്പൂ. അഷ്ടൌ മന്ത്രേ ജാനുയുതേഷു തേഷു - അഷ്ടാക്ഷരത്തുങ്കൽ മുട്ടുകളിൽ കൂടി ഈ സ്ഥാനങ്ങളിൽ തന്നെ ന്യസിപ്പൂ.

ആസ്യേ ഹൃദംഘ്രിദ്ധ്വജമൂർദ്ധസു പ്രാഗ്യാമ്യാപ്യസൌമ്യോർദ്ധ്വ-
[മുഖേഷ്വപീശേ
ന്യസ്യേത് ഷഡർണ്ണേ നരഘോരസദ്യവാമേശകാൻ സ്വാക്ഷര-
[തത്പദാഢ്യാൻ.
[൭൧

ഈശേ ഷഡർണ്ണേ - ശിവങ്കൽ ഷഡക്ഷരത്തുങ്കൽ, ആസ്യേ ഹൃദംഘ്രിദ്ധ്വജമൂർദ്ധസു - വായിങ്കലും ഹൃദയത്തുങ്കലും പാദാഗ്രത്തുങ്കലും ലിംഗസ്ഥാനത്തും ശിരസ്സിലും ഈ അഞ്ചുസ്ഥാനങ്ങളിലും, പ്രാഗ്യാമ്യാപ്യസൌമ്യോർദ്ധ്വമുഖേഷു അപി - കിഴക്കും തെക്കും പടിഞ്ഞാറും വടക്കും മുകളിലും ഈ അഞ്ചു ദിക്കുകളിലും മുഖങ്ങളിലും, നരഘോരസദ്യവാമേശകാൻ സ്വാക്ഷരതത്പദാഢ്യാൻ - തത്പുരുഷനേയും അഘോരനേയും സദ്യോജാതനേയും വാമദേവനേയും ഈശാനനേയും സബീജങ്ങളോടും തത്സ്ഥാനനാമങ്ങളോടും കൂടി ന്യസ്യേത് ന്യസിപ്പൂ. അപ്പോൾ മം തത്പുരുഷവക്ത്രായ നമഃ, ശിം അഘോരഹൃദയായ നമഃ, യം സദ്യോജാതപാദാഭ്യാം നമഃ, വാം വാമദേവഗുഹ്യായ നമഃ, നം ഈശാനമൂർധ്നെ നമഃ - ഇങ്ങനെ അഞ്ചും, മം തത്പുരുഷപൂർവവക്ത്രായ നമഃ, ശിം അഘോരദക്ഷിണവക്ത്രായ നമഃ, യം സദ്യോജാതപശ്ചിമവക്ത്രായ നമഃ, വാം വാമദേവോത്തരവക്ത്രായ നമഃ, നം ഈശാനോർദ്ധ്വവക്ത്രായ നമഃ ഇങ്ങനെ മന്ത്രങ്ങൾ.

ഈശാനാദിഷു യോജ്യാ ജ്യേഷ്ഠാദ്യാഃ കേവലാഃ സ്വരംഗുലയഃ
ജ്യേഷ്ഠോപഗൃഹീതാ വാ സോപഗ്രാഹ്യാ തു തജ്ജന്യാ. ൭൨

ഈശാനാദിഷു - ഈശാനാദി മന്ത്രങ്ങളിൽ, ജ്യേഷ്ഠാദ്യാഃ കേവലാഃ അംഗുലയഃ യോജ്യാഃ - പെരുവിരലു തുടങ്ങിയ ഓരോ വിരലുകൾ തന്നെ കൂടീട്ടും, ജ്യേഷ്ഠോപഗൃഹീതാ വാ - പെരുവിരലിൽ തർജ്ജന്യാദി ഓരോന്ന കൂടീട്ടും ന്യസിക്കാം. സാ തു തർജ്ജന്യാ ഉപഗ്രാഹ്യാ - അപ്പോൾ പെരുവിരലിൽ തജ്ജനി കൂട്ടിക്കൊള്ളണം.

ഈശാംഗുഷ്ഠാദിക്ങ്ക്ൢപ്ത്വാ കരയുജി വപുഷീശാനമൂർധാദിക്ങ്
[ക്ൢപ്ത്വാ
ന്യസ്യേദ്വാ പഞ്ച മൂർത്തീഃ സ്മരജിതി മഹിഷാരൌ തഥാ പഞ്ച
[ദുർഗ്ഗാഃ

കാസ്യേ ഹൃദ്ഗുഹ്യജാനുപാദേഷു ച മനുലിപീഃ ഷൺമുഖേ ഷ-
[ണ്മന്ത്രാൻ സ-
ദൈപാസ്യേഽസ്മിന്നഥാദ്യേ ന്യസതു വിഗതജാനുഷ്വമൂന്നാദിമ-
[ന്ത്യ. ഫൻ.

സ്മരജിതി - ശിവങ്കൽ, കരയുജി ഈശാനാംഗുഷ്ഠാദിക്ലൢപ്ത്യാ - കരന്യാസത്തുങ്കൽ കൈരണ്ടിലും നം ഈശാനാംഗുഷ്ഠാഭ്യാം നമഃ എന്നു തുടങ്ങി ക്രമേണ അഞ്ചിനേയും ന്യസിക്കാം. വപുഷി ഈശാനമൂർദ്ധാദിക്ലൢപ്ത്യാ വാ - ശരീരത്തുങ്കലും നം ഈശാനമൂർദ്ധ്നേ നമഃ എന്നു തുടങ്ങി, പഞ്ചമൂർത്തീഃ ന്യസ്യേത് - പഞ്ചമൂർത്തികളെ ന്യസിക്കിലും ആം. മഹിഷാരൌ തഥാ പഞ്ചദുർഗ്ഗാഃ - ദുർഗ്ഗയിങ്കലപ്രകാരം. കാസ്യഹൃദ്ഗുഹ്യപാദങ്ങളിൽ ഠസം ദുർഗ്ഗായൈ നമഃ ഇത്യാദി പഞ്ചദുർഗ്ഗാമന്ത്രങ്ങളെ ന്യസിപ്പൂ. ഷൺമുഖേ കാസ്യേ ഹൃദ്ഗുഹ്യജാനുപാദേഷു - സുബ്രഹ്മണ്യങ്കൽ ശിരസ്സുങ്കലും വാക്കിങ്കലും ഹൃദയത്തുങ്കലും ഗുഹ്യപ്രദേശത്തും മുട്ടുകളിലും പാദാഗ്രത്തുങ്കലും, മനുലിപീഃ - പ്രണവപുടിതമായി നമോന്തമായി മൂലാക്ഷരങ്ങളെ ന്യസിപ്പൂ. സദൈപാസ്യേ അസ്മിൻ ഷണ്മന്ത്രാൻ ച - ഗണപതിയിങ്കലും സുബ്രഹ്മണ്യങ്കലും തന്റെ ഷണ്മന്ത്രങ്ങളെ ഈ മൂലാക്ഷരത്തിന്റെ സ്ഥാനങ്ങളിലും, ആദ്യേ വിഗതജാനുഷു നാദിമന്ത്യ, ഷണ്മന്ത്രാൻ അമൂൻ ന്യസതു - ശാസ്താവിങ്കൽ മുട്ടുകൽ കൂടാതെയും നാദിയിങ്കൽ കൂടീട്ടും ഉള്ള ശിരോവദനഹൃദയനാദിഗുഹ്യപാദാഗ്രങ്ങളിൽ തന്റെ ഷൺമന്ത്രങ്ങളെ ന്യസിപ്പൂ.

പിന്നെ വിഷ്ണുവിങ്കൽ മൂലാക്ഷരങ്ങളെ പത്താവൃത്തിയായിട്ടു ന്യസിപ്പാൻ പറയുന്നു.

ആധാരഹൃദ്വദനദോഃപദമൂലനാഭൌ കണ്ഠേ സനാഭിഹൃദയസ്ത-
[നപാർശ്വപൃഷ്ഠേ
കാസ്യേക്ഷണശ്രവണഗന്ധവഹേ ച ദോഃപത്സന്ധ്യംഗുലീഷു
[ഹൃദി ധാതുഷു സാനിലേഷു. ൨൦
മൂർദ്ധേക്ഷണാസ്യഹൃദയോദരസോരുജംഘാപാദദ്വയേഷു ലിപി-
[ശോ ന്യസതു ക്രമേണ
ഗണ്ഡാംസകോരുചരണേഷു രഥാംഗശംഖശ്രീമദ്ഗദാംബുജപ-
[ദേഷു സമാഹിതാത്മാ. ൨൧

സമാഹിതാത്മാ ഗുരുഃ – സാവധാനമനസ്സായിരിക്കുന്ന ആചാര്യൻ, ആധാരഹൃദ്വദനദോഃപാദമൂലനാഭൌ – മൂലാധാരത്തുങ്കലും ഹൃദയത്തുങ്കലും മുഖത്തുങ്കലും കൈകൾ രണ്ടിന്റെറ ചുവട്ടിലും നാഭിയിങ്കലും ഇങ്ങനെ എട്ടു സ്ഥാനത്തു പ്രഥമാവൃത്തിയേയും, കണ്ഠേ സനാഭിഹൃദയസ്തനപാർശ്വപൃഷ്ഠേ – കഴുത്തിലും നാഭിയിങ്കലും ഹൃദയത്തുങ്കലും മുലകൾ രണ്ടിലും പാർശ്വഭാഗം രണ്ടിലും പിറകിലും ഇങ്ങനെ ദ്വിതീയാവൃത്തിയും, കാസ്യേക്ഷണശ്രവണഗന്ധവഹേ ച – ശിരസ്സിങ്കലും വാക്കങ്കലും കണ്ണു രണ്ടിലും ചെവി രണ്ടിലും മൂക്കു രണ്ടിലും ഇങ്ങനെ മൂന്നാമത്തെ ആവൃത്തിയേയും, ദോഃപത്സന്ധ്യംഗുലീഷു – വലത്തേ കൈയിന്റെറ സന്ധികൾ മൂന്നിലും വിരലുകൾ അഞ്ചിലും ഇങ്ങനെ നാലാമത്തെ ആവൃത്തി. ഇതിൻവണ്ണം ഇടത്തേ കൈയിന്മേൽ എട്ടു ദിക്കിൽ അഞ്ചാമത്തെ ആവൃത്തിയേയും, ഇങ്ങനെ വലത്തു കാലിന്മേൽ ആറാമത്തെ ആവൃത്തിയേയും, ഇടത്തുകാലിന്മേൽ ഇങ്ങനെ ഏഴാമാവൃത്തിയേയും, ഹൃദി ധാതുഷു സാനിലേഷു - ഹൃദയത്തുങ്കൽ (ലും?) സപ്തധാതുക്കളിലും പ്രാണങ്കലും കൂട്ടി (എട്ടാമാവൃത്തി?) എട്ടാമാവൃത്തിക്കു മന്ത്രങ്ങൾ വിശേഷം. ഓം ത്വഗാത്മനേ നമഃ, നം അസൃഗാത്മനേ നമഃ, മോം മാംസാത്മനേ നമഃ, നാം മേദആത്മനേ നമഃ, രാം മജ്ജാത്മനേ നമഃ, യം അസ്ഥ്യാത്മനേ നമഃ, ണം ശുക്ലാത്മനേ നമഃ, യം പ്രാണാത്മനേ നമഃ ഇങ്ങനെ എട്ടാമാവൃത്തിയേയും, മൂർദ്ധേക്ഷണാസ്യഹൃദയോദരസോരുജംഘാപാദദ്വയേഷു - ശിരസ്സിങ്കലും കണ്ണുകളിലും വാക്കങ്കലും ഹൃദയത്തിലും വയററിലും തുടകളിലും ജംഘകളിലും പാദാഗ്രങ്ങളിലും ഇങ്ങനെ ഒമ്പതാമാവൃത്തിയേയും, ഗന്ധാംസകോശചരണേഷു രഥാംഗശംഖശ്രീമദ്ഗദാംബുജപദേഷു ന്യസേൽ – കവിൾത്തടങ്ങളിലും തോളുകളിലും തുടകളിലും പാദാഗ്രത്തുങ്കലുമായി നാല് അക്ഷരങ്ങൾ ന്യസിച്ചാൽ, ചക്രശംഖഗദപത്മങ്ങളിൽ രാം ചക്രായ നമഃ, യം ശംഖായ നമഃ ണാം ഗദായൈ നമഃ, യം പത്മായ നമഃ ഇങ്ങനെ തത്തന്മുദ്രകളെ കാട്ടി ന്യസിപ്പൂ. ലിപിശഃ എന്നു പറഞ്ഞതു മൂലാക്ഷരങ്ങൾ.

ന്യസ്യാഷ്ടാർണ്ണദശാംഗമിത്ഥമിളികകുക്ഷ്യോർഹൃദ്ഗളേഷ്വക്ഷരൈ-
ർന്യസ്യേദ്ദക്ഷിണപാർശ്വകാംസഗളവാമൈതത് തു(?) പൃഷ്ഠകേ

മൂർത്തീഃ കേശവപൂർവ്വികാഃ കകുദി ചാർക്കാർണ്ണം ച കേ വിന്യസേ-
ത്തദ്ഭാവപ്രതിപത്തയേ പരിജപേന്മന്ത്രം കിരീടാത്മകം. ൨൨

ഇതി അഷ്ടാർണ്ണദശാംഗം ന്യസ്യ - ഇപ്രകാരം അഷ്ടാക്ഷരത്തെ പത്തു പ്രകാരം ന്യസിച്ചാൽ, അളികകുക്ഷ്യോഃ - നെററിയിങ്കലും വയററിലും, ഹൃദ്ഗളേ - ഹൃദയത്തുങ്കലും കഴുത്തിലും, ദക്ഷിണപാർശ്വാംസഗളവാമൈതത്ത്രയിപൃഷ്ഠകേ - വലത്തു പാർശ്വത്തുങ്കലും തോളിലും കഴുത്തിലും, പിന്നെ ഇടത്തുഭാഗത്തു പാർശ്വത്തുങ്കലും തോളിലും കഴുത്തിലും പിറകിലും, കകുദി ച - കഴുത്തിന്റെ പിറകിലും അർക്കാക്ഷരൈഃ സഹ കേശവപൂർവ്വികാഃ മൂർത്തീഃ - ദ്വാദശാക്ഷരത്തിന്റെ ഓരോ അക്ഷരങ്ങളോടു കൂടീട്ടു കേശവായ നമഃ എന്നു തുടങ്ങി ദാമോദരായ നമഃ എന്നു് ഒടുക്കമായിട്ടു ചക്രാബ്ജപൂജയിങ്കൽ പറഞ്ഞ പന്ത്രണ്ടു മൂർത്തിമന്ത്രങ്ങളേയും, കേ അർക്കാർണ്ണം ച - ശിരസ്സിങ്കൽ ദ്വാദശാക്ഷരമന്ത്രത്തേയും വിന്യസേത് - ന്യസിപ്പൂ. തദ്ഭാവപ്രതിപത്തയേ കിരീടാത്മകം മന്ത്രം പരിജപേത്. വിഷ്ണുവിന്റെ ധ്യാനസ്ഥിതിക്കായിക്കൊണ്ടു പന്ത്രണ്ടാം പടലത്തിൽ പറയുന്ന കിരീടമന്ത്രത്തെ മൂന്നു പ്രാവശ്യം ജപിപ്പൂ.

ശിവങ്കൽ ഗോളകന്യാസത്തെ പറയുന്നു:—

ആത്മാസ്യാംസോരുയുഗ്മേ ഷഡഥ സഗളനാഭിദ്വിപാർശ്വാ-
[ഖ്യപൃഷ്ഠാ-
ത്മോദ്ദേശേ കാസ്യദൃങ്ങ്നോയുജി കരപദസന്ധ്യഗ്രകേഷു സ്മരാരൗ
ന്യസ്യേത് കാസ്യാത്മകുക്ഷ്യൂരുപദസരസിജേ ഹൃത പ്രദേശാസ്യദ.
[ക്കെ-
ണാദീതീഷ്ട മുഖാംസാത്മപദസരസിജോരൂദരേ മന്ത്രവർണ്ണാൻ.
[൨൩

സ്മരാരൗ - ശിവങ്കൽ, ഷണ്മന്ത്രവർണ്ണാൻ - ആറു മൂലാക്ഷരങ്ങളെ, ആത്മാസ്യാംസോരുയുഗ്മേ - ഹൃദയത്തുങ്കലും വാക്കങ്കലും തോളു രണ്ടിലും തുടകൾ രണ്ടിലും ഇങ്ങനെ പ്രഥമാവൃത്തി. സഗളനാഭിദ്വിപാർശ്വാഖ്യപൃഷ്ഠാത്മോദ്ദേശേ - കഴുത്തിലും നാഭിയിങ്കലും പാർശ്വങ്ങൾ രണ്ടിലും പിറകിലും ഹൃദയത്തുങ്കലും ഇങ്ങനെ ദ്വിതീയാവൃത്തി. കാസ്യദൃങ്ങ്നോയുജി - ശിരസ്സിലും വാക്കങ്കലും കണ്ണുകൾ രണ്ടിലും മൂക്കുകൾ രണ്ടിലും ഇങ്ങനെ തൃതീയാവൃത്തി. കരപദസന്ധ്യഗ്രകേഷു - കൈകൾ രണ്ടിന്റേയും കാലു

കൾ രണ്ടിന്റെയും മടക്കുകൾ മൂന്നും വിരലിന്റെ മുവട്ടിലും നടുവിലും അഗ്രത്തുങ്കലുമായി ആറാറു സ്ഥാനങ്ങളിൽ ഇങ്ങനെ നാലാവൃത്തികൾ. അഞ്ചാമതു ഏഴാവൃത്തി കഴിയും. കാസ്യാത്മ കക്ഷ്യൂരുപാദസരസിജേ--ശിരസ്സിലും വാക്കുങ്കലും ഹൃദയത്തിലും ഉദരത്തിലും തുടകളിലും പാദാഗ്രത്തുങ്കലും ഇങ്ങനെ അഷ്ടമ്യാവൃത്തിഃ. ഹൃത്പ്രദേശാസ്യടങ്കൈണാഭിതിഷ്ഠ -- ഹൃദയത്തുങ്കലും വാക്കുങ്കലും പരശ്ശുമൃഗാഭയവരദങ്ങളിൽ മം പരശവേ നമഃ, ശിം മൃഗായ നമഃ, വാം അഭയായ നമഃ, യം വരദായ നമഃ ഇങ്ങനെ മന്ത്രങ്ങളോടു കൂടെ ട്ടും. ഇതു നവമ്യാവൃത്തി. മുഖാംസാത്മപാദസരസിജോരുദരേ - മുഖത്തിലും തോളുങ്കലും ഹൃദയത്തിലും പാദാഗ്രത്തിലും തുടയിലും വയററിലും ഇങ്ങനെ ദശമ്യാവൃത്തിഃ. ന്യസ്യേത് - ഈവണ്ണം മന്ത്രാക്ഷരങ്ങളെ ദശാവൃത്തിയായി ന്യസിക്കണം.

മൂലേനോർദ്ധ്വാധഃ ക്രമാദ് ഗോളകാവദ്
വ്യാപ്യ ന്യസ്യേത് പൂരുഷാഘോരവാമാൻ
സദ്യേശൌ ഫാലാംസയുക്കുക്ഷിഹൃത്സ്വ-
പ്യേതത് സ്ഫൂർത്യൈ സ്ഥാണുമന്ത്രം ജപേത് ത്രിഃ. [൨൪

മൂലേന ഊർദ്ധ്വാധഃ ഗോളകാവത് ക്രമാദ് വ്യാപ്യ - പിന്നെ മൂലംകൊണ്ടു മേല്പോട്ടും കീഴ്പോട്ടും ഗോളകം പോലെ രണ്ടു വ്യാപകത്തെച്ചെയ്തു, ഫാലാംസയുക്കുക്ഷിഹൃൽസ്വ - നെററിയിങ്കലും തോളുകൾ രണ്ടിലും വയററിലും ഹൃദയത്തിലും ക്രമേണ, പൂരുഷാഘോരവാമാൻ സദ്യേശൌ ന്യസ്യേത് - തത്പുരുഷനേയും അഘോരനേയും വാമദേവനേയും സദ്യോജാതനേയും ഈശാനനേയും ന്യസിപ്പൂ. ഏതത് സ്ഫൂർത്യൈ ത്രിഃ സ്ഥാണുമന്ത്രം ജപേത് - ഇതിന്റെ പൂരണത്തിന്നായിക്കൊണ്ടു നമോഽസ്തു സ്ഥാണുഭൂതായ എന്ന ഉപചാരമന്ത്രം മൂന്നു പ്രാവശ്യം ജപിപ്പൂ.

ഹൃത്ഫാലാന്തശിഖാസു ബാഹുയുഗമദ്ധ്യേ ലോചനേ ദോസ്തലേ
സർവ്വേഷു സന്ധിഷു ധ്യംഗകാനി വിനിമയ്യാക്ഷ്യസ്ത്രയോസ്തു ക്രമം
ലക്ഷ്മീനാഥഷഡാസ്യസുംദരിപുമൂലേഷ്വേവഷു നിന്ദേത്രകം
പഞ്ചാംഗാനി പിചണ്ഡപൃഷ്ഠസഹിതേഷ്വഷ്ടാംഗകാനി ന്യസേത്. [൨൫

സർവ്വേഷു - എല്ലാ ദേവന്മാരിലും, ഹൃത്ഫാലാന്തശിഖാസ്യ ബാഹുയുഗമദ്ധ്യേ ലോചനേ ദോസ്തലേ - ഹൃദയത്തിങ്കലും നെററി യുടെ മുകളിലും ശിഖയിങ്കലും ബാഹുക്കൾ രണ്ടിന്റെ നടുവിലും കണ്ണുകളിലും കൈകൾ രണ്ടിന്റെ അകത്തും, സ്വഷഡംഗകാനി ന്യസേത് - തന്റെ ഷഡംഗങ്ങളെ ന്യസിപ്പൂ. ലക്ഷ്മീനാഥഷഡാസ്യ സ്മരരിപുമൂലേഷു അക്ഷ്യസ്ത്രയോഃ ക്രമം വിനിമയ്യ - വിഷ്ണുവിങ്കലും സുബ്രഹ്മണ്യങ്കലും ദുർഗ്ഗയിങ്കലും നേത്രമോട്ടക്കമാറിട്ടും അസ്ത്രം മുമ്പായിട്ടും ക്രമം മാറീട്ട അംഗങ്ങളെ ന്യസിക്കണം. ഏഷു നിന്റേ ത്രകം പഞ്ചാംഗാനി - ഈ ഷഡംഗങ്ങളിൽ നേത്രം കൂടാതെ പഞ്ചാംഗങ്ങളേയും, പിചണ്ഡപൃഷ്ഠസഹിതേഷു അഷ്ടാംഗകാനി - ഉദരവും പൃഷ്ഠവും കൂടീട്ട് അഷ്ടാംഗങ്ങളേയും ന്യസിപ്പൂ.

ഭൂഷായുധാദിന്യസനം യഥാർഹം
കൃത്വാ ധിയേഷ്ട്വാ ഹൃദയേ പ്രകല്പ്യ
ജപ്ത്വാ യഥാശക്തി മന്ത്രത്തമം സ്വം
ബഹിഃസപര്യ്യാദികമാരഭേത. ൨൩

യഥാർഹം ഭൂഷായുധാദിന്യസനം കൃത്വാ - അതതു ദേവ ന്മാൎക്കു യോഗ്യങ്ങളായ ഭൂഷണങ്ങളുടേയും ആയുധങ്ങളുടേയും ന്യാ സത്തെച്ചെയ്തു്, ധിയാ ഇഷ്ട്വാ - മാനസപൂജയെച്ചെയ്തു്, ഹൃദയേ പ്രകല്പ്യ - ഹൃദയത്തിങ്കൽ ദേവനെ ധ്യാനിച്ച്, യഥാശക്തി സ്വം മന്ത്രത്തമം ജപ്ത്വാ - യഥാശക്തി നൂററിയെട്ടു തുടങ്ങിയുള്ള സംഖ്യ മൂലത്തെ ജപിച്ച് ലയാംഗം ചെയ്തു രക്ഷിച്ച്, ബഹിഃ സപര്യ്യാ ദികം ആരഭേത - ശംഖപൂരണാദിബാഹ്യപൂജയെ തുടങ്ങു.

ഭൂഷണമന്ത്രങ്ങളും ആയുധമന്ത്രങ്ങളും അവരവരുടെ ധ്യാനശ്ലോകത്തിൽ പറയുന്നതു്. അനന്തരം ശംഖപൂരണത്തെ പറയുന്നു:—

കൃത്വാ ഗോമയവാരിണാ സുചതുരശ്രം സ്ഥണ്ഡിലം താരതോ
നിക്ഷിപ്യാക്ഷതഗന്ധപുഷ്പകമമുഷ്മിന്നസ്ത്രസംശോധിതം
ശംഖാംഘ്രിം പ്രണിധായ ശംഖമപി തത്തന്മന്ത്രതോ മന്ത്രവി-
ച്ഛംഖേ ന്യസ്യ ഹൃദാത്മകേന മനുനാ ഗന്ധപ്രസൂനാക്ഷതം.
[൨൧

മന്ത്രവിത് - മന്ത്രജ്ഞനായ ആചാൎയ്യൻ, ഗോമയവാരിണാ സുചതുരശ്രം സ്ഥണ്ഡിലം കൃത്വാ - മുമ്പിൽ ഗോമയജലംകൊണ്ടു ചതുരശ്രമായിട്ടു മെഴുകി, താരതഃ അക്ഷതഗന്ധപുഷ്പകം നിക്ഷി- പ്യ - പ്രണവംകൊണ്ടു ഗന്ധപുഷ്പാക്ഷതത്തെ രണ്ടിടത്തായി

ന്യസിച്ചാൽ അതിലിടത്തുഭാഗത്തു ശുദ്ധജലപൂരിതമായ കിണ്ടിയെ വച്ചു് അതിൽ ഗന്ധപുഷ്പാക്ഷതമിട്ടു ആപ്യായിച്ചു്,

ഇമാ ആപശ്ശിവാഃ സന്തു ശുഭാഃ ശുദ്ധാശ്ച നിൎമ്മലാഃ
പാവനാഃ ശീതളാശ്ചൈവ പൂതാഃ സൂൎയ്യസ്യ രശ്മിഭിഃ.

ഈ മന്ത്രവും മൂലവും തൊട്ടു ജപിച്ചാൽ, അമുഷ്മിൻ അസ്ത്ര-സംശോധിതം ശംഖാംഘ്രിം ശംഖം അപി തത്തന്മന്ത്രതഃ പ്രണിധായ - വലത്തു പുഷ്പാക്ഷതങ്ങളെ ഇട്ടേടത്തു ശംഖുകാലും ശംഖും കൂടി അസ്ത്രമന്ത്രംകൊണ്ടു കഴുകി, അവററിന്നു പറയുന്ന വഹ്നിമണ്ഡലംകൊണ്ടു കാലും സൂൎയ്യമണ്ഡലംകൊണ്ടു ശംഖിനേയും വച്ചു്, ശംഖേ ഹൃദാത്മകേന മനുനാ ഗന്ധപ്രസൂനാക്ഷതം ന്യസ്യ-ശംഖിന്റെ അകത്തു ഹൃദയമന്ത്രംകൊണ്ടു ഗന്ധപുഷ്പാക്ഷതത്തെ ന്യസിപ്പൂ.

സക്ഷാദ്യേന ശിരോണുനാ ശുചിജലൈരാപൂൎയ്യ ഗന്ധാത്തവം
ന്യസ്യാഗ്ന്യൎക്കസുധാംശുബിംബമനുഭിഃ പ്രാൎച്ച്യാംഘ്രിശംഖോദകം
ഗാളിന്യാ ശിഖയോത് പ്രപൂയ വിവിഷീകൃത്യാമൃതീകൃത്യ ത-
ത്തോയം നേത്രനിരീക്ഷിതം കരയുജാ പ്രച്ഛാദ്യ വൎമ്മാണുനാ.

[പ്ര. വ്യ

സക്ഷാദ്യേന ശിരോണുനാ ശുചിജലൈഃ ആപൂൎയ്യ - ക്ഷ ള ഹ സ ഷ ശ വ ല ര യ മ ഭ ബ ഫ പ ന ധ ദ ഥ ത ണ ഢ ഡ ഠ ട ഞ ഝ ജ ഛ ച ങ ഘ ഗ ഖ ക അഃ അം ഔ ഓ ഐ ഏ ൡ ഌ ൠ ഋ ഊ ഉ ഈ ഇ ആ അ ഓം ശിരസേ സ്വാഹാ ഇങ്ങനെ ലിപിപ്രതിലോമവും ശിരോമന്ത്രവും ജപിച്ച കിണ്ടിയിലെ ജപിച്ച വെള്ളംകൊണ്ടു ശംഖിനേ നിറച്ചു്, ഗന്ധാത്തവം ന്യസ്യ - സോമമണ്ഡലംകൊണ്ടു ഗന്ധപുഷ്പങ്ങളേയും ഇട്ടാൻ, അഗ്ന്യൎക്കസുധാംശുബിംബമനുഭിഃ അംഘ്രിശംഖോദകം പ്രാൎച്ച്യ - വഹ്നിമണ്ഡലംകൊണ്ടു കാലിനേയും, സൂൎയ്യമണ്ഡലംകൊണ്ടു ശംഖിനേയും, സോമമണ്ഡലംകൊണ്ടു വെള്ളത്തേയും ജലഗന്ധപുഷ്പാക്ഷതങ്ങളേക്കൊണ്ടു അൎച്ചിച്ചു്, ശിഖയാ ഗാളിന്യാ തത്തോയം ഉത് പ്രപൂയ - ശിഖാമന്ത്രംകൊണ്ടും ഗാളിനീമുദ്രകൊണ്ടും ആ വെള്ളത്തെ അരിച്ച, വിവിഷീകൃത്യ - ക്ഷ്രൌം നിൎവ്വിഷീഭവ എന്നതുകൊണ്ടു ഗരുഡമുദ്രയേ കാട്ടി, അമൃതീകൃത്യ-

അമൃതീഭവ എന്നു സുരഭിമുദ്ര കാട്ടി അമൃതമയമാക്കി, നേത്രനിരീക്ഷിതം – നേത്രമന്ത്രംകൊണ്ടു നോക്കിയിരിക്കുന്ന ശംഖജലത്തെ വർമ്മണാ കരയുഗ്മാ പ്രച്ഛാദ്യ – കവചമന്ത്രംകൊണ്ട് എടുത്തു കൈയ്യു ചുവട്ടിലാക്കി രണ്ടുകൈകൊണ്ടുമടച്ചു.

ബദ്ധ്വാസ്ത്രേണ ദിശോഽഥ തീർത്ഥമനുനാ തീർത്ഥം രവേർമണ്ഡലാ-
ദാവാഹ്യാർച്ചിതപീഠകേ സ്വഹൃദയാദ്ദേവം ച മൂലാണുനാ
ആവാഹ്യാംഗയുതം സമർച്ച്യ പരമീകൃത്യ പ്രജപ്യാഷ്ടശോ
വർദ്ധന്യാം പ്രതിഷിച്യ കിഞ്ചിദമുനാത്മാനം ത്രിരഭ്യുക്ഷതു. ൨൯

അസ്ത്രേണ ദിശഃ ബദ്ധ്വാ – അസ്ത്രായ ഫട് എന്നതുകൊണ്ട് ദിഗ്ബന്ധനാഗ്നിപ്രാകാരങ്ങളെ ചെയ്തു, അഥ തീർത്ഥമനുനാ രവേഃ മണ്ഡലാൽ തീർത്ഥം ആവാഹ്യ—

ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി
നർമ്മദേ സിന്ധു കാവേരി ജലേഽസ്മിൻ സന്നിധിം കുരു.

ഈ തീർത്ഥമന്ത്രംകൊണ്ടു സൂര്യമണ്ഡലത്തുങ്കൽനിന്നു തീർത്ഥചൈതന്യത്തെ ആവാഹിച്ചു, അർച്ചിതപീഠകേ സ്വഹൃദയാത് മൂലാണുനാ ദേവം ച ആവാഹ്യ – പിന്നെ പത്മമാത്രം പീഠത്തെ പൂജിച്ചു മൂർത്തിയെ കല്പിച്ചു പ്രണവോപചാരമുദ്രകളെക്കൊണ്ടു ദേവനെ ആ ശംഖജലത്തിലാവാഹിച്ചു, അംഗയുതം സമർച്ച്യ – ആവാഹനമുദ്രകളെ കാട്ടി വ്യാപകവും അംഗന്യാസവും ചെയ്തു മൂലം കൊണ്ട് ദേവനെ പൂജിച്ചു, അഷ്ടശഃ പ്രജപ്യ പരമീകൃത്യ – ശംഖിനെ കൈയ്യിലെടുത്തു മൂലം എട്ടുരു ജപിച്ചു മന്ത്രമയമായി കല്പിച്ചു പ്രണവംകൊണ്ടു മൂന്ന് ആപ്യായിച്ചു, കിഞ്ചിത് വർദ്ധന്യാം പ്രതിഷിച്യ – ആ വെള്ളത്തിൽ കുറഞ്ഞൊന്നു വലത്തു കിണ്ടിയിലെ വെള്ളത്തിലാക്കി, അമുനാ ആത്മാനം ത്രിഃ അഭ്യുക്ഷതു – ശേഷമുള്ള ശംഖജലംകൊണ്ടു പൂജാഗൃഹത്തേയും പൂജാസാധനങ്ങളേയും ആത്മാവിനേയും മൂന്നു തളിപ്പൂ തളിക്കുന്നതിന്നു പൂജാഗൃഹം പ്രോക്ഷാമി, പൂജാസാധനം പ്രോക്ഷാമി, ആത്മാനം പ്രോക്ഷാമി, ഇങ്ങനെ ചെയ്യുന്നു ചിലർ. ഇങ്ങനെ ശംഖപൂരണം.

അനന്തരം ആത്മാരാധനയെ പറയുന്നു.

ന്യാസക്രമാന്നിജതനൗ പ്രയജേത പീഠം
ഹൃച്ചാരിജന്മനി സമർച്ച്യ പരം മഹസ്തത്

ത്ര്യാധാരഭാഞ്ജ്യണമഹാംസി നിരഞ്ജനാംശൈ-
രിഷ്ട്വാ നയേത് പ്രണവതഃ ക്രമവിത് തദൈക്യം. ൩൦

ക്രമവിത് — ആത്മാരാധനക്രമത്തെ അറിഞ്ഞിരിക്കുന്ന ഗുരു, നിജതനൌ ന്യാസക്രമാത് പീഠം പ്രയജേത — തന്റെ ശരീരത്തുങ്കൽ പീഠന്യാസത്തുങ്കൽ പറഞ്ഞതുപോലെ പീഠമന്ത്രങ്ങളെക്കൊണ്ടു പീഠത്തെ പൂജിപ്പൂ. അവിടെ പീഠമന്ത്രം പൃഥിവ്യന്തവും പദ്മവും കൂട്ടിയാലും മതി. ധൂപദീപാദികളും തന്മുദ്ര കാട്ടിയാൽ മതി. ഹൃദംബുരിജന്മനി — ഹൃദയപദ്മത്തുങ്കൽ, പരം തന്മഹഃ സമർച്ച്യ — മൂലംകൊണ്ടു ആവാഹിച്ചു മന്ത്രമയമായ ചൈതന്യത്തെ മൂലംകൊണ്ടു അർച്ചിച്ചാൽ, നിരഞ്ജനാംശൈഃ ത്ര്യാധാരഭാഞ്ജി അണമഹാംസി ഇഷ്ട്വാ — അന്നമഃ ഉന്നമഃ മന്നമഃ ഈ പ്രണവാക്ഷരങ്ങളെക്കൊണ്ടു മൂലാക്ഷരത്തുങ്കലും ഹൃദയത്തുങ്കലും ദ്വാദശാന്തപദ്മത്തുങ്കലും തത്തേജസ്സിനെ ആത്മാന്തരാത്മപരമാത്മഭാവേന പുഷ്പാരാധനകളെച്ചെയ്തു പ്രണവാക്ഷരംകൊണ്ടു തന്നെ അർച്ചിച്ചു, പ്രണവതഃ തദൈക്യം നയേത് — പ്രണവംകൊണ്ടു ത്രിസ്ഥാനസ്ഥിതതേജസ്സുകളെ ഒന്നാക്കി ഹൃദയത്തുങ്കൽ ആക്കു.

ആയമ്യ വായുമണുനാ സകലീക്രിയാം ച
കൃത്വാസനാദ്യുപഹൃതീഃ ക്രമശഃ സമർപ്യ
താരോപചാരനിജമൂലതദക്ഷരാദ്യൈർ-
ന്യാസക്രമാദഭിയജേജ്ജലഗന്ധപുഷ്പൈഃ. ൩൧

അണുനാ വായും ആയമ്യ സകലീക്രിയാം ച കൃത്വാ — പിന്നെ മൂലംകൊണ്ടു പ്രാണായാമത്രയത്തെച്ചെയ്തു വ്യാപകാംഗങ്ങളെ ന്യസിച്ചു, ക്രമശഃ ആസനാദ്യുപഹൃതീഃ സമർപ്യ — ക്രമേണ ആസനത്തെയും അർഘ്യാദികളെയും ശംഖജലംകൊണ്ടു സമർപ്പിച്ചു, ന്യാസക്രമാത് താരോപചാരനിജമൂലതദക്ഷരാദ്യൈഃ ജലഗന്ധപുഷ്പൈഃ അഭിയജേത് — ന്യസിച്ച സ്ഥാനക്രമേണ പ്രണവോപചാരമൂലമൂലാക്ഷരാംഗങ്ങളെക്കൊണ്ടു ജലഗന്ധപുഷ്പങ്ങളെക്കൊണ്ടു ഹൃദയഗതനായിരിക്കുന്ന ദേവനെ പൂജിപ്പൂ.

മൂലേന ഗന്ധരസലിപ്തതനൂർമുരാരേഃ
ര്വൈപർമൂർത്തിപഞ്ജരപദേഷ്വപരൈർപിഷഡ്ഭിഃ

ഫാലേ ഗളേംസയുഗളേ ഹൃദി പഞ്ചമന്ത്രൈ-
രീശേഽന്വലിമ്പതു പരേഷ്വിതി മൂലതോഽഥ. ൩൨

മൂലേന ഗന്ധരസലിപ്തതനുഃ - പിന്നെ അതതു മൂലമന്ത്രംകൊണ്ടു ദേഹത്തുങ്കൽ കേശാദിപാദാന്തം രണ്ടു കൈകൊണ്ടും ചന്ദനപങ്കത്തെ തേച്ചാൽ, മുരാരൌ മൂർത്തിപഞ്ജരപദേഷു ദ്വിഷഡ്ഭിഃ അർണ്ണഭിഃ അനുലിമ്പതു - വിഷ്ണുവിങ്കൽ കേശവാദി ദ്വാദശമൂർത്തിമന്ത്രങ്ങളെ ന്യസിപ്പാൻ പറഞ്ഞ ലലാടാദിസ്ഥാനങ്ങളിൽ ദ്വാദശനാമങ്ങളെക്കൊണ്ടു ഊർദ്ധ്വപുണ്ഡ്രമായിട്ടു ചന്ദനത്തെ തേപ്പൂ. ഈശേ, ഫാലേ ഗളേ അംസയുഗളേ ഹൃദി പഞ്ചമന്ത്രൈഃ - ശിവങ്കൽ, നെററിയിങ്കലും കഴുത്തിലും തോളുകൾ രണ്ടിലും ഹൃദയത്തിലും ഈശാനാദിപഞ്ചമന്ത്രങ്ങളെക്കൊണ്ടു ചന്ദനത്തെ തേയ്പൂ. പരേഷു ഇതി മൂലതഃ - ശേഷം എല്ലാ ദേവന്മാരിലും തങ്ങളുടെ മൂലമന്ത്രംകൊണ്ടു ശിവങ്കൽ പറഞ്ഞ സ്ഥാനങ്ങളിൽ ചന്ദനത്തേ തേയ്പൂ. ദുർഗ്ഗയ്ക്കു വിഷ്ണുവിനെപ്പോലെയുമാം.

മൂലേന മൂർദ്ധ്നി മനുനാ നിഖിലേഷു പഞ്ച-
കൃത്വഃ കിരീടമനുനാ ച രഥാംഗപാണൌ
സ്ഥാണ്വാത്മകേന കുസുമാഞ്ജലിമീശ്വരേ ച
കൃത്വാ യജേദ് ദ്വിവിധസൂനവരൈരഥേതി. ൩൩

നിഖിലേഷു മൂർദ്ധ്നി മൂലേന മനുനാ ച - എല്ലാ ദേവന്മാരിലും ശിരസ്സിങ്കൽ മൂലമന്ത്രംകൊണ്ടും, രഥാംഗപാണൌ കിരീടമനുനാ ച - വിഷ്ണുവിങ്കൽ കിരീടമന്ത്രം കൊണ്ടും, ഈശ്വരേ സ്ഥാണ്വാത്മകേന മനുനാ ച - ശിവങ്കൽ ഉപചാരമന്ത്രംകൊണ്ടും, പഞ്ചകൃത്വഃ കുസുമാഞ്ജലിം കൃത്വാ - അഞ്ചുരു പുഷ്പാഞ്ജലിയെച്ചെയ്തിട്ടു, അഥ ദ്വിവിധസൂനവരൈഃ ഇതി യജേത് - പിന്നെ രണ്ടു കൈയിലും രണ്ടു പ്രകാരമുള്ള പുഷ്പങ്ങളെ എടുത്തു ഇപ്രകാരമാരാധിപ്പൂ.

ശ്വേതാരുണക്രമകൃതോഭയപാർശ്വയോഗാൻ
കുന്ദാദ്യരൌ ദ്വിതുളസീകണവീരപത്മാൻ
നാഭ്യാത്മചില്ല്യവധികേ ഷഡശേഷമംഗേ
ശേഷേ ശിവേഽർക്കയുഗപൂർവ്വകമേതദിഷ്ടം. ൩൪

ഏറെ വിഷ്ണുവിങ്കൽ ശേഷതാരുണക്രമത്തതോഭയപാർശ്വ യോഗാൻ - വലത്തു ഭാഗത്തു വെളുത്തും ഇടത്തു ഭാഗത്തു ചുകന്നും ഇരിക്കുന്ന പുഷ്പങ്ങളെ കല്പിച്ചു കൈയിൽ രണ്ടിലു മെടുത്തു, നാഭ്യാത്തചില്ല്യവധി ദചിതുളസീകണവീരപത്മാൻ - പാദാഗ്രത്തുങ്കൽ തുടങ്ങി നാഭിയിങ്കലോളം തുളസീദ്വയം കല്പയാമി എന്നും, നാഭിയിങ്കൽ തുടങ്ങി ഹൃദയത്തോളം കണവീരദ്വയം കല്പയാമി എന്നും, ഹൃദയത്തുങ്കൽ തുടങ്ങി ചുരികത്തുങ്കലോളം പത്മദ്വയം കല്പയാമി എന്നും, കേശാട് - ചുരികങ്ങളിൽ തുടങ്ങി ശിരസ്സിങ്കലോളം ഷട്കുസുമാനി കല്പയാമി എന്നും, ശേഷേ അംഗേ അശേഷം - പിന്നെ പാദാഗ്രാദി ശിരസ്സിങ്കലോളം അശേഷ കുസുമാനി കല്പയാമി എന്നും മന്ത്രങ്ങളോടു കൂടി പുഷ്പപൂരണ ത്തെ ചെയ്വൂ. ദുർഗയിങ്കലും വിഷ്ണുവിങ്കലെപ്പോലെ. ശിവേ ഏതത് അക്ഷയുഗപൂർവകം ഇഷ്ടം - ശിവങ്കൽ ഈ പുഷ്പ പൂരണത്തുങ്കൽ ആദിക്ക് അക്ഷദ്വയം കല്പയാമി എന്നു വേണം. ശങ്കരനാരായണാദികൾക്കു ശിവങ്കലെപ്പോലെ ചെയ്വൂ.

ധൂപം ച ദീപം ച സമർപ്യ തസ്മൈ
നിവേദ്യബുദ്ധ്യാ പരചിത്സ്വധാർഘ്യം
ദത്വാർച്ചയിത്വാ പരിതോഷ്യ ചൈനം
ലയാംഗനിഷ്ഠം ച സമാദധീത. ൩൭

തസ്മൈ ധൂപം ച ദീപം ച സമർപ്യ - പിന്നെ ഹൃദയപത്മത്തുങ്കൽ ദേവനായിക്കൊണ്ടു മൂത്തിപൂജാമന്ത്രംകൊണ്ടു ധൂപത്തേയും ദീപത്തേയും തന്മുദ്രകളേക്കൊണ്ടു സമർപ്പിച്ചു, നിവേദ്യബുദ്ധ്യാ പരചിത്സ്വധാർഘ്യം ദത്വാ - കൈയിൽ വെള്ള മെടുത്തു സച്ചിത്സമയമർഘ്യം സമർപ്പയാമി എന്ന മന്ത്രംകൊണ്ടു നിവേദ്യബുദ്ധ്യാ അർഘ്യത്തെക്കൊടുത്തു മാനസപൂജയും ചെയ്തു, അർച്ചയിത്വാ പരിതോഷ്യ - അർച്ചിച്ചു പ്രസന്നപൂജയും എട്ടുരു പുഷ്പാഞ്ജലിയും ചെയ്തു, ഓം തത്സത് എന്നു ബ്രഹ്മാർപ്പണവും പ്രസന്നാർഘ്യവും അവസാനാർഘ്യവും കൊടുത്തു, ലയാംഗനിഷ്ഠം സമാദധീത - വ്യാപകത്തേയും ലയാംഗത്തേയും ന്യസിച്ചു രക്ഷിച്ചു ശരീരത്തുങ്കൽനിന്നു പുഷ്പങ്ങളെ എടുത്തു വടക്കു നിർമ്മാല്യധാരി മന്ത്രംകൊണ്ടു വടക്കു ഭാഗത്തു നിലത്തു ഇട്ടേപ്പൂ. ഇങ്ങനെ ആത്മാരാധനം.

കൃത്വാത്മയാഗമിതി തത്ത്വനിവേശിതാത്മാ
ശംഖാദികം ച പരിശോധ്യ ഭൃതാർഘ്യകാദ്യൈഃ
പീഠാർച്ചയോഃ പ്രവികിരേത് കുസുമം സ്വബീജ-
മൂലാണുഭിശ്ചരതു ചാനലസാലനിഷ്ഠം. ൩൬

ഇതി ആത്മയാഗം കൃത്വാ - ഇപ്രകാരം ആത്മാരാധനയെച്ചെയ്തിട്ടു, തത്ത്വനിവേശിതാത്മാ - ആത്മാവിനെ ഈശ്വരസ്വരൂപമായി കല്പിച്ചു, ശംഖാദികം പരിശോധ്യ - ശംഖജലത്തെയും ഗന്ധപുഷ്പങ്ങളേയും മാറി ഉണ്ടാക്കി, ഭൃതാർഘ്യകാദ്യൈഃ - അർഘ്യപാദ്യാചമനാദികളേയും ധൂപദീപങ്ങളേയും സമ്പാദിച്ചു, പീഠാർച്ചയോഃ സ്വബീജമൂലാണുഭിഃ കുസുമം പ്രവികിരേത് - പീഠത്തുങ്കൽ ശക്തിബീജംകൊണ്ടും ബിംബത്തുങ്കൽ മൂലമന്ത്രംകൊണ്ടും പുഷ്പങ്ങളെ ആരാധിച്ചു, അനലസാലനിഷ്ഠം ചരതു - ബിംബപീഠങ്ങളെ താലത്രയദിഗ്ബന്ധനാഗ്നിപ്രാകാരങ്ങളെച്ചെയ്തു രക്ഷിപ്പൂ.

ഗുരൂനുദഗ് ദക്ഷിണതോ ഗണേശം
പ്രപൂജ്യ പീഠസ്യ യജേദധസ്താത്
ആധാരശക്തിം പ്രകൃതിം ച കൂർമ്മം
സ്വമന്ത്രതോഽനന്തവസുന്ധരേ ച. ൩൭

ഉദക് ഗുരൂൻ ദക്ഷിണതഃ ഗണേശം പ്രപൂജ്യ - വടക്കുഭാഗത്തു ഗുരുക്കന്മാരെയും തെക്കു ഗണപതിയേയും ഗും ഗുരുഭ്യോ നമഃ, ഗം ഗണപതയേ നമഃ, എന്ന മന്ത്രങ്ങളെക്കൊണ്ടു പൂജിച്ചു വന്ദിച്ച്, പീഠസ്യ അധസ്താത് സ്വമന്ത്രതഃ ആധാരശക്തിം പ്രകൃതിം കൂർമ്മം അനന്തവസുന്ധരേ ച യജേത് - പീഠത്തിന്റെ ചുവട്ടിൽ ആധാരശക്ത്യൈ നമഃ, മൂലപ്രകൃത്യൈ നമഃ, ആദികൂർമ്മായ നമഃ, അനന്തായ നമഃ, പൃഥിവ്യൈ നമഃ, ഈ അഞ്ചു മന്ത്രങ്ങളെക്കൊണ്ടു പൂജിപ്പൂ.

അഗ്ന്യാദി പീഠാംഘ്രിഷു ധർമ്മസംജ്ഞം
സജ്ഞാനവൈരാഗ്യകമച്ഛയേത
ഐശ്വര്യസംജ്ഞം ച ചതുഷ്കമേതത്
പ്രാഗാദിഗാത്രേഷു ച നഞ്വിശിഷ്ടം. ൩൮

അഗ്ന്യാദിപീഠാംഘ്രിഷു - അഗ്നികോണു തുടങ്ങി നാലു കോണുകളിലേയും പീഠത്തിന്റെ കാലുകളിൽ, ധർമ്മസംജ്ഞം സജ്ഞാനവൈരാഗ്യകം ഐശ്വര്യസംജ്ഞം ച - ധർമ്മായ നമഃ, ജ്ഞാനായ നമഃ, വൈരാഗ്യായ നമഃ, ഐശ്വര്യായ നമഃ ഈ നാലിനേയും, പ്രാഗാദിഗാത്രേഷു ഏതത നഞ്‌വിശിഷ്ടം ച അർച്ചയേത - പിന്നെ പീഠത്തിന്റെ ഇഴകളിൽ അധർമ്മായ നമഃ, അജ്ഞാനായ നമഃ, അവൈരാഗ്യായ നമഃ, അനൈശ്വര്യായ നമഃ ഇങ്ങനെ വിശിഷ്ടമായി നാലിനേയും അർച്ചിപ്പൂ.

സ്വാദ്യക്ഷരൈസ്സത്വരജസ്തമാംസി
 സംപൂജ്യ സൂത്രത്രിതയേഽഥ മായാം
വിദ്യാം ച തച്ഛാദനവസ്ത്രയുഗ്മേ
 തന്മദ്ധ്യഭാഗേ പ്രയജേച്ച പത്മം. ൩൯

അഥ സൂത്രത്രിതയേ സ്വാദ്യക്ഷരൈഃ സത്വരജസ്തമാംസി - പിന്നെ സൂത്രത്രയങ്ങളിൽ സം സത്വായ നമഃ, രം രജസേ നമഃ, തം തമസേ നമഃ ഈ മൂന്നിനേയും, തച്ഛാദനവസ്ത്രയുഗ്മേ മായാം വിദ്യാം ച സംപൂജ്യ - വസ്ത്രദ്വയങ്ങളിൽ മം മായായൈ നമഃ, വിം വിദ്യായൈ നമഃ ഈ രണ്ടിനേയും പൂജിച്ച്, തന്മദ്ധ്യഭാഗേ പത്മം ച പ്രയജേത - അതിന്റെ നടുവിൽ പം പത്മായ നമഃ എന്നും പൂജിപ്പൂ.

സാദ്യക്ഷരാണി ദലകേസരകർണികാസു
വിഷ്വഗ് ദിനേശശശിപാവകമണ്ഡലാനി
ആത്മാന്തരാത്മപരമാത്മന ഏവമേവ
ജ്ഞാനാത്മകം യജതു ചോപരി ശക്തിയുക്തം. ൪൦

ദലകേസരകർണികാസു വിഷ്വക് സാദ്യക്ഷരാണി ദിനേശശശിപാവകമണ്ഡലാനി - പത്മത്തിന്റെ ദളങ്ങളിലും കേസരങ്ങളിലും കർണ്ണികയിങ്കലും ചുററുമായിട്ടു പ്രണവാക്ഷരങ്ങളോടു കൂടി മണ്ഡലങ്ങളെ അം സൂര്യമണ്ഡലായ നമഃ, ഉം സോമമണ്ഡലായ നമഃ, മം വഹ്നിമണ്ഡലായ നമഃ ഈ മൂന്നിനേയും, ഏവമേവ ആത്മാന്തരാത്മപരമാത്മനഃ - ഈവണ്ണം തന്നെ ദലകേസരകർണ്ണികകളിൽ അം ആത്മനേ നമഃ, ഉം അന്തരാത്മനേ നമഃ, മം പരമാത്മനേ നമഃ ഈ ആത്മത്രയത്തേയും, ഉപരി ശക്തി-

യുക്തം ജ്ഞാനാത്മകം പങ്കജമുഖ്യമുകളിൽ ഹ്രീം ജ്ഞാനാത്മനേ നമഃ എന്നും പൂജിപ്പൂ. വിഷ്ണുവിങ്കൽ ശ്രീം ജ്ഞാനാത്മനേ നമഃ എന്നു വേണം.

പ്രാഗാദി തത്കേസരകർണ്ണികാസു
ശക്തീർന്നവാരാധ്യ നിജാഃ ക്രമേണ
സമഷ്ടിമന്ത്രേണ യജേന്നിജേന
സമീരിതാ പീഠസമർച്ചനേതി. ൪൧

തത്കേസരകർണ്ണികാസു പ്രാഗാദി – ആ പത്മത്തിന്റെ കേസരങ്ങളിൽ കിഴക്കു തുടങ്ങി എട്ടു ദിക്കിലും നടുവിലുമായിട്ട്, നിജാഃ നവ ശക്തീഃ ക്രമേണ സമാരാധ്യ – തങ്ങളുടെ നവശക്തികളെ ക്രമേണ പൂജിച്ച്, നിജേന സമഷ്ടിമന്ത്രേണ യജേത് - തങ്ങളുടെ സമഷ്ടിമന്ത്രംകൊണ്ട് എല്ലാടവുമായിട്ടും പൂജിപ്പൂ. ഇതി പീഠസമർച്ചനാ സമീരിതാ – ഇപ്രകാരം പീഠപൂജാക്രമവും മന്ത്രവും പറയപ്പെട്ടു.

പീഠം പങ്കജപദാന്തിമം മഹിഷജിദബ്ജം സമാനക്രമം
പ്രായഃ പ്രാഗപി പങ്കജാദിദമനന്താദ്യം രമാവല്ലഭേ
ബിംബാത്മോപരിപത്മപത്രനവശക്ത്യേതത് കുമാരീഹരി-
ശ്രീശേശേഷു തതഃ പരേഷു നവശക്ത്യൂർദ്ധ്വസ്ഥബിംബാ-
[ത്മകം. ൪൨

പങ്കജപദാന്തിമം പീഠം – പദമായ നമഃ എന്നു കഴിവോളമുള്ള പീഠമന്ത്രം, മഹിഷജിദബ്ജം പ്രായഃ സമാനക്രമം – ദുർഗ്ഗയെ കൂടാതെ ശേഷം എല്ലാ ദേവന്മാരിലും മിക്കവാറും തുല്യമായിരിക്കും. രമാവല്ലഭേ പങ്കജാത് പ്രാക് ഇദം അനന്താദ്യം - വിഷ്ണുവിങ്കൽ പത്മായ നമഃ എന്നതിന്റെ മുമ്പിൽ അനന്തായ നമഃ എന്നു കൂടെ കൂടിയിരിക്കും ഇത്. കുമാരീഹരശ്രീശേശേഷു ബിംബാത്മോപരിപത്മപത്രനവശക്തി ഏതത് – ദുർഗ്ഗയിങ്കലും വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും മണ്ഡലത്രയവും ആത്മചതുഷ്കവും കഴിഞ്ഞു മുകളിൽ നവശക്തികളോടു കൂടെയിരിക്കും ഈ പീഠമന്ത്രം. തതഃ പരേഷു നവശക്ത്യൂർദ്ധ്വസ്ഥബിംബാത്മകം – ശേഷം ശിവസ്കന്ദവിഘ്നശാസ്താക്കന്മാരിൽ നവശക്തികഴിഞ്ഞാലൊടുക്കം മണ്ഡലത്രയവും ആത്മചതുഷ്കവും വേണം. എല്ലാവർക്കും ഒടുക്കം സമഷ്ടി തന്നെ.

ദുർഗ്ഗയുടെ പീഠമന്ത്രത്തെ പറയുന്നു—

മായാബ്രഹ്മയുതാവധഃ പ്രകൃതിക്രൂർമ്മൌ പീഠകേ കേവലൈഃ
സ്വാദ്യൈർണ്ണൈരപി ഗാത്രഗാഃ സ്വലവകൈസ്സൌമ്യാം ച ഭദ്രാം
[ജയാം
ഇഷ്ടാദ്യാം ച പുനർബലപ്രബലകൌ ക്ലീബാർണ്ണസംഭിന്നഭം-
ബീജാഢ്യാൻ സുബലം മഹാബലമപീഹാഗ്ന്യാദിപീഠാംഘ്രിഗാൻ.
[ർന്ദ
സത്ത്വാദീനി യഥോദിതം യജതു കന്ദം നാളപത്രേ ക്രമാദ് -
ബിന്ദ്വന്തൈഃ ക്ലനലാക്ഷരൈർവിഗതബിന്ദ്വാബീജയുക്തൈ ക്രമാത്
ഭാസ്വച്ഛീതഗുമണ്ഡലേ ഉത്തളേ ബിംബം സ്വരംബീജകം
ദുർഗ്ഗായാഃ പ്രിയതീ ഭിദാഹ നവശക്ത്യാദ്യം പൃഥക് പ്രോച്യതേ. ൪൪

ദുർഗ്ഗായാം പീഠകേ അധഃ മായാബ്രഹ്മയുതൌ പ്രകൃതി ക്രൂർമ്മൌ – ദുർഗ്ഗയിങ്കൽ പീഠത്തിൻെറ ചുവട്ടിൽ ശക്തിയോട്ടും കം ബീജത്തോട്ടും കൂടി പ്രകൃതിക്രൂർമ്മങ്ങളെയും ഹ്രീം പ്രകൃത്യൈ നമഃ, കം ക്രൂർമ്മായ നമഃ ഈ രണ്ടിനേയും, കേവലൈഃ സ്വലവകൈഃ സ്വാദ്യൈർണ്ണൈഃ സൌമ്യാം ഭദ്രാം ജയാം ആദ്യാം ച ഗാത്രഗാഃ – കേവലം തൻെറ ആദ്യക്ഷരബീജങ്ങളോട്ടു കൂടി സം സൌമ്യായൈ നമഃ, ഭം ഭദ്രായൈ നമഃ, ജം ജയായൈ നമഃ, ആം ആദ്യായൈ നമഃ ഈ നാലു മന്ത്രങ്ങളെ നാലു ദിക്കുകളിലെ പഴകളിലും, ക്ലീബാർണ്ണസംഭിന്നഭംബീജാഢ്യാൻ ബലപ്രബലകൌ സുബലം മഹാബലം അപി അഗ്ന്യാദിപീഠാംഘ്രിഗാൻ ച ഇഷ്ടാ – ഋ ൠ ഌ ൡ ഈ ക്ലീബാക്ഷരങ്ങളോട്ടു കൂടിയ ഭം ബീജയുക്തങ്ങളായിട്ടു ഭ്രം ബലായ നമഃ, ഭ്രൄം പ്രബലായ നമഃ, ഭ്ലം സുബലായ നമഃ, ഭ്ലൄം മഹാബലായ നമഃ ഈ നാലു മന്ത്രങ്ങളെ അഗ്ന്യാദി കോണുകളിലെ കാലുകളിൽ പൂജിച്ചാൽ, യഥോദിതം സത്ത്വാദീനി യജതു – പറഞ്ഞപോലെ സൂത്രവസ്ത്രങ്ങളിൽ സത്ത്വാദി ആറിനേയും പൂജിപ്പു. ബിന്ദ്വന്തൈഃ ക്ലനലാക്ഷരൈഃ കന്ദം നാളപത്രേ ച ക്രമാൽ - ബിന്ദുയുക്തങ്ങളായ ക്ലം എന്നും നം എന്നും ലം എന്നും കൂടി ക്ലം കന്ദായ നമഃ, നം നാളായ നമഃ, ലം പത്രായ നമഃ ഈ മൂന്നിനേയും നടുവിൽ താഴെ തുടങ്ങി മേല്പോട്ടും പൂജിപ്പു. വിഗതബിന്ദ്വാബീജയുക്തൈ ഭാസ്വച്ഛീതഗുമണ്ഡലേ- ബിന്ദുകൂടാതെ അ ഉ എന്ന ബീജത്തോടു

കൂടി സൂൎയ്യമണ്ഡലത്തേയും സോമമണ്ഡലത്തേയും, സരംബീജകം ഉത്തളജഃ ബിംബം രംബീജത്തോടു കൂടി വഹ്നിമണ്ഡലത്തേയും പൂജിപ്പൂ. അ സൂൎയ്യമണ്ഡലായ നമഃ, ഉ സോമമണ്ഡലായ നമഃ, രം വഹ്നിമണ്ഡലായ നമഃ ഇങ്ങനെ മന്ത്രങ്ങൾ. ഇത്യതിദിമാ - ഇത്രമാത്രം ഭേദം ഭവിക്കും. അഥ നവശക്ത്യാദ്യം പൃഥക് പ്രോച്യതേ - അനന്തരം നവശക്തികളേയും സമഷ്ടിയേയും വെവ്വേറെ പറയുന്നു.

വിമലോത്കർഷിണ്യൌ ച
ജ്ഞാനാഖ്യാ ക്രിയാ ച യോഗാ ച
പ്രഹ്വീ സത്യേശാനാനുഗ്രഹാഖ്യാ
നവ ശക്തയോ ഹരിഹരീശേ. ൪൭

ഹരിഹരീശേ - വിഷ്ണ്വാലയങ്കലും ശങ്കരനാരായണങ്കലും വിമലായൈ നമഃ, ഉത്കർഷിണ്യൈ നമഃ, ജ്ഞാനായൈ നമഃ, ക്രിയായൈ നമഃ, യോഗായൈ നമഃ, പ്രഹ്വ്യൈ നമഃ, സത്യായൈ നമഃ, ഈശാനായൈ നമഃ, അനുഗ്രഹായൈ നമഃ, നവശക്തയഃ - ഇങ്ങനെ നവശക്തിമന്ത്രങ്ങൾ.

വാമാ ജ്യേഷ്ഠാ രൌദ്രീ
കാളീ കലവികരിണീ ബലവികരിണ്യൌ
ബലപ്രമഥിന്യൌ
സൎവ്വഭൂതദമനീ മനോന്മനീ ച ശിവേ. ൪൮

ശിവേ - ശിവങ്കൽ, വാമായൈ നമഃ, ജ്യേഷ്ഠായൈ നമഃ, രൌദ്ര്യൈ നമഃ, കാള്യൈ നമഃ, കലവികരിണ്യൈ നമഃ, ബലവികരിണ്യൈ നമഃ, ബലപ്രമഥിന്യൈ നമഃ, സൎവ്വഭൂതദമന്യൈ നമഃ, മനോന്മന്യൈ നമഃ ഇങ്ങനെ നവശക്തിമന്ത്രങ്ങൾ

പ്രഭാ മായാ ജയാ സൂക്ഷ്മാ വിശുദ്ധാ നന്ദിനീ പുനഃ
സുപ്രഭാ വിജയാ സൎവ്വസിദ്ധിദാ ച യഥാക്രമം ൪൯
ആദിത്രിദീർഘൈർബിന്ദ്വന്തൈസ്സന്ധ്യർണ്ണൈശ്ച സമന്വിതാഃ
ഏതാ ബിന്ദുവിസർഗ്ഗാഭ്യാമപി സ്യുർമഹിഷദ്വിഷി. ൫൦

മഹിഷദ്വിഷി - ദുർഗ്ഗയിങ്കൽ, ആദൌ, ബിന്ദ്വന്തൈഃ ആദിത്രിദീർഘൈഃ ബിന്ദുവോടു കൂടി ആ ഈ ഊ എന്നും, സന്ധ്യർണ്ണൈഃ ഏ ഐ ഓ ഔ എന്നും, ബിന്ദുവിസർഗ്ഗാഭ്യാം

അം അഃ എന്നും, ഏതാഃ സമന്വിതാഃ — ഈ പ്രഭാദ്യാദികൾ കൂട്ടിക്കൊള്ളൂ. ആം പ്രഭായൈ നമഃ, ഈം മായായൈ നമഃ, ഊം ജയായൈ നമഃ, ഏം സൂക്ഷ്മായൈ നമഃ, ഐം വിശുദ്ധായൈ നമഃ, ഓം നന്ദിന്യൈ നമഃ, ഔം സുപ്രഭായൈ നമഃ, അം വിജയായൈ നമഃ, അഃ സർവ്വസിദ്ധിദായൈ നമഃ, ഇങ്ങനെ നവശക്തിമന്ത്രങ്ങൾ.

വിദ്യാ ശാന്തിഃ സ്മൃതിർമ്മേധാ പ്രജ്ഞാ കാന്തിർദ്ധൃതിർദ്ധൃതിഃ
വ്യാപിന്യപി കുമാരേ സ്യുരാമന്തവ്യാപകാക്ഷരൈഃ. ൧൯

കുമാരേ-സുബ്രഹ്മണ്യങ്കൽ, ആമന്തവ്യാപകാക്ഷരൈഃ-അം എന്നു കൂട്ടിയ യരലവാദികളോടു കൂടി നവശക്തികളെ, ൯ എന്നു വേണ്ടതാനും. അപ്പോൾ യാം വിദ്യായൈ നമഃ, രാം ശാന്ത്യൈ നമഃ, ലാം സ്മൃത്യൈ നമഃ, വാം മേധായൈ നമഃ, ശാം പ്രജ്ഞായൈ നമഃ, ഷാം കാന്ത്യൈ നമഃ, സാം ധൃത്യൈ നമഃ, ഹാം ധൃത്യൈ നമഃ, ക്ഷാം വ്യാപിന്യൈ നമഃ, ഇങ്ങനെ നവശക്തിമന്ത്രങ്ങൾ.

തീവ്രാ ജ്വാലിനീ നന്ദാ ഭോഗദാ കാമരൂപിണീ
ഉഗ്രാ തേജോവതീ സത്യാ വിഘ്നേ/ന്ത്യാ വിഘ്നനാശിനീ. ൨൦

വിഘ്നേ - ഗണപതിയിങ്കൽ, തീവ്രായൈ നമഃ, ജ്വാലിന്യൈ നമഃ, നന്ദായൈ നമഃ, ഭോഗദായൈ നമഃ, കാമരൂപിണ്യൈ നമഃ, ഉഗ്രായൈ നമഃ, തേജോവത്യൈ നമഃ, സത്യായൈ നമഃ, വിഘ്നനാശിന്യൈ നമഃ, ഇങ്ങനെ നവശക്തിമന്ത്രം.

ദീപ്തിസ്സത്യാ പ്രഭാ കാന്തിർവിഭൂതിർമ്മാലിനീ തഥാ
സംസൃഷ്ടിഃ പുഷ്ടിരപ്യാദ്യേ നവമീ കാമരൂപിണീ. ൨൧

ആദ്യേ - ശാസ്താവിങ്കൽ, ദീപ്ത്യൈ നമഃ, സത്യായൈ നമഃ, പ്രഭായൈ നമഃ, കാന്ത്യൈ നമഃ, വിഭൂത്യൈ നമഃ, മാലിന്യൈ നമഃ, സംസൃഷ്ട്യൈ നമഃ, പുഷ്ട്യൈ നമഃ, കാമരൂപിണ്യൈ നമഃ, ഇങ്ങനെ നവശക്തിമന്ത്രങ്ങൾ.

ഇതി സപ്തസു ദേവേഷു സമുക്താ നവ ശക്തയഃ
തത്തത്സമഷ്ടിമന്ത്രാംശ്ച തത്പൂർവ്വം കീർത്തയാമ്യഹം. ൨൨

സപ്തസു ദേവേഷു നവ ശക്തയഃ ഇതി സമുക്താഃ - വിഷ്ണ്വാദി ഏഴു ദേവന്മാരിലും നവശക്തികൾ ഈ പ്രകാരം പറയപ്പെട്ടു.

അഹം തത്പൂൎത്ത്യൈ തത്തത്സമഷ്ടിമന്ത്രാൻ ച കീൎത്തയാമി - ഞാൻ തത്പൂരണത്തിന്നായിക്കൊണ്ട് അവരവരുടെ സമഷ്ടി മന്ത്രങ്ങളേയും പറയുന്നു.

അത്രോന്നമോ ഭഗവതേ വിഷ്ണവേ വൎണകാൻ ക്രമാത്
സൎവ്വഭൂതാത്മനേ വാസുദേവായേതി ച കീൎത്തയേത്. ൭൩

സൎവ്വാത്മസംയോഗയോഗപത്മപീഠാത്മനേ നമഃ
ഇത്യയം സ്യാത്സമഷ്ട്യാത്മമന്ത്രോഹരിഹരീശയോഃ ൭൪

ഹരിഹരീശയോഃ അത്ര - വിഷ്ണുവിന്നും ശങ്കരനാരായണന്നും ഇവിടെ, ഓന്നമോ ഭഗവതേ വിഷ്ണവേ എന്നും, സൎവ്വഭൂതാത്മനേ വാസുദേവായ എന്നും ചൊല്ലിയാൽ, സൎവ്വാത്മസംയോഗ യോഗപത്മപീഠാത്മനേ നമഃ ഇതി അയം സമഷ്ട്യാത്മമന്ത്രഃ സ്യാത് - ഇപ്രകാരം പറഞ്ഞ ഈ മന്ത്രം സമഷ്ടിമന്ത്രമായി ഭവിക്കും.

പ്രണവനതിഭഗവതേയുതസകലഗുണാത്മാദിശക്തിയുക്തായ
ഞ്ജാനന്താദികയോഗാന്തേ പീഠാത്മനേ നമശ്ച ശിവേ. ൭൫

ശിവേ - ശിവങ്കൽ, പ്രണവനതിഭഗവതേ യുത - ഓന്നമോ ഭഗവതേ എന്നും കൂടി, സകലഗുണാത്മശക്തിയുക്തായ ഞ്ജാന ന്താദികയോഗാന്തേ അനന്താദ്യയോഗപീഠാത്മനേ നമഃ ഇങ്ങനെ സമഷ്ടിമന്ത്രം.

താരാദി വജ്രനഖദംഷ്ട്രായുധപദമായസംയുതം വദതു
സമഹാസിംഹായാൎണ്ണം ഹ്രൂന്നമ ഇത്യപി ച മഹിഷമൎദ്ദിന്യാം. [൭൬

മഹിഷമൎദ്ദിന്യാം താരാദി വജ്രനഖദംഷ്ട്രായുധപദം ആയ സംയുതം - ഓം വജ്രനഖദംഷ്ട്രായുധായ എന്നും, സമഹാസിംഹായാൎണം ഹ്രൂന്നമഃ ഇതി അപി വദതു - മഹാസിംഹായ ഹ്രൂം നമഃ എന്നും ചൊല്ലു. ഇതി - ഇപ്രകാരം സമഷ്ടി മന്ത്രം.

ഓങ്കാരശക്തിഗണപതിബീജയുതം വദതു സൎവ്വശക്ത്യൎണ്ണം
കമലാസനായവൎണ്ണം പ്രണതിയുതം വിഘ്നരാജേ ച. ൭൭

വിഘ്നരാജേ ച – ഗണപതിയിങ്കലും, ഓങ്കാരശക്തിഗണപതിബീജയുതം .സർവ്വശക്ത്യർണ്ണം – ഓം ഹ്രീം ഗം സർവ്വശക്തി എന്നും, കമലാസനായവർണ്ണം പ്രണതിയുതം വദതു – കമലാസനായ നമഃ എന്നും ചൊല്ലു. ഇങ്ങനെ സമഷ്ടിമന്ത്രം.

താരം പ്രഭൂതസിംഹാസനായ സർവ്വാക്ഷരാണി ശക്ത്യർണ്ണം
ബ്രൂയാന്മയായ പത്മായേതി നമോന്തം പുനഃ പ്രഭാനാഥേ. ൧൮

പുനഃ പ്രഭാനാഥേ - പിന്നെ ശാസ്താവിങ്കൽ, താരം പ്രഭൂതസിംഹാസനായ സർവ്വാക്ഷരാണി – ഓം പ്രഭൂതസിംഹാസനായ സർവ്വ എന്നും, ശക്ത്യർണ്ണം മയായ പത്മായ നമോന്തം ബ്രൂയാത് – ശക്തിമയായ പത്മായ നമഃ എന്നും ചൊല്ലൂ ഇതി - ഇപ്രകാരം സമഷ്ടിമന്ത്രം.

ഓം സർവ്വശക്തിയുക്തേത്യാദി മയൂരാക്ഷരാദികം വദതു
കമലാസനായ നമഃ ഇതി ഗുഹേ ച തേ കീർത്തിതാഃ സമഷ്ട്യ-
ർണവാഃ. ൧൯

ഗുഹേ ച ഓം സർവ്വശക്തിയുക്ത ഇത്യാദി മയൂരാക്ഷരാദികം കമലാസനായ നമഃ ഇതി വദതു – സുബ്രഹ്മണ്യങ്കലും ഓം സർവ്വശക്തിയുക്ത എന്ന ആദിയായി മയൂരകമലാസനായ നമഃ എന്നും ചൊല്ലൂ. ഇങ്ങനെ സമഷ്ടിമന്ത്രം തേ സമഷ്ട്യർണവാഃ കീർത്തിതാഃ – ഇപ്രകാരം എല്ലാ ദേവന്മാരിലും സമഷ്ടിമന്ത്രങ്ങൾ പറയപ്പെട്ടു.

തത്തത്സമുക്തവിധിനേതി സമർച്ച്യ പീഠം
തോയാദിഭിസ്തദുപധാം പ്രകൃതിം പ്രതർപ്യ
മൂർത്തിം ച തത്ര മനുബിംബമയീം പ്രകല്പ്യ
തത്രാദിവാഹയതു മന്ത്രവിതിം ച മന്ത്രീ. ൨൦

മന്ത്രീ - ആവാഹനമന്ത്രക്രമങ്ങളെ അറിഞ്ഞിരിക്കുന്ന ആചാര്യൻ, ഇതി തത്തത്സമുക്തവിധിനാ പീഠം തോയാദിഭിഃ സമർച്ച്യ – ഇപ്രകാരം അവരവൎക്ക് പറഞ്ഞിരിക്കുന്ന മന്ത്രങ്ങളെക്കൊണ്ട് ജലഗന്ധപുഷ്പധൂപദീപജലാന്തമായി പീഠത്തെ പൂജിച്ച്, തദുപധാം പ്രകൃതിം പ്രതർപ്യ - പീഠാശ്രയമായ പ്രകൃതിയെ തത്തന്മൂർത്തിബീജംകൊണ്ട് ആരാധിച്ച്, സർവ്വരസമയാർഘ്യത്തെ കൊടുത്തു മാനസപൂജയും ചെയ്തു സന്തോഷിപ്പിച്ച്, തത്ര മനു

ബിംബമയീം മൂർത്തിം പ്രകല്പ്യ - ആ പീഠത്തുങ്കൽ ഓന്നമോ നാരായണായ വിഷ്ണുമൂർത്തയേ നമഃ ഓന്നമഃ ശിവായ സദാശിവമൂർത്തയേ നമഃ, ഇത്യാദി അവരവരുടെ മൂർത്തിമന്ത്രംകൊണ്ട് ആരാധിച്ചു മന്ത്രമയിയായിരിക്കുന്ന മൂർത്തിയെ കല്പിച്ച്, തത്ര മന്ത്രചിതം അധിവാഹയേത്തു - അവിടെ മന്ത്രചൈതന്യത്തെ ആവാഹിച്ചു.

ആവാഹനപ്രകാരത്തെ പറയുന്നു: —

താരത്രയം ചലനസംഗ്രഹണോദ്ഗമാർത്ഥ-
മുക്ത്വോപചാരമന്ത്രികൃന്നിജഹൃത്സരോജാത്
ഉന്നീയ ചേതനകലാം വിരഹയ്യ ബന്ധാത്
താരേണ ചാത്മനി പരേ ധ്രുവതോ വിലാപ്യ. ൯൫

മന്ത്രാത്മനാ പരിണമയ്യ സുധീഃ സസംബു-
ദ്ധ്യാഗച്ഛയുഗ്മമഭിധായ തതോഽഞ്ജലിസ്ഥേ
ആവാഹയേദ്ധി മനസാ ധൃതപുഷ്പഗന്ധ-
[illegible]താസ്യ തന്വയാദധ മന്ത്രമൂർത്തൌ. ൯൬

സുധീഃ ബുദ്ധികൌശലത്തോടു കൂടിയിരിക്കുന്ന ആചാര്യൻ കൈകളിൽ ഗന്ധപുഷ്പാക്ഷതങ്ങളെ എടുത്തു മൂലാധാരസമീപത്തു പിടിച്ച്, ചലനസംഗ്രഹണോദ്ഗമാർത്ഥം താരത്രയം ഉക്ത്വാ-മൂലാധാരചൈതന്യത്തിന്റെ ചലനത്തിനായിട്ടും മനോമയാഞ്ജലിയിങ്കൽ അതിനെ സംഗ്രഹിക്കുന്നതിനായിട്ടും അവിടെനിന്നും സുഷുമ്നാനാഡിയിൽ കൂടെ മേല്പോട്ടു പൊക്കുന്നതിനായിട്ടും മൂന്നു പ്രണവങ്ങളെ ജപിച്ചു കൈകൾ രണ്ടും കൂട്ടി അഞ്ജലിമുദ്രയോടു കൂടി ഹൃദയത്തോളമുയർത്തിയാൽ, ഉപചാരമന്ത്രികൃത് - തന്റെ തന്റെ ഉപചാരമന്ത്രംകൊണ്ടു ആ ദേവനേ സ്തുതിച്ച്, നിജഹൃത്സരോജാത് ചേതനകലാം ഉന്നീയ - തന്റെ ഹൃദയപത്മത്തുങ്കൽ നിന്നു ചൈതന്യത്തിന്റെ അംശത്തെ ഉയർത്തി, താരണബന്ധാത് വിരഹയ്യ - പ്രണവം ജപിച്ച് ആ ചൈതന്യത്തുങ്കൽ നിന്നു വേറെയാക്കി ധ്രുവതഃ പരേ ആത്മനി വിലാപ്യ - പിന്നെയും പ്രണവത്തെ ജപിച്ച് ദ്വാദശാന്തപത്മസ്ഥിതമായിരിക്കുന്ന പരമാത്മാവിങ്കൽ യോജിപ്പിച്ച്, മന്ത്രാത്മനാ പരിണമയ്യ - മൂലം മൂന്നുരു ജപിച്ചു തത്തന്മന്ത്രസ്വരൂപേണ ധ്യാനിച്ച്, സസംബുദ്ധ്യാ ആഗച്ഛയുഗ്മം അഭിധായ - സംബോധനവിഭക്തിയോടു കൂടി

വിഷ്ണോ സദാശിവ ഇത്യാദി ഭഗവൻ ആഗച്ഛ ആഗച്ഛ എന്നു ചൊല്ലി, തതഃ അഞ്ജലിസ്ഥ ഭൂതപുഷ്പഗന്ധതോയേ അവതാര്യ- പ്രണവം ജപിച്ചു പരമാത്മാവിങ്കൽനിന്നു വേർപെട്ടിരിക്കുന്ന ചൈതന്യത്തെ സുഷുമ്നാനാഡിയിൽകൂടെ താഴത്തു പിംഗലയിലാക്കി ആവാഹയാമി എന്നു ജപിച്ചു വലത്തെ നാസാഗ്രമാകുന്ന പിംഗലാമുഖത്തിലൂടെ ശ്വാസരൂപേണ കൈയിൽ സംഗ്രഹിച്ചിരിക്കുന്ന ഗന്ധപുഷ്പാക്ഷതങ്ങളിൽ പ്രവേശിപ്പിച്ച്, മന്ത്രമൂർത്തൌ തന്നയാത് – മൂലമന്ത്രം ജപിച്ചു ഗന്ധപുഷ്പാക്ഷതങ്ങളെ ബിംബഹൃദയത്തുങ്കൽ ആരാധിക്കുമ്പോൾ ആ ചൈതന്യം ബിംബത്തിന്റെ വാമനാസാഗ്രമാകുന്ന ഇഡാമുഖത്തിൽകൂടെ അകത്തു പ്രവേശിച്ചു സുഷുമ്നാമുഖേന ബിംബഹൃദയപത്മത്തുങ്കൽ ശോഭിക്കുമാറു ധ്യാനിച്ചു പിന്നെയും പുഷ്പങ്ങളെ ആരാധിച്ചു തൻമുദ്രകളേയും കാട്ടു.

ആവാഹിതോഭവമുഖൈരഭിവാഹനീ ച
സംസ്ഥാപനീ സമുപരിസ്ഥനിരോധനീ ച
കാര്യാഃ സമാദികനിധാപനികാ പ്രസാദ-
ന്യാഖ്യാ ച പഞ്ച മനുഭിഃ ക്രമശോഽത്ര മുദ്രാഃ. ൫൩

അത്ര ആവാഹിതോഭവാദ്യൈഃ മനുഭിഃ – ആവാഹിതോ ഭവ, സംസ്ഥാപിതോ ഭവ, സന്നിരുദ്ധോ ഭവ, സാന്നിദ്ധ്യം കുരു കുരു, പ്രസീദ പ്രസീദ ഈ മന്ത്രങ്ങളെക്കൊണ്ട്, അഭിവാഹനീ സംസ്ഥാപനീ സമുപരിസ്ഥനിരോധനീ സമാദികന്നിധാപനികാ പ്രസാദന്യാഖ്യാ ച പഞ്ച മുദ്രാഃ കാര്യാഃ – ക്രമശഃ ആവാഹനിമുദ്രയും സംസ്ഥാപനിമുദ്രയും സന്നിരോധനിമുദ്രയും സന്നിധാപനിമുദ്രയും പ്രസാദനിമുദ്രയും ഇങ്ങനെ അഞ്ചു മുദ്രകളെ കാട്ടു.

കേശാദിപാദചരമം മനുവര്യ്യജാപീ
വ്യാപയ്യ ഗന്ധരസചർച്ചിതദോര്യ്യുഗേന
വിന്യസ്യ സർവ്വമിഹ സായുധഭൂഷണാന്തം
ദേവം വിഭാവയതു തത്തദണുപ്രപത്ത്യാ. ൫൪

മനുവര്യ്യജാപീ – മൂലമന്ത്രത്തെ ജപിച്ച്, ഗന്ധരസചർച്ചിതദോര്യ്യുഗേന കേശാദിപാദചരമം വ്യാപയ്യ – രണ്ടു കൈകളിലും ചന്ദനം തേച്ചുംകൊണ്ടു ശിരസ്സിൽ തുടങ്ങി പാദാഗ്രത്തുങ്കലോളം മൂന്നു വ്യാപകങ്ങളെ ചെയ്തു, ഇഹ സായുധഭൂഷണാന്തം സർവ്വം

വിന്യസ്യ - ഷഡംഗങ്ങളെ എങ്കിലും ലിപിതത്ത്വങ്ങളെ എങ്കിലും ന്യസിച്ച്, മൂലാക്ഷരാംഗങ്ങളേയും അവരവരുടെ ആയുധഭൂഷണങ്ങളേയും ന്യസിച്ച്, തത്തദന്ത്രോപപത്ത്യാ ദേവം വിഭാവയന്ന - അതതു മൂലമന്ത്രയോഗ്യമായിരിക്കുന്ന ധ്യാനങ്ങളെക്കൊണ്ടു ദേവനെ ധ്യാനിപ്പൂ.

അനന്തരം ധ്യാനങ്ങളെ പറയുന്നു:—

ഭാസ്വദ്ഭാസ്വത്സഹസ്രപ്രഭമരിദരകൌമോദകീപങ്കജാനി
ദോർഭിശ്ശ്വൈർബാഹുഭിർദധതമജിതമാപീതവാസോവസാനം
ധ്യായേത് സ്ഫായത്കിരീടോജ്ജ്വലമകുടമഹാകുണ്ഡലം വന്യമാലാ-
വത്സശ്രീകൌസ്തുഭാഢ്യം സ്മിതമധുരമുഖം ശ്രീധരാശ്ലിഷ്ടപാർശ്വം.
[സ്രഗ്ദ്ധര

ഭാസ്വദ്ഭാസ്വത്സഹസ്രപ്രഭം — ശോഭിച്ചിരിക്കുന്ന ആയിരമാദിത്യന്റെ പ്രഭപോലെയിരിക്കുന്ന പ്രഭയോടു കൂടിയും, ദോർഭിശ്ശ്വൈഃ ബാഹുഭിഃ അരിദരകൌമോദകീപങ്കജാനി ദധതം - ദീർഘങ്ങളായിരിക്കുന്ന നാലു തൃക്കൈകളെക്കൊണ്ടു ചക്രത്തേയും ശംഖിനേയും കൌമോദകിയാകുന്ന ഗദയേയും താമരപ്പൂവിനേയും ധരിച്ചിരിക്കുന്ന പ്രകാരവും, ആപീതവാസോ വസാനം- മഞ്ഞനിറമായ വസ്ത്രത്തെ ഉടുത്തിരിക്കുന്ന പ്രകാരവും, സ്ഫായത് കിരീടോജ്ജ്വലമകുടമഹാകുണ്ഡലം - ശോഭയോടു കൂടിയ കിരീടത്തോടും മകുടത്തോടും മകരകുണ്ഡലങ്ങളോടും കൂടിയും, വന്യമാലാവത്സശ്രീകൌസ്തുഭാഢ്യം - വനമാലയോടും ശ്രീവത്സത്തോടും കൌസ്തുഭത്തോടും കൂടിയും, സ്മിതമധുരമുഖം - മന്ദസ്മിതംകൊണ്ടു മാധുര്യമായ മുഖത്തോടും കൂടിയും, ശ്രീധരാശ്ലിഷ്ടപാർശ്വം - ഇടത്തു ഭാഗത്തു ശ്രീഭഗവതിയോടും വലത്തു ഭാഗത്തു ഭൂമിദേവിയോടും കൂടിയും, അജിതം ധ്യായേത് - വിഷ്ണുവിനെ ധ്യാനിക്കണം. ഇങ്ങനെ ധ്യാനം പറഞ്ഞതുകൊണ്ട് ആയുധങ്ങളേയും ഭൂഷണങ്ങളേയും ന്യാസത്തുങ്കലേക്കും പൂജയിങ്കലേക്കും സൂചിപ്പിച്ച് ഇരിക്കുന്നു. അപ്പോൾ ചക്രായ നമഃ, ശംഖായ നമഃ, ഗദായൈ നമഃ, പത്മായ നമഃ, ഇങ്ങനെ നാല് ആയുധങ്ങൾ. കിരീടായ നമഃ, മകുടായ നമഃ, മകരകുണ്ഡലാഭ്യാം നമഃ, വനമാലായൈ നമഃ, ശ്രീവത്സായ നമഃ,

ശ്രീകൌസ്തുഭായ നമഃ, ശ്രിയൈ നമഃ, പുഷ്ട്യൈ നമഃ, വൈനതേയായ നമഃ ഇങ്ങനെ പത്തുഭൂഷണങ്ങളേയും തത്തന്മുദ്രയാ ന്യസിക്കയും മൂൎത്തിപൂജയിങ്കൽ പൂജിക്കയും വേണം.

ബിഭ്രദ്ദോൎഭിഃ കുഠാരം മൃഗമഭയവരൌ സുപ്രസന്നോ മഹേശഃ
സൎവാലംകാരദീപ്തഃ സരസിജനിലയോ വ്യാഘ്രചൎമ്മാത്തവാസാഃ
ധ്യേയോ മുക്താപരാഗാമൃതരസകലിതാദ്രിപ്രഭഃ പഞ്ചവക്ത്ര-
സ്ത്ര്യക്ഷഃ കോടീരകോടീഘടിതതുഹിനരോചിഷ്കലാത്തുംഗമൌലിഃ.
[ന്നസ

ദോൎഭിഃ കുഠാരം മൃഗം അഭയവരൌ ബിഭ്രത് – നാലു തൃക്കൈകളെക്കൊണ്ടു പരശ്ശുവിനേയും മൃഗത്തേയും അഭയത്തേയും വരദത്തേയും ധരിച്ച് ഇരിക്കുമാറും, സുപ്രസന്നഃ - ഏററവും പ്രസന്നമായ മുഖത്തോടും കൂടി ഇരിക്കുമാറും, സൎവാലംകാരദീപ്തഃ – കടകാംഗുലീയകേയൂരനൂപുരാദ്യലംകാരങ്ങളോടു കൂടി ശോഭിച്ച് ഇരിക്കുമാറും, സരസിജനിലയഃ - താമരപ്പൂവിൽ ഇരിക്കുമാറും, വ്യാഘ്രചൎമ്മാത്തവാസാഃ – വ്യാഘ്രത്തിന്റെ തോല് ഉടുത്തിരിക്കുമാറും, മുക്താപരാഗാമൃതരസകലിതാദ്രിപ്രഭഃ – മുത്തുകളുടെ പൊടികൊണ്ടും അമൃതരസംകൊണ്ടും ഉണ്ടാക്കിയിരിക്കുന്ന പൎവ്വതം പോലെ വെളുത്ത നിറമായി ഇരിക്കുമാറും, പഞ്ചവക്ത്രഃ – അഞ്ചുമുഖങ്ങളോടു കൂടി ഇരിക്കുമാറും, ത്ര്യക്ഷഃ – മുഖങ്ങളഞ്ചിലും മുമ്മൂന്നു നേത്രങ്ങളോടു കൂടിയും കോടീരകോടീഘടിതതുഹിനരോചിഷ്കലാത്തുംഗമൌലിഃ – ജടാഭാരത്തിന്റെ അഗ്രത്തിങ്കൽ കോൎത്തു ബന്ധിച്ചിരിക്കുന്ന ചന്ദ്രക്കലയോടു കൂടി ഉന്നതമായിരിക്കുന്ന കേശഭാരത്തോടുകൂടി ഇരിക്കുമാറും, മഹേശഃ ധ്യേയഃ – പരമേശ്വരൻ ധ്യാനിപ്പാൻ യോഗ്യനായി ഭവിക്കും ഇവിടെ പരശവേ നമഃ, മൃഗായ നമഃ, അഭയായ നമഃ, വരദായ നമഃ, ഇതു നാലും ആയുധങ്ങൾ മകുടായ നമഃ, കപൎദ്ദായ നമഃ, ചന്ദ്രകലായൈ നമഃ, ഗംഗായൈ നമഃ, പട്ടബന്ധായ നമഃ, കൎണ്ണാവതംസാഭ്യാം നാഗാഭ്യാം നമഃ, കൎണ്ണകുണ്ഡലാഭ്യാം നമഃ, ലലാടഭൂഷണായ നമഃ, ഗളഭൂഷണായ നമഃ, ഹാരായ നമഃ, മാലായൈ നമഃ, ബ്രഹ്മസൂത്രായ നമഃ, ഉദരബന്ധായ നമഃ, കാഞ്ച്യൈ നമഃ, ചൎമ്മാംബരായ നമഃ, ഹസ്താംഗദാഭ്യാം നമഃ, ഹസ്തകടകാഭ്യാം നമഃ, പാദകടകാഭ്യാം നമഃ, പാദനൂപുരാഭ്യാം നമഃ, പത്മാസനായ നമഃ ഇങ്ങനെ ഭൂഷണങ്ങൾ.

ധ്യേയോ ജടാമകുടചന്ദ്രകലോജ്ജ്വലമൂർദ്ധാ-
ത്ര്യക്ഷസ്തരക്ഷ്വജിനപീതദുകൂലവാസാഃ
ഈശാച്യുതസ്ത്രിശിഖചക്രകപാലശംഖാൻ
ബിഭ്രത്സിതാസിതവപുർദ്ധൃതിതാത്മഭൂഷഃ ൩൧

ജടാമകുടചന്ദ്രകലോജ്ജ്വലമൂർദ്ധാ – ജടകളെക്കൊണ്ടും മകുടം കൊണ്ടും ചന്ദ്രക്കലകൊണ്ടും ശോഭിച്ചിരിക്കുന്ന ശിരസ്സോടു കൂടി ഇരിക്കുമാറും, ത്ര്യക്ഷഃ - മൂന്നു തൃക്കണ്ണുകളോടും കൂടി, തരക്ഷ്വജിന പീതദുകൂലവാസാഃ - വ്യാഘ്രചർമ്മത്തേയും പീതാംബരത്തേയുംകൂടി ഉടുത്തു ഇരിക്കുമാറും, ത്രിശിഖചക്രകപാലശംഖാൻ ബിഭ്രത് - തൃക്കൈകളെക്കൊണ്ട് ശൂലവും ചക്രവും ശംഖും കപാലവും ധരിച്ച് ഇരിക്കുമാറും, സിതാസിതവപുഃ - ശരീരത്തിന്റെ വലത്തു ഭാഗം വെളുത്ത നിറമായും ഇടത്തു ഭാഗം കറുത്ത നിറമായും ധൃതാത്മഭൂഷഃ - ശിവന്റെ ആഭരണങ്ങങ്ങളോടും വിഷ്ണുവിന്റെ ആഭരണങ്ങളോടും കൂടി ഇരിക്കുമാറും, ഈശാച്യുതഃ ധ്യേയഃ - ശങ്കരനാരായണൻ ധ്യാനിപ്പാൻ യോഗ്യനായി ഭവിക്കും. ഇവിടെ ത്രിശൂലായ നമഃ, ചക്രായ നമഃ, ശംഖായ നമഃ, കപാലായ നമഃ ഇതു ആയുധങ്ങൾ. കപർദ്ദായ നമഃ, മകുടായ നമഃ, ചന്ദ്രകലായൈ നമഃ, നാഗകുണ്ഡലായ നമഃ, മകരകുണ്ഡലായ നമഃ, പട്ടബന്ധായ നമഃ, ഹാരായ നമഃ, വനമാലായൈ നമഃ, സർവ്വഭൂഷണേഭ്യോ നമഃ ഇങ്ങനെ ഭൂഷണങ്ങൾ.

ദുർഗാം ധ്യായതു ദുർഗതിപ്രശമനീം ദൂർവാദളശ്യാമളാം
ചന്ദ്രാർദ്ധോജ്ജ്വലശേഖരാം ത്രിനയനാമാപീതവാസോവസം
ചക്രം ശംഖമിഷും ധനുശ്ച ദധതീം കോദണ്ഡബാണാംശയോർ
മുദ്രേ വാഭയകാമദേ സകടിബന്ധാഭീഷ്ടദാം വാനയോഃ. ൩൨

ദുർഗതിപ്രശമനീം – ദാരിദ്ര്യത്തെ നശിപ്പിക്കശീലയായും, ദൂർവാദളശ്യാമളാം - കറുകനാമ്പുപോലെ പച്ചവർണ്ണത്തോടു കൂടിയിരിക്കുമാറും, ചന്ദ്രാർദ്ധോജ്ജ്വലശേഖരാം - ചന്ദ്രക്കലയോടു കൂടിയ ശിരോലങ്കാരത്തോടു കൂടിയിരിക്കുമാറും, ത്രിനയനാം - മൂന്നു തൃക്കണ്ണുകളോടു കൂടിയും, ആപീതവാസോവസം -ഏററവും മഞ്ഞനിറമായ വസ്ത്രത്തോടു കൂടിയും, ചക്രം ശംഖമിഷും ധനുഃ ച ദധതീം – തൃക്കൈകളെക്കൊണ്ടു ചക്രത്തേയും ശംഖിനേയും ശരത്തേയും ധനുസ്സിനേയും ധരിച്ചു ഇരിക്കുമാറും, കോദണ്ഡബാണാംശയോഃ അഭയ

കാമദേ മുദ്രേ വാ ദധതീം – വില്ലും ശരവും കൂടാതെ താഴത്തെ കൈകളിൽ അഭയത്തേയും വരദത്തേയും ധരിച്ച് ഇരിക്കുമാറും, അനയോഃ സകടിബന്ധാഭിഷ്ടദാം വാ – ഈ താഴത്തെ കൈകൾ കടിബന്ധത്തോടും വരദത്തോടുംകൂടി ഇരിക്കുമാറു എങ്കിലും, ദുർഗാം ധ്യായതു – ദുർഗാഭഗവതിയെ ധ്യാനിപ്പൂ. ഇവിടെ ചക്രായ നമഃ, ശംഖായ നമഃ, ധനുഷേ നമഃ, ശരായ നമഃ ഇങ്ങനെയും ചക്രായ നമഃ, ശംഖായ നമഃ, അഭയായ നമഃ, വരദായ നമഃ ഇങ്ങനെയും ചക്രായ നമഃ, ശംഖായ നമഃ, കടിബന്ധായ നമഃ വരദായ നമഃ, ഇങ്ങനെയും മൂന്നു പ്രകാരം ആയുധങ്ങൾ വരും. കിരീടായ നമഃ മകുടായ നമഃ, ചന്ദ്രകലായൈ നമഃ, സർവ്വഭൂഷണേഭ്യോ നമഃ ഇങ്ങനെ ഭൂഷണങ്ങൾ

സ്ഫുരന്മകുടപത്രകുണ്ഡലവിഭൂഷിതം ചമ്പക
സ്രജാകലിതകന്ധരം കരയുഗേന ശക്തിം പവിം
ദധാനമഥവാ കടീകലിതവാമഹസ്തേപ്സിതം
ഗുഹം ഘുസൃണഭാസുരം സ്മരത പീതവാസോവസം. ൻ

സ്ഫുരന്മകുടപത്രകുണ്ഡലവിഭൂഷിതം – ശോഭിച്ചിരിക്കുന്ന മകുടത്തോടും പത്രമയങ്ങളായിരിക്കുന്ന കുണ്ഡലങ്ങളോടും കൂടി ഇരിക്കുമാറും, ചമ്പകസ്രജാകലിതകന്ധരം, ചമ്പകപ്പൂമാലകൊണ്ടു അലങ്കരിച്ചിരിക്കുന്ന കണ്ഠത്തോടും കൂടി, കരയുഗേന ശക്തിം പവിം ദധാനം – രണ്ടു തൃക്കൈകളെക്കൊണ്ടു വജ്രത്തേയും വേലിനേയും ധരിച്ച് ഇരിക്കുമാറും, അഥവാ കടീകലിതവാമഹസ്തേപ്സിതം – എന്നിയെ ഇടത്തുകൈയ് കടിബന്ധമായും വലത്തുകൈയ് വരദമായും ഇരിക്കുമാറും, ഘുസൃണഭാസുരം – കുങ്കുമംകൊണ്ടു ശോഭിച്ച് ഇരിക്കുമാറും, പീതവാസോവസം – പീതാംബരം ഉടുത്തു ഇരിക്കുമാറും, ഗുഹം സ്മരത – സുബ്രഹ്മണ്യനെ ധ്യാനിപ്പൂ. ഇവിടെ വജ്രായ നമഃ, ശക്ത്യൈ നമഃ ഇങ്ങനെയും കടിബന്ധായ നമഃ, വരദായ നമഃ ഇങ്ങനെയും രണ്ടു പ്രകാരം ആയുധങ്ങൾ വരും. മകുടായ നമഃ, പത്രകുണ്ഡലായ നമഃ, ചമ്പകമാലായൈ നമഃ, സർവ്വഭൂഷണേഭ്യോ നമഃ, ഇങ്ങനെ ഭൂഷണങ്ങൾ.

വിഘ്നേശം സപരശ്വധാക്ഷപടികാദന്താബ്ജസല്ലഡ്ഡുകൈർ–
ദോർഭിഃ പാശസൃണിസദന്തവരദാഢ്യൈർവ്വാ ചതുർഭിര്യുതം
ശുണ്ഡാഗ്രാഹിതബീജപൂരമരുണക്ഷൗമം ത്രിനേത്രം സംസ്മരേത്
സിന്ദൂരാഭമിഭാസ്യമിന്ദുശകലാഢ്യാകല്പമബ്ജാസനം. ൧൦

ചതുർഭിഃ ദോർഭിഃ സപരശ്വധാക്ഷപടികാദന്തോല്ലസല്ലഡ്ഡുകൈഃ യുതം – നാലു തൃക്കൈകളെക്കൊണ്ടു പരശ്വധത്തേയും അക്ഷമാലയേയും സ്വദന്തത്തേയും ശോഭിച്ചിരിക്കുന്ന ലഡ്ഡുകത്തിനെ എല്ലാണ്ടയേയും ധരിച്ച് ഇരിക്കുമാറും, പാശസൃണിസ്വദന്തവരദൈസ്സ്യാ വാ – എന്നിയേ പാശാങ്കുശങ്ങളോടും സ്വദന്തവരങ്ങളോടും കൂടി ഇരിക്കുമാറും, ശുണ്ഡാഗ്രാഹിതബീജപൂരം – തുമ്പിക്കൈകൊണ്ട് എടുത്തിരിക്കുന്ന മാതളനാരങ്ങയോടും കൂടി, ഉരുകുക്ഷിം – വലുതായിരിക്കുന്ന ഉദരത്തോടു കൂടി ഇരിക്കുമാറും, ത്രിക്ഷണം – മൂന്നു കണ്ണുകളോടും കൂടിയും, സിന്ദൂരാഭം – രക്തവർണ്ണമായും, ഇഭാസ്യം – ഗജത്തിന്റെ മുഖമായും, ഇന്ദുശകലാത്ത്യാകല്പം – ചന്ദ്രകലയോടു കൂടിയും അലങ്കാരങ്ങളോടു കൂടിയും ഇരിക്കുമാറും, അബ്ജാസനം – പത്മാസനത്തുങ്കൽ ഇരിക്കുമാറും വിഘ്നേശം സംസ്മരേത് – ഗണപതിയെ ധ്യാനിപ്പൂ. ഇവിടെ പരശ്വധായ നമഃ, അക്ഷമാലായൈ നമഃ, സ്വദന്തായ നമഃ, ലഡ്ഡുകായ നമഃ, ഇങ്ങനെ നാല് ആയുധങ്ങൾ. പാശായ നമഃ, അങ്കുശായ നമഃ, സ്വദന്തായ നമഃ, വരദായ നമഃ, ഇങ്ങനെ നാല് ആയുധങ്ങൾ വരും. മകുടായ നമഃ, ചന്ദ്രകലായൈ നമഃ, പട്ടബന്ധായ നമഃ, ബീജപൂരായ നമഃ, സർവ്വഭൂഷണേഭ്യോ നമഃ, പത്മാസനായ നമഃ, ഇങ്ങനെ ഭൂഷണങ്ങൾ.

സ്നിഗ്ദ്ധാരാളവിസാരികുന്തളഭരം സിംഹാസനാദ്ധ്യാസിനം
സ്ഫൂർജത്പത്രസുക്ലൃപ്തകുണ്ഡലമഥേഷ്വിഷ്വാസഭൃദ്ദോർദ്വയം
നീലക്ഷൗമവസം നവീനജലദശ്യാമം പ്രഭാസത്യക-
സ്വാമ്യത്പാർശ്വയുഗം സുരക്തസകലാകല്പം സ്മരേദാര്യകം. ൧൮

സ്നിഗ്ദ്ധാരാളവിസാരികുന്തളഭരം – മനോഹരമായിരിക്കുന്ന കുറുനിരകളെക്കൊണ്ടു പുറവും ശോഭിച്ചിരിക്കുന്ന കേശഭാരത്തോടും കൂടി, സിംഹാസനാദ്ധ്യാസിനം – സിംഹാസനത്തുങ്കൽ ഇരിക്കുമാറും, സ്ഫൂർജത്പത്രസുക്ലൃപ്തകുണ്ഡലം – ശോഭിച്ചിരിക്കുന്ന പത്രങ്ങളെക്കൊണ്ട് ഉണ്ടാക്കപ്പെട്ടിരിക്കുന്ന കുണ്ഡലങ്ങളോടും കൂടി, ഇഷ്വിഷ്വാസഭൃദ്ദോർദ്വയം – വില്ലും ശരവും ധരിച്ച് ഇരിക്കുന്ന രണ്ടു തൃക്കൈകളോടുംകൂടി ഇരിക്കുമാറും, നീലക്ഷൗമവസം – നീലവർണ്ണമായ പട്ടിനെ ഉടുത്ത് ഇരിക്കുമാറും, നവീനജലദശ്യാമം – നൂതനമായ മേഘത്തെപ്പോലെ ശ്യാമവർണ്ണമായും, പ്രഭാസത്യകസ്വാ

ത് പാർശ്വയുഗം – പ്രണമിക്കുന്ന ഭാര്യയെക്കൊണ്ടും സത്യകനാകുന്ന പുത്രനെക്കൊണ്ടും ശോഭിച്ച് ഇരിക്കുന്ന രണ്ടു പാർശ്വത്തോടും കൂടി ഇരിക്കുമാറും, സുരക്തസകലാകല്പം - ഏററവും ചുകന്ന് ഇരിക്കുന്ന അലങ്കാരങ്ങളോടു കൂടി ഇരിക്കുമാറും, ആര്യകം സ്മരേത് – ശാസ്താവിനെ ധ്യാനിപ്പൂ. ഇവിടെ ശരായ നമഃ, ധനുഷേ നമഃ, ഇങ്ങനെ ആയുധങ്ങൾ. ജടാളായ നമഃ നീലകുന്തളായ നമഃ, മകുടായ നമഃ, പത്രകുണ്ഡലായ നമഃ നീലവസനായ നമഃ, സിംഹാസനായ നമഃ, പ്രഭായൈ നമഃ, സത്യകായ നമഃ, അശ്വായ നമഃ ഇങ്ങനെ ഭൂഷണങ്ങൾ.

ഇവിടെ പറഞ്ഞ ഭൂഷണങ്ങൾ ശിവനും വിഷ്ണുവിനും ഇതിലധികമായിട്ടു വിവരണത്തിൽ കാണ്മാനുണ്ട്. ശേഷം ഊഹിപ്പാനും പറകകൊണ്ടു ഇങ്ങനെ എഴുതി.

ഇത്യാദിതത്തത് സമഭീഷ്ടമന്ത്ര-
കല്പപ്രകല്പക്രമതോ ഽത്ര ദേവം
നിധ്യായ ബുദ്ധ്യാ നിശിതാഗ്രയാംഗ-
പ്രത്യംഗഭംഗ്യാ പ്രകരോതു സാക്ഷാത്. ൦) ൨

ഇത്യാദിതത്തത്സമഭീഷ്ടമന്ത്രകല്പപ്രകല്പക്രമതഃ – ഇപ്രകാരം തുടങ്ങിയുള്ള അതതു അഭീഷ്ടദേവന്മാരുടെ മൂലമന്ത്രങ്ങൾക്ക് ആഗമങ്ങളിൽ പറഞ്ഞിരിക്കുന്ന ക്രമത്തോടു കൂടി, അത്ര നിശിതാഗ്രയാ ബുദ്ധ്യാ ദേവം നിധ്യായ - ശിതാഗ്രബുദ്ധികൊണ്ടു ഈശ്വരനെ ധ്യാനിച്ച്, അംഗപ്രത്യംഗഭംഗ്യാ സാക്ഷാത് പ്രകരോതു - മുഖാദികളായ അംഗങ്ങളുടേയും ചക്ഷുരാദികളായ ഉപാംഗങ്ങളുടേയും ഭംഗിയോടു കൂടി പ്രത്യക്ഷമാക്കിച്ചെയ്‌വൂ.

തസ്മൈ നിജേഷ്ടമനുരൂപതയാ സ്വഭക്ത്യാ
പ്രാദുസ്സതേ ദിശതു വിഷ്ടരമിഷ്ടപീഠം
ആരാധ്യ മൂലമനുനാംഘ്രിയുഗേ പ്രസൂനൈ-
സ്തം സ്വാഗതം പ്രവദതൂപഹൃതിശ്ച ദദ്യാത്. ൩൩

സ്വഭക്ത്യാ നിജേഷ്ടമനുരൂപതയാ പ്രാദുസ്സതേ തസ്മൈ - സ്വഭക്തിനിമിത്തം തനിക്ക് ഇഷ്ടമായിരിക്കുന്ന മന്ത്രസ്വരൂപത്തേന പ്രത്യക്ഷീഭവിച്ച് ഇരിക്കുന്ന ആ ദേവനായിക്കൊണ്ടു ഇഷ്ടപീഠം വിഷ്ടരം ദിശതു –പൂജിച്ചിരിക്കുന്ന പീഠത്തോടുമൂലമന്ത്ര-

ത്തുകൽ ആസനമിദം എന്നു ചൊല്ലി വിഷ്ടരത്തെ കൊടുപ്പൂ. മൂലമന്ത്രോ അംഘ്രിയുഗേ പ്രസൂനൈഃ ആരാധ്യ - പിന്നെ മൂലമന്ത്രംകൊണ്ടു പാദത്തുകൽ പുഷ്പങ്ങളെ ആരാധിച്ചു, തം സ്വാഗതം പ്രവദേത് - തൊഴുതു സ്വാഗതമസ്തു എന്നും ചൊല്ലൂ. ഉപഹൃതിഃ ച ദദ്യാത് - പിന്നെ ഉപഹാരങ്ങളേയും കൊടുപ്പൂ.

പാദ്യാർഘ്യാചാമാദികാനപ്യുപഹാരാ-
നീശാർദ്ധേശശ്രീശവിഘ്നേശപരേഷു
ദേവേഷ്വന്യേഷ്വർഘ്യപാദ്യാദികാനപ്യാ
ദദ്യാന്മന്ത്രീ ഷോഡശ പ്രായശോഽത്ര. ൧൮

ഈശാർദ്ധേശശ്രീശവിഘ്നേശപരേഷു - ശിവങ്കലും ശങ്കരനാരായണങ്കലും ഗണപതിയിങ്കലും, പാദ്യാർഘ്യാചാമാദികാനപ്യാ - പാദ്യമിദം, അർഘ്യമിദം, ആചമനീയമിദം ഇങ്ങനെ തുടങ്ങീട്ടും, അന്യേഷു അർഘ്യപാദ്യാദികാനപ്യാ - വിഷ്ണുദുർഗാഗുഹശാസ്താക്കന്മാരിൽ, അർഘ്യമിദം, പാദ്യമിദം, ആചമനീയമിദം ഇത്യാദി ആയിട്ടും, മന്ത്രീ അത്ര ഷോഡശ ഉപചാരാൻ പ്രായശഃ ദദ്യാത് - ആചാര്യനിവിടെ മിക്കവാറും പതിനാറ് ഉപചാരങ്ങളെ കൊടുപ്പൂ.

ഷോഡശോപചാരങ്ങളെ പ്രപഞ്ചസാരത്തിൽ പറഞ്ഞിരിക്കുന്നതിനേയും കാട്ടുന്നു —

ആസനസ്വാഗതേ സാർഘ്യപാദ്യേ സാചമനീയകേ
മധുപർക്കാചമസ്നാനവസനാഭരണാനി ച
സുഗന്ധസുമനോധൂപദീപനൈവേദ്യവന്ദനാഃ
പ്രയോജയേദർച്ചനായാമുപചാരാംസ്തു ഷോഡശ.

ഇങ്ങനെ ഷോഡശോപചാരമന്ത്രങ്ങൾ. മന്ത്രീ എന്നു പറഞ്ഞതുകൊണ്ടു അർഘ്യമിദം സമർപ്പയാമി, പാദ്യമിദം സമർപ്പയാമി ഇത്യാദി സ്വസ്വമൂലാന്തത്തുങ്കൽ ചൊല്ലി അർഘ്യാദികളെ കൊടുക്കണമെന്നു താല്പര്യം.

അർഘ്യം സമർപ്പയതു ദക്ഷിണദോഷ്ണി ദോർഭ്യാം
മൂർദ്ധ്ന്യേവ വാ ദരഭൃതം പദയോശ്ച പാദ്യം
ആചാമകം ച മധുപർക്കമപി പ്രദദ്യാത്
പാണൌ പുരേവ പുനരാചമനീയകം ച. ൧൯

പ്രസരണമുള്ള വൃക്ഷങ്ങളെ ആശ്രയിച്ച്, ദേവങ്കൽനിന്ന് മൂർത്ത്യം
ഗാദിപരിവാരങ്ങൾ വേറെ അല്ലാതിരിക്കുന്ന പ്രകാരം അപ്രകാരം
ഭാവിക്കണം. സിന്ധോഃ ഊർമ്മിപടലസ്യ - സമുദ്രത്തിന്റെ തിരമാ
ലകൾക്കും, ഇദ്ധാത് വഹ്നേഃ സ്ഫുലിംഗനികരസ്യ - കത്തുന്ന തീയുടെ
പൊരികൾക്കും, ഭിദാഭിദാവത് യഥാ - ഭേദാഭേദത്വം യാതൊരു
പ്രകാരം അപ്രകാരം എന്നു താൽപര്യം.

ഈശേ ഷഡാവൃതിരിദം പരിവാരക്ലൃപ്തിഃ
പഞ്ചാവൃതിഃ പയസിജാക്ഷനിസുംഭഹന്ത്ര്യോഃ
പ്രോക്താ പരേഷു ചതുരാവൃതിരംഗപൂർവ്വാ
സർവ്വേഷു ശർവ്വഗുഹയോരപി മൂർത്തിപൂർവ്വാ. ൧൮

ഈശേ ഇദം പരിവാരക്ലൃപ്തിഃ ഷഡാവൃതിഃ - ശിവ
ങ്കൽ ഈ പരിവാരങ്ങളുടെ കല്പന ആറ് ആവരണമായിട്ടും,
പയസിജാക്ഷനിസുംഭഹന്ത്ര്യോഃ - വിഷ്ണുവിങ്കലും ദുർഗ്ഗയിങ്കലും,
പഞ്ചാവൃതിഃ - അഞ്ചു ആവരണമായിട്ടും, പരേഷു ചതുരാ
വൃതിഃ - ശേഷം ഹരിഹരാദി നാലിടത്തും നാല് ആവരണമായിട്ടും,
പ്രോക്താ - പറയപ്പെട്ടു. സർവ്വേഷു അംഗപൂർവ്വാ - എല്ലാ ദേവ
ന്മാരിലും അംഗാവരണം മുമ്പായിട്ട് ഭവിക്കും. ശർവ്വഗുഹയോഃ
അപി മൂർത്തിപൂർവ്വാ - ശിവങ്കലും സുബ്രഹ്മണ്യങ്കലും മൂർത്ത്യാവരണം
മുമ്പായി രണ്ടാമത്ത് അംഗാവരണം തുടങ്ങീട്ടും ഭവിക്കും.

അംഗാന്യഷ്ടൗ ഹരേഃ സ്യുഃ ശക്രമുഖാദ്യാശാസു വർമ്മാന്തിമം
ദിക്ഷ്വസ്ത്രം വിദിശീതി പഞ്ച ച കുമാര്യ്യാം തത്തഥാഗ്രേഽക്ഷി ച
അഗ്നീശാസുരവായുദിക്ഷു പുരതോഽക്ഷ്യന്തം ദിശാസ്വസ്ത്രകം
ഷട് ശേഷേഷ്വപി താ ഷണ്മുഖേഽസ്ത്രയജനാദന്തേ നേത്രമഗ്രേഽന്തിമം.
൧൯

ഹരേഃ ശക്രമുഖാദ്യാശാസു അഷ്ടൗ അംഗാനി - വിഷ്ണുവി
ങ്കൽ കിഴക്കു തുടങ്ങി പ്രദക്ഷിണമായി എട്ടു ദിക്കുകളിൽ അഷ്ടാംഗ
ങ്ങളേയും, ദിക്ഷു വർമ്മാന്തിമം വിദിശി അസ്ത്രം ഇതി പഞ്ച
അംഗാനി - കിഴക്കു തുടങ്ങി ദിക്കുകളിൽ ഹൃദയാദി കവചാന്തം നാ
ലിനേയും അഗ്ന്യാദി കോണുകൾ നാലിലും അസ്ത്രത്തെ നാലു പ്രാവ
ശ്യവും ഇങ്ങനെ പഞ്ചാംഗങ്ങളേയും പൂജിപ്പൂ. കുമാര്യ്യാം തത്
തഥാ അഗ്രേ അക്ഷി ച - ദുർഗ്ഗയിങ്കൽ അത് അപ്രകാരം ഹൃദയാദി

കവചാന്തം ദിക്കുകളിലും അസ്ത്രം നാലു കോണിലും മുമ്പിൽ നേത്രത്തേയും പൂജിപ്പൂ. ശേഷേഷു - ശിവാദി അഞ്ചു ദേവന്മാരിലും, അഗ്നീശാശരവായുദിക്ഷു പുരതഃ ച അക്ഷ്യന്തം - അഗ്നികോണിൽ ഹൃദയത്തേയും ഈശകോണിൽ ശിരോമന്ത്രത്തേയും നിരൃതികോണിൽ ശിഖാമന്ത്രത്തേയും വായുകോണിൽ കവചത്തേയും മുമ്പിൽ നേത്രമന്ത്രത്തേയും. ദിശാസു അസ്ത്രകം ഇതി ഷട് - പ്രാഗാദി നാലു ദിക്കിലും അസ്ത്രത്തെ നാലു പ്രാവശ്യവും, ഇങ്ങനെ ഷഡംഗങ്ങളെ പൂജിപ്പൂ. ഷൺമുഖേ അസ്ത്രപര്യന്താനാമഗ്രേ നേത്രം - സുബ്രഹ്മണ്യങ്കൽ കോണുകളിലും ദിക്കുകളിലും അസ്ത്രാന്തം കഴിഞ്ഞാൽ മുന്നിൽ നേത്രത്തെ ഒടുക്കം പൂജിപ്പൂ.

അനന്തരം പരിവാരങ്ങളെ വെക്കുന്നതു പറയുന്നു:—

ഹരൌ പ്രചേതസ്യപി വൈനതേയം
  സുദർശനം പ്രേതപതൌ സുധാംശൌ
കൌമോദകീമാവരണദ്വയാന്തേ
  കോണേഷു ചാഗ്ന്യാദിഷു പാഞ്ചജന്യം. വൃ ൦

ശോഷാസ്പദേ ശാർങ്ഗമഥേഷുധീ ദ്വേ
  സുഗ്രീവകേ ടംഗവരേ ച ഖഡ്ഗം
മുഖ്യേ ച ഖേടം വിതഥേ ശ്രിയം ച
  പുഷ്ടിം ദിതാവപ്യമണി സമാലാം. വൃ ൧

ശ്രീവത്സചിഹ്നം ച ഭൃശേ ജയന്തേ
  ശ്രീകൌസ്തുഭം ച ന്യസതു ത്രിധാമ്നി
ഏവം സമുക്താ//വൃതിദിഗ്വ്യവസ്ഥാ
  വ്യത്യസ്യതേ കൈശ്ചിദിയം കദാചിച്ച. വൃ ൨

ത്രിധാമ്നി ആവരണദ്വയാന്തേ - വിഷ്ണുവിങ്കൽ അംഗങ്ങളുടെ ആവരണം രണ്ടും കഴിഞ്ഞാൽ അതിനു പുറമേ, ഹരൌ പ്രചേതസി അപി വൈനതേയം - കിഴക്കും പടിഞ്ഞാറും ആയി വൈനതേയായ നമഃ എന്നു രണ്ടു പ്രാവശ്യവും, പ്രേതപതൌ സുദർശനം സുധാംശൌ കൌമോദകീം – തെക്കു സുദർശനായ നമഃ എന്നും വടക്ക് കൌമോദക്യൈ നമഃ എന്നും, അഗ്ന്യാദിഷു കോണേഷു പാഞ്ചജന്യം – അഗ്ന്യാദി കോണു നാലിലും ആയി പാഞ്ചജന്യായ നമഃ എന്നു നാലു പ്രാവശ്യവും, ശോഷാസ്പദേ ശാർങ്ഗം - വരുണന്റെയും വായുവിന്റെയും നടുവിൽ ശോഷപദത്തിങ്കൽ

അംഗാവരണം ച പ്രകല്പ്യ - പിന്നെ അതിന്റെ പുറത്ത് അംഗാവരണത്തെ എട്ടുദിക്കിലും കല്പിപ്പൂ. വൃഷശപൂർവാസു ദിഗാദിക്ഷു - കിഴക്കെ തുടങ്ങി നാലു ദിക്കുകളിലും ഈശകോണിൽ തുടങ്ങി നാലു കോണുകളിലായിട്ടും, അനന്തസൂക്ഷ്മൗ - അനന്തായ നമഃ സൂക്ഷ്മായ നമഃ, ശിവോത്തമൈകനേത്രൈകരുദ്രാൻ - ശിവോത്തമായ നമഃ ഏകനേത്രായ നമഃ ഏകരുദ്രായ നമഃ, ത്രിമൂർത്തിം ശ്രീകണ്ഠസംജ്ഞകം ശിഖണ്ഡിനം ച - ത്രിമൂർത്തയേ നമഃ ശ്രീകണ്ഠായ നമഃ ശിഖണ്ഡിനേ നമഃ ഈ എട്ടിനേയും കല്പിപ്പൂ. സോമാദ്യനിലാന്തദിക്ഷു - പിന്നെ വടക്കു തുടങ്ങി വായുകോണിൽ അവസാനമായി പ്രദക്ഷിണക്രമേണ, ഉമാം ചണ്ഡേശ്വര നന്ദിനൌ - ഉമായൈ നമഃ ചണ്ഡേശ്വരായ നമഃ നന്ദിനേ നമഃ, മഹാകാളഗണേശ്വരൌ - മഹാകാളായ നമഃ ഗണേശ്വരായ നമഃ, വൃഷം ഭൃംഗിരിടിം സ്കന്ദം ച ക്രമേണ ന്യസേത് - വൃഷായ നമഃ ഭൃംഗിരിടയേ നമഃ സ്കന്ദായ നമഃ ഈ പതിനാറിനേയും രണ്ടാമാവരണമായി കല്പിപ്പൂ.



സ്കന്ദേ ന്യസേദ്ദിക്ഷു സനത്കുമാരം
സ്കന്ദം ച ബാണം ച സഹേമചൂഡം
ഭദ്രാദിസേനം ഭവപുത്രദേവ-
സേനേ ശിവാദ്യശ്രിഷു ദേവയാനീം. വൃന്ദ

സ്കന്ദേ - സുബ്രഹ്മണ്യങ്കൽ, ദിക്ഷു സനത്കുമാരം സ്കന്ദം ബാണം സഹേമചൂഡം - ദിക്കുകളിൽ സനത്കുമാരായ നമഃ, സ്കന്ദായ നമഃ, ബാണായ നമഃ, ഹേമചൂഡായ നമഃ, ഈ നാലും, ശിവാദ്യശ്രിഷു - ഈശകോണിൽ തുടങ്ങി നാലു കോണുകളിലും, ഭദ്രാദിസേനം ഭവപുത്രദേവസേനേ ദേവയാനീം ച ന്യസേത് - ഭദ്രസേനായ നമഃ, ഭവപുത്രായ നമഃ, ദേവസേനായൈ നമഃ, ദേവയാന്യൈ നമഃ, ഈ നാലും പൂജിച്ചു അംഗാവരണം ഇന്ദ്രാദി വജ്രാദി നിർമ്മാല്യധാരി ഇങ്ങനെ ക്രമം.

അംഗാന്തേ പുരുഷാദിസദ്യചരമാഃ സ്വാശാസു ശൈവീഃ ക്രമാ-
ന്ന്യസ്യാശ്രിഷു പാവകാദിഷു ചതസ്രോ വാസുദേവാദികാഃ
മൂർത്തീഃ കല്പയതു ത്രിലോചനഹരൌ പ്രാക് ചണ്ഡസേനാദിക
സ്വം വാഹം വൃഷസംജ്ഞകം ച ഗരുഡാത്മാനം സുധീരഗ്രതഃ.

[ വൃ

ത്രിലോചനാഗാരവദംഗാന്തേ — ശങ്കരനാരായണങ്കൽ അംഗാവരണം കഴിഞ്ഞാൽ, സദാശിവസ്യ പുരുഷാദിസദ്യചരമാഃ ശൈവീഃ മൂർത്തീഃ ശിവങ്കൽ പറഞ്ഞതുപോലെ ദിക്കുകളിൽ മം തൽപുരുഷായ നമഃ, ശം അഘോരായ നമഃ, യം സദ്യോജാതായ നമഃ, വം വാമദേവായ നമഃ, ഈ ശിവന്റെ മൂർത്ത്യാവരണത്തെയും, വാരാകോണദിക്ഷു അന്യാഃ വാസുദേവാദികാഃ താന്ത്രീഃ — അഗ്ന്യാദികോണുകളിൽ വിഷ്ണുവിന്റെ മൂർത്തികളായ വാസുദേവായ നമഃ, സങ്കർഷണായ നമഃ, പ്രദ്യുമ്നായ നമഃ, അനിരുദ്ധായ നമഃ, ഈ നാലിനെയും, മൂർത്തീഃ കല്പയേത് — മൂർത്തിമന്ത്രങ്ങളെ പൂജിപ്പൂ. ഇഹ ചണ്ഡസേനാത് പ്രാഗ് വൃഷസംജ്ഞകം ഗരുഡാത്മാനം സ്വം വാഹനം ച അഗ്രതഃ സുധീഃ കല്പയേത് — ഇവിടെ നിർമ്മാല്യധാരിയുടെ മുമ്പിൽ വൃഷായ ഗരുഡാത്മനേ നമഃ എന്നു തന്റെ വാഹനത്തെയും അഗ്രഭാഗത്തുങ്കൽ പൂജിപ്പൂ.



ന്യസ്യ ജയാം വിജയാമപി കീർത്തിം പ്രീതിം പ്രഭാം തഥാ ശ്രദ്ധാം
മേധാം ധൃതിം ദ്വിതീയാവരണേ പ്രാഗാദിദിക്ക്രമാത്തദനു. വൃ വൃ

ചക്രം ശംഖം സഗദം ഖഡ്ഗം പാശാങ്കുശൌ ശരം ച ധനുഃ
സ്ഥാപയേത് സ്വംഭേന്ദ്ര്യാം ഷോഡശകേ ത്വാദിമാക്ഷരം ബീജം
[ വൃൻ

കീർത്തിപ്രീത്യോർമേധായാശ്ചാദ്യസ്വരയുതം വിരേഫം ച
ചക്രേ രമേവ സംബുദ്ധ്യന്തമിഹാസ്ത്രാഷ്ടകം ഫഡന്തം ച. ൯൦

സ്വംഭേന്ദ്ര്യാം ദ്വിതീയാവരണേ പ്രാഗാദിദിക്ക്രമാത് ജയാം വിജയാം കീർത്തിം പ്രീതിം പ്രഭാം ശ്രദ്ധാം മേധാം ധൃതിം ച ന്യസ്യ തദനു ചക്രം ശംഖം സഗദം ഖഡ്ഗം പാശാങ്കുശൌ ശരം ധനുഃ ച സ്ഥാപയേത്. അത്ര ഷോഡശകേ ആദിമാക്ഷരം ബീജം — ഈ പതിനാറിനും ആദിയിലത്തെ അക്ഷരം ബീജമായിട്ടു ഭവിക്കും. കീർത്തിപ്രീത്യോഃ മേധായാഃ ച — കീർത്തിപ്രീതിരണ്ടിനും മേധയ്ക്കും ആദിയിലത്തെ അച്ച് കൂട്ടിയും രേഫം കൂടാതെയും ബീജം ഭവിക്കും. ചക്രേ രം ഏവ — ചക്രത്തിനു രം എന്ന ബീജം. ഇഹ അസ്ത്രാഷ്ടകം സംബുദ്ധ്യന്തം ഫഡന്തം — ഇവടെ ഒടുക്കത്തെ വിഭക്തികൾ എട്ടും സംബോധനവിഭക്തിയോടു കൂടി ഫട് എന്ന് അവസാനമായിട്ടും ഭവിക്കും. ദുർഗ്ഗയിങ്കൽ അംഗാവരണം കഴി

ഞ്ഞാൽ രണ്ടാമത്തെ ആവരണത്തുങ്കൽ ജും ജയായൈ നമഃ, വിം വിജയായൈ നമഃ, കീം കീർത്ത്യൈ നമഃ, പ്രീം പ്രീത്യൈ നമഃ, പ്രം പ്രഭായൈ നമഃ, ശ്രം ശ്രദ്ധായൈ നമഃ, മം മേധായൈ നമഃ, ശ്രും ശ്രുത്യൈ നമഃ, ഈ എട്ടും കിഴക്കെ തുടങ്ങി പ്രദക്ഷിണമായിട്ടും പിന്നെയും ഇങ്ങനെ കിഴക്കെ തുടങ്ങി ചം ചക്രഫട് നമഃ, ശം ശംഖഫട് നമഃ, ഗം ഗദേഫട് നമഃ, ഖം ഖഡ്ഗ ഫട് നമഃ, പാം പാശ ഫട നമഃ, അം അംകുശ ഫട് നമഃ, ശം ശര ഫട് നമഃ, ധം ധനുഃ ഫട് നമഃ, ഇങ്ങനെ തൃതീയാവരണേ. പിന്നെ ഇന്ദ്രാദി വജ്രാദി നിർമ്മാല്യധാര്യന്തം.

ദിക്ഷു ക്ഷുരികാം ഖഡ്ഗം ധനുഃ ശരം ഹ്രൂംഫഡാദികം ന്യസ്തു
ശാസ്തേ മധുകരമഗ്നൌ ശംബരമപ്യാര്യകേംഗവൃത്യന്തേ. ൯൫

ആര്യകേ അംഗവൃത്യന്തേ - ശാസ്താവിങ്കൽ അംഗാവരണം കഴിഞ്ഞാൽ, ദിക്ഷു ഹ്രൂംഫഡാദികം ക്ഷുരികാം ഖഡ്ഗം ധനുഃ ശരം - ദിക്കുകളിൽ ഹ്രൂം ഫട് ക്ഷുരികായൈ നമഃ, ഹ്രൂം ഫട് ഖഡ്ഗായ നമഃ, ഹ്രൂം ഫഡ് ധനുഷേ നമഃ, ഹ്രൂം ഫട് ശരായ നമഃ ഇതു നാലും, ശാസ്തേ മധുകരം അഗ്നൌ ശംബരം അപി - ഈശകോണിൽ മധുകരായ നമഃ എന്നും, അഗ്നികോണിൽ ശംബരായ നമഃ, എന്നും ന്യസ്തു - പൂജിപ്പൂ. പിന്നെ ഇന്ദ്രാദികൾ.

ന്യസ്തു ഗണഞ്ജയവിഘ്നേശൈകാദികദംഷ്ട്രവീരഗജവക്ത്രാൻ
ലംബോദരവരദാഭിധഭക്തപ്രിയമഷ്ടദിക്ക്രമതഃ. ൯൬

ഓജസ്വരബീജയുതാൻ വിഘ്നേശേ ദ്വാവൃതൌ ദ്വിതീയായാം
ഗദിതമസാധാരണമിത്യാവരണം കീർത്തയേ/ഥ സാമാന്യം. ൯൭

വിഘ്നേശേ ദ്വിതീയായാം ആവൃതൌ - ഗണപതിയിങ്കൽ രണ്ടാമത്തെ ആവരണത്തുങ്കൽ, ഓജസ്വരബീജയുതാൻ - ഒററ അക്ഷരങ്ങളോടു കൂടിയ ബീജങ്ങളോടു കൂടി, ഗണഞ്ജയവിഘ്നേശൈകാദികദംഷ്ട്രവീരഗജവക്ത്രാൻ ലംബോദരവരദാഭിധഭക്തപ്രിയം അഷ്ടദിക്ക്രമതഃ ന്യസ്തു - ഗം ഗണഞ്ജയായ നമഃ, ഗിം വിഘ്നേശായ നമഃ, ഗും ഏകദംഷ്ട്രായ നമഃ, ഗൃം ഏകവീരായ നമഃ, ഗ്ൢം ഗജവക്ത്രായ നമഃ, ഗേം ലംബോദരായ നമഃ, ഗോം വരദായ നമഃ, ഗം ഭക്തപ്രിയായ നമഃ, ഈ എട്ടിനേയും കിഴക്കു തുടങ്ങി എട്ടുദിക്കിലും ക്രമേണ ഇരുത്തി പൂജിപ്പൂ. ഇതി അസാ

ധാരണം ആവരണം ഉദിതം - ഇപ്രകാരം സമമല്ലാതെ ഇരിക്കുന്ന ആവരണം പറയപ്പെട്ടു. അഥ സാമാന്യം കീർത്തനേ - ഇനി എല്ലാവക്കും തുല്യമായ ആവരണം രണ്ടിനേയും പറയുന്നു.

പ്രാഗാദ്യാശാസ്വപീന്ദ്രാഗ്നിയമനിരൃതിവരുണവായുസോമേശാനാൻ
നിരൃത്യാവനന്തമീശേ ബ്രഹ്മാണം മന്ത്രവിത് ക്രമേണ യജേത്. ൯൪

മന്ത്രവിത് പ്രാഗാദ്യാശാസു ഇന്ദ്രാഗ്നിയമനിരൃതിവരുണവായുസോമേശാനാൻ നിരൃതൌ അനന്തം ഈശേ ബ്രഹ്മാണം ച ക്രമേണ യജേത് - മന്ത്രങ്ങളെ അറിഞ്ഞിരിക്കുന്ന ആചാര്യൻ കിഴക്കു തുടങ്ങി ക്രമേണ എട്ടു ദിക്കുകളിലും ഇന്ദ്രായ സുരാധിപതയേ വിഷ്ണുപാർഷദേ നമഃ, അഗ്നയേ തേജോധിപതയേ വിഷ്ണുപാർഷദേ നമഃ, യമായ പ്രേതാധിപതയേ വിഷ്ണുപാർഷദേ നമഃ, നിരൃതയേ രക്ഷോധിപതയേ വിഷ്ണുപാർഷദേ നമഃ, വരുണായ ജലാധിപതയേ വിഷ്ണുപാർഷദേ നമഃ, വായവേ പ്രാണാധിപതയേ വിഷ്ണുപാർഷദേ നമഃ, സോമായ നക്ഷത്രാധിപതയേ വിഷ്ണുപാർഷദേ നമഃ, ഈശാനായ വിദ്യാധിപതയേ വിഷ്ണുപാർഷദേ നമഃ, പിന്നെ നിരൃതിക്കോണിൽ അനന്തായ നാഗാധിപതയേ വിഷ്ണുപാർഷദേ നമഃ, ഈശക്കോണിൽ ബ്രഹ്മണേ ലോകാധിപതയേ വിഷ്ണുപാർഷദേ നമഃ, ഇങ്ങനെ ദിക്പാലന്മാരെ പൂജിപ്പു. ശിവാദികൾക്കു രുദ്രപാർഷദേ നമഃ ഇത്യാദി അതാതവരുടെ പാർഷദന്മാരുകളായ് വേണം.

വജ്രം ശക്തിം ദണ്ഡം ഖഡ്ഗം പാശാങ്കുശൌ ഗദാം ശൂലം
ചക്രം പദ്മം ച തഥാ ന്യസ്യേദിന്ദ്രാദിബാഹ്യതഃ ക്രമതഃ. ൯൫

ഇന്ദ്രാദിബാഹ്യതഃ തഥാ ക്രമതഃ വജ്രം ശക്തിം ദണ്ഡം ഖഡ്ഗം പാശാങ്കുശൌ ഗദാം ശൂലം ചക്രം പദ്മം ച ന്യസ്യേത - ഇന്ദ്രാദികളുടെ പുറത്തു കിഴക്കു തുടങ്ങി വജ്രായ നമഃ, ശക്ത്യൈ നമഃ, ദണ്ഡായ നമഃ, ഖഡ്ഗായ നമഃ, പാശായ നമഃ, അങ്കുശായ നമഃ, ഗദായൈ നമഃ, ത്രിശൂലായ നമഃ, നിരൃതിയിങ്കൽ ചക്രായ നമഃ, ഈശക്കോണിൽ പദ്മായ നമഃ, ഇങ്ങനെ ദിക്പാലായുധങ്ങളേയും ന്യസിപ്പു - എന്നാൽ പൂജിപ്പു എന്നു താൽപര്യം.

വിഷ്വക്സേനപ്രമുഖം നിർമ്മാല്യഭുജം നിജം നിജം യജത്തു
ദിക്പാലാസ്ത്രാവസിതേ ദിക്പാലാവൃത്യന്തരേ ച ദിതിഭാഗേ. ൯൬

ദിക്പാലാസ്ത്രാവസിതേ – ദിക്പാലന്മാരുടേയും തദസ്ത്രങ്ങളുടേയും ഒടുക്കം, ദിക്പാലാവൃത്യന്തരേ ച ദിതിഭാഗേ – ദിക്പാലാവരണത്തിന്റെ അകത്തു് സോമന്റേയും ഈശാനന്റേയും നടുവിൽ ദിതിപദത്തുങ്കൽ, വിഷ്വക്സേനപ്രമുഖം നിജം നിജം നിർമ്മാല്യഭുജം യജത്തു – വിഷ്വക്സേനൻ തുടങ്ങിയുള്ള തന്റെ തന്റെ നിർമ്മാല്യധാരിയേ പൂജിപ്പൂ.

സ്വാഭീഷ്ടമന്ത്രപരിവാരഗണാൻ സ്വപദേ്മ-
ഷ്വേവം നിവേശ്യ ദിശതൂപഹൃതീശ്ച തേഷു
മൂർത്ത്യംഗപശ്ചിമമിഹ സ്നപനാദിഭൂഷാ-
നിഷ്ഠാ ജലാദിഭിരഥ പ്രയജേച്ഛേഷാൻ. ൯൭

സ്വപദേ്മഷു സ്വാഭീഷ്ടമന്ത്രപരിവാരഗണാൻ ഏവം നിവേശ്യ – തത്തൽപുഷ്പാക്ഷരബീജം കൊണ്ടു പ്രസാരണമുദ്രയാ പുഷ്പങ്ങളെ ആരാധിച്ചു് പരിവാരങ്ങൾക്ക പത്മപീഠങ്ങളെ കല്പിച്ചു് പ്രണവംകൊണ്ടു മുമ്പിൽ പറഞ്ഞപോലെ പരിവാരങ്ങളേ വേറെയാക്കി പീഠങ്ങളിലിരുത്തി, തേഷു മൂർത്ത്യംഗപശ്ചിമം സ്നപനാദിഭൂഷാനിഷ്ഠാഃ ഉപഹൃതീഃ ദിശതു – ആ പരിവാരങ്ങളിൽ അംഗാവരണവും മൂർത്ത്യാവരണവും കഴിവോളമുള്ള പരിവാരങ്ങൾക്കായിക്കൊണ്ടു് സ്നാനത്തെയും വസ്ത്രഭൂഷണങ്ങളെയും ശംഖജലംകൊണ്ടു കൊടുപ്പൂ. അവിടെ വിഷ്ണുവിങ്കൽ ഹൃദയദേവതായൈ സ്നാനമിദം ഇത്യാദി ശ്രീകൌസ്തുഭായ സ്നാനമിദം എന്നു കഴിവോളവും, ശിവങ്കൽ തത്പുരുഷാദി സ്കന്ദാന്തവും, ശങ്കരനാരായണങ്കൽ ഹൃദയാദി അനിരുദ്ധാന്തവും, സുബ്രഹ്മണ്യങ്കൽ സനൽകുമാരാദി അസ്ത്രാന്തവും, ശാസ്താവിങ്കൽ ഹൃദയാദി അസ്ത്രാന്തവും, ഗണപതിയിങ്കൽ ഹൃദയാദി ഭൂതപ്രിയാന്തവും, ദുർഗ്ഗയിങ്കൽ ഹൃദയാദി ശ്രുത്യന്തവും ഉപചാരങ്ങളെ കൊടുപ്പൂ. അഥ ജലാദിഭിഃ അശേഷാൻ പ്രയജേത് – പിന്നെ ജലഗന്ധപുഷ്പങ്ങളെക്കൊണ്ടു് ദേവനേയും പരിവാരങ്ങളേയും കൂടെ പൂജിപ്പൂ.

തത്രോങ്കാരനിജോപചാരമന്ത്രവർണ്ണാംശായുധാദ്യൈഃ സുധീ-
ർദ്ദേവം വിന്യാസനക്രമേണ ജലഗന്ധാഭ്യാം പ്രസൂനേന ച

യാജം യജേദ്ധൈതദീയപരിവാരാംശ്ചാന്തരംഗക്രമാ-
ന്നിർമ്മാല്യാശ്രയവസാനികാന്നിജനിജസ്ഥാനേഷു സംപൂജയേത്. [൯൨

തത്ര സുധീഃ പ്രകാരനിജോപചാരൈഃ സവർണാംഗായുധാദ്യൈഃ - ആ മൂർത്തിപൂജയിങ്കൽ ആചാര്യൻ പ്രണവം മുന്നം ഉപചാരം ഒരിക്കലും മൂന്നം മൂന്നും മൂലാക്ഷരങ്ങളും അംഗങ്ങളും ആയുധങ്ങളും ഭൂഷണങ്ങളും ഒരിക്കലും, വിന്യാസനക്രമേണ - ദേവന്യാസക്രമത്തെ അനുസരിച്ചു ദേവനെയും, ജലഗന്ധാദ്യൈഃ പ്രസൂനേന ച യാജം യാജം - വെള്ളംകൊണ്ടും ഗന്ധജലംകൊണ്ടും പുഷ്പംകൊണ്ടും പൂജിച്ച്, അന്തരംഗക്രമാത് ഏതദീയപരിവാരാൻ നിർമ്മാല്യാശ്രയവസാനികാൻ - ഈ ദേവന്റെ അടുത്ത് ഇരിക്കുന്ന അംഗാവരണം മൂർത്ത്യാവരണം ഇന്ദ്രാദികൾ വജ്രാദികൾ ഇങ്ങനെ പുറത്തു പുറത്തായി പറഞ്ഞ പരിവാരങ്ങളേയും നിർമ്മാല്യധാരി ഒടുക്കം വരുമാറ്, നിജനിജസ്ഥാനേഷു സംപൂജയേത് - തന്റെ തന്റെ സ്ഥാനങ്ങളിൽ പൂജിപ്പൂ.

സ്നാനാവസാനൈരിതി സാവൃതിം തം
സമ്പൂജ്യ പുഷ്പാവൃതിമാത്മനോക്ത
പൂർത്തിം ച പുഷ്പൈസ്തുളസീദളയാദ്യൈ-
ർഗ്ഗന്ധാംബുസിക്തൈർഗദിതക്രമേണ. ൯൩

ഇതി സ്നാനാവസാനൈഃ സാവൃതിം തം സമ്പൂജ്യ - ഈ പറഞ്ഞ ക്രമേണ ജലഗന്ധപുഷ്പങ്ങളെക്കൊണ്ട് ആവരണങ്ങളോടു കൂടിയിരിക്കുന്ന ദേവനെ പൂജിച്ചാൽ, പുഷ്പാവൃതിം ആത്മനോക്തു - ഇവിടെ പറയുന്നപോലെ പുഷ്പാവരണത്തെച്ചെയ്വൂ. ഗദിതക്രമേണ ഗന്ധാംബുസിക്തൈഃ തുളസീദളയാദ്യൈഃ പുഷ്പൈഃ പൂർത്തിം ച ആത്മനോക്തു - പുഷ്പാവരണം ആരാധിച്ചാൽ മുമ്പ് ആത്മാരാധനയിങ്കൽ പറഞ്ഞ ക്രമംപോലെ 'തുളസീദളയം കല്പയാമി' ഇത്യാദി മന്ത്രങ്ങളേക്കൊണ്ടും ഗന്ധജലത്തിൽ മുക്കിയ പുഷ്പങ്ങളേക്കൊണ്ട് പുഷ്പപൂർണത്തെയും ചെയ്വൂ.

പുഷ്പാവരണത്തെ പറയുന്നു:—

ആദ്യാ കാര്യാ പ്രസൂനാവൃതിരിഹ യജതാ സോപചാരേണ പുഷ്പൈ-
ർമ്മൂലേനാപി ത്രിവാരം ഹരിമഖിലപരിവാരകാനേകശശ്ച

മൂലാക്ഷരൈസ്തു ദ്വിതീയാ ദിഗധിപരഹിതാവൃത്ത്യപേതം തൃതീയാ
മൂലേനാംഗാവൃതം കേവലമഥ പരതത്ത്വേന തുര്യാ ത്രിധേനം.
[൧൦൦

ഇഹ യജനാ - ഇവിടെ പൂജിക്കുന്ന ആചാര്യനാൽ, സോപ
ചാരേണ മൂലേന അഖിലപരിവാരൈ - തന്റെ ഉപചാരം
കൊണ്ടും മൂലംകൊണ്ടും മുമ്പ് പ്രാവശ്യം വിഷ്ണുവിനേയും, അഖില
പരീവാരകാൻ എന്നാൽ അംഗാവരണം തുടങ്ങി നിർമ്മാല്യധാ
രി കഴിവോളവുമുള്ള പരിവാരങ്ങളെ ഒരിക്കലും പുഷ്പങ്ങളെ ആരാ
ധിപ്പൂ. ആദ്യാ പ്രസൂനാവൃതിഃ ഇത് ആദ്യമായിരിക്കുന്ന പുഷ്പാ
വൃതി. മൂലാക്ഷരൈസ്തു ദിഗധിപരഹിതാവൃത്ത്യപേതം ദ്വിതീയാ -
പിന്നെ മൂലാക്ഷരംകൊണ്ട് വിഷ്ണുവിനെയും അംഗാവരണാദി
കൌസ്തുഭാന്തമുള്ള പരിവാരങ്ങളെയും ഒരിക്കൽ പുഷ്പങ്ങളെ ആ
രാധിപ്പൂ. ഇതു രണ്ടാമത്തെ പുഷ്പാവരണം. മൂലേന അംഗാ
വൃതം തൃതീയാ - പിന്നെ മൂലംകൊണ്ട് മുമ്പ് ഉദ്വവും അംഗാവര
ണങ്ങളെക്കൊണ്ടുമാരാധിപ്പൂ. ഇതു തൃതീയാവൃതി. കേവലം
പരതത്ത്വേന തുര്യാ - ഒടുക്കം വിഷ്ണുവിനെത്തന്നെ പരത
ത്ത്വംകൊണ്ട് ആരാധിപ്പൂ. ഇതു ചതുർത്ഥാവരണം. ഒടുക്കം
പ്രണവംകൊണ്ടും വേറെ മൂന്ന് ആരാധിപ്പൂ. ഇങ്ങനെ പുഷ്പ
ങ്ങളെ ആരാധിക്ക പുഷ്പാവരണമായത്.

ദുർഗ്ഗാം പ്രാഗുപചാരതോഽഖിലപരീവാരൈരമാ മൂലതോ
ദ്വേധാഽഥാംഗപുരസ്സരാവരണയുക്ത്യാഽന്തേ സ്വയം വിദ്യയാ
പുഷ്പൈസ്സ്യാം ഭവപക്ഷതോഽഖിലപരീവാരൈശ്ച മൂർത്ത്യംഗകൈഃ
സാർദ്ധം കേവലമപ്യപാർഹതു ശിവേ ത്രേധാ തഥാ വാഽഖിലേ.
[൧൦൧

പ്രാഗ് ഉപചാരതഃ ദുർഗ്ഗാം അഖിലപരീവാരൈഃ അമാ -
മുമ്പിൽ ഉപചാരംകൊണ്ടു ദുർഗ്ഗയേ അംഗാദി നിർമ്മാല്യധാരി
ന്തമുള്ള പരിവാരങ്ങളോടു കൂടെ ആരാധിപ്പൂ. മൂലതഃ അംഗപുര
സ്സരാവരണയുക്ത്യാ ദ്വേധാ - പിന്നെ മൂലാക്ഷരംകൊണ്ടും
അംഗാദി ധ്വജഃ ഷട് എന്നു കഴിവോളവും പിന്നെ മൂലംകൊണ്ടും
അംഗാവരണംകൊണ്ടും ഇങ്ങനെ രണ്ടു് ആവരണമായി പുഷ്പങ്ങ
ളെ ആരാധിപ്പൂ. അന്തേ വിദ്യയാ സ്വയം - ഒടുക്കം പന്ത്രണ്ടാ

മത്തെ പടലത്തിൽ പറയുന്ന വിദ്യാമന്ത്രംകൊണ്ട് ഭഗവതിയേ യുംതന്നെയും; ഇങ്ങനെ മൂന്ന് ആവരണമായിട്ട് ഒറ്റയിങ്കലെ പുഷ്പാവരണം. ശിവേ ശാംഭവപക്ഷാത് – ശിവങ്കൽ ശാംഭവപക്ഷമായ പ്രണവോപചാരമൂലങ്ങളും നേത്രവക്ത്രാംഗായുധഭൂഷണങ്ങളും കൊണ്ടു ദേവനെ ആരാധിച്ച്, ഇതരൈഃ പരിവാരൈഃ ച – തത്പുരുഷാദി നിർമ്മാല്യധാര്യന്തവും ആരാധിപ്പൂ. ഇത് പ്രഥമാവരണം. ശാംഭവപക്ഷാത് മൂർത്ത്യംഗാദൈഃ സാർദ്ധം – പിന്നെ പ്രണവോപചാരമൂലാദി ഭൂഷണാന്തംകൊണ്ടു ശിവനെയും മൂർത്ത്യാവരണവും അംഗാവരണവും കൊണ്ടു പരിവാരങ്ങളെയും. ഇതു രണ്ടാമത്തെ ആവൃതി. ശാംഭവപക്ഷാത് കേവലാ അപി ഉപാസ്ത്യാ – പിന്നെയും പ്രണവോപചാരമൂലാദിഭൂഷണാന്തംകൊണ്ടും പഞ്ചബ്രഹ്മവ്യോമവ്യാപിദശാക്ഷരംകൊണ്ടും ദേവനെ ആരാധിപ്പൂ. ഇങ്ങനെ മൂന്നാമത്തെ പുഷ്പാവരണം. അഖിലേ തഥാ ത്രേധാ വാ – ശങ്കരനാരായണാദികളിൽ ശിവങ്കലെപ്പോലെ പ്രണവോപചാരമൂലമൂലാക്ഷരാംഗായുധഭൂഷണാന്തംകൊണ്ട് സകല പരിവാരമന്ത്രംകൊണ്ടും പ്രഥമാവരണം. പ്രണവോപചാരാദി ഭൂഷണാന്തവും മൂർത്ത്യാവരണാംഗാവരണങ്ങളും കൂടി രണ്ടാമത്തെ; പ്രണവോപചാരമൂലാദി ഭൂഷണാന്തവും ഒടുക്കം മൂലം മൂന്നുരുവുംകൂടി ആരാധിക്കുന്നത് മൂന്നാമത്തെ ആവരണം. ഇങ്ങനെ എല്ലാ ദേവന്മാരിലും പുഷ്പാവരണത്തെച്ചെയ്ക അതതു ദേവന്മാർക്ക് ആഗമങ്ങളിൽ പറഞ്ഞിരിക്കുന്ന പുഷ്പങ്ങളെക്കൊണ്ട് പുഷ്പപൂരണത്തെയും ചെയ്‌വൂ.

സസാന്ദ്രഘണ്ടാനിനദേന നീചൈ-
ർധൂപേന ദീപേന സമർച്ച്യ ചോച്ചൈഃ
ദേവം സസർവ്വാവരണം, പ്രദദ്യാത്
സകൃത്സകൃദ്വാരി തദാവൃതിഭ്യഃ. ൨൦൧

സസാന്ദ്രഘണ്ടാനിനദേന ധൂപേന നീചൈഃ – നിബിഡമായ മണിയുടെ നാദത്തോടുകൂടി ധൂപംകൊണ്ടു നാഭിമൂലത്തിലും, ദീപേന ഉച്ചൈഃ – അപ്രകാരം ചക്ഷുസ്സിങ്കൽ ഉയർത്തി ദീപംകൊണ്ടും, സസർവ്വാവരണം ദേവം സമർച്ച്യ – സകലപരിവാരങ്ങളോടു കൂടിയിരിക്കുന്ന ദേവനെ പൂജിച്ച്, തദാവൃതിഭ്യഃ സകൃത് സകൃത് വാരി ദദ്യാത് – ആ ദേവനായിക്കൊണ്ടും പരിവാരങ്ങൾക്കായിക്കൊണ്ടും ഒരിക്കൽ വെള്ളത്തെയുമർപ്പിപ്പൂ.

താരേണ ദേവേ/സാഗതം വിഭ്രതി-
ജാതം പ്രസൂനാപ്പ്ണതോ വിഭാവ്യ
കിഞ്ചിത് സമഭ്യച്ച്യ ദദാത്തു തസ്മൈ
തഥാ/ർഘ്യപാദ്യാചമനീയകാനി. ൧൦൩.

താരേണ പ്രസൂനാപ്പ്ണതഃ വിഭ്രതിജാതം ദേവേ അസാ ഗതം വിഭാവ്യ - പ്രണവംകൊണ്ട് സംയോജനരൂപമായി പുഷ്പങ്ങളേ ആരാധിച്ച് പരിവാരങ്ങളെ മുഴുവൻ ദേവനോടു യോജിക്കുമാറു കല്പിച്ച്, കിഞ്ചിത് സമഭ്യച്ച്യ - മൂലംകൊണ്ട് മൂന്നരു ജലഗന്ധപുഷ്പങ്ങളേ അച്ചിച്ച്, തഥാ അർഘ്യപാദ്യാചമനീയകാനി ദദാത്തു - മുമ്പിൽ പറഞ്ഞ ക്രമേണ അർഘ്യപാദ്യാചമനീയങ്ങളേ കൊടുപ്പൂ.

അനന്തരം നിവേദ്യത്തെ പറയുന്നു:—

ഭ്രമിം വിശോധ്യ വിനിധായ ഹിരണ്മയാദ്യം
പാത്രം പവിത്രമഭിഘായ്യ വിഭോഃ പുരസ്താത്
സമ്പാദയേല്പരിമത്ര നിവേദ്യജാതം
പ്രാജ്യാജ്യകാദളഗുളാദിപരിഷ്കൃതം ച. ൧൦൪

അഥ വിഭോഃ പുരസ്താത് ഭ്രമിം വിശോധ്യ - അനന്തരം ദേവന്റെ മുമ്പിൽ ഭ്രമിയെ തളിച്ച ശുദ്ധമാക്കി പുഷ്പങ്ങളേ ഇട്ട്, ഹിരണ്മയാദ്യം പവിത്രം പാത്രം വിനിധായ, പൊന്നു വെള്ളി ഓട്ട് ഇത്യാദി ശുദ്ധമായി ഇരിക്കുന്ന പാത്രത്തേ വച്ച്, അഭിഘാര്യ - ആ പാത്രത്തിൽ ഉപസ്തരിച്ച്, അത്ര പ്രാജ്യാജ്യകാദളഗുളാദി പരിഷ്കൃതം രുചിരം നിവേദ്യജാതം സമ്പാദയേത് - നല്ല നെയ്യോടും കദളിപ്പഴത്തോടും ശക്കരയോടും ആദിശബ്ദം കൊണ്ടു കൂട്ടുവാൻ വച്ചുണ്ടാക്കിയ സാധനങ്ങളോടും ചുററും വച്ചിരിക്കുമാറ് ഏററവും വെളുത്ത് ഇരിക്കുന്ന ഹവിസ്സിനേയും പായസത്തേയും കൂടി നിവേദിപ്പാനുള്ളതിനേ ആ പാത്രത്തിൽ സമ്പാദിപ്പൂ.

പ്രോക്ഷ്യാസ്ത്രേണ സുരക്ഷ്യ വായുസലിലൈഃ സംശോഷ്യ ദഗ്ധ്വാ [ഗ്നിമ-
ള്ളോഷ്ണാ വാമകരാമൃതാപ്ലുതമിദം മന്ത്രാമൃതീഭാവിതം
ജപ്ത്വാ മൂലമഥാഷ്ടശഃ സുരഭിമുദ്രാതഃ സുധാപൂരിതം
പ്രാച്ച്യൈതദ്ഗ്രഹണസ്പൃഹാം കുസുമസംരാദ്ധ്യാ വിഭോർഭാവ [യേത്. ൧൦൫

പ്രോക്ഷ്യ അസ്ത്രേണ സംരക്ഷ്യ - പിന്നെ ഈ നിവേദ്യത്തെ പ്രണവം എട്ടുരു ജപിച്ച് പദ്ധതിപ്രണവംകൊണ്ടു തളിച്ച് സ്വ സ്വാസ്ത്രമന്ത്രംകൊണ്ട് നാലുതിരയാൽ രക്ഷിച്ച്, വായുസലിലൈഃ സംശോഷ്യ - കൈയിൽ വെള്ളമെടുത്ത് യം എന്ന വായുബീജത്തെ ജപിച്ചു തളിച്ചു ശോഷണത്തെക്കല്പിച്ച്, അഗ്നിമദ്ധ്യേ ദഗ്ദ്ധ്വാ - വലത്തെ കൈയിൽ രം എന്നു് എഴുതി കാട്ടി തൊട്ടു ജപിച്ചു ദഹനത്തെയും കല്പിച്ച്, വാമകരാമൃതാപ്ലുതം മന്ത്രാമൃതീഭാവിതം - എടത്തുകൈയിൽ വം എന്ന അമൃതബീജത്തെ എഴുതി കാട്ടി തൊട്ടു ജപിച്ച് അമൃതാപ്ലാവനത്തെയും ധ്യാനിച്ച് മന്ത്രമയമായ അമൃതായി കല്പിച്ചിരിക്കുന്ന, ഇദം അഷ്ടശഃ മൂലം ജപ്ത്വാ - ഈ നിവേദ്യത്തെ തൊട്ടു തന്റെ മൂലത്തെ എട്ടുരു ജപിച്ച്, സുരഭിമുദ്രാതഃ സുധാപൂരിതം - സുരഭിമുദ്രയെ കാട്ടി "അമൃതേ അമൃതോദ്ഭവേ അമൃതവർഷിണി അമൃതം സ്രാവയ സ്രാവയ സ്വാഹാ" ഈ മന്ത്രത്തെ ജപിച്ച് അമൃതുകൊണ്ടു നിറച്ചിരിക്കുമാറു കല്പിച്ച്, പ്രാച്യ - പിന്നെ മൂലംകൊണ്ടു നിവേദ്യത്തെ ജലഗന്ധപുഷ്പംകൊണ്ടു പൂജിച്ച്, കസ്യമസംരാധ്യാ വിഭോഃ ഏതദ്ഗ്രഹണസ്പൃഹാം ഭാവയേത് - നേത്രമന്ത്രംകൊണ്ട് ദേവന്റെ ദർശനത്തെ കല്പിച്ചു നിവേദ്യത്തിൽ ആരാധിച്ച് മൂലംകൊണ്ട് ദേവങ്കലും ആരാധിച്ച് നിവേദ്യസ്വീകാരത്തെയും ഭാവിച്ചു.

കൃത്വാ യഥോക്തം പരിഷേചനാദികം
ദോർഭ്യാം സപുഷ്പം രസനാരുചീരിഹ
വിസാര്യ്യ മന്ത്രീ വിനിവേദ്യ ഭോജ്യജാ
തതോഽമൃതം തദ്വദനേ സമർപ്പയേത്. ൧൦൩

മന്ത്രീ യഥോക്തം പരിഷേചനാദികം കൃത്വാ - മന്ത്രജ്ഞനായിരിക്കുന്ന ആചാര്യൻ തന്റെ ഗ്രന്ഥത്തുങ്കൽ പറഞ്ഞിരിക്കുന്നപോലെ പരിഷേചനവും ദേഹസ്പർശനവും ജലപാനത്തെയും തത്തന്മന്ത്രങ്ങളെക്കൊണ്ടു ചെയ്തു്, സപുഷ്പം ദോർഭ്യാം രസനാരുചീഃ ഇഹ വിസാര്യ്യ - രണ്ടുകൈകളെക്കൊണ്ടും പുഷ്പങ്ങളെ എടുത്ത് രസനായൈ നമഃ എന്ന മന്ത്രംകൊണ്ടു ദേവന്റെ ജിഹ്വാചൈതന്യത്തെ ഈ നിവേദ്യത്തിൽ ആവാഹിച്ച്, വിനിവേദ്യ - നിവേദയാമി ഇത്യാദിമന്ത്രംകൊണ്ടു പുഷ്പങ്ങളെ ആരാധിച്ചു പ്രാർത്ഥിച്ച്, തതഃ തദ്വദനേ ഭോജ്യജാതമമൃതം സമർപ്പയേ

ത് - പിന്നെ രണ്ടു കൈകൊണ്ടും ദേവന്റെ അത്യന്തം അമൃതമയമായിരിക്കുന്ന നിവേദ്യത്തെ സമർപ്പിപ്പൂ.

നിവേദയാമി ഭവതേ ജുഷാണേദം ഹവിർഹരേ!
ഹരൌ മന്ത്രോഽയമന്യേഷു ഹരിസ്ഥാനേ സ്വനാമവാൻ
[൧൦൬

ഹരൌ - വിഷ്ണുവിങ്കൽ, നിവേദയാമി ഭവതേ ജുഷാണേദം ഹവിർഹരേ അയം മന്ത്രഃ, ഇതു നിവേദനമന്ത്രം. അന്യേഷു ഹരിസ്ഥാനേ സ്വനാമവാൻ - ശിവാദികൾക്കു ഹരി എന്നുള്ള പദത്തിങ്കൽ ഹര ഇത്യാദി അവരവരുടെ നാമത്തെ സംബോധനയാക്കി ചൊല്ലു.

പ്രാണാദിമുദ്രോജ്ജ്വലദക്ഷദോഷ്ണാ
സഗ്രാസമുദ്രാന്യകരഃ സ്വമന്ത്രൈഃ
അന്നാദ്രസാംശം മലധാതുവർജ്ജ-
മായോജയേത്തദ്വദനാർച്ചിഷീഹ. ൧൦൭

പ്രാണാദിമുദ്രോജ്ജ്വലദക്ഷദോഷ്ണാ - പ്രാണാദികളായ അഞ്ചു മുദ്രകളെക്കൊണ്ടു ശോഭിച്ചിരിക്കുന്ന വലത്തെ കൈകൊണ്ടു, സഗ്രാസമുദ്രാന്യകരഃ - ഗ്രാസമുദ്രയോടു കൂടിയ ഇടത്തെ കൈയോടു കൂടി, സ്വമന്ത്രൈഃ - പ്രാണാഹുതിമന്ത്രങ്ങൾ അഞ്ചുകൊണ്ടും, അന്നാത് മലധാതുവർജ്ജം രസാംശം തദ്വദനാർച്ചിഷി ആയോജയേത് - നിവേദ്യസാധനങ്ങളിൽനിന്നു മലാംശത്തെയും ധാത്വംശത്തെയും വേറെ നീക്കി കല്പിച്ചു രസാംശത്തെ ദേവന്റെ ജിഹ്വാർച്ചിസ്സിങ്കൽ യോജിപ്പിപ്പൂ.

ഇവിടെ തന്നെ സമർപ്പണപ്രസംഗേന മാനസപൂജയിങ്കലെ ആറു സമർപ്പണങ്ങളുടേയും പ്രകാരത്തെ പറയുന്നു:—

ദേവേ യുനക്തു സകലേ ജലഗന്ധപുഷ്പ-
ധൂപപ്രദീപകനിവേദ്യഗതാൻ രസാംശാൻ
തോയോർവ്യനന്തരഗനാനലവാരിസാരാൻ
ജിഹ്വാനസോഃ ശ്രവണനാഭിദൃഗാനനേഷു ൧൦൮

സകലേ ദേവേ - സകലാവയവയുക്തനായിരിക്കുന്ന ദേവങ്കൽ, ജിഹ്വാനസോഃ ശ്രവണനാഭിദൃഗാനനേഷു - ജിഹ്വയിങ്കലും നാസികയിങ്കലും ശ്രവണങ്ങളിലും നാഭിയിങ്കലും നേത്രങ്ങ

ളിലും വദനത്തുങ്കലും ഈ ആറു സ്ഥാനങ്ങളിൽ, തോയോർവ്വ്യന്തപവമാനാനലവാരിസാരാൻ - അപ്പിന്റെയും ഭൂമിയുടേയും ആകാശത്തിന്റെയും വായുവിന്റെയും അഗ്നിയുടേയും ജലത്തിന്റെയും ഈ ആറു വസ്തുക്കളുടെ സൂക്ഷ്മഭൂതങ്ങളായിരിക്കുന്ന, ജലഗന്ധപുഷ്പധൂപപ്രദീപകനിവേദ്യഗതാൻ രസാംശാൻ ക്രമേണ യുനക്തു - ജലഗന്ധപുഷ്പധൂപദീപനിവേദ്യങ്ങളിൽ ഗതങ്ങളായിരിക്കുന്ന രസാംശങ്ങളെ ക്രമേണ യോജിപ്പിക്കു.

തത്തത്സമർപ്പണവിധൌ നിജഭൂതശക്തിഃ
സ്വാക്ഷാദുദേത്യ വിമലാഞ്ജലിഗം സ്വസാരം
ദൈവതദക്ഷഭവശക്തികരേ സമർപ്പ്യ
താദാത്മ്യമേതി തരസേത്യനുസന്ദധീത. ൧൧൦

തത്തത്സമർപ്പണവിധൌ — അതതു ജലാദിദ്രവ്യങ്ങളുടെ സമർപ്പണസമയത്തുങ്കൽ, നിജഭൂതശക്തിഃ - സാധകനായിരിക്കുന്ന തന്റെ പഞ്ചഭൂതശക്തികളിൽ വച്ചു ജലാദിസമർപ്പണദ്രവ്യങ്ങളുടെ ശക്തി സ്വീകൃതമാന, സ്വാക്ഷാദ് ഉദേത്യ - തന്റെ ജിഹ്വേന്ദ്രിയാദികളിൽനിന്നു പുറത്തു ഗമിച്ചിട്ട്, വിമലാഞ്ജലിഗം സ്വസാരം - മലാംശത്തോടും ധാതുവാംശത്തോടും കൂടാതെയുള്ള രസാംശത്തെ കൈയിലെടുത്തുംകൊണ്ടു അതിനെ, ദൈവതദക്ഷഭവശക്തികരേ സമർപ്പ്യ - അപ്പോഴത്തെ ദേവന്റെയും ആ ജിഹ്വേന്ദ്രിയാദികളിൽനിന്നു പുറത്തു ഗമിച്ചിരിക്കുന്ന ശക്തിയുടെ കൈയിൽ സമർപ്പിച്ച്, തരസാ താദാത്മ്യം ഏതി - വേഗേന ദേവശക്തിയോടു സ്വശക്തിയും ഒന്നായി ചേർന്നിരിക്കുന്നു. ഇതി അനുസന്ദധീത - ഇപ്രകാരം ധ്യാനിപ്പൂ.

പ്രത്യേത്യ ശക്തിരപി സാ നിജാഞ്ജലിഗതം രസം
സമർപ്പ്യ സകലേ തസ്മിൻ വിലീനേതി ച ഭാവയേത്. ൧൧൧

സാ ശക്തിഃ പ്രത്യേത്യ - ആ ദേവന്റെ ശക്തി തിരിച്ചു ദേവങ്കൽ ഗമിച്ച്, നിജാഞ്ജലിഗതം രസം സകലേ ദേവേ സമർപ്പ്യ - തന്റെ അഞ്ജലിഗതമായിരിക്കുന്ന രസത്തെ സകലനായിരിക്കുന്ന ദേവങ്കൽ സമർപ്പിച്ച്, തസ്മിൻ വിലീനാ ച

ഇതി ഭാവയേത് - ആ ദേവനാൽ യോജിക്കുമാറും സ്വബുദ്ധ്യാ ധ്യാനിപ്പൂ.

ഭൂയോ നൈവേദ്യസാരാമൃതമയരസയോഗേന മൂർത്ത്യഗ്നിവ്യം
ദേവം ജാജ്വല്യമാനജ്വലനരുചിമനുധ്യായ താം ധേനുമുദ്രാം
ബദ്ധ്വാ നദ്ധാഞ്ജലിഃ സന്മനുവരമഭിജപ്യാഷ്ടശോഽസ്ത്രേണ രക്ഷാം
കൃത്വാ ബദ്ധ്വാ കവാടം ബഹിരഥ ഹവിഷാ തന്മയേഽഗ്നൌ
[ജുഹോതു. ൧൧൫

ഭൂയഃ - ഇങ്ങനെ സങ്കല്പിച്ചു മാനസപൂജയേ ചെയ്താൽ, നൈവേദ്യസാരാമൃതമയരസയോഗേന - നിവേദ്യവസ്തുക്കളുടെ സാരഭൂതമായിരിക്കുന്ന അമൃതമയരസത്തിന്റെ യോഗംകൊണ്ടു, മൂർത്ത്യഗ്നിവ്യം ദേവം ജാജ്വല്യമാനജ്വലനരുചിം അനുധ്യായ - സൂക്ഷ്മരൂപേണയും സ്ഥൂലരൂപേണയും രണ്ടു പ്രകാരമുള്ള സ്വരൂപത്തേ ഏററവും ജ്വലിച്ചിരിക്കുന്ന അഗ്നിപോലെ ധ്യാനിച്ച്, താം ധേനുമുദ്രാം ബദ്ധ്വാ - അമൃതവർഷത്തേ ഉണ്ടാക്കുന്ന സുരഭിമുദ്രയേ ബന്ധിച്ച്, നദ്ധാഞ്ജലിഃ സൻ മനുവരം അഷ്ടശഃ അഭിജപ്യ - അഞ്ജലിമുദ്രകൊണ്ടു ദേവനെ വന്ദിച്ച് മൂലത്തേ എട്ടുരു ജപിച്ച്, അസ്ത്രേണ രക്ഷാം കൃത്വാ - അസ്ത്രം കൊണ്ടു ദേവനേ രക്ഷിച്ച്, കവാടം ബദ്ധ്വാ - ഗർഭഗൃഹത്തിന്റെ വാതിലിനേ അടച്ച്, ബഹിഃ തന്മയേ അഗ്നൌ ഹവിഷാ ജുഹോതു - പുറത്തു ദേവനേ പൂജിച്ചിരിക്കുന്ന അഗ്നിയിൽ ഹവിസ്സുകൊണ്ട് ഹോമിപ്പൂ.

പരിസമൂഹനപൂർവ്വവിധാവധൌ
പരിസമർച്ചിതപീഠനിവേശിതം
യജതു ദേവമമും സകളീകൃതം
സപരിവാരമഥോ ജുഹുയാദിതി. ൧൧൬

പരിസമൂഹനപൂർവ്വവിധാവധൌ - തീയിനേ ഇട്ടു തലോടി ഖ്യാകി പരിസ്തരിച്ചു വ ളാകി ഹവിസ്സിനേ പര്യഗ്നിയേച്ചെയ്തു ഖ്യാകി ആരാധിച്ചാൽ, പരിസമർച്ചിതപീഠനിവേശിതം സകളീകൃതം അമും ദേവം സപരിവാരം യജതു - പിന്നെ പീഠത്തേ പൂജിച്ച് ആ ദേവനേ ആവാഹിച്ചു ലിപിന്യാസാദിയേച്ചെയ്തു സകളീകരിച്ചു പരിവാരങ്ങളോടു കൂടി പൂജിപ്പൂ. അഥോ ഇതി ജുഹുയാത് - പിന്നെ ഇപ്രകാരം ഹോമിപ്പൂ.

സതാരഭ്രാദികപീഠികാന്തൈഃ
സകൃത്സകൃത്സാഷ്ടശതം സ്വമൂലതഃ
ദശാംശമംഗാന്തമഥൈകശഃ പരൈ-
ർന്നിജാവൃതിവ്യാഹൃതിതാരകൈഃ ക്രമാത്. ൧൧൮

സതാരഭ്രാദികപീഠികാന്തൈഃ - പ്രണവാദിയായി വ്യാഹൃതി നാലുകൊണ്ടും പീഠപൂജാമന്ത്രങ്ങളെക്കൊണ്ടും, സകൃത്സകൃത് - ഓരോ ഉരുവും, സ്വമൂലതഃ സാഷ്ടശതം - സ്വമൂലംകൊണ്ടു നൂറ്റിയെട്ടു ഉരുവും, അംഗാന്തൈഃ ദശാംശം - മൂലത്തിന്റെ പത്തിലൊന്നായിട്ടും, പരൈഃ നിജാവൃതിവ്യാഹൃതിതാരകൈഃ ഏകശഃ ച - ശേഷം അംഗാവരണാദിനിർമ്മാല്യധാര്യന്തംകൊണ്ടും വ്യാഹൃതിപ്രണവങ്ങളെക്കൊണ്ടും ഓരോ ഉരുവും ക്രമേണ ഹവിസ്സിനെ ഹോമിപ്പൂ.

പ്രസന്നയജ്വാ പരിഷദ്ബലിം ച
മന്ത്രീ ഹുതാശേഽഥ സമീരണേ വാ
ദ്വാരോപസന്നേ പ്രവിധായ ചാചാ-
ന്തോഽന്തർവിശേദ് ദ്വാഃസ്ഥകൃതാഭ്യനുജ്ഞഃ. ൧൧൯

പ്രസന്നയജ്വാ - ഹോമത്തുങ്കൽ പ്രസന്നപൂജയെച്ചെയ്തു വിളക്കി ആരാധിച്ച് ഉദ്വാസിച്ചാൽ, മന്ത്രീ ഹുതാശേ വാ സമീരണേ വാ ദ്വാരോപസന്നേ പരിഷദ്ബലിം വിധായ - ഇത്ര അഗ്നികോണിലെങ്കിലും വായുകോണിലെങ്കിലും പ്രാസാദദ്വാരത്തിന്റെ അടുത്തിരിക്കുന്ന ബലിക്കല്ലിന്മേൽ ദിക്പാലമന്ത്രംകൊണ്ടും "രുദ്രപാർഷദേഭ്യസ്സർവ്വേഭ്യ" ഇത്യാദി ജലാപ്ലുതബലിമന്ത്രംകൊണ്ടും ഹോമശിഷ്ടഹവിസ്സുകൊണ്ടു ബലിയെ തൂകി, മണ്ഡപത്തിൽ ചെന്നു നമസ്കരിച്ച്, ആചാന്തഃ - കാലും കഴുകി ആചമിച്ച്, ദ്വാഃസ്ഥകൃതാഭ്യനുജ്ഞഃ - ദ്വാസ്ഥന്മാർക്ക് അർഘ്യം വീഴ്ത്തി അനുജ്ഞയോടും കൂടി. അന്തഃ വിശേത് - ഗർഭഗൃഹത്തുങ്കൽ പോവൂ.

സംവന്ദ്യ പാനീയസമർപ്പണം ച കൃത്വാ സമുദ്വാസ്യ മുഖാ-
ർച്ചിരാസ്യേ
ദത്വാപിധാനീയജലം തതോന്നം നിർമ്മാല്യഭക്ഷ്യസാത് പ്രക-
രോതു മന്ത്രീ. ൧൨൦

ഭൂയഃ സമർച്യ - പിന്നെയും ജലഗന്ധാദികളെക്കൊണ്ടു പൂജിച്ച്, ഇഷ്ടമന്ത്രൈഃ കുസുമാഞ്ജലിം കൃത്വാ - ഇഷ്ടങ്ങളായിരിക്കുന്ന മന്ത്രങ്ങളെക്കൊണ്ടും പീഠപൂജാമന്ത്രങ്ങളെക്കൊണ്ടും മൂർത്തിപൂജാദി പരിവാരമന്ത്രങ്ങളെക്കൊണ്ടും പുഷ്പാഞ്ജലിയെ ച്ചെയ്തു്, മനുവര്യസഹസ്രജാപം വിധായ - ശ്രീപാദപത്മത്തെ തൊട്ടു മൂലമന്ത്രത്തെ ആയിരം ഉരു ജപത്തെ ചെയ്തു്, ഗുഹ്യാതിഗുഹ്യമനുനാ പ്രസമർപ്യ - പന്ത്രണ്ടാമത്തെ പടലത്തിൽ പറയുന്ന ഗുഹ്യാതിഗുഹ്യമന്ത്രംകൊണ്ടു ജപത്തെ സമർപ്പിച്ച് പുഷ്പാരാധനത്തെച്ചെയ്തു്, ഭക്ത്യാ സ്തുത്വാ പ്രദക്ഷിണവിധിം പ്രണതിം ച കുര്യാത്.

"പ്രസീദ ഭഗവൻ മഹ്യമജ്ഞാനാത് കുണ്ഠിതാത്മനേ;
നമോ വിരിഞ്ചവിഷ്ണ്വീശഭേദിനേ പരമാത്മനേ."



ഇത്യാദി ആഗമമന്ത്രംകൊണ്ടും "അതോ ദേവാദി" തന്റെ സൂക്തങ്ങളെക്കൊണ്ടും ഭക്തിയോടുകൂടി ദേവനെ സ്തുതിച്ച് പ്രദക്ഷിണത്തെയും നമസ്കാരത്തെയും മാനസികമായിട്ടു ചെയ്‌വൂ.

അഥാരാധ്യ തത്പാദമൂലേ സമസ്തം സുധീരർപ്പയേത്സോദകം
[ദക്ഷദോഷ്ണാ
ഇതഃ പൂർവമിത്യാദിനാ മാം മദീയം ച പൂർവാണുനോംതത്സ-
[ദിത്യാത്മനാ ച. ൧൧൯

അഥ സുധീഃ തത്പാദമൂലേ സമസ്തം ആരാധ്യ - പിന്നെ "പ്രീണാതു ഭഗവാൻ വിഷ്ണുഃ" ഇത്യാദികൊണ്ടു് പാദമൂലത്തിങ്കൽ സമസ്തമായ കർമ്മത്തെയും സമർപ്പിച്ച്, ദക്ഷദോഷ്ണാ ഇതഃ പൂർവമിത്യാദിനാ മാം മദീയം ച പൂർവാണുനാ ഓംതത്സത് ഇത്യാത്മനാ ച സോദകം അർപ്പയേത് - പിന്നെ വലത്തെ കൈകൊണ്ടു് ഇതഃ പൂർവം എന്നുള്ള മന്ത്രംകൊണ്ടും, മാം മദീയം ച എന്ന മന്ത്രംകൊണ്ടും, ഓംതത്സത് എന്നതുകൊണ്ടും, വെള്ളത്തോടുകൂടി ജലഗന്ധപുഷ്പങ്ങളെ എടുത്ത് ബ്രഹ്മാർപ്പണത്തെച്ചെയ്‌വൂ.

"മാം മദീയം ച സകലമസ്മത്സ്വാമിനേ നാരായണായ സർവം സമർപ്പയാമി" ഇതു നടുവിലെ മന്ത്രം. ആദ്യമന്ത്രം പന്ത്രണ്ടാം പടലത്തിൽ പറയും.

താരസാവിത്രികാസ്ഥായാദ്യങ്ങൾഭിഃ പരിതോഷ്യ തം
പ്രസന്നായ പ്രസന്നാർഘ്യം പ്രദദ്യാത് പ്രശ്രയാന്വിതഃ.

[൧൨൦

താരസാവിത്രികാസ്ഥാനാദ്യങ്ങൾഭിഃ തം പരിതോഷ്യ – പിന്നെ നിത്യസ്വാദ്ധ്യായംപോലെ കയ്യിൽ വെള്ളമെടുത്ത് പ്രണവം ദശപ്രണവം ഗായത്രി വേദാദിമന്ത്രങ്ങൾ സ്വസൂക്തം അന്ത്യസൂക്തം ഇവ ജപിച്ചു ദേവനെ സന്തോഷിപ്പിച്ച്, പ്രശ്രയാന്വിതഃ പ്രസന്നായ പ്രസന്നാർഘ്യം പ്രദദ്യാത് – ഏററവും ഭക്തിശ്രദ്ധാബഹുമാനാദി വണക്കത്തോടു കൂടി ആചാര്യൻ ശംഖജലം കൊണ്ട് പ്രസന്നനായിരിക്കുന്ന ദേവനായിക്കൊണ്ട് പ്രസന്നാർഘ്യത്തെ കൊടുപ്പൂ. പിന്നെ തീർത്ഥത്തെ ഉണ്ടാക്കൂ.

ദേവപാദസവിധാഹിതശംഖപ്രേംഖദാഹരതു വാരി വരീയഃ
തത്കരാത്തകലശാമൃതരൂപം സ്വീയപുണ്യഫലമിത്യവ-

[ഗച്ഛൻ. ൧൨൧

ദേവപാദസവിധാഹിതശംഖപ്രേംഖത് വരീയഃ വാരി ആഹരതു – ശംഖു മെഴുക്കി വെള്ളമെടുത്ത് പുഷ്പാക്ഷതത്തെ ഇട്ട് ആ ശംഖിനെ കയ്യിലെടുത്ത് ദേവന്റെ പാദസമീപത്തിൽ പിടിച്ചു ആ ശംഖജലത്തിൽ ശോഭിച്ചിരിക്കുന്ന മുഖ്യജലത്തെ സമ്പാദിപ്പൂ. തത്കരാത്തകലശാമൃതരൂപം സ്വീയപുണ്യഫലം ഇതി അവഗച്ഛൻ – ദേവന്റെ വലത്തു കൈയിലിരിക്കുന്ന അമൃതകലശസ്വരൂപം എന്നും താൻ ചെയ്തിരിക്കുന്ന പൂജയുടെ ഫലരൂപമെന്നും ഇപ്രകാരമറിഞ്ഞു തീർത്ഥത്തെ ഉണ്ടാക്കൂ.

അഗ്രേ ഗുരൂൻ ഹരനിശാചരദിക്പ്രപന്നാൻ
ദേവാസുരാൻ ദിവി പിതൄംശ്ച പുരോ വിഭാവ്യ
ഉക്ഷേത് സ്വദക്ഷിണശയാപ്തിതതീർത്ഥതോയൈഃ
സ്വം ച സ്വസാദ്ധ്യമപരാനപി ഭക്തിനമ്രാൻ.

[൧൨൨

സ്വദക്ഷിണശയാപ്തിതതീർത്ഥതോയൈഃ – തന്റെ വലത്തേ കൈയിലിരിക്കുന്ന തീർത്ഥജലങ്ങളെക്കൊണ്ട്, അഗ്രേ ദേവി ഗുരൂൻ – ഇടത്തു കൈയിൽ ശംഖിനെ പിടിച്ചു മുമ്പിൽ നിലത്തു ഗുരുഭ്യോ നമഃ എന്നും, ഹരനിശാചരദിക്പ്രപന്നാൻ ദേവാസുരാൻ

വിശോദ്ധ്യ - ഈശകോണിൽ ദേവേഭ്യോ നമഃ. നിരൃതികോണിൽ അസുരേഭ്യോ നമഃ എന്നും, പുരഃ പിതൄൻ ച - മുമ്പിൽ പിതൃഭ്യോ നമഃ എന്നും. വിശോദ്ധ്യ ഉൽക്ഷിപ്ത - ഇങ്ങനെ ഭാവനയെച്ചെയ്തു തളിച്ചു. സാധകം സസാദ്ധ്യം അപരാൻ ഭക്തിനമ്രാൻ അപി - പിന്നെ തനിക്കും സാദ്ധ്യന്മാൎക്കും വേറെ ഭക്തിയോടു കൂടി തൊഴുതു നില്ക്കുന്നവൎക്കും തന്റെ പൂജാജലംകൊണ്ടു തളിച്ചു ശംഖു കഴുകി വേറെ വെള്ളത്തെയുമെടുപ്പൂ.

ഭൂയോ നത്വാ മാന ഇത്യാദിനൈനോ
ജ്ഞാതാജ്ഞാതജാതം വിശോദ്ധ്യ।
താരേണാരാദ്ധ്യാവസാനീയമൎഘ്യം
ദത്വാ ദേവം നിഷ്കളീകൃത്യ രക്ഷേത്. ൧൨൩

ഭൂയഃ മാന ഇത്യാദിനാ നത്വാ - പിന്നെ "മാന ഏകസ്മിൻ" ഇത്യാദികൊണ്ടും മന്ത്രഹീനം ഇത്യാദി കൊണ്ടും ദേവനെ നമസ്കരിച്ചു പുഷ്പങ്ങളെ ആരാധിച്ചു, ജ്ഞാതാജ്ഞാതജാതം ഏനഃ വിശോദ്ധ്യ - അറിഞ്ഞും അറിയാതെയും ഉണ്ടായിരിക്കുന്ന പാപസമൂഹത്തെക്കളഞ്ഞു, താരേണ ആരാദ്ധ്യ അവസാനീയം അൎഘ്യം ദത്വാ - പ്രണവംകൊണ്ടു ആരാധിച്ചു അവസാനീയാൎഘ്യമിദം എന്നു അൎഘ്യത്തെ കൊടുത്തു, ദേവം നിഷ്കളീകൃത്യ രക്ഷേത് - ദേവനെ വ്യാപകാംഗത്തെ ചെയ്തു നിഷ്കളമാക്കി കല്പിച്ചു താലത്രയാദി ചെയ്തു രക്ഷിപ്പൂ.

അഥ തത് പ്രസാദകുസുമം ശിരസി
പ്രണിധായ ക്ലൃപ്തപവനായമനഃ
പരിപൂജ്യ തം ഹൃദി കൃതാംഗവിധിഃ
പരിരക്ഷ്യ തത്കൃതമനാ വിഹരേത്. ൧൨൪

അഥ തത് പ്രസാദകുസുമം ശിരസി പ്രണിധായ - പിന്നെ പാദമൂലത്തിങ്കൽ അഭിവാദ്യത്തെച്ചെയ്തു പ്രസാദപുഷ്പങ്ങളെ എടുത്തു സാദരം കൊടുത്തു താനും ശിരസ്സിങ്കൽ വയ്പൂ. ക്ലൃപ്തപവനായമനഃ - പിന്നെ മൂലംകൊണ്ടു പ്രാണായാമത്തെച്ചെയ്തു, തം ഹൃദി പരിപൂജ്യ - ആ ദേവനെ ഹൃദയത്തിങ്കൽ കല്പിച്ചു മാനസപൂജയും ചെയ്തു; കൃതാംഗവിധിഃ - വ്യാപകാംഗങ്ങളെ ന്യസിച്ചു, പരിരക്ഷ്യ തത്കൃതമനാഃ വിഹരേത് - താലത്രയാദി രക്ഷിച്ചു ദേവങ്കൽ മനോവിശ്വാസത്തോടു കൂടി ആത്മാവിനെ വേറെ കല്പിപ്പൂ.

ഇങ്ങനെ ഏഴ് ഈശ്വരന്മാരുടെയും പൂജാവിധിയെ പറഞ്ഞതിന്റെ താല്പര്യാര്‍ത്ഥങ്ങളൊക്കെയും "വിവരണ"ത്തില്‍ നോക്കി അറിഞ്ഞുകൊള്ളൂ.

അനന്തരം ഉത്സവത്തുങ്കല്‍ സവനപൂജയ്ക്കുള്ള ദ്വാദശാക്ഷരാദിമന്ത്രങ്ങളുടെ പൂജാപ്രകാരത്തെ പറയുന്നു:—

അഥ ദ്വാദശവര്‍ണ്ണാദിമന്ത്രാന്തരസമര്‍ച്ചനേ
ന്യാസാവരണകॢപ്ത്യാദൌ ഭിദാമാത്രം പ്രദര്‍ശ്യതേ.

[ഫ വ ൭

അഥ ദ്വാദശവര്‍ണ്ണാദിമന്ത്രാന്തരസമര്‍ച്ചനേ - അനന്തരം ദ്വാദശാക്ഷരം ഷഡക്ഷരം പ്രാസാദമന്ത്രം പഞ്ചബ്രഹ്മം ഈ മന്ത്രങ്ങളുടെ പൂജയിങ്കല്‍, ന്യാസാവരണകॢപ്ത്യാദൌ ഭിദാമാത്രം പ്രദര്‍ശ്യതേ - അക്ഷരന്യാസത്തിങ്കലേയും പരിവാരങ്ങളുടെയും ധ്യാനത്തിങ്കലും ഭേദമുള്ളതിനെ മാത്രം പറയപ്പെടുന്നു(?)

അംഗുഷ്ഠാദിതലാന്തമക്‌ലിപിവര്‍ണ്ണാന്‍ ഷട് കരേ ദക്ഷിണേ
ഷഡ്വാമേഽപി കനിഷ്ഠികാദിതലനിഷ്ഠം സര്‍ഗക്ॢപ്ത്യാ തതഃ
വിന്യസ്യേദ്ദ്വിഷഡംഗകാന്യപി തഥാ പഞ്ചാംഗകാനി ദ്വയോ-
രംഗുഷ്ഠാദികമംഗുലീഷു യുഗപത് പ്രോക്തേതി ദോര്‍ഭാവനാ.

[ഫ വ ൮

അക്‌ലിപിവര്‍ണ്ണാന്‍ - പ്രണവപുടിതമായി നമോന്തമായിരിക്കുന്ന ദ്വാദശാക്ഷരമന്ത്രത്തിന്റെ അക്ഷരങ്ങളെ, ദക്ഷിണേ കരേ അംഗുഷ്ഠാദിതലാന്തം ഷട് വാമേ കനിഷ്ഠികാദിതലനിഷ്ഠം ഷട് - വലത്തെ കൈയിന്മേല്‍ വലിയ വിരലു തുടങ്ങി വിരലുകള്‍ അഞ്ചിലും അകത്തുമായി ആറ് അക്ഷരങ്ങളേയും, ഇടത്തു കൈയിന്മേല്‍ ചെറിയ വിരലു തുടങ്ങി വിരലുകള്‍ അഞ്ചിലും അകത്തുമായി ആറു അക്ഷരങ്ങളേയും, സര്‍ഗക്ॢപ്ത്യാ തതഃ ച - സൃഷ്ടിക്രമം ഇങ്ങനെ പന്ത്രണ്ടും ന്യസിച്ചാല്‍ അതുങ്കല്‍ നിന്ന് സ്ഥിതിസംഹാരാദികളെ ഊഹിച്ചു ന്യസിപ്പൂ. തഥാ ദ്വിഷഡംഗകാനി - അപ്രകാരം സൃഷ്ടിപോലെ ദ്വാദശാംഗങ്ങളേയും, ദ്വയോഃ അംഗുഷ്ഠാദികം അംഗുലീഷു യുഗപത് പഞ്ചാംഗകാനി അപി വിന്യസേത് - രണ്ടു കൈയിലും അംഗുഷ്ഠാദിവിരലഞ്ചിലും ഒരുമിച്ചു പഞ്ചാംഗങ്ങളേയും ന്യസിപ്പൂ. ഇതി ദോര്‍ഭാവനാ പ്രോക്താ - ഇങ്ങനെ കരന്യാസം പറയപ്പെട്ടു.

ഹരിലിപിമനുജാക്ഷരാണി മൌലൌ
ഹരിമുഖദിക്ഷു വിലോചനദ്വയേ ച
വദനഹൃദയനാഭിഗുഹ്യജാന്വ-
ങ്ഘ്രിയുജി ച വിന്യസദുദയക്രമേണ. ൨൰൬

ഹരിലിപിമനുജാക്ഷരാണി - ഹരി എന്നു് ആദിത്യൻ, ലിപി അക്ഷരം, ദ്വാദശാക്ഷരമന്ത്രത്തിന്റെ അക്ഷരങ്ങൾ; മൌലൌ - ശിരസ്സിലും, ഹരിമുഖദിക്ഷു - ഹരി ഇന്ദ്രൻ, ഇന്ദ്രാദിയായ ശിരസ്സിന്റെ നാലു ദിക്കുകളിലും, വിലോചനദ്വയേ - കണ്ണുകളിലും, വദനഹൃദയനാഭിഗുഹ്യജാന്വംഘ്രിയുജി - മുഖത്തുങ്കലും ഹൃദയത്തുങ്കലും നാഭിയിങ്കലും ഗുഹ്യപ്രദേശത്തും മുട്ടുകളിലും പാദാഗ്രങ്ങളിലും, ഇതി ഉദയക്രമേണ വിന്യസേത് - ഇങ്ങനെ സൃഷ്ടിക്രമേണ ന്യസിപ്പൂ. സ്ഥിതിസംഹാരാദികളെ അഷ്ടാക്ഷരത്തുങ്കൽ നിന്നു് ഊഹിച്ചു ന്യസിച്ചുകൊള്ളൂ.

ധ്യാനത്തെ പറയുന്നു;

ചക്രം ച ശംഖം ച ഗദാം ച പത്മം
ചാബിഭ്രതം ശുക്ലതരാവഭാസം
സ്ഫുരത്കിരീടാദിയഥാർഹഭൂഷം
ധ്യായേദ്ധരിം ദ്വാദശവർണ്ണരൂപം. ൨൰൭

ചക്രം ച ശംഖം ച ഗദാം ച പത്മം ച ആബിഭ്രതം - ചക്രത്തേയും ശംഖിനേയും ഗദയേയും പത്മത്തേയും നാലു കൈകളെക്കൊണ്ടു ധരിച്ചു് ഇരിക്കുമാറും, ശുക്ലതരാവഭാസം - ഏറ്റവും വെളുത്ത നിറമായി വെളുത്ത താമരപ്പൂവിൽ ഇരിക്കുമാറും, സ്ഫുരത്കിരീടാദിയഥാർഹഭൂഷം - ശോഭിച്ചിരിക്കുന്ന കിരീടമകുടകുണ്ഡലാദിഭൂഷണങ്ങളോടു കൂടി ഇരിക്കുമാറും, ദ്വാദശവർണ്ണരൂപം ഹരിം ധ്യായേത് - ദ്വാദശാക്ഷരമന്ത്രസ്വരൂപമായിരിക്കുന്ന വിഷ്ണുവിനെ ധ്യാനിപ്പൂ. ഇവിടെ ആയുധഭൂഷണങ്ങൾ അഷ്ടാക്ഷരമന്ത്രത്തുങ്കൽ പറഞ്ഞപോലെ.

ജിതാദിനാ പ്രോക്തവദർഘ്യകാദ്യം
കൃത്വാർച്ചയിത്വാ പരിവാരയാഗേ
ദ്വാദിതോംഗാനി ദളേഷു ശേഷം
ഗതത്വമാദ്യം പ്രയജേദ്യഥോക്തം. ൨൰൮

ജിതാദിനാ ശ്ലോകേനാർഘ്യകാദ്യം ദത്വാ — ജിതന്തേ ഇത്യാദി ഉപചാരമന്ത്രം ജപിച്ച് പറഞ്ഞ ക്രമേണ അർഘ്യാദികളായ ഉപചാരങ്ങളെ കൊടുത്തിട്ട്. പരിവാരയാഗം പൂർവ്വവിതം ... അംഗാദി — പരിവാരപൂജയിങ്കൽ പ്രണവോപചാരമൂലമൂലാക്ഷരാംഗായുധഭൂഷണാംബര... തുടങ്ങി പന്ത്രണ്ടു ദിക്കുകളിൽ ദ്വാദശാംഗങ്ങളെ പൂജിച്ച്, ശേഷം ഗരുഡാദ്യം ... നമഃ ഇത്യാദി നിർമ്മാല്യധാരിണാ പറഞ്ഞപോലെ പൂജിപ്പൂ. ഇവിടെയും ദ്വാദശാംഗം കഴിഞ്ഞാൽ പഞ്ചാംഗങ്ങളും കൂടി വേണം. ഇങ്ങനെ ദ്വാദശാക്ഷരമന്ത്രത്തിന്റെ പൂജാഭേദങ്ങൾ.

ഇനി ഷഡക്ഷരത്തിന്റെ പൂജയെ പറയുന്നു;—

അംഗുഷ്ഠാദിതലാന്തിമം ന്യസതു ഷഡ്വർണ്ണാൻ കരേ ദക്ഷിണേ
വാമേ ചാപി തഥാംഗകാന്യപി മനൌ ഷഡ്വർണ്ണകേ ശാർ
[ങ്ഗിണി
ഷഡ്വർണ്ണാന്യഥ മൌലിഫാലഹൃദയേ നാഭ്യൂരുപാദദ്വയേ
സൃഷ്ട്യാ സ്യാദിതരദ്വയേ തദുപപത്ത്യാംഗാന്യപി സ്വാസ്പദേ.
[൧൨൦

ശാർങ്ഗിണി ഷഡ്വർണ്ണകേ മനൌ — വിഷ്ണുവിങ്കൽ ഷഡക്ഷരവിധാനമായ പൂജയിങ്കൽ, ദക്ഷിണേ വാമേ ച കരേ അംഗുഷ്ഠാദിതലാന്തിമം ഷഡ്വർണ്ണാൻ — വലത്തു കൈയിന്മേലും ഇടത്തു കൈയിന്മേലും ഒരുമിച്ച് പെരുവിരൽ തുടങ്ങി അഞ്ചിലും അകത്തും ആയിട്ട് അക്ഷരങ്ങളെ ആറിനേയും. തഥാ അംഗകാനി അപി — അപ്രകാരം അംഗങ്ങളേയും ന്യസിപ്പൂ. അഥ ഷഡ്വർണ്ണാനി സൃഷ്ട്യാ — പിന്നെ ഷഡക്ഷരങ്ങളെ ദേഹത്തിങ്കൽ ന്യസിക്കുമ്പോൾ സൃഷ്ടിയിങ്കൽ, മൌലിഫാലഹൃദയേ നാഭ്യൂരുപാദദ്വയേ സ്യാത് — ശിരസ്സിങ്കലും നെററിയിങ്കലും ഹൃദയത്തിങ്കലും നാഭിയിങ്കലും തുടകളിലും പാദാഗ്രങ്ങളിലും ഭവിക്കാം. ഇതരദ്വയേ തദുപപത്ത്യാ സ്വാസ്പദേ അംഗാനി അപി — സ്ഥിതിസംഹാരങ്ങളെ അതിന്റെ യുക്തിപോലെയും അംഗുഷ്ഠാദിതലാന്തം സ്വസ്ഥാനങ്ങളിൽ അംഗങ്ങളെയും, ന്യസതു — ന്യസിപ്പൂ.

2A

ശംഖം സചക്രം സഗദം സപദ്മം
ശാർങ്ഗം സഖഡ്ഗം സശരം സഖേടം
ശ്യാമഃ ഷഡാത്മാഷ്ടഭുജൈർദധാനോ
ഋനാർണതോർഘ്യാദ്യുപഹൃത്യ പൂജ്യഃ. ൧൩൧

ഷഡാത്മാ - ഷഡക്ഷരസ്വരൂപനായിരിക്കുന്ന വിഷ്ണു, ശ്യാമഃ - പച്ചനിറമായും, ശംഖം സചക്രം സഗദം സപദ്മം ശാർങ്ഗം സഖഡ്ഗം സശരം സഖേടം അഷ്ടഭുജൈഃ ദധാനഃ - ശംഖിനേയും ചക്രത്തേയും ഗദയേയും പത്മത്തേയും വില്ലിനേയും വാളിനേയും ശരത്തേയും പരിശയേയും ഇങ്ങനെ എട്ടു കൈകളിലുംകൊണ്ടു ധരിച്ച് ഇരിക്കുമാറും, കിരീടാദി ആഭരണങ്ങളെല്ലാം ക്രൂടി ധ്യാനിച്ചു. ഋനാർണതഃ അർഘ്യാദി ഉപഹൃത്യ പൂജ്യഃ - ഗായത്രികൊണ്ടു അർഘ്യാദി ഉപചാരങ്ങളെ കൊടുത്തു പൂജിപ്പൂ.

വർമ്മാന്താനി വൃഷാദിദിക്ഷു വിദിശാസ്വഗ്ന്യാദിതോഽസ്ത്രം പുരോ-
ഽക്ഷ്യന്തം ദിക്ഷു വിദിക്ഷു ച ക്രമശാന്മൂർത്തീശ്ച ശക്തീരപി
ശംഖാദീനി ദിശാസു കാർമ്മുകമുഖാന്യസ്ത്രാണി കോണേഷു ത-
സ്യാഗ്രേ താർക്ഷ്യമഥോ യഥാവിധി യജേദിന്ദ്രാദിവജ്രാദികം.
[ ൧൩൨

മൂർത്തിപൂജയിങ്കൽ പ്രണവോപചാരമൂലമൂലാക്ഷരാംഗായുധഭൂഷണാന്തം പൂജിപ്പൂ, വൃഷാദിദിക്ഷു വർമ്മാന്താനി - ഇന്ദ്രാദി നാലു ദിക്കുകളിൽ ഹൃദയാദികവചാന്തങ്ങളേയും, അഗ്ന്യാദിതഃ വിദിശാസു അസ്ത്രം - അഗ്ന്യാദികോണു നാലിലും തദസ്ത്രത്തേയും, പുരഃ അക്ഷ്യന്തം, മുമ്പിൽ ഒടുക്കം നേത്രത്തേയും ഇങ്ങനെ അംഗാവരണം പൂജിച്ച്, ദിക്ഷു മൂർത്തീഃ വിദിക്ഷു ശക്തീഃ അപി - പിന്നെ ദിക്കു നാലിൽ വാസുദേവാദി മൂർത്തികളേയും കോണുകളിൽ ശാന്ത്യാദി നാലു ശക്തികളേയും പൂജിച്ച്, ദിശാസു ശംഖാദീനി കോണേഷു കാർമ്മുകമുഖാനി അസ്ത്രാണി - പിന്നെയും ദിക്കുകളിൽ ശംഖാദി നാലു ആയുധങ്ങളേയും കോണുകളിൽ ചാപാദി നാലു ആയുധങ്ങളേയും, തസ്യ അഗ്രേ താർക്ഷ്യം - ദേവന്റെ മുമ്പിൽ വൈനതേയായ നമഃ എന്നു ഗരുഡനേയും പൂജിച്ച്, അഥോ ഇന്ദ്രാദിവജ്രാദികം യഥാവിധി യജേത് - പിന്നെ ഇന്ദ്രാദി പത്തിനേയും വജ്രാദി പത്തിനേയും യഥായോഗ്യപ്രകാരം പൂജിച്ച് നിർമ്മാല്യധാരിയേയും പൂജിപ്പൂ.

ലോമാഷ്ടമവർഗ്ഗാർണ്ണൈർവാസുദേവോ വിബിന്ദുഭിഃ
ങ്കർഷണശ്ച പ്രദ്യുമ്നശ്ചാനിരുദ്ധശ്ച മൂർത്തയഃ. ൧൩൩
ഘിതൈർഹാദിശാന്താർണ്ണൈശ്ശാന്തിഃ ശ്രീശ്ച സരസ്വതീ
തിശ്ച സലവൈർയുക്താശ്ചതസ്രോ മൂർത്തിശക്തയഃ. ൧൩൪

വിലോമാഷ്ടമവർഗ്ഗാർണ്ണൈഃ — പ്രതിലോമമായിരിക്കുന്ന ട്ടാമത്തെ വർഗ്ഗമാകുന്ന സ്വരങ്ങളിലെ അ ആ അം അഃ ഈ ാല് അക്ഷരങ്ങൾ, വിബിന്ദുഭിഃ — അനുസ്വാരം കൂടാതെ ബിന്ദു ളോടു കൂടി. വാസുദേവഃ സങ്കർഷണഃ പ്രദ്യുമ്നഃ അനിരുദ്ധഃ മൂർത്തയഃ — അ വാസുദേവായ നമഃ, ആ സങ്കർഷണായ നമഃ, ം പ്രദ്യുമ്നായ നമഃ, അഃ അനിരുദ്ധായ നമഃ. ഇങ്ങനെ ദിക്കു ളിലെ മൂർത്തിമന്ത്രങ്ങൾ. ദീർഘിതൈഃ ഹാദിശാന്താർണ്ണൈഃ — ർഘയുക്തങ്ങളായ ഹസഷശ ഈ അക്ഷരങ്ങളോട്, സലവൈഃ ുക്താഃ — അനുസ്വാരയുക്തങ്ങളായിട്ട്, ശാന്തിഃ ശ്രീഃ സരസ്വതീ തിഃ ച ചതസ്രഃ മൂർത്തിശക്തയഃ — ഹാം ശാന്ത്യൈ നമഃ, ാം ശ്രിയൈ നമഃ, ഷാം സരസ്വത്യൈ നമഃ, ശാം രത്യൈ മഃ, ഇങ്ങനെ കോണുകളിലെ മൂർത്തികളുടെ ശക്തിമന്ത്രങ്ങൾ.

സ്വാദ്യർണ്ണബീജൈഃ സഹ *ശംഖചക്ര-
പദ്മം ഗദാശാർങ്ഗസഖേടഖഡ്ഗാഃ
ശരോ ലവാഭ്യാമരിപദ്മമിന്ദ്ര-
വജ്രാദികം വർഗ്ഗമുഖദ്വിതീയൈഃ. ൧൩൫

സ്വാദ്യർണ്ണബീജൈഃ സഹ - തന്റെ ആദ്യക്ഷരമായ ബീ- ജങ്ങളോടു കൂടി, ശംഖചക്രപദ്മം ഗദാശാർങ്ഗസഖേടഖഡ്ഗാഃ ശരഃ ച - ശം ശംഖായ നമഃ, ലവാഭ്യാം അരി പദ്മം - ലം ബീജയുക്തമായിട്ടു ചക്രവും വം ബീജയുക്തമായി പത്മവും, ലം ചക്രായ നമഃ, വം പദ്മായ നമഃ, ഗം ഗദായൈ നമഃ, ശം ശാർങ്ഗായ നമഃ, ഖം ഖേടായ നമഃ, ഖം ഖഡ്ഗായ നമഃ, ശം ശരായ നമഃ, വർഗ്ഗമുഖദ്വിതീയൈഃ ഇന്ദ്രവജ്രാദികം അം കം ചം ടം തം പം യം ശം ഈ വർഗ്ഗങ്ങളിലെ ആദ്യ ക്ഷരം ബീജമായി ഇന്ദ്രാദി എട്ടിനെയും, ആം ഖം ഛം ഠം ഥം ഫം രം ഷം ഈ വർഗ്ഗങ്ങളിലെ രണ്ടാമത്തെ അക്ഷര ങ്ങൾ ബീജങ്ങളായി വജ്രാദി എട്ടിനെയും പൂജിപ്പൂ. ഇങ്ങനെ ഷഡക്ഷരപൂജയിങ്കലെ വിധിയെപ്പറയുന്നു.

---

* "ശംഖചക്രപദ്മംഗദാ ശാർങ്ഗസഖേടഖഡ്ഗശരാ" എന്നു മുദ്രിത ന്ത്രസമുച്ചയപാഠം.

ഇനി പ്രാസാദമന്ത്രത്തിന്റെ പൂജയെപ്പറയുന്നു:—

പ്രാസാദമന്ത്രം * കരയോഃ പ്രയുഞ്ജൻ
തദംഗാദിഷ്വപ്യംഗന്യസനം കരോതു
ഈശാനമൂർദ്ധപ്രമുഖക്രമേണ
തത്സൂക്ഷ്മവക്ത്രന്യസനം തനൗ ച. എന്നു

പ്രാസാദമന്ത്രം - ശിവമായ പ്രാസാദമന്ത്രത്തിന്റെ പൂജയിങ്കൽ കരയോഃ അംഗാദികളെക്കൊണ്ട് അംഗന്യാസം - കരങ്ങളിൽ ഹം ഈശാനമൂർദ്ധ്നേ നമഃ, ഹും തത്പുരുഷവക്ത്രാംഗുഷ്ഠാഭ്യാം നമഃ, ഇങ്ങനെ ക്രമത്തിലംഗന്യാസത്തെയും, തനൗ ഈശാനമൂർദ്ധപ്രമുഖക്രമേണ തത്സൂക്ഷ്മവക്ത്രന്യസനം ച കരോതു - ശരീരത്തിങ്കൽ നം ഈശാനമൂർദ്ധ്നേ നമഃ, മം തത്പുരുഷവക്ത്രായ നമഃ, ഇത്യാദി സൂക്ഷ്മന്യാസത്തെയും, നം ഈശാനായോർദ്ധ്വവക്ത്രായ നമഃ, ഇത്യാദി വക്ത്രന്യാസത്തെയും ചെയ്യൂ.

ധ്യാനത്തെ പറയുന്നു:—

ശൂലാഹി ടങ്കഘണ്ടാസിസൃണികുലിശപാശാഗ്നിഭീതീശ്ച ദോർഭി-
ർബിഭ്രാണം ദോർഭിരേവം ദശഭിരഥ ചതുർഭിസ്തു വാ ദക്ഷിണാദ്യൈഃ
രുദ്രാക്ഷസ്രക്കപാലേ ത്രിശിഖമപി സഖട്വാംഗകം ചാധ ഊർദ്ധ്വം
ധ്യായേത് പ്രാസാദരൂപം സ്ഫടികമണിനിഭം പദ്മസംസ്ഥം പ്രസന്നം. എന്നു

ദശഭിഃ ദോർഭിഃ – പത്തു കൈകളെക്കൊണ്ട്, ശൂലാഹി ടങ്കഘണ്ടാസിസൃണികുലിശപാശാഗ്നിഭീതീഃ ച ബിഭ്രാണം - ശൂലത്തേയും സർപ്പത്തേയും പരശ്ശുവിനേയും മണിയേയും ഖഡ്ഗത്തേയും തോട്ടിയേയും വജ്രത്തേയും പാശത്തേയും അഗ്നിയേയും അഭയത്തേയും ഇങ്ങനെ പത്ത് ആയുധങ്ങളെ ധരിച്ച് ഇരിക്കുമാറും, അഥവാ ദക്ഷിണാദ്യൈഃ ചതുർഭിഃ ദോർഭിഃ രുദ്രാക്ഷസ്രക്കപാലേ അധഃ ത്രിശിഖം സഖട്വാംഗകം ച ഊർദ്ധ്വം ബിഭ്രാണം - എന്നിയേ വലത്തു ഭാഗത്തു മുമ്പായി നാലു കൈകളേക്കൊണ്ട് രുദ്രാക്ഷമാലയേയും കപാലത്തേയും ചുവട്ടിൽ രണ്ടിലും ശൂലത്തേയും ഖട്വാംഗത്തേയും മുകളിൽ രണ്ടിലും ധരിച്ചിരിക്കുമാറും, സ്ഫടികമണിനിഭം പദ്മസംസ്ഥം പ്രസന്നം – സ്ഫടികരത്നം പോലെ വെളുത്ത നിറമായും താമരപ്പൂവിൽ സ്ഥിതനായും

* "കരയോരംഗാദിഷ്വപി കൃത്വാ" എന്നു മറ്റൊരു ഗ്രന്ഥത്തിലെ പാഠം.

പ്രസന്നമുഖനായും, പ്രസാദരൂപം ദേവദേവം ധ്യായേത് - പ്രസാദമൂർത്തിയാകുന്ന പരമേശ്വരനെ ധ്യാനിപ്പൂ. ത്രിശൂലായ നമഃ, സർപ്പായ നമഃ, പരശവേ നമഃ, ഘണ്ടായൈ നമഃ, ഖഡ്ഗായ നമഃ, അങ്കുശായ നമഃ, വജ്രായ നമഃ, പാശായ നമഃ, അഗ്നയേ നമഃ, അഭയായ നമഃ, ഇങ്ങനെ പത്തു കൈയാകുന്നവഴത്തെ ആയുധങ്ങൾ. അക്ഷമാലായൈ നമഃ, കപാലായ നമഃ, ത്രിശൂലായ നമഃ, ഖട്വാംഗായ നമഃ, ഇതു നാലു കൈയാകുമ്പളത്തെ ആയുധങ്ങൾ. ഭ്രമണം മുമ്പിലെപ്പോലെ

ഈശാദിസൂത്രവദനാദികവിഗ്രഹേജ്യാം
കൃത്വാഥാപ്യസൌമ്യയമവാസവധാതൃദിക്കൈസ്ഥഃ
സദ്യാദിഭിഃ പ്രതിദിശാം പരിവാരപൂജാം
പഞ്ചാക്ഷരോക്തവിധിനാത്ര ച സന്തനോതു. എന്നു

ഈശാദിസൂത്രവദനാദികവിഗ്രഹേജ്യാം കൃത്വാ - മൂർത്തിപൂജയിങ്കൽ പ്രണവോപചാരമൂലാന്തത്തിങ്കൽ ഈശാനാദിയായിരിക്കുന്ന സൂത്രവക്ത്രന്യാസങ്ങളെക്കൊണ്ടും അംഗായുധഭൂഷണങ്ങളെക്കൊണ്ടും വിഗ്രഹപൂജയെ ചെയ്താൽ, പരിവാരപൂജയിങ്കൽ മൂർത്ത്യാവരണത്തിങ്കൽ, ആപ്യസൌമ്യയമവാസവധാതൃദിക്കൈസ്ഥഃ സദ്യാദിഭിഃ പ്രതിദിശാം പരിവാരപൂജാം പഞ്ചാക്ഷരോക്തവിധിനാ ച അത്ര സന്തനോതു - പടിഞ്ഞാറു സദ്യോജാതനേയും, വടക്ക വാമദേവനേയും, തെക്ക് അഘോരനേയും, കിഴക്ക തത്പുരുഷനേയും, ഈശകോണിൽ ഈശാനനേയും, ഇങ്ങനെ ഭേദമായ മൂർത്ത്യാവരണത്തോടും അംഗാവരണാദിനിർമ്മാല്യധാര്യന്തം പഞ്ചാക്ഷരപൂജയിങ്കൽ പറഞ്ഞ ക്രമം പോലെയും പരിവാരങ്ങളോടു കൂടി പൂജിപ്പൂ.

പഞ്ചബ്രഹ്മത്തിന്റെ പൂജയെ പറയുന്നു—

പഞ്ചബ്രഹ്മവിധൌ സുധീഃ കരയുജഃശാനാദിസൂക്തൈരങ്കാ-
നംഗുഷ്ഠാദികനിഷ്ഠികാവധി തലാന്തം ഷട് തദംഗാന്യപി
ന്യസ്യേത്സംഹിതമന്ത്രൻ സസൂത്രമുഖക്ലൃപ്ത്യാ വിഗ്രഹേ തദ്വദാ-
ത്രിംശത്സംഖ്യകലാസ്തഥാഷ്ടസഹിതാ മന്ത്രീ തദംഗാന്യപി.
[ എന്നു

പഞ്ചബ്രഹ്മവിധൌ സുധീഃ - പഞ്ചബ്രഹ്മപൂജയിങ്കൽ നല്ല ബുദ്ധികൗശലത്തോടു കൂടിയിരിക്കുന്ന ആചാര്യൻ, കരയുജി അംഗുഷ്ഠാദികനിഷ്ഠികാവധി ഈശാദിസൂക്താണകാൻ - രണ്ടു കൈക

കളിലും ഒരുമിച്ച് അംഗുഷ്ഠം തുടങ്ങി കനിഷ്ഠികാവസാനമായിരിക്കുന്ന വിരലുകൾ അഞ്ചിലും ഈശാനാദിയായിരിക്കുന്ന പഞ്ചബ്രഹ്മസൂക്തത്തിന്റെ അഞ്ചു മന്ത്രങ്ങളെ ന്യസിച്ച്, തലാന്തം തദംഗാനി ഷട് അപി - അംഗുഷ്ഠാദിതലാന്തമായി പഞ്ചബ്രഹ്മത്തിന്റെ അംഗങ്ങളെ ആറിനേയും ന്യസിപ്പൂ. വിഗ്രഹേ സസൂത്രമുഖക് ളപ്തഃ്യാ സൂക്തമന്ത്രൻ - ശരീരത്തുങ്കൽ ശിരോവദനഹൃദയഗുഹ്യപാദങ്ങളിൽ സൂത്രന്യാസത്തേയും ഊർദ്ധ്വപ്രാഗ്ദക്ഷിണോത്തരപശ്ചിമസ്ഥാനങ്ങളായ മുഖങ്ങളിൽ വക്ത്രന്യാസത്തേയും പഞ്ചബ്രഹ്മസൂക്തങ്ങളേയും ക്രമേണ ന്യസിച്ച്, മന്ത്രീ അഷ്ടസഹിതാഃ ത്രിംശത് സംഖ്യകലാഃ - അഷ്ടത്രിംശത് കലകളേയും തന്ന്യാസപ്രകാരത്തേയും അറിഞ്ഞിരിക്കുന്ന ഗുരു സൂത്രവക്ത്രന്യാസാനന്തരം ശശിന്യാദികളായ അഷ്ടത്രിംശത് കലകളേയും അതതു സ്ഥാനങ്ങളിൽ ന്യസിച്ച്, തദംഗാനി അപി ന്യസ്യേത് - പഞ്ചബ്രഹ്മത്തിന്റെ സർവ്വജ്ഞായേത്യാദി അംഗങ്ങളേയും ന്യസിപ്പൂ.

പ്രാഗ്വത് പ്രാർച്ചിതപീഠകേ സമഭിവാഹ്യേശാദിസൂക്താണുഭിഃ
സദ്യാദ്യൈരഭിവാഹനാപ്രഭൃതിതന്മുദ്രാശ്ച കൃത്വാ ക്രമാത്
ദേവം ഭാവയതു പ്രക് ളപ്തദണ്ഡന്യാസേന സാംഗീകൃതം
സാക്ഷസ്രുക്സകപാലശൂലവിലസത് ഖട്വാംഗരാജദ് ഭുജം.

[൧൪൨

പ്രാഗ്വത് പ്രാർച്ചിതപീഠകേ ഈശാദിസൂക്താണുഭിഃ സമഭിവാഹ്യ - മുമ്പിൽ പഞ്ചാക്ഷരത്തുങ്കൽ പറഞ്ഞിരിക്കുന്ന പോലെ പീഠപൂജയേച്ചെയ്തു് പ്രണവോപചാരവും ഈശാനാദി പഞ്ചബ്രഹ്മവും കൂടി ആവാഹിച്ച്, സദ്യാദ്യൈഃ അഭിവാഹനാപ്രഭൃതിതന്മുദ്രാം ച ക്രമാത് കൃത്വാ - സദ്യോജാതാദി അഞ്ചും കൂട്ടീട്ട് ആവാഹിതോ ഭവ ഇത്യാദി മുദ്രകളെ അഞ്ചിനേയും കാട്ടിയാൽ, പ്രക് ളപ്തദണ്ഡന്യാസേന സാംഗീകൃതം തം ദേവം - ലിപിയും തത്ത്വവും ഈശാനാദി അഞ്ചുകൊണ്ടും സൂത്രവക്ത്രന്യാസവും അംഗന്യാസവും അഷ്ടത്രിംശത് കലാന്യാസവും ചെയ്തു് സകളീകരിച്ച് ഇരിക്കുന്ന ആ ദേവനേ, സാക്ഷസ്രുക്സകപാലശൂലവിലസത് ഖട്വാംഗരാജദ് ഭുജം ഭാവയതു - രുദ്രാക്ഷമാലയും കപാലവും ശൂലവും കട്ടുന്തുടിയും ഈ നാലു് ആയുധങ്ങളേക്കൊണ്ടു ശോഭിച്ചിരിക്കുന്ന നാലു തൃക്കൈകളോടും കൂടി ഇരിക്കുമാറു ധ്യാനിപ്പൂ. അക്ഷമാലായൈ നമഃ, കപാലായ നമഃ, ത്രിശൂലായ നമഃ, ഖട്വാംഗായ നമഃ. ഇതു നാലും ആയുധമന്ത്രങ്ങൾ.

ഈശേനോപഹൃതീഃ പ്രദായ മപരേണ സ്ഥാണുസംജ്ഞാണുനാ-
ഥേശാനാദികപഞ്ചസൂക്തമനുഭിസ്തത്സൂത്രവക്ത്രാദിഭിഃ
കൃത്വാ വിഗ്രഹപൂജനം പരിവൃതാവീശാദിസൂക്തൈര്യജേത്
സ്വസ്വാശാധിഗതൈസ്തദംഗമനുഭിർവിദ്യേശ്വരാദ്യൈരപി. [ ൧൪൧

ഈശേന ഉപഹൃതീഃ പ്രദായ - ഈശാനനേക്കൊണ്ട് പാദ്യാദികളായ ഉപഹാരങ്ങളെക്കൊടുത്ത്, മപരേണ സ്ഥാണുസംജ്ഞാണുനാ ഈശാനാദികപഞ്ചസൂക്തമനുഭിഃ തത്സൂത്രവക്ത്രാദിഭിഃ വിഗ്രഹപൂജനം കൃത്വാ - പ്രണവം കൊണ്ടും ഉപചാരം കൊണ്ടും ഈശാനാദി അഞ്ചു മൂലമന്ത്രം കൊണ്ടും ആ പഞ്ചബ്രഹ്മത്തെ സൂത്രവക്ത്രന്യാസപ്രകാരേണയും അംഗായുധങ്ങളെക്കൊണ്ടും വിഗ്രഹപൂജയെച്ചെയ്തു്, പരിവൃതൌ സ്വസ്വാശാധിഗതൈഃ ഈശാദിസൂക്താണുഭിഃ തദംഗമനുഭിഃ വിദ്യേശ്വരാദ്യൈഃ അപി യജേത് - പരിവാരപൂജയിങ്കൽ തന്റെ തന്റെ ദിക്കുകളിൽ ഈശാനാദിസൂക്തങ്ങളെക്കൊണ്ടു മൂർത്ത്യാവരണത്തേയും തദംഗാവരണത്തെയും അനന്താദിവിദ്യേശ്വരമന്ത്രംകൊണ്ടും ഉമായൈ നമഃ ഇത്യാദി എട്ടുകൊണ്ടും ഇന്ദ്രാദിവജ്രാദിനാമ്മാല്യധാര്യന്തം മുമ്പിലത്തേപ്പോലെയും പരിവാരങ്ങളോടു കൂടി പൂജിപ്പു.

ഇതി തന്ത്രസമുച്ചയേ ശ്രുതാർച്ചാ-
  ക്രമസിദ്ധ്യൈ രവിജന്മസമ്പ്രണീതേ
പടലഃ പ്രതിപാദിതാത്മദേവാ-
  ർച്ചനകർമ്മാപി ച സപ്തമഃ സമാപ്തഃ. ൧൪൨

ഇതി രവിജന്മസംപ്രണീതേ തന്ത്രസമുച്ചയേ - ഇപ്രകാരം രവി എന്ന പേരോടു കൂടിയ പിതാവിന്റെ പുത്രനായ നാരായണനാൽ നിർമ്മിതമായിരിക്കുന്ന തന്ത്രസമുച്ചയത്തിങ്കൽ, ശ്രുതാർച്ചാക്രമസിദ്ധ്യൈ - അറിഞ്ഞിരിക്കുന്ന ഏഴു ദേവന്മാരുടേയും പൂജാക്രമത്തെ അറിവാനായിക്കൊണ്ടു, പ്രതിപാദിതാത്മദേവാർച്ചനകർമ്മാ - ഉക്തമായിരിക്കുന്ന ആത്മാരാധനയോടും ദേവാരാധനയോടും കൂടി, സപ്തമഃ പടലഃ സമാപ്തഃ - ഏഴാമത്തെ പടലം സമാപ്തമായി.

സപ്തമഃ പടലഃ സമാപ്തഃ.

## അഷ്ടമഃ പടലഃ

ഇപ്രകാരം ഏഴു് അദ്ധ്യായങ്ങളെക്കൊണ്ടു പൂജാവിധിയെപ്പറ്റി പറഞ്ഞിട്ടു പ്രതിഷ്ഠയുടെ നാലാം ദിവസത്തെക്കുറിച്ചു കലശസ്നാനത്തിന്റെ പ്രകാരത്തെ പറയുന്ന എട്ടാമത്തെ പടലത്തെ —

അഥാഭിധാസ്യാമ്യഭിഷേചനം വിഭോർ-
ദിനേ തുരീയേ വിഹിതം പ്രതിഷ്ഠിതേഃ
നിമിത്തവിത്താദ്യുപപത്തിഭേദിതം
വിശുദ്ധിസാന്നിദ്ധ്യസമൃദ്ധികാരകം ൧

പ്രതിഷ്ഠിതേഃ തുരീയേ ദിനേ വിഹിതം - പ്രതിഷ്ഠയുടെ നാലാം ദിവസം വിഹിതമായും, വിശുദ്ധിസാന്നിദ്ധ്യസമൃദ്ധികാരകം - അശുദ്ധികളിൽ ശുദ്ധിയെ വരുത്തുന്നതിന്നും, സാന്നിദ്ധ്യത്തെ ഉണ്ടാക്കുന്നതിന്നും, സമ്പത്തിനെ ഉണ്ടാക്കുന്നതിന്നും കൂടെ ചെയ്യേണ്ടതായും, നിമിത്തവിത്താദ്യുപപത്തിഭേദിതം - ഹേതുക്കളുടേയും ദ്രവ്യത്തിന്റേയും ദേശകാലാവസ്ഥ പോലെയും ഭേദങ്ങളോടു കൂടിയതായുമിരിക്കുന്ന, വിഭോഃ അഭിഷേചനം അഭിധാസ്യാമി - ദേവന്റെ കലശാഭിഷേകവിധിയെ പറയുന്നു.

അത്രാപ്യങ്കുരരോപണം സ്വസമയേ കുർവീത തത്ത്വാന്തിമാൻ
ഹോമാൻ നിഷ്കൃതിവക്ഷ്യമാണവിധിനാ ചാത്രാപി പൂർവ്വേഹനി
നാഗേഽളിന്ദഭുവി പ്രകല്പ്യ നിജകുണ്ഡം മണ്ഡപേ ദേശികഃ
കുർയ്യാന്മണ്ഡപസംസ്ക്രിയാമപി ച ലട്ടീഭ്രാന്ത്യന്തിമാം പൂർവ്വവത് ൨

അത്ര അപി സ്വസമയേ അങ്കുരരോപണം കുർവീത - ഈ ചതുർത്ഥസ്നാനത്തിങ്കലും മററുള്ള കലശങ്ങൾ ചെയ്യുന്നേടത്ത് കലശാധിവാസത്തിന്റെ മുമ്പിൽ മുളയിടുവാൻ വിധിച്ച ദിവസത്തിങ്കൽ മുളദ്രവ്യങ്ങളെ പൂജയും ചെയ്തു വരണം. പൂർവ്വേഹനി നിഷ്കൃതിവക്ഷ്യമാണവിധിനാ തത്ത്വാന്തിമാൻ ഹോമാൻ ച - പ്രായശ്ചിത്തവിധിയിങ്കൽ പറയുന്ന വിധി പോലെ പ്രായശ്ചിത്തം ശാന്തി തത്ത്വം ഇങ്ങിനെയുള്ള ഹോമങ്ങളെ കലശമാടുന്ന ദിവസത്തിന്റെ തലേ ദിവസം ചെയ്യേണം. അപ്പോൾ തത്ത്വഹോ

മത്തുങ്കൽ സംഹാരതത്ത്വസമ്പാതമുണ്ടാക്കേണ്ട. നാഡീസന്ധാനമില്ല. ചിലര് നാലാം ദിവസം തത്ത്വഹോമത്തെ വിധിച്ച പോലെ ചെയ്യുന്നപോൽ. മണ്ഡപേ അളിന്ദഭുവി നാഗേ നിജകുണ്ഡം പ്രകല്പ്യ - കലശമണ്ഡപത്തുങ്കൽ അളിന്ദഭൂമിയിങ്കൽ വായുകോണിൽ കിഴക്ക നാഗപദത്തുങ്കൽ ആചാൎയ്യകുണ്ഡത്തെയും അധിവാസത്തുങ്കലേപ്പോലെ ദിക്കുകുണ്ഡങ്ങളേയുമുണ്ടാക്കി, ദേശികഃ ഘടീഭാന്ത്യന്തിമാം മണ്ഡപസംസ്ക്രിയാം അപി കുൎയ്യാത് - ആചാൎയ്യൻ കലശപൂജയുടെ ദിവസം തോരണധ്വജസ്ഥാപനം തുടങ്ങി കുംഭേശപൂജ കഴിവോളമുള്ള മണ്ഡപസംസ്കാരത്തെ അധിവാസത്തുങ്കൽ പറഞ്ഞപോലെ ചെയ്വൂ.

ആസ്ഥാല്യ സൂത്രാണി ഘടാനുരൂപാ-
ണ്യത്രാഭിപൂൎയ്യദ്രവിണപ്രമാണി
ഖണ്ഡാനി കൃത്വാ തു യഥാൎഹമേതാ-
ന്യാപൂരയേച്ചിത്രതരൈ രജോഭിഃ. ൩

അത്ര ഘടാനുരൂപാണി സൂത്രാണി ആസ്ഥാല്യ - ആ മണ്ഡപത്തിൽ കലശത്തിന്നു സദൃശങ്ങളായിരിക്കുന്ന സൂത്രങ്ങളെ തിരിച്ച് പദങ്ങളെ ഉണ്ടാക്കി, അഭിപൂൎയ്യദ്രവിണപ്രമാണി ഖണ്ഡാനി കൃത്വാ - നിറപ്പാൻ ഭാവിച്ചിരിക്കുന്ന ദ്രവ്യങ്ങൾക്കു തുല്യങ്ങളായിരിക്കുന്ന ഖണ്ഡങ്ങളെ ഉണ്ടാക്കി, ഏതാനി ചിത്രതരൈഃ രജോഭിഃ ആപൂരയേത് - ഈ ഖണ്ഡങ്ങളെക്കൊണ്ട് ബ്രഹ്മകലശങ്ങൾക്കും പരികലശങ്ങൾക്കും അഷ്ടദളവും സ്വസ്തികങ്ങളും യഥായോഗ്യമായിട്ട് ഉണ്ടാക്കൂ.

ക്ഷേത്രേ പഞ്ചപദേ/ബ്ജം നവപദൈസ്തത്ത്വോപാന്ത്യൈഃ കേവ- [ലൈർ-
ദ്രവ്യൈസ്സ്യാത് സ്നപനേ/ന്തരത്ര നവ തദ്ബാഹ്യേ ഘടാഃ ഷോ- [ഡശ
വീഥീഃ സപ്തപദേ/ഭിതോ/ബ്ജമധികം യാവത്തു തത്ക്ഷേത്രകം
മുഖ്യം സ്യാദ്ഘടമത്ര സപ്തദശഭിൎയ്യദ്വ്യന്തരാളാഷ്ടകം. ൪

തത്ത്വോപാന്ത്യൈഃ കേവലൈഃ ദ്രവ്യൈഃ സ്നപനേ - പരികലശങ്ങൾ കൂടാതെ ഇരുപത്തിനാലു കലശങ്ങളും ബ്രഹ്മകലശങ്ങളായിട്ടു ദ്രവ്യങ്ങളെ ന്യസിച്ചു പൂജിച്ച് ആടുന്ന കലശത്തുങ്കൽ, പഞ്ചപദേ ക്ഷേത്രേ അന്തഃ നവപദൈഃ അംബുജം - അഞ്ചു പദമായിട്ട് ഇരുപത്തഞ്ചു പദങ്ങളെ ഉണ്ടാക്കിയാൽ നടു

വിൽ ഒമ്പതു പദങ്ങളെക്കൊണ്ട് അഷ്ടദലപത്മത്തെയും പുറത്ത് പതിനാറു സ്വസ്തികങ്ങളെയും ഉണ്ടാക്കി പീഠം വിരിച്ച്, അത്ര അന്തഃ നവ തദ്ബാഹ്യേ ഷോഡശ ഘടാഃ - അവിടെ നടുവിൽ അഷ്ടദലത്തിൽ ഒമ്പതു കലശങ്ങളെയും പുറത്തു പതിനാറു കലശങ്ങളെയും വയ്പൂ. സപ്തപുടേ അബ്ജം അഭിതഃ വീഥിഃ - ഇവിടെത്തന്നെ ഏഴുപുടമുണ്ടാക്കി അഷ്ടദലത്തിന്റെ ചുററും വീഥികളെയും, യാവൽ അധികം തൽക്ഷേത്രകം ച മുജ്യം സ്യാൽ - പിന്നെ ദിക്കോണാന്തരമദ്ധ്യങ്ങളിൽ എത്ര പദം അധികമായി ഭവിക്കുന്നു അത്ര പദങ്ങളെയും വീഥിയിൽ കൂട്ടിയിരിപ്പൂ. അപ്പോളും സവീഥിയായി പഞ്ചവിംശതിദ്രവ്യത്തിന്റെ പത്മം, ഉഭയത്ര സപ്തദശഭിഃ യദി - ഇപ്രകാരം സപ്തദശദ്രവ്യങ്ങളെക്കൊണ്ടു തന്നെ ഏഴിൽ അന്തരാളങ്ങളിലുള്ള പദങ്ങളെല്ലാം കളഞ്ഞു പതിനേഴു പുടമായി പത്മത്തെ ഉണ്ടാക്കൂ.

ഇങ്ങനെ കലശം പഞ്ചവിംശതിദ്രവ്യത്തിങ്കലെല്ലാം സപ്തദശദ്രവ്യത്തിങ്കലെല്ലാം ഇവററിന്റെ പത്മങ്ങളെ പറഞ്ഞിട്ട് സഹസ്രാദികലശത്തോടു കൂടിയ ദശദ്രവ്യത്തിങ്കലെല്ലാം തന്നെ അഞ്ചുപ്രകാരമുള്ള പത്മങ്ങളെ പറയുന്നു:—

സ്യുർദ്രവ്യസപ്തദശകേ ശരശൈലനന്ദ-
വർഗാ നവോത്തരശതദ്വിശതേ ച കുംഭാഃ
സപ്താദിവിശച്ചരമേഷ്വസമേഷു കാര്യാഃ
സാത്ര്യഷ്ടികേഷു സഹശുദ്ധജലേ പുടേഷു. ൩

സഹശുദ്ധജലേ ദ്രവ്യസപ്തദശകേ - ശുദ്ധജലങ്ങളോടു കൂടിയ സപ്തദശദ്രവ്യന്യാസങ്ങളിൽ. ശരശൈലനന്ദവർഗാഃ നവോത്തരശതദ്വിശതേ ച കുംഭാഃ - ശരവർഗം ഇരുപത്തഞ്ച് ശൈലവർഗം നാല്പത്തിഒമ്പത് നന്ദവർഗം എണ്പത്തിഒന്ന് നവോത്തരശതദ്വിശതങ്ങൾ നൂററിഒമ്പതും ഇരുനൂററിഒമ്പതും ഇങ്ങനെ കലശത്തിന്റെ സംഖ്യകൾ. അസമേഷു സപ്താദിവിശച്ചരമേഷു സാത്ര്യഷ്ടികേഷു പുടേഷു കാര്യാഃ - ഒററപ്പെട്ടിരിക്കുന്ന ഏഴും ഒമ്പതും പതിനൊന്നും പതിമൂന്നും പതിനേഴും ഇങ്ങനെയുള്ള പുടങ്ങളിൽ പത്മത്തെ ഉണ്ടാക്കണം.

ത്ര്യേകാംഗാബ്ധിനവാംകഗോവികൃതയസ്ത്വന്ത്യേ ച വസുവർഗാ ബഹിർ-
ദിക്കോണേഷു ഘടാ ഹയാദികപുടക്ഷേത്രക്രമാച്ഛൂലിനി
മദ്ധ്യേ പങ്കജകർണികാദലഗതാഃ കുംഭാ നവ സ്യുഃ സദാ
ശ്രീശേ ദിക്തിഥയോ ബഹിർവ്വസുശതേ ശേഷാഃ സമാനഃ ക്രമഃ.

[നു

ശൂലിനി ഹയാദികപുടക്ഷേത്രക്രമാത് – ശിവങ്കൽ ഏഴു പുടം തുടങ്ങിയുള്ള പത്മങ്ങളിൽ. ബഹിർദിക്കോണേഷു - പുറത്തു ദിക്കുകളിലും കോണുകളിലും, ത്ര്യേകാംഗാബ്ധിനവാംകഗോവികൃതയഃ തന്ദോഷു വർഗാഃ ഘടാഃ – ഏഴു പുടത്തിൽ പുറത്ത് ദിക്കുകളിൽ മൂന്ന് കോണുകളിൽ ഓരോന്ന്, ഒമ്പതു പുടത്തുങ്കൽ ദിക്കുകളിൽ ആറാറും കോണുകളിൽ നാലും, പതിനൊന്നു പുടത്തുങ്കൽ ദിക്കുകളിലും കോണുകളിലും ഒമ്പതിതു തന്നെയും, പതിമ്മൂന്നപുടത്തുങ്കൽ ദിക്കുകളിൽ പന്ത്രണ്ടാകുന്നതിൽ അകത്തു വശത്തു മൂന്നപടം ഇത്ത് ഒമ്പതീതും കോണുകളിൽ പതിനാറീതും, പതിനേഴപുടത്തിങ്കൽ ദിക്കുകളിലും കോണുകളിലും ഇരുപത്തഞ്ചീതും കലശങ്ങൾ വരും.

സദാ മദ്ധ്യേ പങ്കജകർണ്ണികാദലഗതാഃ നവ ഘടാഃ സ്യുഃ - ഈ അഞ്ചു പത്മങ്ങളിലും നടുവിൽ അഷ്ടദലത്തിൽ കർണ്ണികയിങ്കലും ദളങ്ങളിലും ആയി ഒമ്പതു കലശങ്ങളും ഭവിക്കും. അത് ഒക്കെയും ബ്രഹ്മകലശങ്ങൾതന്നെ. ശ്രീശേ വസുശതേ ബഹിഃ ദിഗ്തിഥയഃ – വിഷ്ണുവിങ്കൽ നൂറെറട്ടുകലശത്തുങ്കൽ പുറത്ത് ദിക്കുകളിൽ പത്തും കോണുകളിൽ പതിനഞ്ചും കലശങ്ങൾ വേണം. അപ്പോൾ മുമ്പിൽ പറഞ്ഞതിൽ ദിക്കുകളിലൊന്നുകൂടും; കോണുകളിലൊന്നു കുറയും. ശേഷഃ ക്രമഃ സമാനഃ - ശേഷമൊക്കെയും സമാനം തന്നെ.

അനന്തരം പഞ്ചവിംശതിദ്രവ്യത്തിങ്കലെ കലശങ്ങളെ പറയുന്നു:—

കംഭാനാം ഗിരിഗോകൃതി ശരകൃതിദ്രവ്യേഷ്വഷ്ടയുക്തം തഥാ
ഷട്പഞ്ചാശദുപേതമേകശതമത്യഷ്ട്യാ ശതദ്വന്ദ്വകം
ലോകോപേതശതാർദ്ധസംയുതശതദ്വന്ദ്വം ത്രിശത്യേകസം-
യുക്താ പഞ്ചശതീ തഥാ ദശശതീ സംഖ്യാഃ സഹസ്രോദകേ. ൯

ശരകൃതിദ്രവ്യേ - പഞ്ചവിംശതിദ്രവ്യത്തുങ്കൽ, ഗിരിഃ – നാല്പത്തിഒമ്പത്, ഗോകൃതിഃ - എൺപത്തിഒന്ന്, അഷ്ടയുക്തം തഥാ ഷട്പഞ്ചാശദുപേതം ഏകശതം – ഒരുനൂററിഒമ്പതും ഒരുനൂററിഅമ്പത്തിയേഴും, അത്യഷ്ട്യാ ശതദ്വന്ദ്വകം – അത്യഷ്ട്യാ പതിനേഴിനോടു കൂടിയത്. ആ ഇരുനൂറും, ലോകോപേതശതാർദ്ധസംയുതശതദ്വന്ദ്വം - ഇരുനൂററിഅമ്പത്തിമൂന്നും, ഏകസംയുക്താ ത്രിശതീ – മുന്നൂററിഒന്നും, പഞ്ചശതീ തഥാ ദശശതീ – അഞ്ഞൂററിഒന്നും ആയിരത്തിഒന്നും, സഹസ്രോദകേ

കുംഭാനാം സംഖ്യാഃ - ശുദ്ധജലത്തോടുകൂടിയ പഞ്ചവിംശതിദ്രവ്യ ങ്ങളുകൾ കലശങ്ങളുടെ സംഖ്യകൾ ഇങ്ങനെ ഒമ്പതുപ്രകാരം ഭവിക്കുന്നു.

ഘടപുടപരിസംഖ്യാ അത്ര ചൈകാദശാദി-
ത്രിസഹിതകൃതിനിഷ്ഠാഃ സംപ്രദിഷ്ടാഃ ക്രമേണ
നിഖിലവിഷമസംഖ്യാ വിംശതിർനന്ദയുക്താ
തദനു നവസമേതത്രിംശദപ്യാഗമജ്ഞൈഃ. ൮

ആഗമജ്ഞൈഃ - ആഗമങ്ങളെ അറിഞ്ഞിരിക്കുന്ന ആചാര്യന്മാരാൽ, അത്ര ഏകാദശാദിത്രിസഹിതകൃതിനിഷ്ഠാഃ നിഖില വിഷമസംഖ്യാഃ - ഇവിടെ പതിനൊന്നു തുടങ്ങി ഇരുപത്തിമൂന്നു കഴിവോളമുള്ള സംഖ്യകളിലൊററപ്പെട്ടിരിക്കുന്ന പതിനൊന്ന് പതിമ്മൂന്ന് പതിനഞ്ച് പതിനേഴ് പത്തൊമ്പത് ഇരുപത്തി ഒന്ന് ഇരുപത്തിമൂന്ന് ഇതു് ഏഴും, നന്ദയുക്താ വിംശതിഃ - ഇരുപത്തിഒൻപതും. തദനു നവസമേതത്രിംശദ് അപി - പിന്നെ മുപ്പത്തിഒൻപതും. ഘടപുടപരിസംഖ്യാഃ ക്രമേണ സംപ്രദിഷ്ടാഃ - നാല്പത്തിഒൻപതു തുടങ്ങി ആയിരത്തിഒന്നു വരെയും ഉള്ള കലശങ്ങളുടെ പത്മങ്ങളുടെ പുടത്തിന്റെ സംഖ്യകൾ ക്രമേണ പറയപ്പെട്ടിരിക്കുന്നു.

ക്ഷേത്രേ രുദ്രപുടേ/ത്ര പഞ്ചകൃതികോഷ്ഠൈർമദ്ധ്യഗൈരംബുജം
ന്യസ്യത്തദ്ദലകർണ്ണികാസു കലശാൻ വീഥിം സമന്താദപി
തദ്ബാഹ്യേ/ന്തദിശം ദ്വികം വിരചയൻ കോണേ ചതുഷ്കം
[ദ്വികം
തത്രാഭ്യന്തരതോ/ദ്രിവർഗകലശേ മാർഷ്ടാപന്യകോഷ്ഠാനി ച. ൯

അദ്രിവർഗകലശേ രുദ്രപുടേ ക്ഷേത്രേ - ഇവിടെ നാല്പത്തി ഒമ്പതു കലശത്തുങ്കൽ പതിനൊന്നു പുടമാക്കി നൂററിഇരുപ ത്തിഒന്നു പദങ്ങളോടുകൂടി ഇരിക്കുന്ന സമചതുരശ്രത്തുങ്കൽ, മദ്ധ്യഗൈഃ പഞ്ചകൃതികോഷ്ഠൈഃ അംബുജം - നടുവിൽ അഞ്ചു പുടങ്ങളിലുള്ള ഇരുപത്തിയഞ്ചു പദങ്ങളെക്കൊണ്ടു് അഷ്ടദല ത്തെ ഉണ്ടാക്കി, തദ്ദലകർണ്ണികാസു കലശാൻ ന്യസ്യേത് - ആ അഷ്ടദലത്തിന്റെ നടുവിൽ ബ്രഹ്മകലശത്തേയും ദിക്കോണുകളിൽ ദൈവികസ്ഥാനത്തു് ഖണ്ഡബ്രഹ്മനായിട്ടു് എട്ടു ദലകലശങ്ങളേയും വയ്പൂ. സമന്താത് വീഥിം അപി - അതിന്റെ ചുററും ഒരു പുടം തൂത്തു് വീഥിയേയും ഉണ്ടാക്കൂ. തദ്ബാഹ്യേ - അതി

ന്റെ പുറത്തു രണ്ടു പുടങ്ങളുള്ളതിൽ, അനുദിശം ദ്വികം കോണേ ചതുഷ്കം ആഭ്യന്തരതഃ ദ്വികം ച - നാലു ദിക്കുകളിലും ഈരണ്ടിനേയും കോണുകളിൽ നന്നാലിനേയും അന്തരാളങ്ങൾ എട്ടിലും ഈരണ്ടിനേയും, വിരചയേത് - ഉണ്ടാക്കു. ഈ പതിനാറിലും അകത്തെ വരിയിൽ ഖണ്ഡബ്രഹ്മകലശങ്ങൾ, പുറത്തേതു ശുദ്ധജലം. അത്ര അന്യകോഷ്ഠാനി മാഷ്ട്ട - ഈ വിശേഷം അധികമുള്ള. പദങ്ങളെ തുത്തു വീഥിയിൽ കൂട്ടിക്കൊള്ളു.

ക്ഷേത്രേ ത്രയോദശപുടേ ശരവർഗകോഷ്ഠൈഃ
പദ്മം പുരോവദഥ ദിക്ഷു ബഹിസ്ത്രികാണി
കുര്യാദ്വിദിക്ഷു നവകാനി തദന്തരാള-
ഭാഞ്ജി ത്രികാണി നവവർഗഘടാഭിഷേകേ. ൫൦

നവവർഗഘടാഭിഷേകേ ത്രയോദശപുടേ ക്ഷേത്രേ - എൺപത്തിഒന്നു കലശം പൂജിക്കുന്നേടത്ത് പതിമ്മൂന്നുപുടവുമായി നൂററിഅറുപത്തിഒമ്പതു പദമായി സൂത്രമിട്ടാൽ. ശരവർഗകോഷ്ഠൈഃ പുരോവത് പദ്മം - നടുവിൽ ഇരുപത്തിയഞ്ചു പദങ്ങളെക്കൊണ്ടു മുമ്പിലത്തെപ്പോലെ അഷ്ടദലത്തെ ഉണ്ടാക്കി അതിൽ ഒമ്പതു കലശങ്ങളേയും വയ്പൂ. അഥ ബഹിഃ ദിക്ഷു ത്രികാണി വിദിക്ഷു നവകാനി തദന്തരാളഭാഞ്ജി ത്രികാണി ച കുര്യാത് - പിന്നെ പുറത്തു മൂന്നു പുടങ്ങളുള്ളതിൽ ദിക്കുകളിൽ മൂന്നിനേയും കോണുകളിൽ ഒമ്പതിനേയും അവററിന്റെ ഇടയിലുള്ള അന്തരാളങ്ങളിൽ മുമ്മൂന്നിനേയും സ്വസ്തികങ്ങളേയും ഉണ്ടാക്കി ശേഷം പദങ്ങളെ തുത്തു വീഥിയുമുണ്ടാക്കു. ഇവിടെ പുറത്തു നടുവിലേ വരിയിൽ ഖണ്ഡബ്രഹ്മകലശങ്ങൾ വരും.

നാളീകം നവഭിഃ പദൈസ്തിഥിപുടേ ഹീനം ദലൈസ്ഥണ്ഡിലൈഃ
പങ്ക്ത്യാ വീഥിമഥ ത്രികം ദിശി വിദിശ്യാകല്പയേദേകകം
പങ്ക്ത്യാ വീഥിമഥാരചയ്യ നവകം ദിശ്യഷ്ടകം കോണത-
ശ്ചാദദ്യാത് ത്രികമന്തരേ ച നവഭിർയുക്തേ ഘടാനാം ശതേ.
[൫൫

നവഭിഃ യുക്തേ ഘടാനാം ശതേ - നൂററിഒമ്പതു കലശത്തിന്റെ പത്മത്തിങ്കൽ, തിഥിപുടേ - പതിനഞ്ചു പുടമിട്ടു ഇരുനൂററിഇരുപത്തിയഞ്ചു പദങ്ങളെ ഉണ്ടാക്കിയാൽ, നവഭിഃ പദൈഃ ദലൈസ്ഥണ്ഡിലൈഃ ഹീനം നാളീകം - നടുവിൽ മൂന്നു പദത്തിലെ ഒമ്പതു പദങ്ങളെക്കൊണ്ടു ദലകലശങ്ങൾ കൂടാതെ ഇരി

കളാ അഷ്ടദലത്തെ ഉണ്ടാക്കൂ. അതിൽ ബ്രഹ്മകലശം തന്നെ ഉള്ളൂ. അഥ പങ്‌ക്ത്യാ വീഥിം - അതിന്റെ പുറവും ഒരു പുടം കൊണ്ടു വീഥിയെ തൂർത്തു്, ദിശി ത്രികം വിദിശി ഏകകം ച ആകല്പയേത് - ദിക്കുകളിൽ മുമ്മൂന്നിനേയും കോണുകളിൽ ഓരോന്നിനേയും ഉണ്ടാക്കൂ. ഇതിന്നു ദൈവികമെന്നു പേരു്. അഥ പങ്‌ക്ത്യാ വീഥിം - പിന്നെയും ഒരു പുടംകൊണ്ടു വീഥിയെ ഉണ്ടാക്കി, ദിശി നവകം കോണതഃ അഷ്ടകം അന്തരേ ത്രികം ച ആദദ്ധ്യാത് - ദിക്കുകളിൽ നവകത്തേയും കോണുകളിൽ അകത്തു് ഒരു പദം തൂർത്തു് എട്ടെട്ടു് ആയിട്ടും അന്തരാളത്തിൽ മുമ്മൂന്നിനേയു മുണ്ടാക്കൂ. ശേഷം പദങ്ങൾ തൂർത്തു് വീഥിയിൽ കൂട്ടൂ. പുറത്തെവരിക്കു മാനുഷമെന്നു പേരു്. ഈ ഇരുപത്തിയഞ്ചു ഖണ്ഡങ്ങളിലും നടുവിൽ ബ്രഹ്മൻ വരും,

ക്ഷേത്രേ സപ്തോത്തരദശപുടേ മദ്ധ്യതോ രന്ധ്രകോഷ്ഠൈഃ
പദ്മം ഷട്കം ദിശി വിദിശി കുര്യാത് ചതുഷ്കം ച ദൈവേ
മർത്ത്യാംശേ ദിശ്യഥ നവകമത്രാഷ്ടകം കോണദേശേ
സപ്താദ്ധ്യാർദ്ധാധികശതഘടേ ഷട്കമപ്യന്തരാളേ. ൬൨

സപ്താദ്ധ്യാർദ്ധാധികശതഘടേ - നൂററിഅമ്പത്തേഴായിട്ടുള്ള കലശത്തുങ്കൽ, സപ്തോത്തരദശപുടേ ക്ഷേത്രേ - പതിനേഴ പുടമായി ഇരുനൂററിഎഴുപത്തിഒമ്പതു പദത്തോടുകൂടിയ ചതുരശ്രത്തുങ്കൽ, മദ്ധ്യതഃ രന്ധ്രകോഷ്ഠൈഃ പദ്മം - നടുവിൽ ഒമ്പതു പദങ്ങളെക്കൊണ്ടു് അഷ്ടദലത്തെ ഉണ്ടാക്കൂ. ദലകലശങ്ങളില്ല. ദൈവേ ദിശി ഷട്കം വിദിശി ചതുഷ്കം ച - ദൈവികത്തുങ്കൽ ദിക്കുകളിലാറു, കോണുകളിൽ നാലായിട്ടും, അഥ മർത്ത്യാംശേ ദിശി നവകം അത്ര കോണദേശേ അഷ്ടകം അന്തരാളേ ഷട്കം ച കുര്യാത - പിന്നെ വീഥിക്കു പുറത്തു മാനുഷത്തുങ്കൽ ദിക്കുകളിൽ നവകത്തേയും കോണുകളിലെട്ടിനേയും അന്തരാളത്തിൽ ആറിനേയും വരുമാറു് വീഥികൾ തൂർത്തു് ഉണ്ടാക്കൂ; ഖണ്ഡബ്രഹ്മകലശങ്ങൾ അകത്തെ വരിയിൽ നേരേ നേരേ ആയിട്ടും.

ഏകോനവിംശതിപുടേ നവകേന മദ്ധ്യേ
പാഥോരുഹം സുരനരാംശഗതാനി ഭൂയഃ
കവീത ചാത്ര നവകാനി ജിനപ്രമാണി
സാത്യഷ്ടികദ്വിശതസംഖ്യഘടാഭിഷേകേ. ൬൩

സാത്ത്യഷ്ടികദ്വിശതസംഖ്യഘടാഭിഷേകേ — ഇരുന്നൂററിഎപ്പ തിനേഴ കലശത്തിൻെറ പത്മത്തിങ്കൽ, ഏകോനവിംശതിപുടേ മദ്ധ്യേ നവകേന പദ്മം — പത്തൊമ്പതു പുടമായി സൂത്രമിട്ട് നൂററിഅറുപത്തിഒന്നു പദങ്ങൾ വന്നാൽ അതിൽ നടുവിൽ ഒമ്പതു പദം കൊണ്ട് അഷ്ടദലത്തെ ഉണ്ടാക്കി ബ്രഹ്മകലശത്തെ വയ്പൂ. ഭൂയഃ സുരനരാംശഗതാനി ജിനപ്രമാണി നവകാനി കഥിത — പിന്നെ അതിൻെറ പുറത്ത് ദൈവികാവരണത്തുങ്കൽ ദിക്കോണങ്കളിലെട്ടിനേയും മാനുഷത്തുങ്കൽ ദിക്കോണാന്തരാളങ്ങളിൽ പതിനാറിനു നവകത്തേയും ഇങ്ങനെ ഇരുപത്തിനാലു നവകങ്ങളേ ത്തുർത്തു് വീഥിയിൽ കൂട്ടിക്കൊള്ളൂ.

ക്ഷേത്രേ തത്രൈധ്മസംഖ്യാപുടജുഷി നവകേനാംബുജം ബ്രഹ്മഭാഗേ ദൈവേ ദിക്കോണദേശേ നവകമഥ സമർത്ത്യാംശകോണേ കരോതു കർത്തവ്യം മദ്ധ്യഭാഗേ ദിശി രവിഘടവത് ക്ഷേത്രമത്രാന്തരാളേ— ദ്രവ്യം കയ്യാത് ത്രിപഞ്ചാശദുപഗതശതദ്വന്ദ്വകുംഭാഭിഷേകേ.
[ഏ ർ

ത്രിപഞ്ചാശദുപഗതശതദ്വന്ദ്വകുംഭാഭിഷേകേ — ഇരുന്നൂററിഅമ്പത്തിമൂന്നു കലശത്തിൻെറ പത്മങ്ങളിൽ, ഇധ്മസംഖ്യാപുടജുഷി ക്ഷേത്രേ — ഇരുപത്തിഒന്നു പുടമായി നാന്നൂററിനാല്പത്തൊന്നു പദത്തോടുകൂടിയ ചതുരശ്രത്തുങ്കൽ, ബ്രഹ്മഭാഗേ നവകേന അംബുജം — നടുവിൽ ബ്രഹ്മസ്ഥാനത്തു് ഒമ്പതു പദം കൊണ്ട് അഷ്ടദലത്തേയും, ദൈവേ ദിക്കോണദേശേ സമർത്ത്യാംശകോണേ ച നവകം കരോതു — ദൈവികത്തുങ്കൽ ദിക്കുകളിലും കോണുകളിലും നവകത്തെ ഉണ്ടാക്കൂ. മാനുഷത്തുങ്കലേ കോണിൽ പതിനാറു പദമുണ്ടാക്കൂ. അതിലകത്തെ വശത്തു ഓരോ വരി ത്തുത്ത് നവകത്തെത്തന്നെ ഉണ്ടാക്കണം. മർത്ത്യഭാഗേ ദിശി രവിഘടവത് ക്ഷേത്രം അത്ര അന്തരാളേ അപി ഏവം കയ്യാത് — മാനുഷത്തുങ്കലേ ദിക്കുകളിലും അന്തരാളങ്ങളിലും പന്ത്രണ്ടിതു പദങ്ങളായി വരും. അവററിൽ പുറത്തു മൂന്നാമത്തെ വരിയിൽ ദിക്കോണാന്തരങ്ങളിലും ഖണ്ഡബ്രഹ്മകലശങ്ങൾ വരും.

ക്ഷേത്രേ തത്ര ത്രയോവിംശതിപുടജുഷി മദ്ധ്യേƒംബുജം പഞ്ചകൃത്യാ കോഷ്ഠാനാം ദൈവികേ സ്യാദ് ദിശി ദശകമതഃ കോണദേശേ
[ത്രികം ച

ദിഗ്ദേശേ തത്ത്വസംഖ്യം തദനു ദശകമഭ്യന്തരേ കോണദേശേ
കർത്തവ്യം സപ്തയുക്തം ദശകമപി ബഹിഃ സ്യാദ് ഘടാനാം ത്രി-
[ശത്യാം. ൭൯

ഘടാനാം ത്രിംശത്യാം — മുന്നൂററിഒന്നു കലശത്തിൻെറ പത്മത്തിങ്കൽ, ത്രയോവിംശതിപുടജുഷി ക്ഷേത്രേ — ഇരുപത്തിമൂന്നു പുടമിട്ട് അഞ്ഞൂററിഇരുപത്തിഒമ്പതു പദങ്ങളോടുകൂടിയ ചതുരശ്രത്തിങ്കൽ, മദ്ധ്യേ പഞ്ചകൃത്വാ അംബുജം — നടുവിൽ ഇരുപത്തിഅഞ്ചു പദങ്ങളെക്കൊണ്ട് അഷ്ടദളത്തെ ഉണ്ടാക്കി അവിടെ ബ്രഹ്മനെ വയ്പൂ. ദൈവികേ ദിശി ദശകം കോണദേശേ ത്രികം ച സ്യാത് — ദൈവികത്തിങ്കൽ ദിക്കുകളിൽ പതുപ്പത്തും കോണുകളിൽ നാലുപദത്തിൽ പുറത്തു കോൺപദം തൂർത്ത് മുമ്മൂന്നും ഉണ്ടാക്കൂ. ബഹിഃ ദിഗ്ദേശേ തത്ത്വസംഖ്യം തദനു അഭ്യന്തരേ ദശകം — പുറത്തു മാനുഷത്തിങ്കൽ ദിക്കുകളിൽ ഇരുപത്തിയഞ്ചീതും പിന്നെ അന്തരാളത്തിൽ പതുപ്പത്തുമുണ്ടാക്കൂ. കോണദേശേ സപ്തയുക്തം ദശകം കർത്തവ്യം — കോണുകളിൽ ഇരുപത്തിയഞ്ചു പദങ്ങളുള്ളതിൽ രണ്ടു പുറത്തും നന്നാലുപദങ്ങൾ തൂർത്ത് പതിനേഴ് ആക്കൂ. എന്നിയേ, അന്തരാളാഷ്ടകം കൂട്ടും പതിനേഴ വരുത്താം.

ത്രിംശത്സൂത്രയുതേ ഘടീശരശതേ ക്ഷേത്രേ വിധായാഭിതോ
വീഥീഃ പഞ്ചപുടാന്തരേ ദ്വികൃതികോഷ്ഠൈർമദ്ധ്യഗൈരംബുജം
ദൈവേ ദിഗ്വിദിശാസു സപ്തദശസംഖ്യാതാന്ന്യസേന്മാനുഷേ
ദിക്കോണാന്തരസംസ്ഥിതാനപി ഘടാംസ്തത്രാഷ്ടിതത്ത്വ-
[പ്രമാൻ. ൮൦

ഘടീശരശതേ ത്രിംശത്സൂത്രയുതേ ക്ഷേത്രേ — അഞ്ഞൂററിഒന്നു കലശത്തിൻെറ പത്മത്തിങ്കൽ ഇരുപത്തിഒമ്പതു പുടമിട്ട് അഞ്ഞൂററിനാല്പത്തിഒന്നു പദങ്ങളോടുകൂടിയ ചതുരശ്രത്തിങ്കൽ, അഭിതഃ പഞ്ചപുടാന്തരേ വീഥിം വിധായ — ചുററും നാലുപുറത്തും അയ്യഞ്ചു പുടങ്ങളുടെയിടയിൽ ഓരോ പുടങ്ങൾ തൂർത്ത് വീഥികളെ ഉണ്ടാക്കിയാൽ ഇരുപത്തിയഞ്ചു പദങ്ങളായിട്ട് ഇരുപത്തിയഞ്ചുഖണ്ഡങ്ങൾ ഉണ്ടാകും. അതിൽ, മദ്ധ്യഗൈഃ ദ്വികൃതികോഷ്ഠൈഃ അംബുജം — നടുവിലത്തെ ഇരുപത്തഞ്ചു പദങ്ങൾ കൊണ്ട് അഷ്ടദളത്തെ ഉണ്ടാക്കി ബ്രഹ്മകലശത്തെ വയ്പൂ. ദൈവേ ദിഗ്വിദിശാസു സപ്തദശസംഖ്യാതാൻ — ദൈവികത്തിങ്കൽ

ദിക്കോണുകളിൽ ഇരുപത്തഞ്ചുപദത്തിൽ അന്തരാളങ്ങൾ ചേർത്ത് എല്ലാടവും പതിനേഴീതു് ആക്കൂ. മാനുഷ ദിക്കോണാന്തര സംസ്ഥിതാൻ തത്പാർഷ്ണിതത്ത്വപ്രമാൻ ഘടാൻ ന്യസ്യേത് - മാനുഷത്തുങ്കൽ ദിക്കുകളിൽ ഇരുപത്തിയഞ്ചീതും കോണുകളിൽ ഒരു വരി രണ്ടു പുറത്തും ചേർത്ത് പതിനാറീതും അന്തരാളങ്ങളിൽ ഇരുപത്തഞ്ചീതും കലശങ്ങളെ ന്യസിപ്പൂ.

വിശാഘല്ലത്രിപദേ ഘടീദശശതേ ഖണ്ഡേഷു സംവർഗിത-
കഷ്ടാഭ്രത് കോഷ്ഠയുതേഷു മദ്ധ്യനവകൈഃ പദ്മം സുദേവാംശയോഃ
ബ്രാഹ്മേ തത്പദാബ്ജശേഷിതപദാന്യായോജ്യ വീഥ്യാം ഘടാൻ
ന്യസ്യേത് പദ്മപദേഷു മാനുഷദിഗബ്ജാശാപലാശേഷ്വപി. [൧൭

ഘടീദശശതേ - ആയിരത്തിയൊന്നുകലശത്തിന്റെ പത്മത്തുങ്കൽ, വിശാഘല്ലത്രിപദേ - മുപ്പത്തിഒമ്പതുപദമിട്ട് ആയിരത്തി അഞ്ഞൂററിഇരുപത്തിഒന്നു പദങ്ങളോടുകൂടിയ ചതുരശ്രത്തുങ്കൽ നാലുദിക്കിലും ഏഴു പദങ്ങളുടെ ഇടകൾ ചേർത്താൽ, സുദേവാംശയോഃ സംവർഗിതകഷ്ടാഭ്രത് കോഷ്ഠയുതേഷു ഖണ്ഡേഷു - മാനുഷത്തുങ്കലും നാല്പത്തിഒമ്പതായിട്ടു ഉണ്ടാക്കിയിരിക്കുന്ന ഖണ്ഡങ്ങളിൽ ഇരുപത്തിനാലിലും, മദ്ധ്യനവകൈഃ പദ്മം - നടുവിൽ ഒമ്പതീതു പദങ്ങളെക്കൊണ്ടു് എല്ലാടവും ഓരോ അഷ്ടദലത്തെ ഉണ്ടാക്കൂ. ബ്രാഹ്മേ തത്പദാബ്ജശേഷിതപദാനി വീഥ്യാം ആയോജ്യ - നടുവിൽ ബ്രഹ്മസ്ഥാനത്തു നാല്പത്തിഒമ്പതിൽ ഇരുപത്തിയഞ്ചു് പദംകൊണ്ടു് അഷ്ടദലത്തെ ഉണ്ടാക്കി ശേഷം പുറത്തു വരിയെ വീഥിയിൽ കൂട്ടൂ. പദ്മപദേഷു മാനുഷദിഗബ്ജാശാപലാശേഷു അപി ഘടാൻ ന്യസ്യേത് - ഈ അഷ്ടദളങ്ങളിൽ എല്ലാടവും ഓരോഖണ്ഡബ്രഹ്മനും പുറത്തു രണ്ടുവരിയായി നാല്പത്തിഒമ്പതു പരികലശവും വയ്ക്കുമ്പോൾ ഓരോ ഖണ്ഡങ്ങളിൽ നാല്പത്തിഒന്നീതു കലശങ്ങളേയും മാനുഷത്തുങ്കൽ നാലുദിക്കിലും അഷ്ടദലത്തിൽ നാലു ദിക്കിലുംകൂടി ഓരോരോ കലശങ്ങളേയും വയ്പൂ. അപ്പോൾ മാനുഷദിക്കുകളിൽ നാല്പത്തിയഞ്ചീതു കലശം വരും. ശേഷം ഇരുപതു ഖണ്ഡങ്ങളിലും നാല്പത്തിഒന്നീതു വരും. ഇങ്ങനെ ആയിരത്തൊന്നു് കലശത്തിന്റെ പത്മം.

ഏതേഷ്വന്യതമം പ്രഗൃഹ്യ കലശക്ഷേത്രം യഥാർഹം സുധീർ-
ദ്രോണാദ്യുന്മിതശാലിതണ്ഡുലതിലൈഃ പീഠം സസിദ്ധാർത്ഥകൈഃ
വാസോഽസ്മൃതരിതൈഃ കരോതു കുശകൂർച്ചാന്വിതൈഃ പദ്ധേ ബ്രാഹ്മകേ
ഷുദ്രേഷ്വപി ശീഷചയാഗ്രഭദ്രയുഗളൈഃ ശേഷേഷു ശേഷേഷ്വപി.

[൧൧

സുധീഃ - ദിക്ദേശകാലാദിവിശേഷജ്ഞനായ ആചാര്യൻ, ഏതേഷു അന്യതമം യഥാർഹം കലശക്ഷേത്രം പ്രഗൃഹ്യ - ഈ പറഞ്ഞിരിക്കുന്ന കലശപത്മങ്ങളിൽ ഒന്നിനെത്തന്നെ തനിക്ക് ഇഷ്ടമായിരിക്കുന്നതിനെ ഉണ്ടാക്കിയാൽ, ബ്രാഹ്മകേ പദ്ധേ ദ്രോണാദ്യുന്മിതശാലിതണ്ഡുലതിലൈഃ സസിദ്ധാർത്ഥകൈഃ വാസോഽസ്മൃതരിതൈഃ പീഠം കരോതു - ബ്രഹ്മസ്ഥാനത്തു അഷ്ടദലത്തിൽ പതിനാറ് ഇടങ്ങഴി നെല്ലും, അതിൽപാതി എട്ടടങ്ങഴി അരിയും, അതിൽപാതി എള്ളും, അതിൽപാതി കടുകും അളവായിക്കണ്ടു വസ്ത്രം വസ്ത്രം ഇടയിൽ വരുമാറു കണ്ടു പീഠത്തെ ഉണ്ടാക്കൂ. കുശകൂർച്ചാന്വിതൈഃ - മുകളിൽ കുരുമ്പുല്ലും കൂർച്ചവും കൂടി ഇരിക്കുമാറു ഉണ്ടാക്കണം. ശേഷേഷു അശേഷേഷു ശീഷചയാഗ്രഭദ്രയുഗളൈഃ അപി - ശേഷമുള്ള ഖണ്ഡബ്രഹ്മകലശങ്ങളിൽ നെല്ലും അരിയും കൊണ്ടും പരികലശങ്ങളിൽ നെല്ലുകൊണ്ടും പീഠമുണ്ടാക്കി കുരുമ്പുല്ലും വയ്പൂ.

ഹൈമാൻ രാജതതാമ്രജാനുത ഘടാൻ മൃത്സംഭവാൻ വാ ന്യസേ-
ദേതേഷ്വംകരപാലികാദിപരിതഃ പുഷ്പാദികം ദക്ഷിണേ
ഉത്പൂതം ജലമന്യതോഽഥ വിധിവത് സ്നാനാദികൃത്വാഽസനേ
സ്വാസീനസ്സനയാദിഹാത്മയജനാന്തം ബ്രഹ്മപീഠാഗ്രതഃ. ൧൨

ഏതേഷു ഹൈമാൻ രാജതതാമ്രജാൻ ഉത മൃത്സംഭവാൻ ഘടാൻ വാ ന്യസേത് - ഈ പീഠങ്ങളിൽ സ്വർണ്ണംകൊണ്ടു താൻ വെള്ളികൊണ്ടു താൻ ചെമ്പുകൊണ്ടു താൻ ഉണ്ടാക്കിയിരിക്കുന്ന കലശങ്ങളേയും അവ തികഞ്ഞില്ല എന്നു വരുകിൽ മണ്ണുകൊണ്ടുള്ള കലശങ്ങളേ എങ്കിലും ന്യസിപ്പൂ.

"മൃത്കുംഭാത്താമ്രജൈഃ കുംഭൈഃ ഫലം ദശഗുണോത്തരം
രൗപ്യൈർലക്ഷോത്തരം ജ്ഞേയം ഹൈമൈഃ കോട്യധികം
[ഭവേത്".

ഇങ്ങനെ മുളപാലികളുടെ പാലനത്തെ പറഞ്ഞിട്ടുണ്ട്. പരിതഃ അങ്കുരപാലികാദി — ബ്രഹ്മകലശത്തിന്റെ ചുറ്റും മുളപ്പാലികകളേയും വിളക്കും അഷ്ടമംഗലാദികളേയും വയ്പൂ. ദക്ഷിണേ പുഷ്പാദികം — തെക്കുഭാഗത്തു പുഷ്പാക്ഷതധൂപദീപാദികളേയും, അന്യതഃ ഉത്തപൂതം ജലം — വടക്കുഭാഗത്ത് ജലദ്രോണിയിങ്കൽ അരിച്ച വെള്ളത്തേയും വയ്പൂ. അഥ ഗുരുഃ വിധിവത് സ്നാനാദി കൃത്വാ — പിന്നെ ആചാര്യൻ വിധിക്കു തക്കവണ്ണം മന്ത്രസ്നാനത്തെ ചെയ്ത് കോടിയുമുടുത്ത് മന്ത്രാചമനത്തെയും ചെയ്ത്, ബ്രഹ്മപീഠാഗ്രതഃ ആസനേ സമാസീനഃ ഇഹ ആത്മയജനാന്തം തനുയാത് — ബ്രഹ്മകലശത്തിന്റെ മുമ്പിൽ പലകയുടെ മുകളിൽ നല്ലപോലെ ഇരുന്ന് ഗുരുവന്ദനാദിഷഡംഗന്യാസത്തോടു കൂടി പറഞ്ഞിരിക്കുന്ന ദേഹശുദ്ധിയേയും ശംഖപൂരണത്തേയും ചെയ്വൂ.

ഇഷ്ട്വാ ഗുരൂൻ ഗണപതിം ച യജേത പീഠം
ശയ്യോക്തവത് പ്രകൃതിയാഗവിരാമമത്ര
തത്ത്വാന്യപീഹ കതിചിത് പ്രകൃതേരധസ്താ-
ദർച്ച്യാന്യുശന്തി കലയേദഥ പദ്മമുദ്രാം. ൨൦

ഗുരൂൻ ഗണപതിം ച ഇഷ്ട്വാ — പിന്നെ ഗും ഗുരുഭ്യോ നമഃ എന്നും ഗം ഗണപതയേ നമഃ എന്നും രണ്ടു പുറത്തു പൂജിച്ച് ഗണപതിയേയും നിവേദിച്ചു വന്ദിച്ച്, അത്ര ശയ്യോക്തവത് പ്രകൃതിയാഗവിരാമം പീഠം യജേത — ഇവിടെ ശയ്യാപൂജയിങ്കൽ പറഞ്ഞപോലെ പീഠത്തെ പൂജിച്ച് സ്വസ്വശക്തിബീജം കൊണ്ടു ആവാഹിച്ചു സകളീകരിച്ചു പൂജിച്ച് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ. ഇഹ കതിചിത് പ്രകൃതേരധസ്താത് തത്ത്വാനി അപി അർച്ച്യാനി ഉശന്തി — ഇവിടെ ചില ആചാര്യന്മാർ ശക്തിയെ ആവാഹിക്കുന്നതിന്റെ മുമ്പിൽ അവരവരുടെ തത്ത്വങ്ങളേയും പൂജിക്കണമെന്നു പറയുന്നു. അഥ പദ്മമുദ്രാം കലയേത് — ശക്തിയെ പൂജിച്ചാൽ എല്ലാവർക്കും പത്മമുദ്രയെ കാട്ടണം.

അസ്ത്രേണാസിച്യ തോയൈഃ കലയതു കവചേന ത്രിസൂത്രേണ കുംഭം
മൂലേനാലിപ്യ ഗന്ധൈർമ്മധുരമനുനാ ധൂപയേൽ സാധു ധൂപൈഃ

പശ്ചാത് തം ന്യഗ്ബിലം വിന്യസ്തു മഹാരതഃ ക്ലൃപ്തപീഠേ
[യമാദ്യൈഃ
ശോഷാദീനി ക്രമേണ പ്രചരേത്തു സുഷിരീകാരനിഷ്ഠാനി വിദ്വാൻ.
[൨൧

വിദ്വാൻ ഗുരുഃ - വിദ്വാനായ ആചാര്യൻ, കുംഭം അസ്ത്രേണ തോയൈഃ ആസിച്യ - ബ്രഹ്മകലശത്തെ തന്റെ അസ്ത്രംകൊണ്ട് വെള്ളംകൊണ്ടു കഴുകി, കവചേന ത്രിസൂത്രേണ കലയതു - കവചമന്ത്രംകൊണ്ട് മൂന്ന് ഇഴകൂടിയ നൂലുകൊണ്ടു ചുററി, മൂലേന ഗന്ധൈഃ ആലിപ്യ - മൂലംകൊണ്ട് അകത്തും പുറത്തും തേച്ച്, മഹാമന്ത്രേണ ധൂപൈഃ സാധു ധൂപയേത് - പ്രണവംകൊണ്ട് ധൂപംകൊണ്ട് അകത്തും പുറത്തും നല്ലപോലെ ധൂപിപ്പൂ. പശ്ചാത് മഹാരതഃ ക്ലൃപ്തപീഠേ തം ന്യഗ്ബിലം വിന്യസ്തു - പിന്നെ പ്രണവംകൊണ്ട് ആ കലശത്തെ പൂജിപ്പൂ. പീഠങ്ങൾ കമത്തി വയ്പൂ. യമാദ്യൈഃ ശോഷാദീനി സുഷിരീകാരനിഷ്ഠാനി ക്രമേണ പ്രചരേത്തു - യം രം വം ലം ഹം ഈ അഞ്ചുകൊണ്ട് ശോഷണദാഹനപ്ലാവനകാഠിന്യസുഷിരീകരണങ്ങളാകുന്ന പ്രാണായാമങ്ങളെ ( ? ) പുൽകൊണ്ടു തൊട്ടു ജപിപ്പൂ.

ആദ്യേന ന്യസ്തു സ്വതത്ത്വമനുനാ ദർഭാൻ ദ്വിതീയേന ഗ-
ന്ധാദ്ഭിഃ പ്രോക്ഷ്യ മധ്യമേന കലശേ തത്രാക്ഷതൈഃ
[പ്രോത്കിരേത്
മൂലേന പ്രയജേൽ തുരീയമനുനാ പ്രോത്ഥാനയേദുദ്ധരേ-
ദന്ത്യേനാഞ്ചിതവിഷ്ടരേ പ്രണവതോ ന്യസേദ്ധരേയ മന്ത്രവിത്.
[൨൨.

മന്ത്രവിത് - മന്ത്രജ്ഞനായ ഗുരു, ആദ്യേന സ്വതത്ത്വമനുനാ ദർഭാൻ ന്യസ്തു - മുമ്പിലത്തെ പഞ്ചതത്ത്വംകൊണ്ടു പുല്ലുകളെ വയ്പൂ. ദ്വിതീയേന ഗന്ധാദ്ഭിഃ പ്രോക്ഷ്യ - രണ്ടാമത്തെ തത്ത്വംകൊണ്ട് ഗന്ധജലത്തെ തളിപ്പൂ. തത്ര കലശേ മധ്യമേന അക്ഷതൈഃ പ്രോത്കിരേത് - അക്കലശത്തിങ്കൽ നടുവിലെ തത്ത്വംകൊണ്ട് അക്ഷതങ്ങളെക്കൊണ്ടു വിതറൂ. മൂലേന പ്രയജേത് - പിന്നെ മൂലംകൊണ്ടു മൂന്നരു ജലഗന്ധപുഷ്പധൂപദീപങ്ങളെക്കൊണ്ടു പൂജിപ്പൂ. തുരീയമനുനാ പ്രോത്ഥാനയേത് - നാലാമത്തെ തത്ത്വംകൊണ്ടു മലർത്തൂ. അന്ത്യേന ഉദ്ധരേത് - ഒടുക്കത്തെ തത്ത്വംകൊണ്ട് കൈയിൽ എടുപ്പൂ. പ്രണവതഃ അഞ്ചിതവിഷ്ടരേ ന്യസ്യേത് -

പ്രണവംകൊണ്ടു പൂജിച്ച് ഇരിക്കുന്ന പീഠത്തുങ്കൽ മലത്തി വയ്പൂ. ഹരൌ എന്നതുകൊണ്ട് വിഷ്ണുവിങ്കൽ ഇങ്ങനെ ക്രിയ. ശിവാദികൾക്കും ഇപ്രകാരം പഞ്ചതത്ത്വംകൊണ്ടു തന്നെ എന്നു പക്ഷമുണ്ട്.

ശിവാദികളുടെ ദർഭന്യാസാദികളിൽ ഭേദം മന്ത്രങ്ങളെ പറയുന്നു:—

ശർവേ താരാഘോരപഞ്ചാർണവാമ
പുത്താരൈർമ്മൂലേന ദുർഗാകുമാരേ
ദർഭന്യാസാദ്യാദിനാഽന്യേഷു മന്ത്രീ
കുര്യാത് സർവേഷ്വന്തരാ സ്വാണുനേജ്യാം. ൨൩

ശർവേ - ശിവങ്കൽ, താരാഘോരപഞ്ചാർണവാമപുത്താരൈഃ ദർഭന്യാസാദി കുര്യാത് - പ്രണവംകൊണ്ടു ദർഭകളെ ന്യസിച്ചു, അഘോരേഭ്യോഽഥ എന്നതുകൊണ്ടു ഗന്ധജലത്തെ തളിച്ച് മൂലംകൊണ്ട് അക്ഷതമിട്ടു പൂജിച്ചാൽ വാമദേവനെക്കൊണ്ടു മലത്തി തത്പുരുഷനെക്കൊണ്ട് എടുത്ത് പ്രണവംകൊണ്ടു വയ്പൂ. ദുർഗാകുമാരേ മൂലേന - ദുർഗയിങ്കലും സുബ്രഹ്മണ്യങ്കലും ഒക്കെയും മൂലംകൊണ്ട്, അന്യേഷു - ശാസ്താഗണപതിശങ്കരനാരായണങ്കൽ, ആദിനാ - ഒക്കെയും പ്രണവംകൊണ്ടു ചെയ്വൂ. സർവേഷു അന്തരാ സ്വാണുനാ ഇജ്യാം - എല്ലാ ദേവന്മാരിലും ഇടയിൽ സ്വമൂലം കൊണ്ടു പൂജചെയ്വൂ.

സംപ്രോക്ഷ്യ പ്രണവേന തദ്ഘടപുടേ മൂലാംബുജേ പാവകീ-
മ്മദ്ധ്യാബ്ജേ മിഹിരോദ്ഭവാ വിധുഭവാശ്ചോർദ്ധ്വാരവിന്ദേ കലാഃ
വിന്യസ്യൈർക്കുഹിതൈഃ സമഷ്ടിമനുഭിഃ സംപ്യാപ്യ താശ്ചാർച്ച-
[യേത്
പങ്ക്തിദ്വാദശഷോഡശച്ഛദഗതാ ഭൂയഃ പ്രസൂനാക്ഷതൈഃ.
[൨൪

തദ്ഘടപുടേ പ്രണവേന സംപ്രോക്ഷ്യ - അക്കലശത്തിന്റെ അകത്ത് പ്രണവംകൊണ്ടു തളിച്ച് പ്രണവംകൊണ്ടു മൂലമദ്ധ്യാഗ്രങ്ങളിൽ മൂന്നു പത്മങ്ങളെ കല്പിച്ച്, മൂലാംബുജേ പാവകീഃ കലാഃ - ചുവട്ടിലേ ദശദളമായ പത്മത്തിൽ വഹ്നികലകളെ പത്തിനേയും, മദ്ധ്യാബ്ജേ മിഹിരോദ്ഭവാഃ കലാഃ - നടുവിലേ ദ്വാദശദലമായ പത്മത്തിങ്കൽ സൂര്യകലകളെയും, ഊർദ്ധ്വാരവിന്ദേ വിധുഭവാഃ കലാഃ - മുകളിലേ ഷോഡശ

ലെമായ പത്മത്തിങ്കൽ സോമകലകളേയും, വിന്യസ്യ - അതായു ളങ്ങളിൽ പൂൽകൊണ്ടു തൊട്ട് ന്യസിച്ചു്, ഋക്സാരിതൈഃ സമ ഷ്ടിമന്ത്രൈഃ സംവ്യാപ്യ - ഓരോ കലകളേ ന്യസിച്ചാൽ അതിന്റെ അതിന്റെ ഋക്കുകൊണ്ടും സമഷ്ടിമന്ത്രം കൊണ്ടും വ്യാപകത്തേയും ചെയ്തു്, പഞ്ചത്രിംശദ്വാദശഷോഡശ ക്രമശ്ശോഭിതാഃ താഃ അർച്ചയേത് ഭൂയഃ പ്രസൂനാക്ഷതൈഃ പ - ശദലത്തിലും ദ്വാദശദലത്തിലും ഷോഡശദലത്തിലും ഇതങ്ങളിരിക്കുന്ന കലകളേ ഋക്സമഷ്ടിക ളോടും കൂടി ജലഗന്ധപുഷ്പധൂപദീപങ്ങളേക്കൊണ്ടു പൂജിപ്പൂ. പിന്നെ തത്സ്ഥാനങ്ങളിൽ തന്മന്ത്രങ്ങളേക്കൊണ്ടു ഗന്ധപുഷ്പാ ക്ഷതങ്ങളേയും ന്യസിപ്പൂ. ചിലരു് പൂജിക്കാതെ പുഷ്പാക്ഷ തത്തെ ന്യസിക്കുന്നേ ഉള്ളൂ.

കുംഭാവാഹനമാദധീത ചതുരർണാക്ഷരേണ തന്മുഖേ
ദിങ്മദ്ധ്യേഷു നിവേശ്യ ബൈന്ദവകലാ ഹ്രാമാദികാംഗൈരപി ച
തന്മന്ത്രേണ യജേജ്ജിനാർണജനിതം സമ്പാതമാപാതയേ-
ന്മുദ്രാം കുംഭമയീം പ്രദർശ്യ ജഗദണ്ഡാകാരമേനം സ്മരേത്. ൨൫

തന്മുഖേ ചതുരർണാക്ഷരേണ കുംഭാവാഹനം ആദധീത - ആ കലശത്തിന്റെ മുഖത്തുങ്കൽ പ്രണവത്രയവും "ഹംസശ്ശുചി ഷദ് " എന്നുപചാരവും "ഓം ഹ്രീം ഹംസഃ"എന്ന സൌരചതു രക്ഷരീമൂലവും കൂട്ടി കുംഭമൂർത്തിയേ ആവാഹിച്ചു്, ബൈന്ദവകലാഃ മദ്ധ്യേഷു നിവേശ്യ - ആവാഹനമുദ്രയും വ്യാപ്യകവും ചെയ്തു് ഷം പീതായൈ നമഃ ഇത്യാദി ബിന്ദുകലകളേ കിഴക്കു തുടങ്ങി നാലു ദിക്കുകളിലും നടുവിലും ന്യസിച്ചു്, ഹ്രാമാദികാംഗാനപി താം തന്മ ന്ത്രേണ യജേത് - ഹ്രാം ഹൃദയായ നമഃ ഇത്യാദി അംഗങ്ങളേ ന്യസിച്ചു് പ്രണവോപചാരബിന്ദുകലാംഗങ്ങളേക്കൊണ്ടു മൂർത്തിപൂ ജയേച്ചെയ്തു്, ജിനാർണജനിതം സമ്പാതം ആപാതയേത് - അധി വാസഹോമത്തിന്റെ അഗ്നിജനനത്തുങ്കൽ താൻ വെവ്വിട്ടു കിറി ത്തിയിട്ടതാൻ ഗായത്രികൊണ്ടു് ഇരുപത്തെട്ടുരു ആജ്യാഹുതികളേ ചെയ്തു് തത്സമ്പാതത്തെ ബ്രഹ്മകലശത്തിൽ സമർപ്പിപ്പൂ. സമ്പാ തസ്പർശം കൂടാതെയും ചെയ്യുന്നുണ്ടു് ചിലരു്. കുംഭമയീം മുദ്രാം പ്രദർശ്യ എന്നും ജഗദണ്ഡാകാരം സ്മരേത - പിന്നെ കുംഭമുദ്രയേ ദർശിപ്പിച്ചു് ഈ കലശത്തെ ബ്രഹ്മാണ്ഡസ്വരൂപമായി ധ്യാ നിപ്പൂ.

ന്യസ്യേത്താത്ത്വികസംഖ്യദർഭകൃതസന്ദർഭം വിരാഡ്വിഗ്രഹേ
കുംഭേഽസ്മിൻ പ്രണവേന കൂർച്ചമഥ ചാധോത്തൽസുഷുമ്നാത്മകം
തന്മൂലേഽസ്ത്രവിശുദ്ധമശ്മകനകാഢ്യം ജീവരൂപം ന്യസേത്
സ്വം ദ്രവ്യം മഹിതം സ്വമൂലമനുനാ മന്ത്രീ തതശ്ചാർച്ചയേത്

[൨൬

വിരാഡ്വിഗ്രഹേ അസ്മിൻ കുംഭേ - വിരാട്പുരുഷരൂപമായിരിക്കുന്ന ഈ കുംഭത്തിങ്കൽ, താത്ത്വികസംഖ്യദർഭകൃതസന്ദർഭം കൂർച്ചം പ്രണവേന ന്യസ്യേത് - തത്സുഷുമ്നാത്മകം തം അർഹയേത് ൨൫ - ഇരുപത്തഞ്ചു പുല്ലുകളെക്കൊണ്ടു കെട്ടിയുണ്ടാക്കിയിരിക്കുന്ന കൂർച്ചത്തെ ശോഷണാദിക്രമം ചെയ്തു പൂജിച്ചാൽ പ്രണവംകൊണ്ടു കൂർച്ചത്തെ കലശത്തിൽ ന്യസിപ്പൂ; കലശത്തിന്റെ സുഷുമ്നാനാഡീസ്വരൂപമായ കൂർച്ചത്തെ പിന്നെയും പ്രണവംകൊണ്ടു പൂജിപ്പൂ. തന്മൂലേ അസ്ത്രവിശുദ്ധം അശ്മകനകാഢ്യം സ്വം ദ്രവ്യം ജീവരൂപം സ്വമൂലമനുനാ മഹിതം ന്യസേത് മന്ത്രീ തതഃ അർച്ചയേത് — ആ കൂർച്ചത്തിന്റെ ചുവട്ടിൽ അസ്ത്രംകൊണ്ടു തളിച്ചു രക്ഷിച്ച് ശോഷണാദിക്രിയയെ ചെയ്തിരിക്കുന്ന നവരത്നസ്വർണ്ണങ്ങളോടു കൂടിയിരിക്കുന്ന തന്റെ തന്റെ ദ്രവ്യത്തെ ഒരു പാത്രത്തിൽ വച്ച് മൂലപുടിതമായ ആത്മാഷ്ടാക്ഷരംകൊണ്ടു പൂജിച്ച് ആ കലശത്തിന്റെ ജീവരൂപമായി ധ്യാനിച്ച് കലശത്തിങ്കൽ ന്യസിപ്പൂ. അനന്തരം തന്മന്ത്രത്തെ അറിഞ്ഞിരിക്കുന്ന ആചാര്യൻ അതിനെ ദ്രവ്യദേവതാമന്ത്രംകൊണ്ടു പൂജിപ്പൂ.

ദോർഭ്യാം കുംഭമുഖം പിധായ സസുധാബീജേന തച്ചേതനാ-
മുന്നീയോപരിപദ്മസദ്മപരമാത്മൈക്യം പ്രണീയാദിനാ
ക്ഷാദ്യാന്താക്ഷരജാതമാദികൃതതാരം ശീഘ്രനിഘ്നം ജപ-
ന്മന്ത്രീ തത്പരിപാതുകാമൃതരസൈഃ കുംഭം ധിയാ പൂരയേത്.

[൨൭

സസുധാബീജേന ദോർഭ്യാം കുംഭമുഖം പിധായ - ഇടത്തെ കൈയിൽ വം എന്ന അമൃതബീജത്തെ എഴുതി വലത്തെക്കൈകൊണ്ടു തൊട്ടു ജപിച്ച് ഇടത്തെക്കൈയ്ചുവട്ടിൽ വരുമാറു രണ്ടു കൈകൊണ്ടും കലശത്തിന്റെ മുഖത്തെ അടച്ച്, ആദിനാ തച്ചേതനാം ഉന്നീയ ഉപരിപദ്മസദ്മപരമാത്മൈക്യം പ്രണീയ - പ്രണവം ജപിച്ചുകൊണ്ടു ആ അമൃതബീജചൈതന്യത്തെ ഉയർത്തി ദ്വാദശാന്തപത്മഗതമായിരിക്കുന്ന പരമാത്മാവിനോടു യോ

ജിപ്പിച്ച്, ക്ഷാദ്യാന്താക്ഷരജാതം ആദികൃതതാരം ശീഘ്നിഷ്ഠം ജ പൻ - ക്ഷ എന്നു തുടങ്ങി അ എന്നു കഴിയോളമുള്ള ലിപികളെ പ്രതിലോമമായിട്ടും ആദിക്കു പ്രണവത്തോടും ഒടുക്കം ശിരോമന്ത്രത്തോടും കൂടി ജപിച്ച്, തത്പരിപാളുകാമൃതരസൈഃ ധിയാ കുംഭം ആപൂരയേത് - ആ പരമാത്മാവിങ്കൽനിന്ന് പതനശീലങ്ങളായിരിക്കുന്ന അമൃതജലങ്ങളെക്കൊണ്ടു മാനസികമായിട്ടു കുംഭത്തെ നിറപ്പൂ. ഓം ക്ഷം സ്വാഹാ ഓം ളം സ്വാഹാ ഇത്യാദി ഓം അം സ്വാഹാ ഇത്യന്തം മാനസപൂരണമന്ത്രം എന്നും പറയുന്നുണ്ട്.

ഉത്പൂയോദഗുപാഹിതാദുദിതമന്ത്രേജ്യാജപോപസ്തുതാ-
ച്ഛംഖേ വാരുണവാരിണഃ സമവദായാർഘ്യച്ഛ്യ തേനാംഭസാ
കുംഭം പ്രോക്തമനും ജപൻ സമഭിപൂര്യോർദ്ധ്വാർദ്ധമപ്ശേഷതഃ-
ഖ്യാസ്മിന്നക്ഷരപുഷ്കരം പരിയജേദാവാഹ്യമൂർത്ത്യാശ്രയം. വ. വ്യ

ഉത്പൂയ ഉദഗ് ഉപാഹിതാത് - വടക്ക് സ്വസ്തികത്തിൽ പീഠപൂജാദി കൃച്ഛ്രന്യാസാന്തം ചെയ്തു കോടിവസ്ത്രത്തിൽ അരിച്ച വെള്ളംകൊണ്ടു നിറച്ച്, ഉദിതമന്ത്രേജ്യാജപോപസ്തുതാത് - പറഞ്ഞപോലെ വരുണനേയും ഗംഗയേയും മൂലത്തേയും ആവാഹിച്ചു പൂജിച്ച് പഞ്ചവാരുണത്തെ ജപിച്ച് ഇരിക്കുന്ന, വാരുണവാരിണഃ ശംഖേ സമവദായ - ജലദ്രോണിപാത്രത്തിൽനിന്നും ശംഖുംകൽ വെള്ളത്തെ, അർഘ്യച്ഛ്യ - പത്മമാത്രം പീഠത്തെ പൂജിച്ചു മൂലംകൊണ്ടു ആവാഹിച്ചു വ്യാപകാംഗം ചെയ്തു മൂലംകൊണ്ടു പൂജിച്ചാൽ, തേന അംഭസാ പ്രോക്തമനും ജപൻ കുംഭം സമഭിപൂര്യ - ആ വെള്ളം കൊണ്ടു ലിപിപ്രതിലോമകാത്മാമി മാനസപൂരണമന്ത്രത്തെ ജപിച്ചു കലശത്തെ നിറച്ച്, അപ്ശേഷതഃ ഊർദ്ധ്വാർദ്ധം ച - തച്ഛേഷമുള്ള വാരുണജലംകൊണ്ടു കലശത്തെ പാതിയിൽ അധികമായി നിറച്ച്, അസ്മിൻ ആവാഹ്യമൂർത്ത്യാശ്രയം അക്ഷരപുഷ്കരം പരിയജേത് - ഇക്കലശത്തുങ്കൽ ആവാഹിപ്പാൻ ഇരിക്കുന്നമൂർത്തിയ്ക്കു ആശ്രയമായിരിക്കുന്ന ലിപിപങ്കജത്തെ പൂജിപ്പൂ. ഇവിടെ മൂർത്ത്യാശ്രയം ആവാഹ്യ അക്ഷരപുഷ്കരം പരിയജേൽ എന്നും പക്ഷമുണ്ടാകകൊണ്ടു മൂർത്ത്യാവാഹനയും പൂജയും ചെയ്തു ലിപിപങ്കജത്തെ പൂജിക്കുന്നു ചിലർ.

ലിപിപങ്കജപൂജയുടെ മന്ത്രങ്ങളെ പറയുന്നു:—

മൂർത്തിഃ ശിഖാനാളസരാംസി കണ്ടകം
രന്ധ്രം തഥോപര്യുപരി ക്ഷമാപൂർവ്വകൈഃ

സാന്തസ്ഥധ.ശാദിപദപ്രഭേദിതാ-
ഗ്നേയാദികഗ്രന്ഥഗണാ സപഗോചരേ. ൨൯

ക്ഷപൂർവ്വകൈഃ - ക്ഷം ളം ഹം സം ഷം ശം ഈ ബീജങ്ങളോടു കൂടി, മൂർത്തിഃ ശിഖാനാളസരാംസി കണ്ടകം തഥാ രന്ധ്രം ച ഉപരി ഉപരി - ക്ഷംനമഃ പരായ മൂർത്ത്യാത്മനേ നമഃ, ളംനമഃ പരായ ശിഖാത്മനേ നമഃ, ഹം നമഃ പരായ നാളാത്മനേ നമഃ, സംനമഃ പരായ സരത്ത്വാത്മനേ നമഃ. ഷംനമഃ പരായ കണ്ടകാത്മനേ നമഃ, ശംനമഃ പരായ രന്ധ്രാത്മനേ നമഃ ഇങ്ങനെ ആറു മന്ത്രങ്ങൾ മുകളിൽ മുകളിലായിട്ടും, സപഗോചരേ സാന്തസ്ഥധർമ്മാദിപദപ്രഭേദിതാഗ്നേയാദിഗ്രന്ഥിഗണാഃ - അന്തസ്ഥങ്ങൾ യം രം ലം വം ഈ അക്ഷരങ്ങളോടും ധർമ്മാദി നാലിനോടും കൂടി ആഗ്നേയാദികളായ ഗ്രന്ഥികളേ തത്തൽസ്ഥാനങ്ങളിലും പൂജിപ്പൂ. അപ്പോൾ അഗ്ന്യാദികോണുകളിൽ യംനമഃ പരായ ധർമ്മായാഗ്നേയഗ്രന്ഥ്യാത്മനേ നമഃ, രംനമഃ പരായ ജ്ഞാനായ നൈരൃതഗ്രന്ഥ്യാത്മനേ നമഃ, ലംനമഃ പരായ വൈരാഗ്യായ വായവ്യഗ്രന്ഥ്യാത്മനേ നമഃ വംനമഃ പരായ ഐശ്വര്യായൈശാനഗ്രന്ഥ്യാത്മനേ നമഃ ഈ നാലിനേയും പൂജിപ്പൂ.

അധർമ്മപൂർവാനപിതപൂർവപൂർവ്വാഃ
സ്യുർഗ്രന്ഥയോ ദിക്ഷു നപുംസകാർണ്ണൈഃ
പൂർവാദിപത്രാണ്യപി കാദിഭാന്തൈ-
സ്ത്രിഭിസ്ത്രിഭിർദിക്ഷു മകർണ്ണികാന്തഃ. ൩൦

ദിക്ഷു നപുംസകാർണ്ണൈഃ അധർമ്മപൂർവ്വാനപിതപൂർവ്വപൂർവാഃ ഗ്രന്ഥയഃ സ്യുഃ - ദിക്കുകളിൽ ഋം ൠം ഌം ൡം ഈ നപുംസകാക്ഷരങ്ങളോടു കൂടി അധർമ്മാദി നാലും പൂർവ്വാദി ദിക്കും കൂടി ഗ്രന്ഥികൾ ഭവിക്കും. കിഴക്കു തുടങ്ങി നാലു ദിക്കുകളിൽ ഋംനമഃ പരായാധർമ്മായ പൂർവ്വഗ്രന്ഥ്യാത്മനേ നമഃ, ൠംനമഃ പരായാജ്ഞാനായ ദക്ഷിണഗ്രന്ഥ്യാത്മനേ നമഃ, ഌം നമഃ പരായാവൈരാഗ്യായ പശ്ചിമഗ്രന്ഥ്യാത്മനേ നമഃ, ൡംനമഃ പരായാനൈശ്വര്യായോത്തരഗ്രന്ഥ്യാത്മനേ നമഃ ഇങ്ങനെ നാലും, ദിക്ഷു കാദിഭാന്തൈഃ ത്രിഭിഃ പൂർവാദിപത്രാണി അപി - പിന്നെ കിഴക്കു തുടങ്ങി എട്ടു ദിക്കുകളിൽ ക എന്നതുടങ്ങി ഭ എന്ന കഴിവോളമുള്ള മൂവ്വ

ന്ന് അക്ഷരങ്ങളോടുകൂടി പൂർവ്വാദികളായ പത്രങ്ങളെ പൂജിപ്പൂ. കം ഖം ഗന്നമഃ പരായ പൂർവ്വപത്രാത്മനേ നമഃ, ഘം ങം ചന്നമഃ പരായാഗ്നേയപത്രാത്മനേ നമഃ, ഛം ജം ഝം നമഃ പരായ യാമ്യപത്രാത്മനേ നമഃ, ഞം ടം ഠം നമഃ പരായ നൈരൃതപത്രാത്മനേ നമഃ, ഡം ഢം ണം നമഃ പരായ വാരുണപത്രാത്മനേ നമഃ, തം ഥം ദന്നമഃ പരായ വായവ്യപത്രാത്മനേ നമഃ, ധം നം പന്നമഃ പരായ സൌമ്യപത്രാത്മനേ നമഃ, ഫം ബം ഭന്നമഃ പരായൈശാനപത്രാത്മനേ നമഃ ഇങ്ങനെ എട്ടും പൂജിച്ചാൽ, മകർണ്ണികാന്തഃ – ഒടുക്കം നടുവിൽ മന്നമഃ പരായ കർണ്ണികാത്മനേ നമഃ എന്നും പൂജിപ്പൂ.

ദ്വാഭ്യാം ദ്വാഭ്യാം സർഗ്ഗബിന്ദ്വഞ്ചിതാഭ്യാ-
മജ്ഭ്യാം പൂർവ്വാദ്യാദികാഃ കേസരാശ്ച
താരാംശാദ്യാന്യാത്മവിദ്യാപരാഖ്യ-
തത്ത്വാനീഹോപര്യുപര്യാസ്ഥിതാനി. ൯൫

സർഗ്ഗബിന്ദ്വഞ്ചിതാഭ്യാം ദ്വാഭ്യാം ദ്വാഭ്യാം അജ്ഭ്യാം പൂർവ്വാദ്യാദികാഃ കേസരാഃ ച – വിസർഗ്ഗത്തോടും അനുസ്വാരത്തോടും കൂടിയ ഈരണ്ട് അച്ചുകളോടും കൂടി പൂർവ്വാദികങ്ങളായ കേസരങ്ങളും അഃ ആം നമഃ പരായ പൂർവ്വകേസരാത്മനേ നമഃ, ഇഃ ഈം നമഃ പരായാഗ്നേയകേസരാത്മനേ നമഃ, ഉഃ ഊം നമഃ പരായ യാമ്യകേസരാത്മനേ നമഃ, ഋഃ ൠം നമഃ പരായ നൈരൃതകേസരാത്മനേ നമഃ, ഌഃ ൡം നമഃ പരായ വാരുണകേസരാത്മനേ നമഃ, ഏഃ ഐം നമഃ പരായ വായവ്യകേസരാത്മനേ നമഃ, ഓഃ ഔം നമഃ പരായ സൌമ്യകേസരാത്മനേ നമഃ, അം അഃ നമഃ പരായൈശാനകേസരാത്മനേ നമഃ ഇങ്ങനെ എട്ടും പൂജിപ്പൂ. ഇഹ താരാംശാദ്യാനി ആത്മവിദ്യാപരാഖ്യതത്ത്വാനി ഉപര്യുപരി ആസ്ഥിതാനി – പ്രണവാക്ഷരങ്ങൾ ബീജമായി ആത്മവിദ്യാപരതത്ത്വങ്ങൾ മുകളിൽ മുകളിൽ സ്ഥിതങ്ങളായിട്ടും അന്നമഃ പരായാത്മതത്ത്വാത്മനേ നമഃ, ഉം നമഃ പരായ വിദ്യാതത്ത്വാത്മനേ നമഃ, മം നമഃ പരായ പരതത്ത്വാത്മനേ നമഃ ഈ മൂന്നും ഇവിടെ മുകളിലായിട്ടും പൂജിപ്പൂ.

ക്രമേണ സഹശക്തിതാരസഹിതാഃ സമർച്ച്യാസ്തത-
സ്സുധീഭിരിഹ ബിന്ദുനാദയുതശക്തിശാന്താ അപി

സബിന്ദുനിജബീജനത്യപരിസൽപരായാക്ഷരാ
വിരാമഹൃദയാത്മനേപദമുദീർണ്ണമർണ്ണാംബുജം. ൩൨

തതഃ സുധിഭിഃ സഹശക്തിതാരസഹിതാഃ ബിന്ദുനാദയുതശക്തിശാന്താഃ അപി സമർച്ച്യാഃ — പിന്നെ സുധികളായിരിക്കുന്ന ആചാര്യന്മാരാൽ സം ഹം ഹ്രീം ഓം ഈ നാലു ബീജങ്ങളോടും കൂടി ബിന്ദുനാദശക്തിശാന്തങ്ങളും സമർച്ച്യങ്ങളാം. സന്നമഃ പരായ ബിന്ദ്വാത്മനേ നമഃ, ഹം നമഃ പരായ നാദാത്മനേ നമഃ, ഹ്രീം നമഃ പരായ ശക്ത്യാത്മനേ നമഃ, ഓം നമഃ പരായ ശാന്താത്മനേ നമഃ ഈ മന്ത്രങ്ങളാം നാലും പൂജിപ്പൂ. സബിന്ദുനിജബീജനത്യപരിസൽപരായാക്ഷരം — ബിന്ദുവോടുകൂടിയ തന്റെ ബീജവും നമഃ എന്നും അതിന്റെ മുകളിൽ പരായ എന്നും ആദിക്ക ചൊല്ലു. വിരാമഹൃദയാത്മനേപദം — ഒടുക്കം ആത്മനേ നമഃ എന്നും കൂടിയിരിക്കുന്ന, അർണ്ണാംബുജം ഉദീർണ്ണം — ലിപിപങ്കജമന്ത്രം ഒടുക്കം ഉക്തമായത്.

തദ്ദേവതാനാമപി ഭിന്നമന്ത-
നത്യന്തമൂർത്ത്യക്ഷരതോഽത്ര മൂർത്തിം
ആവാഹ്യ സാംഗീകരണാർച്ചനാന്തേ
തസ്യാം കലാവാഹനമാദധീത. ൩൩

അത്ര — ഈ ലിപിമയമായ പത്മത്തിങ്കൽ, തദ്ദേവതാനാം അപി ഭിന്നമന്തനത്യന്തമൂർത്ത്യക്ഷരതഃ മൂർത്തിം ആവാഹ്യ — അതതു ദേവന്മാരുടെ നാമത്തോടു കൂടി നമോന്തമായി ചതുർത്ഥ്യേകവചനമായിരിക്കുന്ന മൂർത്തിമന്ത്രം ഓം നമോ നാരായണായ മൂർത്തയേ നമഃ, ഓം നമശ്ശിവായ സദാശിവമൂർത്തയേ നമഃ ഇത്യാദികൊണ്ട് പ്രണവോപചാരാദിമൂർത്തിയെ ആവാഹിച്ച് ആവാഹനമുദ്ര കാട്ടി, സാംഗീകരണാർച്ചനാന്തേ — സകളീകരിച്ച് അർഘ്യാദി കൊടുത്തു മൂർത്തിപൂജയും അർഘ്യപുഷ്പാഞ്ജലിയും ചെയ്തു, തസ്യാം കലാവാഹനം ആദധീത — ആ മൂർത്തിയിങ്കൽ കലാവാഹനത്തെ ചെയ്വൂ.

ആദായ ശംഖേ സലിലം പുരോവ-
ദ്ധൃദാഽസ്ത്രഗന്ധം പ്രവിലോഡ്യ തസ്മിൻ
ഇഷ്ട്വാദിനാ വ്യസ്തസമസ്തരൂപേ-
ണാവാഹയേത്തത്ര കലാകലാപം. ൩൪

ശംഖേ പുരോവത് സലിലം ആദായ — ശംഖിനെ കഴുകി ഗന്ധപുഷ്പാക്ഷതങ്ങളെ ന്യസിച്ച് ജലദ്രോണിവെള്ളത്തെ എടുത്ത്

ശാലിൽ നിറച്ച്, ഹൃദാ അഷ്ടാംഗധൂപം പ്രവിലോഡ്യ - ഹൃദയമന്ത്രം കൊണ്ട് അഷ്ടഗന്ധത്തെ കലക്കി പത്മമാത്രം പീഠം പൂജിച്ച്, ആദിനാ ഇഷ്ട്വാ - പ്രണവാക്ഷരപ്രണവങ്ങളെക്കൊണ്ട് പൂജിച്ച്, തത്ര വ്യസ്തസമസ്തരൂപേണ കലാകലാപം ആവാഹയേത് - ആ ശംഖജലത്തിൽ വെവ്വേറെയും സമഷ്ടിരൂപേണയുമുള്ള കലാസമൂഹത്തെ ആവാഹിച്ചു.

കലാഃ കാർശാനവ്യോ ദശ രവിഭവാഃ സൂര്യരവിമിതാ
നിശേശോദ്ഭൂതാഃ ഷോഡശ ദശദശോമാക്ഷരഭവാഃ
ചതസ്രോ ബിന്ദൂത്ഥാഃ ശ്രുതികൃതിമിതാ നാദജനിതാ
ജഗത്സംഖ്യാസ്സ്യുർഹേതോഃ കരപരിമിതേ ശാന്തജനിതേ. ൩൬

കാർശാനവ്യഃ കലാഃ ദശ സ്യുഃ - വഹ്നിസംബന്ധികളായ കലകൾ പത്തു ഭവിക്കും. രവിഭവാഃ രവിമിതാഃ - സൂര്യകലകൾ പന്ത്രണ്ടും; നിശേശോദ്ഭൂതാഃ ഷോഡശ - സോമങ്കൽ നിന്ന് ഉണ്ടായ കലകൾ പതിനാറും, ഉമാക്ഷരഭവാഃ ദശദശ - അകാരഭവങ്ങളും ഉകാരഭവങ്ങളും മകാരഭവങ്ങളും പത്തുപ്പത്തായിട്ടും ഭവിക്കും. ബിന്ദൂത്ഥാഃ ചതസ്രഃ - ബിന്ദുകലകൾ നാലായിട്ടും അഞ്ചായിട്ടും പക്ഷം. നാദജനിതാഃ ശ്രുതികൃതിമിതാഃ - നാദകല പതിനാറായിട്ടും, ശക്തേഃ ജഗത് സംഖ്യാഃ - ശക്തികലകൾ മൂന്നായിട്ടും, ശാന്തജനിതേ കരപരിമിതേ - ശാന്തകലകൾ രണ്ടായിട്ടും ഭവിക്കും.

ധൂമ്രാർച്ചിരൂഷ്മാ ജ്വലിനീ ജ്വാലിനീ വിഷ്ഫുലിംഗിനീ
സുശ്രീഃ സുരൂപാ കപിലാ ഹവ്യകവ്യവഹേ അപി. ൩൭

തപനീ താപനീ ധൂമ്രാ മരീചിർ ജ്വാലിനീ രുചിഃ
സുഷുമ്നാ ഭോഗദാ വിശ്വാ ബോധിനീ ധാരണീ ക്ഷമാ. ൩൮

അമൃതാ മാനദാ പൂഷാ തുഷ്ടിഃ പുഷ്ടീ രതിർധൃതിഃ
ശശിനീ ചന്ദ്രികാ കാന്തിർജ്യോത്സ്നാ ശ്രീഃ പ്രീതിരംഗദാ. ൩൯

പൂർണാ പൂർണാമൃതാ ചേതി തേജസ്ത്രയഭവാഃ കലാഃ
സൃഷ്ടിരൃദ്ധിഃ സ്മൃതിർമേധാ കാന്തിർലക്ഷ്മീർദ്യുതിഃ സ്ഥിരാ. ൩൯

സ്ഥിതിഃ സിദ്ധിരിതി പ്രോക്താ യഥാക്രമമകാരജാഃ
ജരാ ച പാലിനീ ശാന്തിരൈശ്വരീ രതികാമികേ. ൪൦

വരദാ ഹ്ലാദിനീ പ്രീതിർദീർഘാ ചോകാരസംഭവാഃ
തീക്ഷ്ണാ രൌദ്രീ ഭയാ നിദ്രാ തന്ദ്രീ ക്ഷുത് ക്രോധനീ ക്രിയാ. ൭൫
ഉത്കാരീ ചൈവ മൃത്യുശ്ച മകാരാക്ഷരജാ മതാഃ
പീതാ ശ്വേതാരുണാ തദ്വദസിതാപി ച ബിന്ദുജാഃ. ൭൬
നിവൃത്തിശ്ച പ്രതിഷ്ഠാ ച വിദ്യാശാന്തിസ്തഥൈവ ച
ഇന്ധികാ ദീപികാ ചൈവ രേചികാ മോചികാ പരാ ൭൭
സൂക്ഷ്മാ സൂക്ഷ്മാമൃതാ ജ്ഞാനാമൃതാ ചാപ്യായിനീ തഥാ
വ്യാപിനീ വ്യോമരൂപാ ച തഥാനന്താ ച നാദജാഃ. ൭൮
യാദ്യൈഃ ക്രമോൽക്രമപ്രോക്തകഭാദ്യൈർവർണൈഃ
ആദ്യൈശ്ച കടപാദ്യൈശ്ച ഷാദ്യൈരാദ്യൈശ്ച താ യുതാഃ. ൭൯

യാദ്യൈഃ – യം എന്നു തുടങ്ങിയ അക്ഷരങ്ങളോടു കൂടി ധൂമ്രാർച്ചിഃ ഇത്യാദിവഹ്നികലകൾ പത്തും, ക്രമോത്ക്രമപ്രോക്തകഭാദിഭാദിവർണ്ണൈഃ – കം എന്നു തുടങ്ങി മേല്പോട്ടും ഭം എന്നു തുടങ്ങി കീഴ്പോട്ടും കൂടിയ ഈ രണ്ടു അക്ഷരങ്ങളോടും കൂടി, തപനീ താപനീ ഇത്യാദി സൂര്യകലകൾ പന്ത്രണ്ടും; ആദ്യൈഃ – അ എന്നു തുടങ്ങി പതിനാറു അച്ചുകളോടുകൂടി അമൃതാ മാനദാ ഇത്യാദി സോമകലകൾ പതിനാറും, കടപാദ്യൈഃ-കം എന്നു തുടങ്ങിയ അക്ഷരങ്ങളോടു കൂടിയ സൃഷ്ടിഃ ഇത്യാദി അകാരകലകൾ പത്തും, ടം എന്നു തുടങ്ങിയ അക്ഷരങ്ങളോടു കൂടി തീക്ഷ്ണാ രൌദ്രീ ഇത്യാദി മകാരകലകൾ പത്തും, ഷാദ്യൈഃ – ഷം എന്നു തുടങ്ങിയ അക്ഷരങ്ങളോടു കൂടി പീതാ ശ്വേതാ ഇത്യാദി നാലു താൻ അഞ്ചു താൻ ബിന്ദുകലകളും, ആദ്യൈഃ – അ എന്നു തുടങ്ങിയ പതിനാറിനോടു കൂടി നിവൃത്തിഃ പ്രതിഷ്ഠാ ഇത്യാദി പതിനാറു നാദകലകളും ഭവിക്കും.

അവിടെ മന്ത്രങ്ങൾ:– യം ധൂമ്രാർച്ചിഷേ നമഃ, രം ഉഷ്മായൈ നമഃ, ലം ജ്വലിന്യൈ നമഃ, വം ജ്വാലിന്യൈ നമഃ, ശം വിഷ്ഫുലിംഗിന്യൈ നമഃ, ഷം സുശ്രിയൈ നമഃ, സം സുരൂപായൈ നമഃ, ഹം കപിലായൈ നമഃ, ളം ഹവ്യവഹായൈ നമഃ, ക്ഷം കവ്യവഹായൈ നമഃ ഇങ്ങനെ വഹ്നികലകൾ. കം ഭം തപന്യൈ നമഃ, ഖം ബം താപിന്യൈ നമഃ, ഗം ഫം ധൂമ്രായൈ നമഃ, ഘം പം മരീച്യൈ നമഃ, ങം നം ജ്വാലിന്യൈ നമഃ, ചം ധം രുച്യൈ നമഃ, ഛം ദം സുഷുമ്നായൈ നമഃ, ജം ഥം ഭോഗദായൈ നമഃ,

ഝം തം വിശ്വായൈ നമഃ, ഞം ണം ബോധിന്യൈ നമഃ, ടം ഢം ധാരിണ്യൈ നമഃ, ഠം ഡം ക്ഷമായൈ നമഃ ഇങ്ങനെ സൂൎയ്യകലകൾ. അം അമൃതായൈ നമഃ, ആം മാനദായൈ നമഃ, ഇം പൂഷായൈ നമഃ, ഈം തുഷ്ട്യൈ നമഃ, ഉം പുഷ്ട്യൈ നമഃ, ഊം രത്യൈ നമഃ, ഋം ധൃത്യൈ നമഃ, ൠം ശശിന്യൈ നമഃ, ഌം ചന്ദ്രികായൈ നമഃ, ൡം കാന്ത്യൈ നമഃ, ഏം ജ്യോത്സ്നായൈ നമഃ, ഐം ശ്രിയൈ നമഃ, ഓം പ്രീത്യൈ നമഃ, ഔം അംഗദായൈ നമഃ, അം പൂർണ്ണായൈ നമഃ, അഃ പൂർണ്ണാമൃതായൈ നമഃ ഇങ്ങനെ സോമകലകൾ.

തേജസ്സൂക്ഷ്മഭേദങ്ങൾ വഹ്നിസൂൎയ്യസോമാത്മകങ്ങൾ. കം സൃഷ്ട്യൈ നമഃ, ഖം ഋദ്ധ്യൈ നമഃ, ഗം സ്മൃത്യൈ നമഃ, ഘം മേധായൈ നമഃ, ങം കാന്ത്യൈ നമഃ, ചം ലക്ഷ്മ്യൈ നമഃ, ഛം ദ്യുത്യൈ നമഃ, ജം സ്ഥിരായൈ നമഃ, ഝം സ്ഥിത്യൈ നമഃ, ഞം സിദ്ധ്യൈ നമഃ ഇങ്ങനെ ബ്രഹ്മകലകൾ. ടം ജരായൈ നമഃ, ഠം പാലിന്യൈ നമഃ, ഡം ശാന്ത്യൈ നമഃ, ഢം ഐശ്വൎയ്യൈ നമഃ, ണം രത്യൈ നമഃ, തം കാമികായൈ നമഃ, ഥം വരദായൈ നമഃ, ദം ഹ്ലാദിന്യൈ നമഃ, ധം പ്രീത്യൈ നമഃ, നം ദീർഘായൈ നമഃ ഇങ്ങനെ വിഷ്ണുകലകൾ. പം തീക്ഷ്ണായൈ നമഃ, ഫം രൌദ്ര്യൈ നമഃ, ബം ഭയായൈ നമഃ, ഭം നിദ്രായൈ നമഃ, മം തന്ദ്ര്യൈ നമഃ, യം ക്ഷുധേ നമഃ, രം ക്രോധിന്യൈ നമഃ, ലം ക്രിയായൈ നമഃ, വം ഉൽകാര്യൈ നമഃ, ശം മൃത്യവേ നമഃ ഇങ്ങനെ രുദ്രകലകൾ. ഷം പീതായൈ നമഃ, സം ശ്വേതായൈ നമഃ, ഹം അരുണായൈ നമഃ, ളം അസിതായൈ നമഃ, ക്ഷം അനന്തായൈ നമഃ ഇങ്ങനെ അഞ്ചായ പക്ഷത്തിലെ ബിന്ദുകലകൾ. നാലാമത്തേതിൽ ഒടുക്കത്തെ അനന്തായ നമഃ എന്നുവേണ്ടു. അം നിവൃത്ത്യൈ നമഃ, ആം പ്രതിഷ്ഠായൈ നമഃ, ഇം വിദ്യായൈ നമഃ, ഈം ശാന്ത്യൈനമഃ, ഉം ഇന്ധികായൈ നമഃ, ഊം ദീപികായൈ നമഃ, ഋം രേചികായൈ നമഃ, ൠം മോചികായൈ നമഃ, ഌം പരായൈ നമഃ, ൡം സൂക്ഷ്മായൈ നമഃ, ഏം സൂക്ഷ്മാമൃതായൈ നമഃ, ഐം ജ്ഞാനാമൃതായൈ നമഃ, ഓം ആപ്യായിന്യൈ നമഃ, ഔം വ്യാപിന്യൈ നമഃ, അം വ്യോമരൂപായൈ നമഃ, അഃ അനന്തായൈ നമഃ ഇങ്ങനെ നാദകലകൾ.

എട്ടുവർഗ്ഗമായ കലകൾക്കും ഇനിയും കൂട്ടേണ്ടതിനെ പറയുന്നു:—.

**താരസ്വശക്തിബീജാഢ്യാഃ സർവ്വാഃ പ്രാക് സ്വാകതബീജതഃ**
**വക്ഷ്യേ/ഷ്ടവർഗനിർദ്ദിഷ്ടാസ്ത്വക്ഷുമഷ്ടിമന്ത്രാനപി.** ൪൯

**സർവ്വാഃ** സ്വാകതബീജതഃ പ്രാക് താരസ്വശക്തിബീജാഢ്യാഃ — കലകൾ ഒക്കെയും തന്റെ ബീജാക്ഷരത്തിന്നു മുമ്പിൽ **പ്രണവ**വും ഹ്രീം എന്നും കൂട്ടി ചൊല്ലു. വിഷ്ണുവിങ്കൽ ശ്രീ എന്നു കൂട്ടുന്നു. ഓം ഹ്രീം ഥം ധൂമ്രാർച്ചിഷേ നമഃ ഇത്യാദി. അഹം അഷ്ടവർഗനിർദ്ദിഷ്ടാൻ ഋക്സമഷ്ടിമന്ത്രാൻ അപി വക്ഷ്യേ — ഞാൻ ഈ എട്ടുവർഗ്ഗമായിട്ടു പറഞ്ഞിരിക്കുന്ന കലകളുടെ ഋക്കുകളേയും സമഷ്ടിമന്ത്രങ്ങളേയും പറയുന്നു.

ജാതവേദാദ്യേ ത്ര്യംബകഹംസാദ്യേ അപി പുനഃ പ്രതദ്വിഷ്ണുഃ
ത്ര്യംബകതത്പദപൂർവ്വേ വിഷ്ണുർയോനിം ച കീർത്തിതാസ്തദൃചഃ.
[൫൦

ജാതവേദാദ്യേ — 'ജാതവേദസേ സുനവാമ' എന്നും 'തത്സവിതു വ്വരേണ്യം' എന്നും, ത്ര്യംബകഹംസാദ്യേ — 'ത്ര്യംബകം യജാമഹേ' എന്നും, "ഹംസശ്ശുചിഷത്" എന്നും "പ്രതദ്വിഷ്ണുസ്സ്തവതേ" എന്നും, "ത്ര്യംബകതത പദപൂർവ്വേ" — പിന്നെയും ത്ര്യംബകം യജാമഹേ എന്നും തത്സവിതുർവരേണ്യം എന്നും, വിഷ്ണുർയ്യോനിം — 'വിഷ്ണുർയ്യോനിം കല്പയതു' എന്നും, തദൃചഃ — വഹ്നികല തുടങ്ങി നാദകല കഴിവോളമുള്ള എട്ടുകലകളുടെ ഋക്കുകൾ.

ഇങ്ങനെ ഋക്കുകളെ പറഞ്ഞിട്ട് സമഷ്ടികളെ പറയുന്നു:—

സ്വസ്വധ്രുവാംശയുതമണ്ഡലനാമങ്ങേന്തം
ധർമ്മാർത്ഥകാമപദമാദിദശാദിയുക്തം
ഭൂയഃ പ്രദാദികകലാത്മപദം ചതുർത്ഥ്യാ
നത്യാ ച സംയുതമിതി ത്രിസമഷ്ടിമന്ത്രാഃ. ൫൧

ങേന്തം സ്വസ്വധ്രുവാംശയുതമണ്ഡലനാമ — ചതുർത്ഥ്യേകവചനാന്തമായി തന്റെ തന്റെ പ്രണവാക്ഷരത്തോടു കൂടിയ മണ്ഡലനാമങ്ങൾ, ആദിദശാദിയുക്തം ധർമ്മാർത്ഥകാമപദം — ദശധർമ്മദ്വാദശാർത്ഥഷോഡശകാമ ഇങ്ങനെയും കൂട്ടു. ഭൂയഃ പ്രദാദികകലാത്മപദം — പ്രദ എന്ന് ആദിയായ കലാത്മാ എന്നും, ചതുർത്ഥ്യാ നത്യാ ച സംയുതം — ചതുർത്ഥിയോടും നമഃ എന്നതിനോടും കൂടി ചൊല്ലു. കലാത്മനേ നമഃ എന്നും മം വഹ്നിമണ്ഡലായ ദശധർമ്മപ്രദകലാത്മനേ നമഃ, അം സൂര്യമണ്ഡലായ ദ്വാദശാർത്ഥ

പ്രദകലാത്മനേ നമഃ, ഉം സോമമണ്ഡലായ ഷോഡശകാമപ്രദ കലാത്മനേ നമഃ; ഇതി ത്രിസമഷ്ടിമന്ത്രാഃ - ഇങ്ങനെ വഹ്നികലകളുടെയും സൂര്യകലകളുടെയും സോമകലകളുടേയും സമഷ്ടിമന്ത്രങ്ങൾ

ഡേന്തൈരാദ്യപൂർവകൈരഥ പൃഥിവ്യാദ്യൈശ്ച ഗന്ധാദിത-
ന്മാത്രൈർഘ്രാണമുഖൈസ്സമാസിഭിരുപസ്ഥാനന്ദപൂർവൈരപി
താരേശാംശഭവാഃ സമഷ്ടിമനവഃ സൃഷ്ട്യാദികൃത്യൈർന്നിവൃ-
ത്ത്യാദ്യൈശ്ച പൃഥഗാത്മനേന്തനമസഃ സപ്തശോ വൈകശഃ.
[൪൯

പ്രാക് ബ്രഹ്മാദ്യൈർഡേന്തൈരാദ്യപൂർവകൈഃ - മുമ്പിൽ ചതുർത്ഥ്യന്തങ്ങളായിരിക്കുന്ന ബ്രഹ്മാദികളോടും, ബ്രഹ്മണേ വിഷ്ണവേ രുദ്രായ ഈശ്വരായ സദാശിവായ ഇങ്ങനെ അഞ്ചിനും ആദിയിലത്തെ പദം; അഥ പൃഥിവ്യാദ്യൈഃ - പിന്നെ പൃഥിവ്യപ്തേജോവായ്വാകാശങ്ങളോടും, ഗന്ധാദിതന്മാത്രൈഃ - ഗന്ധരസരൂപസ്പർശശബ്ദങ്ങളായ തന്മാത്രകളോടും, ഘ്രാണമുഖൈഃ - ഘ്രാണജിഹ്വാചക്ഷുസ്ത്വക്ശ്രോത്രങ്ങളോടും, സമാസിഭിഃ ഉപസ്ഥാനന്ദപൂർവൈഃ - സമാസപദങ്ങളായ ഉപസ്ഥാനന്ദപായുവിസർഗ്ഗപാദഗമനപാണ്യാദാനവാഗ്വചനങ്ങളോടും, സൃഷ്ട്യാദി കൃത്യൈഃ - സൃഷ്ടിസ്ഥിതിസംഹാരതിരോധാനാനുഗ്രഹങ്ങളായ കൃത്യങ്ങളോടും, നിവൃത്ത്യാദിഭിഃ - നിവൃത്തിപ്രതിഷ്ഠാവിദ്യാശാന്തിശാന്ത്യതീതങ്ങളോടും കൂടി; അന്തേ പൃഥഗാത്മനേന്തനമസഃ - ഒടുക്കം വെവ്വേറെ എല്ലാവററിന്നും ആത്മനേ എന്നും ഒടുക്കത്തുങ്കൽ നമഃ എന്നും കൂടി, താരേശാംശഭവാഃ സമഷ്ടിമനവഃ - പ്രണവത്തിന്റെ അകാരോകാരബിന്ദുനാദഭവങ്ങളായ കലകളുടെ സമഷ്ടിമന്ത്രങ്ങൾ ഭവിക്കും. സപ്തശഃ ഏകശഃ വാ - ഈ സമഷ്ടിമന്ത്രങ്ങൾ ഏഴായിട്ടും ഒന്നായിട്ടും ചൊല്ലാം. ഇവിടെ സമഷ്ടിമന്ത്രങ്ങൾ:- ബ്രഹ്മണേ നമഃ, പൃഥിവ്യാത്മനേ നമഃ, ഗന്ധതന്മാത്രാത്മനേ നമഃ, ഘ്രാണാത്മനേ നമഃ, ഉപസ്ഥാനന്ദാത്മനേ നമഃ, സൃഷ്ട്യാത്മനേ നമഃ, നിവൃത്ത്യാത്മനേ നമഃ ഇവ ഏഴും അകാരകലകളുടെ സമഷ്ടിമന്ത്രങ്ങൾ. വിഷ്ണവേ നമഃ, അബാത്മനേ നമഃ, രസതന്മാത്രാത്മനേ നമഃ, ജിഹ്വാത്മനേ നമഃ, പായുവിസർഗ്ഗാത്മനേ നമഃ, സ്ഥിത്യാത്മനേ നമഃ, പ്രതിഷ്ഠാത്മനേ നമഃ ഈ ഏഴു ഉകാരകലകളുടെ സമഷ്ടി.

രുദ്രായ നമഃ, തേജ ആത്മനേ നമഃ, രൂപതന്മാത്രാത്മനേ നമഃ, ചക്ഷുരാത്മനേ നമഃ, പാദഗമനാത്മനേ നമഃ, സംഹാരാത്മനേ നമഃ, വിദ്യാത്മനേ നമഃ ഈ ഏഴും മകാരകലകളുടെ സമഷ്ടി. ഈശാനായ നമഃ, വായ്വാത്മനേ നമഃ, സ്പൎശതന്മാത്രാത്മനേ നമഃ, ത്വഗാത്മനേ നമഃ, പാണ്യാദാനാത്മനേ നമഃ, തിരോഭാവാത്മനേ നമഃ, ശാന്ത്യാത്മനേ നമഃ ഈ ഏഴും ബിന്ദുകലയുടെ സമഷ്ടി.

സദാശിവായ നമഃ, ആകാശാത്മനേ നമഃ, ശബ്ദതന്മാത്രാത്മനേ നമഃ, ശ്രോത്രതന്മാത്രാത്മനേ നമഃ, വാഗ്വചനാത്മനേ നമഃ, അനുഗ്രഹാത്മനേ നമഃ, ശാന്ത്യതീതാത്മനേ നമഃ ഇതു ഏഴും കൂടി നാദകലകളുടെ സമഷ്ടിമന്ത്രം. വിഷ്ണുവിങ്കൽ ഈശാനായ നമഃ എന്നേടത്തു് മഹാവിഷ്ണവേ നമഃ, സദാശിവായ നമഃ എന്നേടത്തു് സദാവിഷ്ണവേ നമഃ ഇങ്ങനെ വേണമെന്നും പക്ഷമുണ്ടു്. ഈ ഏഴിന്നും വെവ്വേറേ നമഃ എന്നു കൂടാതെ ഒടുക്കം ഒരിക്കൽ നമഃ എന്നു ചൊല്ലിയാൽ മതി എന്നും പക്ഷമുണ്ടു്.

ബ്രഹ്മാ വിഷ്ണു രുദ്രേശാനൌ സദാശിവ ഇതീരിതാ ദേവാഃ
അന്ത്യൌ മഹാസദാദ്യൌ വിഷ്ണു കപാലീതരേ ഗണാഃ
[പ്രഥിതാഃ. ൧൦

ഇഹ ഈരിതാഃ ദേവാഃ - ഇവിടെ പറയപ്പെട്ട ബ്രഹ്മാദിദേവന്മാര്, ബ്രഹ്മാ വിഷ്ണുഃ രുദ്രേശാനൌ സദാശിവഃ - ബ്രഹ്മണേ നമഃ, വിഷ്ണവേ നമഃ, രുദ്രായ നമഃ, ഈശാനായ നമഃ, സദാശിവായ നമഃ ഇങ്ങനെ അഞ്ചു്. കപാലി അന്ത്യൌ മഹാസദാദ്യൌ വിഷ്ണു - വിഷ്ണുദുൎഗാശങ്കരനാരായണന്മാരിൽ ഒടുക്കത്തേതു രണ്ടു് മഹാവിഷ്ണവേ നമഃ, സദാവിഷ്ണവേ നമഃ എന്നു വേണം. ഇതരേ ഗണാഃ പ്രഥിതാഃ - ശേഷം പൃഥിവ്യാദി അഞ്ചും ഗന്ധാദിതന്മാത്രകളും ശ്രോത്രാദികളും വാഗാദികളും തത്തങ്ങളിൽ പറയപ്പെട്ടിരിക്കുന്നതു്.

അത്രാനന്ദവിസൎഗൌ ഗമനാദാനേ ച വചനമപി വിഷയാഃ
സൃഷ്ടിസ്ഥിതിസംഹാരതിരോഭാവാനുഗ്രഹാസ്തു കൃത്യാനി. ൧൧

അത്ര ആനന്ദവിസൎഗൌ ഗമനാദാനേ വചനം അപി വിഷയാഃ - ഇവിടെ ആനന്ദാത്മനേ നമഃ, വിസൎഗ്ഗാത്മനേ നമഃ, ഗമനാത്മനേ നമഃ, ആദാനാത്മനേ നമഃ, വചനാത്മനേ നമഃ

ഇതു് അഞ്ചും വിഷയങ്ങൾ. സൃഷ്ടിസ്ഥിതിസംഹാരതിരോഭാവാനുഗ്രഹാഃ കൃത്യാനി - സൃഷ്ട്യാത്മനേ നമഃ, സ്ഥിത്യാത്മനേ നമഃ, തിരോഭാവാത്മനേ നമഃ, അനുഗ്രഹാത്മനേ നമഃ ഇങ്ങനെ കൃത്യങ്ങൾ. ശാന്ത്യതീതാദിയും പ്രസിദ്ധങ്ങൾ.

തേജോജാസു സമഷ്ട്യനന്തരമൃചോ വൈവം ച സർവ്വാസു വാ
ചന്ദ്രാർക്കാനലനാദബിന്ദുവിഷയബ്രാജക്രമാദുദ്ഭവഃ
സൂര്യാബ്ജാനലബിന്ദുനാദവിഷവിഷ്ണ്വാദ്യത്ക്രമേണ സ്ഥിതിഃ
കർമ്മാക്ഷാണി കുഹാപി പാദകരപായൂപസ്ഥവാചഃ
[ക്രമാത്. ൭൨

തേജോജാസു സമഷ്ട്യനന്തരം ഋചഃ വാ - വഹ്നിസൂര്യസോമകലകളിൽ സമഷ്ടി കഴിഞ്ഞ ശേഷം ഒട്ടുക്കം ഋക്കുകളെ ആവാഹിക്കിലുമാം. സർവ്വാസു ഏവം വാ - അകാരാദി കലകളിലും ഇങ്ങനെ ഒട്ടുക്കം ഋക്കുകളെ ആവാഹിക്കാം. ചന്ദ്രാർക്കാനലനാദബിന്ദുവിഷയബ്രാജക്രമാദ് ഉദ്ഭവഃ - സോമകലാ സൂര്യകലാ വഹ്നികലാ നാദകലാ ബിന്ദുകലാ മകാരകലാ ഉകാരകലാ അകാരകലാ ഇങ്ങനെ കലകളുടെ സൃഷ്ടിക്രമം. സൂര്യാബ്ജാനലബിന്ദുനാദവിഷവിഷ്ണ്വാദ്യൽക്രമേണ സ്ഥിതിഃ - സൂര്യകലാ സോമകലാ വഹ്നികലാ ബിന്ദുകലാ നാദകലാ മകാരകലാ അകാരകലാ ഉകാരകലാ ഇങ്ങനെ സ്ഥിതിക്രമം ഇവിടെ വഹ്ന്യാദികളായി പറഞ്ഞതു സംഹാരക്രമം. ചതുർസ്ഥാനത്തുധലേ ശുദ്ധിയിങ്കലും സംഹാരക്രമം വേണ്ടുവതു്. സമുദ്ഭൂതമായ കലശത്തുങ്കൽ സൃഷ്ടിക്രമം; ഉത്സവകലശത്തുങ്കൽ സ്ഥിതിക്രമം; ഇങ്ങനെ വേണ്ടുവതു്. ഇക്കലകളുടെ ധ്യാനങ്ങൾ "പ്രപഞ്ചസാരാ"ദികളിൽ പറയുന്നതിനെ നോക്കി അറിഞ്ഞുകൊള്ളൂ. കുഹാപി - ചില പക്ഷത്തുങ്കൽ, പാദകരപായൂപസ്ഥവാചഃ ക്രമാത് കർമ്മാക്ഷാണി - പാദം കരം പായു ഉപസ്ഥം വാക്ക് ഇങ്ങനെ കർമ്മേന്ദ്രിയങ്ങൾ.

അനന്തരം പ്രാണപ്രതിഷ്ഠയെ പറയുന്നു:—

ഉദ്ഗീഥാനചിതപാശശക്തിസൃണിനിർബ്ബിന്ദചന്ദ്രധാരാചർണ-
[ഹോം
സംവർണാനുഗതാ/ജപാത്മതിഥിവർണ്ണൈസ്തത്കലാനാം പദം
സൃണ്യന്തൈര്യുതമേവ വാ പൃഥഗുദീര്യ പ്രാണജീവേന്ദ്രിയാ-
ണ്യൂർദ്ധ്വാംശത്രിതയപ്രഭേദിതമഥ പ്രാണാൻ പ്രതിഷ്ഠാപയേത്.
[൭൩

ഉദ്ഗീഥം – പ്രണവം, അനപിതപാശം – അതിനോടുകൂടിയ ആം, ശക്തി ഹ്രീം, സൃണി ക്രോം, ഓം ആം ഹ്രീം ക്രോം എന്ന്; നിർബിന്ദുചന്ദ്രധാതുവർണ്ണം – യരലവശഷസഹ എന്ന്; ഹോംസംവർണ്ണാന്തഗതാജപാത്മ – ഹോം സം ഹം സഃ എന്ന്; തിഥിവർണ്ണൈഃ – ഈ പതിനഞ്ച് അക്ഷരങ്ങളോടു കൂടി, തത്കലാനാം പദം – വഹ്നികലാനാം സൂര്യകലാനാം ഇത്യാദി പദത്തേയും ചൊല്ലൂ. പൂർണ്ണൈന്ദുഃ യുതം ധ്രുവ വാ – ഓം ആം ഹ്രീം ക്രോം വഹ്നികലാനാം എന്നായിട്ടും ആം. ഇങ്ങനെ മൂന്നിൻെറ ആദിയായി ഇരിക്കേണം. അഥ പ്രാണജീവേന്ദ്രിയാദ്യൂർദ്ധ്വാംശത്രിതയപ്രഭേദിതം പൃഥഗ് ഉദീര്യ പ്രാണാൻ പ്രതിഷ്ഠാപയേത് – പിന്നെ പ്രാണ ഇത്യാദിയും ഇന്ദ്രിയ ഇത്യാദിയും ആയുള്ള ഊർദ്ധ്വാംശങ്ങളെ വെവ്വേറെ ചൊല്ലി പ്രാണങ്ങളേ സ്ഥാപിപ്പൂ.

പൂർവ്വം പ്രാണാ ഇഹ പ്രാണാഃ പുനർജീവ ഇഹ സ്ഥിതഃ
പുനഃ സർവ്വേന്ദ്രിയാണ്യാദിവാങ്മനശ്ചക്ഷുരക്ഷരം. ൧൪

ശ്രോത്രഘ്രാണയുതപ്രാണാ ഇഹൈവാഗത്യസംയുതം
സുഖം ചിരം തിഷ്ഠന്തു സ്വാഹേത്യൂർദ്ധ്വാംശാസ്ത്രയഃ ക്രമാത്.
൧൫

പൂർവ്വം – മുമ്പിൽ, പ്രാണാഃ – "പ്രാണാ ഇഹ പ്രാണാഃ" ഇങ്ങനെ മുമ്പിലത്തേ മന്ത്രം; പുനഃ – പിന്നെ, ജീവ ഇഹ സ്ഥിതഃ, പുനഃ – പിന്നെ, സർവ്വേന്ദ്രിയാണി എന്ന് ആദിയായി വാങ്മനശ്ചക്ഷുഃ എന്നുള്ള അക്ഷരം, ശ്രോത്രഘ്രാണ എന്നതിനോടു കൂടി പ്രാണാ എന്നും, ഇഹൈവാഗത്യ എന്നും കൂടി സുഖം ചിരം തിഷ്ഠന്തു സ്വാഹാ എന്നും, "സർവ്വേന്ദ്രിയാണി വാങ്മനശ്ചക്ഷുശ്ശ്രോത്രഘ്രാണപ്രാണാ ഇഹൈവാഗത്യ സുഖം ചിരം തിഷ്ഠന്തു സ്വാഹാ" ഇങ്ങനെ മൂന്നാമത്തേ മന്ത്രം. ഇതി ഊർദ്ധ്വാംശാസ്ത്രയഃ ക്രമാത് – ഇങ്ങനെ പ്രാണപ്രതിഷ്ഠ മൂന്നിൻെറ മുകളിലത്തെ ഭാഗങ്ങൾ.

ഇച്ഛാജ്ഞാനക്രിയാഃ ശക്തയ ഇഹ ഗദിതാഃ ശക്തിനാമ്നാം ചിദാന-
ന്ദാത്മാനൌ ശാന്തനാമ്നാംസ്വപദമിഹ സമഷ്ടിർവ്വേദാത്മനേന്തം

സ്വേസ്വേ വാ പഞ്ചമന്ത്രാസ്തദ്ദ്വയമനവഃ സ്വാഹാന്തകഷ്ളപ്ത്വാ [ലിപിർവാ
മൂലം വാ പൂരണീ സ്യാദ്യദി ന പുനരനന്താന്തിമാ ബൈന്ദവീനാം. [൭൩

ശക്തിനാസ്ത്രാം – പ്രണവത്തിന്റെ ആറാമത്തേ ശക്തികല കൾക്ക്; ഇച്ഛാജ്ഞാനക്രിയാശക്തയഃ ഗദിതാഃ – ഇച്ഛാശക്ത്യൈ നമഃ, ജ്ഞാനശക്ത്യൈ നമഃ, ക്രിയാശക്ത്യൈ നമഃ ഇങ്ങനെ മൂന്നു കലകൾ. ശാന്തനാസ്ത്രാം – പ്രണവത്തിന്റെ സപ്തമാംശമായ ശാന്തകലകൾക്ക്, ചിദാനന്ദാത്മാനൌ – ചിദാത്മനേ നമഃ, ആന ന്ദാത്മനേ നമഃ ഇങ്ങനെ രണ്ടു ശാന്തകലകൾ. ഈററ ആത്മനേന്താം സ്വപദം സമഷ്ടിഃ ഭവേൽ – ഇവിടെ രണ്ടിനും ആത്മനേ എന്നു കൂടിയ സ്വനാമങ്ങൾ, സമഷ്ടിശക്ത്യാത്മനേ നമഃ, ശാന്താ ത്മനേ നമഃ ഇങ്ങനെ ഭവിക്കും. തദ്ദ്വയമനവഃ സ്വാഹാന്തകഷ്ളപ്ത്വാ സ്വേ സ്വേ പഞ്ചമന്ത്രാഃ വാ – ഈ രണ്ടു കലകളുടെ മന്ത്രങ്ങൾ താന്റെ ക്രമത്തിന്നു തക്കവണ്ണം അതാതു ദേവന്മാരുടെ പഞ്ചതത്ത്വ ങ്ങളേക്കൊണ്ടുമാം. അപ്പോൾ പഞ്ചതത്ത്വങ്ങളിൽ ആദിയിലത്തേ മൂന്നും ശക്തികലകൾ. ഒടുക്കത്തേതു രണ്ടും ശാന്തകലകൾ. സമഷ്ടി മുമ്പിൽ പറഞ്ഞപോലെ. ഈ കലകൾക്കു ഋക്കുകളില്ല. പ്രാണപ്രതിഷ്ഠാമന്ത്രം കൂട്ടീട്ടും കൂടാതെയും പക്ഷമുണ്ടു്. ബൈന്ദ വീനാം അനന്താ അന്തിമാ ന യദി – ബിന്ദുകലകൾക്കു ഒടുക്കത്തേ ക്ഷം അനന്തായ നമഃ എന്നു കൂടാതെയുള്ള പക്ഷത്തുങ്കൽ, ലിപിഃ വാ മൂലം വാ പൂരണീ സ്യാത് – ഒടുക്കം അമ്പത്തിയൊന്നു് അക്ഷര മായി ലിപികൊണ്ടു താൻ മൂലംകൊണ്ടുതാൻ സംഖ്യാപൂരണത്തി ന്നായിക്കൊണ്ടു് ഒരു കല കൂടി കൂട്ടിക്കൊള്ളൂ. കലകൾ ഒക്കെയും കൂടി തൊണ്ണൂററിനാലെണ്ണം എന്നു നേരവും ഉണ്ടു്. ബിന്ദുകലകൾ നാലെങ്കിൽ ഒടുക്കം പൂരണികലയേക്കൂടി ആവാഹിക്കണം.

തത്തദ്വർഗ്ഗ്യാഃ പൃഥഗിഹ കലാഃ സന്നിധാപ്യ ക്രമേണ
സ്വച്ഛാ ചൈതത് സമുദിതസമഷ്ട്യാത്മനാ/ധാഭിവാഹ്യ
ദോഷ്ണാ ശംഖോദകമഭിമൃശൻ സ്വാന്വയസംസ്ഥാപനാണം
മന്ത്രീ സമ്മന്ത്ര്യയതു ച കലാവാഹനപ്രക്രിയേയം. ൭൪

തത്തദ്വർഗ്ഗ്യാഃ കലാഃ പൃഥക് ക്രമേണ സന്നിധാപ്യ – ഈ ശംഖജലത്തിൽ വഹ്നികല തുടങ്ങിയിരിക്കുന്ന ഓരോരോ വർഗ്ഗങ്ങ

ളിലുള്ള കലകളേ വെവ്വേറേ ആവാഹിച്ച്, സമച്ചാ ഏതത്സമു ദിതസമഷ്ട്യാത്മനാ ച അഭിവാഹ്യ - ആവാഹിതകലകളുടെ ഋക്കുകൊണ്ടും സമഷ്ടികൊണ്ടും ഒടുക്കമാവാഹിച്ച്, ശോണ്ണാ ശം ഖോദകം അഭിമൃശൻ സ്വാസുസംസ്ഥാപനാണും സമമന്ത്രയേത്തു - വലത്തു കൈകൊണ്ടു ശംഖജലത്തെ തൊട്ടു അതാതു കലകളുടെ പ്രാണപ്രതിഷ്ഠാമന്ത്രങ്ങളേ ജപിപ്പൂ. ഇയം കലാവാഹനപ്ര ക്രിയാ — കലാവാഹനകളുടെ ക്രിയാക്രമം ഇപ്രകാരം; തൊണ്ണൂററി നാലു കലകളേയും അതതു ഋക്‌സമഷ്ടികളേയും ആവാഹിപ്പൂ.

മൂലമന്ത്രചിദ്വപോദ്ബലിതം തദാരി മൂലമന്ത്രനാ കലശേസ്മിൻ സന്നിധായ കസുമാഞ്ജലിപൂൎവ്വം വ്യാപ്യ വിന്യസ്യ തത്ര കലാസ്താഃ.

[ ൭ ൮

മൂലമന്ത്രചിദ്വപോദ്ബലിതം തദാരി — ഒടുക്കം തത്ത മൂലമന്ത്രംകൊണ്ടും ആവാഹിച്ച് ആവാഹനമുദ്രകളേ കാട്ടി സകളീകരിച്ചു പൂജിച്ച് തച്ചൈതന്യംകൊണ്ടു പ്രകാശിച്ചിരിക്കു ന്ന സമസ്തകലാചൈതന്യത്തോടു കൂടി ഇരിക്കുന്ന ശംഖജലത്തെ, മൂലമന്ത്രനാ അസ്മിൻ കലശേ സന്നിധായ - മൂലമന്ത്രംകൊണ്ട് ഈ ബ്രഹ്മകലശത്തുങ്കൽ യോജിപ്പിച്ച്, കസുമാഞ്ജലിപൂർവം വ്യാപ്യ തത്ര താഃ കലാഃ വിന്യസ്യ - പുഷ്പങ്ങളേ ആരാധിച്ച് ആവാഹ നമുദ്രകളേ കാട്ടി വ്യാപകവും ചെയ്ത് ആ കലകളേ ഒക്കെയും കലശത്തുങ്കൽ ന്യസിപ്പൂ.

ത്ര്യാധാരേ സ്വകലാദലാംബുജദലേഷ്വഗ്ര്യാദിതസ്തൈജസീഃ പദ്ഭോസ്സന്ധിതദഗ്രപായുവൃഷണേ/ന്ധൌ നാഭികക്ഷ്യോർഹൃദി പാർശ്വദ്വന്ദ്വപരാക്കകെത്സു ച കലാ ന്യസ്യേദ് ഗളേ സാനനേ സഭ്രൂകേ പ്രതിസംസ്ഥിതസ്വരപദേഷ്വപ്യാദിപഞ്ചാംശജാഃ.

[ ൭ ൯

ത്ര്യാധാരേ - മൂലാധാരത്തുങ്കലും ഹൃദയത്തുങ്കലും ഭ്രൂ മദ്ധ്യത്തുങ്കലും, സ്വകലാദലാംബുജദലേഷു — അതാതു കലകളോടു തുല്യങ്ങളായിരിക്കുന്ന ദലങ്ങളോടു കൂടിയ പത്മങ്ങളുടെ ദലങ്ങ ളിൽ, അഗ്ര്യാദിനാ - മുകളിലേ ദളങ്ങളിൽ തുടങ്ങി, തൈജസീഃ - വഹ്നികലകളേയും സൂൎയ്യകലകളേയും സോമകലകളേയും ന്യസിപ്പൂ. പദ്ഭോഃസന്ധിതദഗ്രപായുവൃഷണേ - പാദത്തെ കാലിൻെറ മടക്കുക ളിലും അഗ്രത്തുങ്കലുമായി പത്തു സ്ഥാനങ്ങളിൽ അകാരകലകളേയും

പിന്നെ സന്ധ്യഗ്രങ്ങളായ പത്തു സ്ഥാനങ്ങളിൽ ഉകാരകലകളേയും, പായുപ്രദേശത്തും വൃഷണത്തുങ്കലും, അന്ധൌ നാഭികക്ഷ്യോഃ - ലിംഗസ്ഥാനത്തും നാഭിയിങ്കലും വയററിലും, ഹൃദി - ഹൃദയത്തുങ്കലും, പാർശ്വദ്വന്ദ്വപൃഷ്ഠകകുത്സു - വലത്തു ഭാഗത്തും ഇടത്തുപുറത്തും പുറകിലും കഴുത്തിന്റെ പുറത്തും ഈ പത്തു സ്ഥാനങ്ങളിൽ മകാരകലകളേയും, ഗളേ സാനനേ സഭ്രൂകേ - കഴുത്തിലും മുഖത്തിങ്കലും പുരികങ്ങൾ രണ്ടിലും വെച്ചേറേയും ശിരസ്സിലും ഇങ്ങനെ അഞ്ചു സ്ഥാനങ്ങളിൽ ബിന്ദുകലകളേയും, അഞ്ചെങ്കിൽ ഇങ്ങനെയും, നാലു എങ്കിൽ ശിരസ്സു കൂടാതെയും, പ്രതിസംസ്ഥിതസ്വരപദേഷു - വിപരീതമായ അച്ചുകൾ പതിനാറിൻേറയും സ്ഥാനങ്ങളിൽ നാദകലകൾ പതിനാറിനേയും, അർദ്ധപഞ്ചാംശജാഃ കലാഃ ന്യസ്യേത് - പ്രണവത്തിന്റെ അകാരോകാരമകാരബിന്ദുനാദജങ്ങളായ കലകളേ ന്യസിപ്പൂ. ഇവിടെ അപ്രതിസംസ്ഥിതസ്വരപദേഷു ഇങ്ങനെ പാഠമായിട്ടും പക്ഷമുണ്ടാകയാൽ ക്രമമായിരിക്കുന്ന അച്ചുകളുടെ സ്ഥാനങ്ങളായിട്ടും നാദകലകളേ ന്യസിക്കാം. 'വിവരണ'ത്തിൽ ഇങ്ങനെയും പറയുന്നുണ്ടു്.

കലാന്യാസസ്ഥലങ്ങളെ പിന്നെ തന്നെ പറയുന്നു: —

പദ്ഭോർയുക്തലനാസികാദ്വിഭുജപാർശ്വേഷ്വാർണജാ വോദിതാ
ന്യസ്യാഃ പായുശിവോരുജാനുനളകാസ്സ്ഫിക്ഷു ക്രമാന്മാർണജാഃ
ഹൃദ്ഗ്രീവാംസയുഗോരുനാഭ്യുദരവത്സോരോജകേ ബൈന്ദവീഃ
ശക്രാഗ്നീന്ദുജലേശകേഷ്വഥ കലാസ്ഥാനേ കലാ നാദജാഃ. ൩൦

പദ്ഭോർയുക്തലനാസികാദ്വിഭുജപാർശ്വേഷ്വ അർണ്ണജാഃ - പാദതലം രണ്ടിലും കരതലം രണ്ടിലും നാസികരണ്ടിലും കൈകൾ രണ്ടിലും പാർശ്വങ്ങൾ രണ്ടിലും അകാരകലകൾ പത്തും, പായുശിവോരുജാനുനളകാസ്സ്ഫിക്ഷു ക്രമാത് ഊദിതാഃ - ഗുദത്തുങ്കലും ലിംഗത്തുങ്കലും തുടകൾ രണ്ടിലും മുട്ടുകൾ രണ്ടിലും കാൽച്ചുവട്ടു രണ്ടിലും ആസനം രണ്ടിലും ഉകാരകലകൾ പത്തും, ഹൃദ്ഗ്രീവാംസയുഗോരുനാഭ്യുദരവത്സോരോജകേ - ഹൃദയത്തുങ്കലും കഴുത്തിലും തോൾ രണ്ടിലും തുടകളിലും നാഭിയിങ്കലും ഉദരത്തിങ്കലും *മുലകൾ രണ്ടിലും, മാർണ്ണജാഃ - മകാരകലകൾ പത്തും, ശക്രാഗ്നീന്ദുജലേശകേഷു - കുംഭമുഖത്തുങ്കൽ കിഴക്കും തെക്കും വടക്കും പടിഞ്ഞാറും മുകളിലും, ബൈന്ദവീഃ - ബിന്ദുകലകളും, അഥ കലാസ്ഥാനേ

* 'വക്ഷസോരോജയോശ്ച' - എന്നാണ് 'വിമർശിനി'യിൽ.

നാദജാഃ കലാഃ ച ന്യസ്യാഃ വാ – അച്ചുകൾ പതിനാറിന്റെ സ്ഥാനത്തു നാദകലകളും ന്യസിക്കപ്പെട്ടുവാൻ ശക്യങ്ങളായി ഭവിക്കും.

തത്തദ്വർഗ്ഗ്യകലാന്തതസ്തദുദിതേ സ്ഥാനേഷ്വിഖിലേ വ്യാപയേ-
ദ്ദ്ങ്മന്ത്രൈസ്സസമഷ്ടിഭിഃ സഹ നിജപ്രാണപ്രതിഷ്ഠാണുഭിഃ
ഊരുവോസ്ത്രിഃ പ്രണവം ഹൃദി ത്രിരജപാം ജപ്ത്വാ ഹൃദിസ്ഥാദിനാ
മന്ത്രേണാഭിമൃശേദ്ധ,ദി ന്യസനക്ളപ്തിഃ സ്യാത് കലാനാമിതി.
[൩൪

തത്തദ്വർഗ്ഗ്യകലാന്തതഃ – അതാതു വർഗ്ഗങ്ങളായുള്ളതിൽ ഒരു കലാവർഗ്ഗം ന്യസിച്ചാൽ, തദുദിതേ അഖിലേ സ്ഥാനേ ദൃങ് മന്ത്രൈഃ സസമഷ്ടിഭിഃ നിജപ്രാണപ്രതിഷ്ഠാണുഭിഃ സഹ വ്യാപയേത് – അക്കലകളെ ന്യസിച്ച സ്ഥാനത്തു ഒക്കെയും അതിന്റെ ദൃക്കുകൊണ്ടും സമഷ്ടിമന്ത്രംകൊണ്ടും പ്രാണപ്രതിഷ്ഠാമന്ത്രങ്ങളേക്കൊണ്ടും വ്യാപകങ്ങളേ ചെയ്‌വൂ. ഊരുവോഃ ത്രിഃ പ്രണവം ഹൃദി ത്രിഃ അജപാം ജപ്ത്വാ – വ്യാപകാനന്തരം തുടകളുടെ സ്ഥാനത്തു രണ്ടെടത്തും തൊട്ടു മൂന്നു ഉരു പ്രണവത്തേയും ഹൃദയത്തിൽ തൊട്ടു ഹംസഃ എന്ന മന്ത്രത്തേയും ജപിച്ച്; ഹൃദിസ്ഥാദിനാ മന്ത്രേണ അഭിമൃശേത് – ഹൃദയത്തുങ്കൽ "ഹൃദിസ്ഥാ ദേവതാ" ഇത്യാദി മന്ത്രംകൊണ്ടു തൊട്ടുജപിപ്പൂ. ഇങ്ങനെ എല്ലാ കലകൾക്കും പ്രത്യേകം ചെയ്‌വൂ. ഇതി കലാനാം ന്യസനക്ളപ്തിഃ സ്യാത് – ഇപ്രകാരം കലകളുടെ ന്യാസക്രമം ഭവിക്കും.

"ഹൃദിസ്ഥാ ദേവതാഃ സർവ്വാ ഹൃദയേ നിത്യസംസ്ഥിതാഃ
ഹൃദി സർവ്വം സമർപ്പയാമി ഹൃദി പ്രാണാഃ പ്രതിഷ്ഠിതാഃ."

ഇങ്ങനെ ഹൃദിസ്ഥാദിമന്ത്രം.

തിസ്രോ ന്യസേച്ഛക്തികലാസ്ത്രിഷു സേ-
ഷ്വാധാരപദ്മേഷു ഹൃദീതരേ ദ്വേ
മന്ത്രാ നിജാഃ പഞ്ച കലാ യദി സ്യുഃ
സ്ഥാനേഷു താഃ സേഷ്വഥ മാതൃകാം ച. ൩൫

സേഷു ത്രിഷു ആധാരപദ്മേഷു തിസ്രഃ ശക്തികലാഃ – കലശത്തിന്റെ മൂലാധാരഹൃദയഭ്രൂമദ്ധ്യങ്ങളിൽ ശക്തികലകൾ മൂന്നിനേയും ന്യസിപ്പൂ. ഹൃദി ഇതരേ ദ്വേ – ഹൃദയത്തുങ്കൽ ഈശാനകലകൾ രണ്ടിനേയും, ന്യസേത് – ന്യസിപ്പൂ. നിജാഃ പഞ്ച

മന്ത്രാഃ കലാഃ യദി – തന്റെ പഞ്ചതത്ത്വങ്ങൾ ശക്തിശാന്തകലകൾ എങ്കിൽ, താഃ സ്വേഷു സ്ഥാനേഷു – ആക്കലകൾ പഞ്ചതത്ത്വസ്ഥാനങ്ങളിൽ ന്യസിപ്പൂ. അഥ മാതൃകാം ച – പിന്നെ ലിപിയേയും ന്യസിപ്പൂ.

മൂലാംഗന്യാസം ച കൃത്വാർച്ചയിത്വാ
വിദ്യാദേഹാത്മാനമാവാഹ്യ തസ്മിൻ
മൂലാദ്യേന സ്വേന നാമ്നാ ചതുർത്ഥീ-
നത്യന്തേന ന്യസ്യ സാംഗം യജേച്ച. ന്ന ബ

മൂലാംഗന്യാസം ച കൃത്വാ അർച്ചയിത്വാ – പിന്നെ മൂലാംഗത്തെയും അക്ഷരത്തേയും ന്യസിച്ച് അർഘ്യാദികളേ കൊടുത്ത് കലകളേയും ഉപസമഷ്ടികളേയും കൂടി മൂലംകൊണ്ടു പൂജിച്ച് മാനസപൂജയും ചെയ്തു്, തസ്മിൻ – ആ കലശത്തുങ്കൽ, മൂലാദ്യേന ചതുർത്ഥീനത്യന്തന സ്വേന നാമ്നാ വിദ്യാദേഹാത്മാനം ആവാഹ്യ – മൂലം ആദിയായി ചതുർത്ഥീവിഭക്തിയോടും നമഃ എന്നതിനോടും കൂടി "ഓം നമോ നാരായണായ വിദ്യാമൂർത്തയേ നമഃ" എന്ന മന്ത്രംകൊണ്ടു വിദ്യാമൂർത്തിയേ ആവാഹിച്ച്, സാംഗം ന്യസ്യ – മൂലാക്ഷരാംഗങ്ങളേ ന്യസിച്ച്, യജേത് ച – മൂർത്തിപൂജ ചെയ്തു് അർഘ്യപുഷ്പാഞ്ജലിയും ചെയ്വൂ.

പ്രാഗ്വച്ഛംഖഗൃഹീതവാര്യുപഹിതൈതന്മൂർത്തികേഽനുക്രമാ-
ദാവാഹ്യാഖിലതത്ത്വകാനി മനുചൈതന്യോർജ്ജിതം തജ്ജലം
കുംഭേഽസ്മിൻ പ്രണിധായ മൂലമനുനാ വ്യാപയ്യ വിന്യസ്യ ത-
ത്തത്ത്വവ്രാതമപി സ്വമൂലമനുവർണ്ണാംഗാന്തമഭ്യർച്ചയേത്. ന്ന ര

പ്രാഗ്വത് ശംഖഗൃഹീതവാരി – പിന്നെ മുമ്പിലേപ്പോലെ ശംഖിൽ ജലദ്രോണിയിങ്കൽ നിന്നു വെള്ളമെടുത്തു പീഠം പൂജിച്ചാൽ, ഉപഹിതൈതന്മൂർത്തികേ – മൂർത്തിയേ കല്പിച്ചിരിക്കുന്ന ശംഖജലത്തിൽ, അഖിലതത്ത്വകാനി അനുക്രമാദ് ആവാഹ്യ – ജീവാദി തത്ത്വങ്ങളേ ഒക്കെയും ക്രമേണ ആവാഹിപ്പൂ. ശിവങ്കൽ ശിവാദിതത്ത്വങ്ങളേ ആവാഹിപ്പൂ. മനുചൈതന്യോർജ്ജിതം തജ്ജലം അസ്മിൻ കുംഭേ പ്രണിധായ – ഒടുക്കം മൂലംകൊണ്ടും ആവാഹിച്ചു പൂജിച്ചിരിക്കുന്ന ശംഖജലത്തേ ബ്രഹ്മകലശത്തിൽ നിറച്ച്, മൂലമനുനാ വ്യാപയ്യ തത്തത്ത്വവ്രാതം വിന്യസ്യ – പുഷ്പാരാധനപൂർവ്വം വ്യാപകത്തേ ചെയ്തു് അത്തത്ത്വങ്ങളേ ഒക്കെയും ന്യസിച്ച്,

സ്വമൂലമനുവർണാംഗാന്തം - മൂലാക്ഷരാംഗങ്ങളേയും ന്യസിച്ച് അർഘ്യാദി കൊടുത്തു തത്വങ്ങളോടു കൂടി മൂർത്തിപൂജയും ചെയ്ത് അർഘ്യം കൊടുത്ത് മാനസപൂജയും ചെയ്വൂ. പിന്നെ അത്ര പരാവാഹനയും ജീവാവാഹനയും സ്ഥലാവാഹനയും ഉപദേശം പോലെ ചെയ്വൂ.

അസ്ത്രാണുനാ ഘടമുഖം നവചൂതബോധി-
ശാഖാഗ്രപല്ലവസതണ്ഡുലചക്രികാദിഃ
ദർഭാദികൈരപി വിഭൂഷ്യ നവേന വാസോ-
യുഗ്മേന വർമമനുനാ പരിവേഷ്ടയേച്ച. ൩൭

നവചൂതബോധിശാഖാഗ്രപല്ലവസതണ്ഡുലചക്രികാദിഃ ഘടമുഖം അസ്ത്രാണുനാ വിഭൂഷ്യ - നല്ല മാവിന്റെ തളിരു കൊണ്ടും അരയാലിന്റെ തളിരുകൊണ്ടും അക്ഷതവും പുല്ലും നിറച്ച ചക്രികകൊണ്ടും കലശത്തിന്റെ മുഖത്തെ അസ്ത്രമന്ത്രം കൊണ്ടുമലങ്കരിച്ച്, ദർഭാദികൈഃ - ദർഭമാലാദികളെക്കൊണ്ടും അലങ്കരിച്ച, നവേന വാസോയുഗ്മേന വർമമനുനാ പരിവേഷ്ടയേത് ച - നൂതനമായിരിക്കുന്ന രണ്ടു വസ്ത്രങ്ങളെക്കൊണ്ടു കലശത്തെ ചാർത്തി മാലയും കൂർച്ചവും വച്ചേപ്പൂ.

അത്രാഭിവാഹ്യ മനുവിഗ്രഹമാദിദേവം
കല്പക്രമേണ പരിപൂജ്യ തതോ ധിനോതു
മന്ത്രാൻ പ്രജപ്യ പരിരക്ഷ്യ കൃതാഭ്യനുജ്ഞോ
മന്ത്രീ തതഃ പരിഘടാർച്ചനമാരഭേത. ൩൮

അത്ര മനുവിഗ്രഹം ആദിദേവം അഭിവാഹ്യ - അവിടെ മന്ത്രമൂർത്തിയായിരിക്കുന്ന മൂലദേവനേ ആവാഹിച്ച ഷഡംഗന്യാസാദി ചെയ്ത സകളീകരിച്ച്, കല്പക്രമേണ പരിപൂജ്യ തതഃ ധിനോതു - സപരിവാരമായി പൂജിച്ച നിവേദിച്ച പ്രസന്നപൂജയും ചെയ്വൂ. മന്ത്രാൻ പ്രജപ്യ - വേദമന്ത്രങ്ങളേയും ആഗമമന്ത്രങ്ങളേയും പ്രതിമയിങ്കലേപ്പോലെ തൊട്ടുജപിച്ച, പരിരക്ഷ്യ കൃതാഭ്യനുജ്ഞഃ മന്ത്രീ - താലത്രയാദി ചെയ്ത രക്ഷിച്ച ബ്രഹ്മകലശത്തിങ്കൽ നിന്ന് അനുജ്ഞയേ പ്രാർത്ഥിച്ച് ആചാര്യൻ, തതഃ പരിഘടാർച്ചനം ആരഭേത - പിന്നെ പരികലശപൂജയെ ആരംഭിപ്പൂ. ഇങ്ങനെ ബ്രഹ്മകലശപൂജ.

അനന്തരം സംഹൃത്യദ്രവ്യങ്ങളെ പറയുന്നു:—

സംഹൃത്യാ വിനിയോജ്യം ദ്രവ്യഗണം താവദത്ര കഥയാമി।
ബഹുധാഭിധാസ്യമാനസ്നപനവിധാസു പ്രതീതയേ പൂർവ്വം. ൩൮

അത്ര പൂർവ്വം ബഹുധാ അഭിധാസ്യമാനസ്നപനവിധാസു പ്രതീതയേ - ഇവിടെ മുമ്പിൽതന്നെ പല പ്രകാരത്തിലും പറവാൻ ഭാവിച്ചിരിക്കുന്ന കലശങ്ങളിലെ ദ്രവ്യന്യാസവിധാനങ്ങളെ എളുപ്പമായിട്ട് അറിയേണ്ടതിന്നായിക്കൊണ്ട്, സംഹൃത്യാ - സമൂഹരൂപേണ ഒന്നായിട്ടു, വിനിയോജ്യം ദ്രവ്യഗണം താവൽ കഥയാമി - ഒന്നിച്ചു കൂട്ടി എടുക്കേണ്ട ദ്രവ്യങ്ങളെ ഒക്കെയും പറയുന്നു. താവത് എന്നുള്ളതിന്നു സാകല്യം എന്ന് അർത്ഥം.

നിശാശാലിചൂർണ്ണാക്ഷതമണിഹിരണ്യം മുരജിതി
സ്മൃതം സ്നാനോദം തദ്വിചരമയുതം ഗന്ധസലിലം।
ശിവേ ശാന്ത്യംഭഃ സ്യുംഭജിതി കശരൂർവേ ച ശതമൂ-
ല്യപി വ്യാഘ്രീ സിംഹീ സുമതിഭിരിഹൌഷധ്യ ഉദിതാഃ. ൩൯

മുരജിതി നിശാശാലിചൂർണ്ണാക്ഷതമണിഹിരണ്യം സ്നാനോദം - വിഷ്ണുവിങ്കൽ മഞ്ഞൾപ്പൊടിയും നെല്ലു പൊടിച്ചതും അക്ഷതവും നവരത്നസ്വർണ്ണവും കൂടിയാൽ സ്നാനദ്രവ്യം. ശിവേ തദ്വിചരമയുതം ഗന്ധസലിലം ശാന്ത്യംഭഃ സ്മൃതം - ശിവങ്കൽ ഒടുക്കം പറഞ്ഞ അക്ഷതവും നവരത്നസ്വർണ്ണവും അഷ്ടഗന്ധജലവും കൂടിയതു് ശാന്ത്യംഭസ്സ് എന്നു പറയും. സ്യുംഭജിതി കശരൂർവേ ശതമൂലീ വ്യാഘ്രീ സിംഹീ ച ഓഷധ്യഃ ഉദിതാഃ - ദുർഗ്ഗയിങ്കൽ കശയും കറുകയും കണ്ടിരിക്കയും ചെറുവഴുതിനയും കൂടിയതു് ഓഷധീദ്രവ്യം എന്നു ഉക്തങ്ങളായി. സുമതിഭിഃ എന്നു വിദ്വാന്മാരാൽ.

ക്രാന്തിശ്യാമാകപദ്മാത്തവകശതുളസീബൈല്വഗന്ധാക്ഷതം
[സ്യാ-
ച്ഛാർങ്ഗീശേ പാദ്യമാദ്യത്രിതയമിഹ ഹരൌ സംഭവന്ത്യാം സ
[രാജിഃ
ശ്യാമാകഃ സ്കന്ദവിഘ്നസ്മരജിതി തിലരാജ്യദ്രിമൂർത്സ്നാസ്സമുക്താ
ദൂർവ്വാ ചൈതേഷു ശാസ്തൃയ്യഥ തിലരജനീഗന്ധപുഷ്പാക്ഷതാനി.
[൪൦

ശാർങ്ഗിശേ ക്രാന്തിശ്യാമാകപദ്മാർത്തവകുശതുളസീബൈലപഗന്ധാക്ഷതം പാദ്യം സ്യാത് - ശങ്കരനാരായണങ്കൽ വിഷ്ണുക്രാന്തിയും കൈവട്ടകയും താമരപ്പൂവും കുശയും തുളസിയും കൂവളക്കായും അഷ്ടഗന്ധവും അക്ഷതവും കൂടിയതു് പാദ്യദ്രവ്യം. ഹരൌ ഇഹ ആദ്യത്രിതയം - വിഷ്ണുവിങ്കൽ ഇവിടെ പറഞ്ഞ ആദിയിലത്തെ മൂന്നു് ക്രാന്തിശ്യാമാകപദ്മാർത്തവങ്ങൾ പാദ്യദ്രവ്യമായി ഭവിക്കും. സ്യംഭാഹന്ത്ര്യാം സരാജിഃ ശ്യാമാകഃ - ദുർഗ്ഗയിങ്കൽ കടുകും കവിട്ടയും പാദ്യദ്രവ്യം. സ്കന്ദഹീഷ്ണസ്മരജിതി തിലരാജ്യദ്രിമൃത്സ്നാഃ സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും ശിവങ്കലും എള്ളും കടുകും പർവതത്തിലെ മണ്ണും കൂടിയതു് പാദ്യദ്രവ്യം. ഏതേഷു ദൂർവാ ച - ഈ ആറു ദേവന്മാരിലും കറുകയും കൂട്ടിക്കൊള്ളണം. അഥ ശാസ്തരി തിലരജനീഗന്ധപുഷ്പാക്ഷതാനി - ശാസ്താവിങ്കൽ എള്ളും മഞ്ഞളും അഷ്ടഗന്ധവും തുളസിപ്പൂവും അക്ഷതവും കൂടിയതു് പാദ്യം. സമുക്തം - പാദ്യദ്രവ്യമായിട്ടു പറയപ്പെട്ടു.



ആദ്യേഽർഘ്യം ക്ഷീരരാജ്യാത്തവതിലകുശഗന്ധാ ഇമേ സാക്ഷതോദാ
ദുർഗ്ഗായാം ഗന്ധപുഷ്പസ്ഥലഗദധിയവാഃ സാക്ഷതോദാസ്ത ഏവ
ശർവസ്കന്ദഭപിപാരസ്യ്ക്ഷതഫലയവയുക്താ വിദുശ്ചാ ഹരൌ ത
സമ്പ്രോക്തം സ്യാദപപാദ്യാഃ പരമുരമഥനേ സർവ്വ ഏവാഖിലോക്താഃ. ൧൦

ആദ്യേ ക്ഷീരരാജ്യാത്തവതിലകുശഗന്ധാഃ അർഘ്യം - ശാസ്താവിങ്കൽ പാലും കടുകും താമരപ്പൂവും എള്ളും കുശയും അഷ്ടഗന്ധവും കൂടിയതു് അർഘ്യദ്രവ്യം. ദുർഗ്ഗായാം സാക്ഷതോദാഃ ഇമേ - ദുർഗ്ഗയിങ്കൽ അക്ഷതജലത്തോടു കൂടിയ ശാസ്താവിങ്കൽ പറഞ്ഞ പാൽ തുടങ്ങിയ ആറും കൂടിയതു് അർഘ്യദ്രവ്യം. ശർവ്വസ്കന്ദഭപിപാസ്യേ സാക്ഷതോദാഃ ഗന്ധപുഷ്പസ്ഥലഗദധിയവാഃ തേ ഏവ അർഘ്യം - ശിവങ്കലും സുബ്രഹ്മണ്യങ്കലും ഗണപതിയിങ്കലും അക്ഷതജലത്തോടു കൂടിയും ഗന്ധപുഷ്പങ്ങൾ കൂടാതെ തത്സ്ഥാനത്തു തൈരും യവവും കൂടിയും ശാസ്താവിങ്കലേതു തന്നെ അർഘ്യദ്രവ്യമായി ഭവിക്കും. ഹരൌ വിദുശ്ചാ അക്ഷതഫലയവയുക്താഃ തേ ഏവ - വിഷ്ണുവിങ്കൽ പാലു കൂടാതെയും അക്ഷതവും കദളിക്കായും യവവും കൂട്ടിയും ശാസ്താവിങ്കലേതു തന്നെ

അർഘ്യദ്രവ്യം. പുരുഷമന്ത്രേണ അഭിമന്ത്രിതാഃ സർവ്വേ ഏവ പദാർത്ഥാഃ അർഘ്യം സംപ്രോക്തമസ്തി — ശങ്കരനാരായണങ്കൽ ഇവിടെ എല്ലാവറ്റിന്നും പറഞ്ഞത്തു ഒക്കെയും വെള്ളവും കൂടിയതു് അർഘ്യദ്രവ്യമായി പറയപ്പെട്ടു.

തക്കോലജാതിനാലവംഗശശാങ്കഗന്ധ-
പുഷ്പാ ഹരിശിതരി നാന്ത്യയുഗം രമേശേ
നാന്ത്യത്രയം ശിവഗണേശഗുഹേഷു ലവംഗ-
ഗന്ധാംബുപദ്മമഥമാചമനം പ്രദേശേ. ൧൮

ഹരിശിതരി തക്കോലജാതിനാലവംഗശശാങ്കഗന്ധപുഷ്പം ആചമനം — ശങ്കരനാരായണങ്കൽ തക്കോലപ്പൂട്ടലും ജാതിക്കയും ഏലവർങ്ങത്തൊലിയും കർപ്പൂരവും ചന്ദനവും തുളസിപ്പൂവും കൂടിയതു് ആചമനദ്രവ്യം. രമേശേ അന്ത്യയുഗം ന° വിഷ്ണുവിങ്കൽ ഒടുക്കത്തെ ഗന്ധപുഷ്പം കൂടാതെ തക്കോലവും ജാതിപ്പൂവും ഏലവർങ്ങവും കർപ്പൂരവും കൂടിയതു് ആചമനദ്രവ്യം ശിവഗണേശഗുഹേ അന്ത്യത്രയം ന — ശിവങ്കലും ഗണപതിയിങ്കലും സുബ്രഹ്മണ്യങ്കലും ഒടുക്കത്തെ മൂന്നും കൂടാതെ തക്കോലവും ജാതിക്കയും ഇലവർങ്ങവും കൂടിയാൽ ആചമനദ്രവ്യം. പ്രദേശേ ലവംഗഗന്ധാംബുപദ്മമയം ആചമനം — ശാസ്താവിങ്കൽ ഇലവർങ്ങവും അഷ്ടഗന്ധജലവും പതിമുകവും കൂടിയതു് ആചമനദ്രവ്യം. ദുർഗ്ഗയിങ്കൽ വൈഷ്ണവം തന്നെ.

ശ്രീശേ ബില്വപലാശജമ്രന്ഥിലഖദിരശമീരാ ഹരീശേ സഹൈതൈ-
ർജംബൂനീപാമ്രകാരഗന്ധപനസമധൂകാസ്ത്വരീയഃ കുമാര്യാം
മാധൂകബ്രഹ്മശൈരീഷകപനസരസാലാ മഹേശേ പ്രദേശേ
ക്ഷീരവൃക്ഷാസ്തു ച ശേഷേഷ്വജിതഗിരിശയോഃ പ്ലക്ഷ-
[ഹീനാഃ കഷായേ. ൧൯

ശ്രീശേ ബില്വപലാശഗ്രന്ഥിലഖദിരശമീരാഃ കഷായേ — വിഷ്ണുവിങ്കൽ കൂവളവും, പ്ലാശും, വഹ്നികതയും, കരിങ്ങാലിയും, വന്നിയും ഇവററിന്റെ തൊലികൾ കഷായത്തിൽ ഭവിക്കും. ഹരീശേ ഏതൈഃ സഹ ജംബൂനീപാമ്രകാരഗന്ധപനസമധൂകാഃ — ശങ്കരനാരായണങ്കൽ ഇവ വിഷ്ണുവിങ്കൽ പറഞ്ഞ അഞ്ചിനോടും കൂടി ഞാവലും കടമ്പും മാവും കൊന്നയും പ്ലാവും ഇലിപ്പയും ഇവററിന്റെ തൊലികളും കൂടിയാൽ കഷായദ്രവ്യം. മഹേശേ

മാധൂകബ്രഹ്മ ശൈരീഷകപനസരസാലാഃ - ശിവങ്കൽ ഇലിപ്പയും, പ്ലാശും, നെന്മേനിവാകയും, പ്ലാവും, മാവും ഇവററിൻെറ തൊലികൾ കഷായദ്രവ്യം. കുമാര്യാം തുരീയഃ - ദുർഗ്ഗയിങ്കൽ വിഷ്ണുക്തത്തിൽ നാലാമത്തേ കരിങ്ങാലിത്തൊലി തന്നെ കഷായദ്രവ്യം പ്രഭേശേ ക്ഷീര്യാഖ്യാഃ - ശാസ്താവിങ്കൽ ക്ഷീരികളായ നാല്പാമരത്തൊലികൾ നാലും കൂടിയതു കഷായദ്രവ്യം. ശേഷേഷ്വതേ ച - ശേഷം എല്ലാവക്കും നാല്പാമരത്തൊലികൾ കൂടി ഇരിക്കയും വേണം. അജിതഗിരിശയോഃ മതേ പ്ലക്ഷമററിനാഃ - വിഷ്ണുവിനും ശിവനും നാല്പാമരത്തിൽ ഇത്തി എടുക്കയും വേണ്ട. ഇങ്ങനെ കഷായദ്രവ്യങ്ങൾ.

ന്യഗ്രോധശ്ചോദുംബരശ്ചലദലപ്ലക്ഷൌ രസാലാദപിജൌ
ശൈരീഷഃ സമധൂകദാരുരപി ഭസേനാന്യാം കഷായോചിതാഃ
ഓഷധ്യോ/ത്ര സുവച്ചലാമലവചാ ബ്രാഹ്മീ തഥാ ശംഖപു-
ഷ്പ്യുദ്ദിഷ്ടാസ്സശതാവരീ സഹസഹാ ക്രാന്തിശ്ച ലക്ഷ്മീരപി. ൭൩

ഭസേനാന്യാം - സുബ്രഹ്മണ്യങ്കൽ, ന്യഗ്രോധഃ - പേരാലും, ഉദുംബരഃ - അത്തിയും, ചലദലപ്ലക്ഷൌ - അരയാലും, ഇത്തിയും, രസാലദപിജൌ - മാവും, പ്ലാശും, ശൈരീഷഃ - നെന്മേനിവാകയും, സമധൂകദാരുഃ - ഇലിപ്പയും ഇവററിൻെറ തൊലികൾ, കഷായോചിതാഃ - കഷായദ്രവ്യയോഗ്യങ്ങൾ. അത്ര സേനാന്യാം - ഈ സുബ്രഹ്മണ്യങ്കൽ, സുവച്ചലാ - തുളച്ചുടാ, അമലവചാ - വെളുത്തവയമ്പ്, ബ്രാഹ്മീ - ബ്രഹ്മി, തഥാ ശംഖപുഷ്പീ - വെളുത്തശംഖപുഷ്പം, സശതാവരീ - ശതാവേലി, സഹസഹാ - പൂവാങ്കുരുന്തല് കൂടെ, ക്രാന്തിഃ - വിഷ്ണുക്രാന്തി, ലക്ഷ്മീഃ - തിരുതാളി, ഓഷധ്യഃ ഉദ്ദിഷ്ടാഃ - ഇവററിൻെറ അംകുരങ്ങൾ കഷായദ്രവ്യമായി ഉക്തങ്ങൾ.

ശ്രീശേ രാത്രിസഹാശിരീഷകുശഭദ്രാഃ സൂര്യവത്തിന്യപി
പ്രോക്തം മാർജനമീശശാർങ്ഗളതി തത്ഷട്കാനപിത്വം
ഭ്രസ്തൃണം
ഗന്ധാഢ്യം തുളസീദ്വയീപനസസായകത്വം ച ശാസ്തര്യഥോ
രാത്ര്യൈന്ദ്ര്യക്ഷതഗന്ധപുഷ്പകസദാഭദ്രാകുശാഗ്രാത്മകം. ൭൪

ശ്രീശേ രാത്രിസഹാശിരീഷകുശഭദ്രാഃ സൂര്യവത്തിനീ അപി മാർജനം പ്രോക്തം - വിഷ്ണുവിങ്കൽ മഞ്ഞളും, പൂവൻകുരുന്തലിയും, നെന്മേനിവാകയും, കുശയും, ചെറുപൂളയും, ആര്യവേളയും

മാർജനദ്രവ്യമെന്നു പറയും. ഈശശാർങ്ഗഭൃതി തത്ഷട്കാന്വിതം – ശങ്കരനാരായണങ്കൽ ഈ വിഷ്ണുവിങ്കൽ പറഞ്ഞ ആറിനോടുംകൂടി, ഭ്രസ്തൃണം – നിലപ്പനയും, ഗന്ധാഢ്യം–അഷ്ടഗന്ധവും, തുളസീദ്വയീ - രണ്ടു വകയിലുള്ള തുളസിയും, പനസസംയുക്തം - പ്ലാവിൻതൊലിയും ഇതു് അഞ്ചും കൂടിയാൽ മാർജനദ്രവ്യം. അഥ ശാസ്തരി രാത്ര്യന്ത്ര്യക്ഷതഗന്ധപുഷ്പകസദാഭദ്രാകുശാഗ്രാത്മകം – ശാസ്താവിങ്കൽ പിന്നെ മഞ്ഞളും ഉഴിഞ്ഞയും അക്ഷതവും അഷ്ടഗന്ധവും തുളസിയും ചെറുപൂളയും കുശാഗ്രവും കൂടീട്ടു മാർജനദ്രവ്യം.

ധാത്ര്യാമ്രം ബിലപകേര്യൌ പനസമപി ഫലേ ഡാഡിമീദ്രവ്യരംഭാ-
ശ്ചേശാര്യശ്രീശവിഘ്നേ/ഷ്ടക ഇഹ ഗുഹേ മാതുലുംഗാഖ്യജം. [ബൈപൗ
ധാത്രീകേരസ്ഥലേ/ന്ത്യത്രിതയസബദരീജാതികേരം കുമാര്യാം
ശാർങ്ഗീശേ/തോ/തിരിക്തം സകടചബദരീമാതുലുംഗം കപി-
ത്ഥം. ൧൭

ഈശാര്യശ്രീശവിഘ്നേ - ശിവങ്കലും ശാസ്താവിങ്കലും വിഷ്ണുവിങ്കലും ഗണപതിയിങ്കലും, ധാത്രീ - നെല്ലിക്കായും, ആമ്രം – മാങ്ങയും, ബിലപകേര്യൌ – കൂവളക്കായും നാളികേരവും, പനസം - പ്ലാക്കായും, ഡാഡിമീദ്രവ്യരംഭാഃ – ഡാഡിമീ – മാതളനാരങ്ങായും, ദ്രവ്യം - ചെറുനാരങ്ങയും, രംഭാ – കദളിക്കായും, ച ഫലേ – ഫലദ്രവ്യങ്ങൾ. ഗുഹേ ഇഹ അഷ്ടകേ തു ധാത്രീകേരസ്ഥലേ മാതുലുംഗാഖ്യജംബൈപൗ – സുബ്രഹ്മണ്യങ്കൽ ഇപ്പറഞ്ഞ എട്ടിൽതന്നെ നെല്ലിക്കായും തേങ്ങയും കൂടാതെ തത്സ്ഥാനങ്ങളിൽ വള്ളിനാരങ്ങയും ഞാവൽക്കായും കൂടിയാൽ ഫലദ്രവ്യം. കുമാര്യാം അന്ത്യത്രിതയസബദരീജാതികേരം – ദുർഗ്ഗയിങ്കൽ ഒടുക്കത്തേ മൂന്നായ മാതളനാരങ്ങായും ചെറുനാരങ്ങായും കദളിക്കായും ലന്തക്കുരുവും ജാതിക്കായും നാളികേരവും ഇതു് ആറും കൂടിയതു ഫലദ്രവ്യം. ശാർങ്ഗീശേ അതഃ അതിരിക്തം സകടചബദരീമാതുലുംഗം കപിത്ഥം - ശങ്കരനാരായണങ്കൽ ഈ പറഞ്ഞ നെല്ലിക്കാ തുടങ്ങിയ എട്ടിൽ അധികമായിട്ടു കടകപ്പാലയരിയും ലന്തക്കുരുവും വള്ളിനാരങ്ങയും വിളാക്കായും കൂടി പന്ത്രണ്ടും കൂടി ഫലദ്രവ്യം.

ധാന്യാഹ്ലരിഹാബ്ജരാഗമപി നീലം മൌക്തികേന്ദ്രോപലൌ
ചാഗ്നേയേ കരുവിന്ദകാചകസമേതൌ വിദ്രുമം വജ്രകം

ശാർങ്ഗീശേ ച്യുതകാചനീലകരുവിന്ദസ്കാന്ദപുഷ്യാജരാ-
ഗായസ്കാന്തവിഡൂരജാർക്കഹരിനീലസ്ഫാടികം ഗാരുഡം. ൯൦

ഇഹ ആഗ്നേയേ - ഇവിടെ സുബ്രഹ്മണ്യങ്കൽ, അബ്ജരാഗം - പത്മരാഗം, നീലം - കറുത്തരത്നം, മൌക്തികം - മുത്ത്, ഇന്ദുപലം - കാന്തം, കരുവിന്ദം - കരുകന്തക്കല്ല്, കാചം - കരുളുകല്ല്, വിദ്രുമം - പവിഴം, വജ്രം - വൈരം, രത്നാനി ആഹുഃ, ഈ എട്ടും കൂടി രത്നങ്ങൾ. ശാർങ്ഗീശേ - ശങ്കരനാരായണങ്കൽ, ച്യുതകാചനീലകരുവിന്ദസ്കാന്ദപുഷ്യാജരാഗായസ്കാന്തവിഡൂരജാർക്കഹരിനീലസ്ഫാടികം ഗാരുഡം - കാചവും നീലവും കരുവിന്ദവും കൂടാതെയുള്ള സുബ്രഹ്മണ്യങ്കലേ അഞ്ചും പുഷ്യരാഗവും അയസ്കാന്തവും വൈഡൂര്യവും സൂര്യകാന്തവും ഇന്ദ്രനീലവും സ്ഫടികവും ഗരുഡപ്പച്ചയും കൂടിയ പതിമ്മൂന്നും രത്നങ്ങൾ.

മുക്താവൈഡൂര്യവജ്രം മണിമരതകഗോമേദപുഷ്യേന്ദ്രനീലം
ഭർഗേ ദൌർഗ്ഗേ(അ)ധരാർദ്ധദ്രുഹിണമണിമഹാനീലനീലപ്രവാളം
വിഷ്ണൌ മുക്താപ്രവാളാദിധകലിശവിഡൂരോദ്ഭവാംഭോജരാഗം
തദ്വൈഷ്ണവം വാ പ്രഭേശേ സ്ഫടികരഹിതഹാരീശമാഹുർ
[ഗണേശേ. ൯൧

ഭർഗ്ഗേ മുക്താവൈഡൂര്യവജ്രം മണിമരതകഗോമേദപുഷ്യേന്ദ്രനീലം - ശിവങ്കൽ മുത്തും വൈഡൂര്യവും വൈരവും മാണിക്യവും മരതകവും ഗോമേദവും പുഷ്യരാഗവും ഇന്ദ്രനീലവും കൂടിയ രത്നങ്ങൾ, ദൌർഗ്ഗേ അധരാർദ്ധദ്രുഹിണമണിമഹാനീലനീലപ്രവാളം - ദുർഗ്ഗയിങ്കൽ അധരാർദ്ധമായ മുത്തും വൈഡൂര്യവും വൈരവും മാണിക്കവും കഴിഞ്ഞാൽ ബ്രഹ്മരാഗം ഇന്ദ്രനീലം നീലം പവിഴം ഇവ എട്ടും കൂടീട്ട രത്നങ്ങൾ ഭവിക്കും. വിഷ്ണൌ മുക്താപ്രവാളാദിധകലിശവിഡൂരോദ്ഭവാംഭോജരാഗം - വിഷ്ണുവിങ്കൽ മുത്തും പവിഴവും വൈരവും വൈഡൂര്യവും പത്മരാഗവും ഇവ രത്നങ്ങൾ. പ്രഭേശേ തദ് വാ ശൈവം വാ - ശാസ്താവിങ്കൽ ആ വിഷ്ണുവിങ്കൽ പറഞ്ഞതു് ആയിട്ട് എങ്കിലും മുമ്പു ശിവങ്കൽ പറഞ്ഞതു് എങ്കിലും ഒരു കൂട്ടം രത്നങ്ങൾ ഭവിക്കും. ഗണേശേ സ്ഫടികരഹിതഹാരീശം രത്നാനി - ആഹുഃ ഗണപതിയിങ്കൽ സ്ഫടികത്തോടു കൂടാതെയുള്ള ശങ്കരനാരായണങ്കൽ പറഞ്ഞതു പന്ത്രണ്ടും രത്നങ്ങളെന്നു പറയുന്നു.

ലോഹം ശാസ്ത്രജിതേ സുവർണ്ണരജതം താമ്രായസീ ച ത്രപു
സ്കന്ദേ സീസകകാംസ്യപിത്തളയുതം സാരം ഹരിശേഖിലം
സച്ചർണ്ണോൽകീർണ്ണസുപർണ്ണകച്ഛപദരാരീണ്യൌപമാനാംഗകം
ത്രീശേ/ത്രാമലകം പ്രവിഷ്ടമുരമാംസീയുക്തയാത്രിഫലം. ൭ ൬

ശാസ്ത്രജിതേ സുവർണ്ണരജതം താമ്രായസീ ത്രപു ച ലോഹം - ശാസ്താവിങ്കലും വിഷ്ണുവിങ്കലും പൊന്നും വെള്ളിയും ചെമ്പും ഇരിമ്പും ചെമ്പ്രാങ്കൊട്ടിയും ഈ അഞ്ചും കൂടിയതു ലോഹങ്ങൾ. സ്കന്ദേ സീസകകാംസ്യപിത്തളയുതം - സുബ്രഹ്മണ്യങ്കൽ ഈയവും വെള്ളോട്ടു പിച്ചളയും കൂടിയ സുവർണ്ണാദി അഞ്ചും കൂടിയതു ലോഹദ്രവ്യം. ഹരിശേ സാരം അഖിലം - ശങ്കരനാരായണങ്കൽ ആരക്കൂടത്തോടു കൂടിയ മുമ്പിൽ സുബ്രഹ്മണ്യങ്കൽ പറഞ്ഞതു് എട്ടും കൂടിയാൽ ലോഹദ്രവ്യം അത്ര ത്രീശേ സച്ചർണ്ണോത് കീർണ്ണസുപർണ്ണകച്ഛപദരാരീണി ഔപമാനാംഗകം - ഇവിടെ വിഷ്ണുവിങ്കൽ സച്ചർണ്ണംകൊണ്ടു് ഉണ്ടാക്കിയിരിക്കുന്ന ശംഖും, സുപർണ്ണൻ - ഗരുഡൻ, കച്ഛപം - ആമ, ദരാരീണി- ശംഖുംചക്രവും ഈ നാലും ഔപമാനദ്രവ്യം. അത്ര പ്രവിഷ്ടമുരമാംസീയുക്തയാ ത്രിഫലം ആമലകം - വിഷ്ണുവിങ്കൽ പാല്ൽ മുരവും മാഞ്ചിയും നെല്ലിക്കയും കൂട്ടി അരച്ചു് ഉരുട്ടിയാൽ അതിന്നു് ആമലകദ്രവ്യമെന്നു പറയും.

ഗന്ധാ ത്വങ്മുരവാരിസേവ്യഘുസൃണപ്ലായഃ പടീരം ഹരി-
ദ്വൈപാസ്യാർയ്യഹരേ സുരദ്രുശശിനാഗാബ്ദൈസ്സദീശാച്യുതേ
സേനാന്യാമസൃഗായസേന്ദുഗദകീശാംഭോമുരം മാലയം
ദൌർഗ്ഗേ പ്രാഹുരിദം മുരാബ്ഗദപദപ്ലാദചോരഗോരോചനം.
[ ൭ ൭

ഹരിദ്വൈപാസ്യാർയ്യഹരേ - വിഷ്ണുവിങ്കലും ഗണപതിയിങ്കലും ശാസ്താവിങ്കലും ശിവങ്കലും, ത്വക് - കൊട്ടം, മുരം - അതു തന്നെ, വാരി - ഇരുവേലി, സേവ്യം- രാമച്ചം, ഘുസൃണം - കുങ്കുമം, പ്ലാ - മാഞ്ചി, അയസ്സ് - അകില് ഇവ ഗന്ധം - അഷ്ടഗന്ധങ്ങൾ. ഈശാച്യുതേ സുരദ്രുശശിനാഗാബ്ദൈഃ തത് - ശങ്കരനാരായണങ്കൽ ദേവതാരവും കർപ്പൂരവും നാഗപ്പൂവും മുത്തങ്ങയും ഈ നാലിനോടും കൂടിയ മുമ്പിൽ പറഞ്ഞ എട്ടും ഗന്ധങ്ങൾ. സേനാന്യാം അസൃഗായസേന്ദുഗദകീശാംഭോമുരം മാലയം - സുബ്രഹ്മണ്യങ്കൽ

അമുക്കുരവും ഇരുവേലിയും കൊട്ടവും കൂടാതെ തൽസ്ഥാനത്ത്, പ്പാ – മാഞ്ചിയും കൎപ്പൂരവും ഗോരോചനയും കൂടിയ സുബ്രഹ്മണ്യങ്കൽ പറയപ്പെട്ട അഞ്ചും അതും ഇങ്ങനെ ദുൎഗ്ഗയിങ്കലേ അഷ്ടഗന്ധമായി പറഞ്ഞു.

മല്ലീചമ്പകജാതിനന്ദ്യബകുളൈസ്തുല്യം ഗുഹാന്യേഷു തൈഃ
സംയോജ്യം ശിവവിഷ്ണ്വയോരപരനന്ദ്യാംഭോജസൌഗന്ധികം
സൈതത് കുന്ദഫലിന്യുമാപതിഹരയോഃ കുന്ദാംബുജയൂഥീസ്ത്രീയഃ
ശ്രീശാസ്ത്രോൎമ്മഹിഷഘ്നിയിഹ കുസുമം സാശോകനാഗോദ്ഭവം. [ ൮൦

ഗുഹാന്യേഷു – സുബ്രഹ്മണ്യങ്കൽക്കൂടാതെ ശേഷം ആറു ദേവന്മാരിലും, മല്ലീചമ്പകജാതിനന്ദ്യബകുളം – മല്ലികപ്പൂവും ചെമ്പകപ്പൂവും പിച്ചകപ്പൂവും നന്ത്യാർവട്ടത്തിൻപൂവും ഇലഞ്ഞിപ്പൂവും തുല്യമായിട്ടു വേണം. ശിവവിഷ്ണ്വയോഃ തൈഃ അപരനന്ദ്യാംഭോജസൌഗന്ധികം സംയോജ്യം – ശിവങ്കലും ഗണപതിയിങ്കലും മുമ്പിൽ പറഞ്ഞ അഞ്ചിനോടും കൂടി മഞ്ഞനന്ത്യാർവട്ടവും താമരപ്പൂവും സൌഗന്ധികപ്പൂവും കൂട്ടിയാൽ പുഷ്പങ്ങൾ ഭവിക്കും. ഉമാപതിഹരയോ സൈതത് കുന്ദഫലിനീ – ശങ്കരനാരായണങ്കൽ ഈ എട്ടിനോടും കൂടിയ കുരുന്നിൻപൂവും തൊഴൽപൂവും ഇവ പത്തു പുഷ്പങ്ങൾ. ശ്രീശാസ്ത്രോഃ – വിഷ്ണുവിങ്കലും ശാസ്താവിങ്കലും, കുന്ദാംബുജയൂഥിസ്ത്രീയഃ – കുരുന്നിൻപൂവും താമരപ്പൂവും ഇരുവാച്ചിമുല്ലപ്പൂവും കുറുമൊഴിപ്പൂവും മുമ്പിലത്തേത് അഞ്ചും കൂടി ഒമ്പതുകൂട്ടം പുഷ്പങ്ങൾ. ഇഹ മഹിഷഘ്നി – ഇവിടെ ദുൎഗ്ഗയിങ്കൽ, സാശോകനാഗോദ്ഭവം – അശോകത്തിൻപൂവും നാഗപ്പൂവും മുമ്പിലത്തേത് അഞ്ചും കൂടിയേഴുകൂട്ടം പുഷ്പങ്ങൾ.

ഉത്പലകല്ഹാരാംബുജ-
കുമുദം സൌഗന്ധികം കശേരുയുതം
ഉത്പലയുഗമപി ശരജേ
തത്തദലാഭേ/ത്ര രക്തകരവീരം. ൮൧

ശരജേ – സുബ്രഹ്മണ്യങ്കൽ, ഉൽപലം – ചെങ്ങഴിനീർപൂവ്, കല്ഹാരം – നെയ്തൽപൂവ്, അംബുജം – താമരപ്പൂവ്, കുമുദം – ആമ്പൽപൂവ്, സൌഗന്ധികം – സൌഗന്ധികപ്പൂവ്, കശേരു – ചുവന്ന നെയ്തൽപൂവ്, ഉൽപലയുഗം അപി – ശ്വേതോൽപ

ലവും നീലോൽപലവും ഇങ്ങനെ എട്ടു പുഷ്പങ്ങൾ. അത്ര തന്നെ ഭാവേ രക്താ കരവീരം - ഇവിടെ പുഷ്പങ്ങളിൽ കിട്ടാത്തതിന് ചുവന്ന കണവീരപ്പൂവ് കൂട്ടിക്കൊള്ളൂ.

നീവാരശാലിയവതണ്ഡുലവേണുബീജ-
മാഷം ഹരൌ ഹരിഹരേഽക്ഷതമേതദേവ
സിദ്ധാർത്ഥകങ്കസഹിതം നിജഗർഭഗീതാ
വിഘ്നേശചണ്ഡേ മഹിഷഘ്നിത്യപി ധാതവഃ സ്യുഃ. വൃ ൫

ഹരൌ നീവാരശാലിയവതണ്ഡുലവേണുബീജമാഷം അക്ഷതം - വിഷ്ണുവിങ്കൽ വരിനെല്ലും നെല്ലും യവവും അരിയും മുളനെല്ലും ഉഴുന്നും കൂടിയത് അക്ഷതദ്രവ്യം. ഹരിഹരേ സിദ്ധാർത്ഥകങ്കസഹിതം ഏതദേവ - ശങ്കരനാരായണങ്കൽ കടുകും കമ്പപ്പയറും കൂടിയ വിഷ്ണുവിങ്കൽ പറഞ്ഞതു അക്ഷതദ്രവ്യം. വിഘ്നേശചണ്ഡേ മഹിഷഘ്നിതി അപി നിജഗർഭഗീതാഃ ധാതവഃ സ്യുഃ - ഗണപതിയിങ്കലും ദുർഗ്ഗയിങ്കലും തങ്ങളുടെ ഗർഭന്യാസത്തിങ്കൽ പറഞ്ഞ മനയോല തുടങ്ങിയ ഒമ്പതും ധാതുദ്രവ്യങ്ങളായി ഭവിക്കും.

കപിത്ഥകപിത്ഥവൃക്ഷത്വക്കരീഷം സ്വദേശജം
ഭസിതമിഹ സമുക്തം ഭർഗ്ഗദുർഗ്ഗാഹരീശേ
ഇഹ മഹിഷനിഹന്ത്ര്യാം ഖാദിരത്വക്പദേ തു
ഭജിരവരതരുകല്കം യോജനീയം വദന്തി. വൃ ൬

ഭർഗ്ഗദുർഗ്ഗാഹരീശേ- ശിവങ്കലും ദുർഗ്ഗയിങ്കലും ശങ്കരനാരായണങ്കലും, സ്വദേശജം കപിത്ഥകപിത്ഥവൃക്ഷത്വക്കരീഷം ഭസിതം സമുക്തം - തങ്ങളുടെ കഷായദ്രവ്യത്തിങ്കൽ പറഞ്ഞ തൊലികളുണക്കി ചാണകത്തിൽ വച്ചു ചുട്ടു വേകിച്ചാലുണ്ടാകുന്ന ഭസ്മം ഭസ്മമാകുന്ന ദ്രവ്യം. ഇഹ മഹിഷനിഹന്ത്ര്യാം, ഇവിടെ ദുർഗ്ഗയിങ്കൽ, ഖാദിരത്വക്പദേ ഭജിരവരതരുകല്കം യോജനീയം - കഷായത്തിങ്കലെ കരിങ്ങാലി വേണ്ട സ്ഥാനത്തു പ്ലാശിന്റെ തൊലി ഉണക്കിപ്പൊടിച്ചു കൂട്ടണം. ഇതി ആചാര്യാഃ വദന്തി - ഇപ്രകാരം ആചാര്യന്മാർ പറയുന്നു.

വേദീക്ഷേത്രഗജോക്ഷശൃംഗഗിരിവല്മീകോദ്ഭവാഃ സ്യുർമൃദ-
സ്തുല്യാഃ കോലനദീതടദ്വയതടാകാന്തഃസ്രവന്ത്യുദ്ഭവാഃ .
ശാർങ്ഗ്ഗേശേ സരിദബ്ധിജേ ശരഭവേ തീർത്ഥാബ്ധിവേശ്മോദ്ഭവേ
വിഘ്നേ ശാസ്തരി ഹസ്തിനാകുജവിഹീനാ വാഹിനീതീരജാഃ. വൃ ൮

വേദീക്ഷേത്രഗജോക്ഷശൃംഗഗിരിവല്മീകോദ്ഭവാഃ മൃദഃ മുഖ്യാഃ – എല്ലാ ദേവന്മാരിലും അഗ്നിഹോത്രവേദിയിങ്കൽനിന്നും വിളഭൂമിയിങ്കൽനിന്നും ആനക്കൊമ്പിങ്കൽനിന്നും കാളക്കൊമ്പിങ്കൽ നിന്നും പർവ്വതത്തിൽ നിന്നും പുററിങ്കൽ നിന്നും എടുത്ത മണ്ണുകൾ മുഖ്യങ്ങളായി ഭവിക്കും. ശാർങ്ഗീശേ കോലനദീതടപ്രയതടാകാന്തദ്രുപന്ത്യുദ്ഭവാഃ – ശങ്കരനാരായണങ്ങൾ പന്നികുത്തിയേടത്തേതും പുഴയുടെ രണ്ടുകരയിങ്കലുള്ളതും കുളത്തിലുള്ളതും പുഴയിലുള്ളതും ഈ മണ്ണുകളെല്ലാം മുമ്പിലത്തേതു് ആറും കൂടിയ മണ്ണുകൾ. ശരഭവേ സരിദബ്ധിയുക് – സുബ്രഹ്മണ്യങ്കൽ മുമ്പിലത്തേതിനോടു പുഴയിലേതും സമുദ്രത്തിലേതും കൂടി എട്ടുകൂട്ടം മണ്ണുകൾ ഭവിക്കും. വിഘ്നേ തീർത്ഥാഖുവപ്രോദ്ഭവേ – ഗണപതിയിങ്കൽ മുമ്പിലത്തേതു് ആറും തീർത്ഥത്തിലേതും എലിപ്പുഴിയും കൂടി മണ്ണുകൾ എട്ടും ഭവിക്കും. ശാസ്തരി ഹസ്തിനാഗജവിഹീനാഃ വാഹിനീതീരജാഃ – ശാസ്താവിങ്കൽ ആനക്കൊമ്പിലേതും പുററുമണ്ണും കൂടാതെ മുമ്പിലത്തേതിൽ നാലും പുഴയുടെ തീരത്തിങ്കലെ മണ്ണുകൾ രണ്ടും കൂടി ആറുകൂട്ടം മണ്ണുകൾ ഭവിക്കും.

ശാന്ത്യംഭഃ ശിവശാർങ്ഗിണീഹ തിലസിദ്ധാർത്ഥയവൈർവൈ[ണവൈ-
ർന്നീവാരൈസ്തുളസീദളാംബുജദലൈശ്ശർമംഗലാംഭഃ പുനഃ
ബ്രഹ്മാശോകകുശാർജ്ജുനേന്ദ്രലതികാഭബാദ്ധ്യങ്കുരാബ്ജൈകപ-
ദ്മാഢ്യം സ്യാത് പൃഥുകാദികം ദധിപയോമുഖേ ക്ഷേപ്യം ചതുഷ്കം [വിദുഃ. വൃത

ഇഹ ശിവശാർങ്ഗിണി – ഇവിടെ ശങ്കരനാരായണങ്കൽ, തിലസിദ്ധാർത്ഥഃ – എള്ളും കടുകും, യവൈഃ – യവവും, വൈണവൈഃ – മുളനെല്ലും, നീവാരൈഃ – വരിനെല്ലും, തുളസീദളാംബുജദലൈഃ – തുളസിയിലയും താമരയിതളും ഇവറെറക്കൊണ്ടു്, ശാന്ത്യംഭഃ സ്യാത് – ശാന്തിജലമാകുന്ന ദ്രവ്യം ഭവിക്കും. പുനഃ ബ്രഹ്മാശോകകുശാർജ്ജുനേന്ദ്രലതികാഭബാദ്ധ്യങ്കുരാബ്ജൈകപദ്മാഢ്യം മംഗലാംഭഃ – പിന്നെയും ശങ്കരനാരായണങ്കൽ പ്ലാശും തൊത്ത് അശോകം – അശോകത്തിന്റെ തളിരു് കുശനാമ്പു്, അർജ്ജുനം – മരുതിൻതൊത്ത്, ഇന്ദ്രലതിക – ഉഴിഞ്ഞ അരയാൽതൊത്ത് കരുത്താമര ഇവ ഏഴും കൂടിയതു് മംഗലജലമായി ഭവിക്കും. ദധിപമുഖേ പൃഥുകാദികം ചതുഷ്കം ക്ഷേപ്യം വിദുഃ –

ഗണപതിനികൾ അവിലും എള്ളുണ്ടയും അപ്പവും അടയും ഈ നാലുംകൂടിയതു് ഭക്ഷ്യദ്രവ്യം.

ബീജാനിഷുഭവേ യവാഃ സതിലഗോധൂമാഃ സസിദ്ധാർത്ഥകാഃ
ശാലിമുദ്ഗകമാഷകാശ്ച സഹനീവാരാ ഹരീശേഽഥ തേ
ശ്യാമാകച്ചണകംഗുവൈണവയുതാ നിർമ്മാഷസിദ്ധാർത്ഥകാഃ
സംഘാതദ്രവിണാന്യജീഗണമഥാന്യൈസ്തത്പ്രയോഗം ബ്രുവേ. വൃ ൩

ഇഷുഭവേ - സുബ്രഹ്മണ്യങ്കൽ, യവാഃ - യവവും, സതിലഗോധൂമാഃ - എള്ളും ഗോതമ്പും, സസിദ്ധാർത്ഥകാഃ - കടുകും, ശാലീമുദ്ഗകമാഷകാഃ ച - നെല്ലും ചെറുപയറും ഉഴുന്നും, സഹനീവാരാഃ - വരിനെല്ലും ഇവ എട്ടും, ബീജാനി - ബീജങ്ങളായി ഭവിക്കും. അഥ ഹരീശേ - അനന്തരം ശങ്കരനാരായണങ്കൽ, ശ്യാമാകച്ചണകംഗുവൈണവയുതാഃ - ചാമയും ചണവും തിനയും മുളയും ഇവററിൻെറ ഫലങ്ങൾ കൂടിയും, നിർമ്മാഷസിദ്ധാർത്ഥകാഃ - ഉഴുന്നും കടുകും കൂടാതെയുമുള്ള സുബ്രഹ്മണ്യങ്കലേതു ബീജങ്ങൾ; സംഘാതദ്രവിണാനി അജീഗണം - ഞാൻ കൂട്ടമായി വേണ്ടുന്ന ദ്രവ്യങ്ങളെ പറഞ്ഞു. അഥ അന്യൈഃ തത്പ്രയോഗം ബ്രുവേ - അനന്തരം മററുള്ള ദ്രവ്യങ്ങളോടു കൂടി ഈ സംഘാതദ്രവ്യങ്ങളുടെ ഉപയോഗത്തെ പറയുന്നു:—

അനന്തരം വിഷ്ണ്വാദികളിലെ സപ്തദശദ്രവ്യങ്ങളെക്കൊണ്ടുള്ള കലശത്തെ പറയുന്നു:—

ആജ്യാദിസപ്തദശഭിർദ്രവ്യൈഃ ശ്രീശാഭിഷേചനേ
ഘടാദിക്പങ്ക്തിരുക്തൈവ പൂർവ്വാ ദ്രവ്യാദികം ബ്രുവേ. വൃ ൨

ശ്രീശാഭിഷേചനേ - വിഷ്ണുവിങ്കലെ കലശാഭിഷേകത്തിങ്കൽ, ആജ്യാദിസപ്തദശഭിഃ ദ്രവ്യൈഃ - നെയ്യുതുടങ്ങി പതിനേഴു ദ്രവ്യങ്ങളെക്കൊണ്ടു ചെയ്യുമ്പോൾ, ഘടാദിക്പങ്ക്തിഃ ഉക്തൈവ പൂർവ്വാ - കലശങ്ങളുടെ പത്മങ്ങളുടെ ക്രമം മുമ്പിൽ പറഞ്ഞതു തന്നെ ആകകൊണ്ടു്; ദ്രവ്യാദികം ബ്രുവേ - ദ്രവ്യങ്ങളെയും തദ്ദേവതാമന്ത്രങ്ങളെയും അഭിഷേകമന്ത്രത്തെയും തത്ക്രമത്തെയും പറയുന്നു.

ആജ്യോദ്വർത്തകരത്നകാന്തി ഫലലോമം മാർജ്ജനം ഗന്ധകം
പ്രാദക്ഷിണ്യവിധാനതോഽക്ഷതയവൈ ബ്രാഹ്മേ ഽഥ ദൈവേ

[ന്യസേൽ

പാദ്യാർഘ്യാചമനീയഗവ്യദധി ദുഗ്ധം മാക്ഷികം കഷായകം
ദിക്കോണേഷു ബഹിസ്ഥദിശമനഭിസ്താരേണ ശേഷേഷ്വപഃ. വ്യ വ്യ

ബ്രാഹ്മേ പ്രാദക്ഷിണ്യവിധാനതഃ സദൈവേ – ബ്രഹ്മകലശത്തുങ്കലും കിഴക്കെ തുടങ്ങി പ്രദക്ഷിണക്രമേണ ദൈവികമാകുന്ന ദലകലശങ്ങളിലും പീഠപൂജാദികർമ്മാന്തം വെവ്വേറെ ചെയ്താൽ, ആജ്യോഷ്ണോദകരത്നാനി ഫലലോഹം മാർജ്ജനം ഗന്ധകം അക്ഷതയവൌ ച ന്യസേത് – ബ്രഹ്മകലശത്തുങ്കൽ നെയ്യിനേയും അതിന്റെ പുറമേയുള്ള ദലകലശങ്ങളിൽ കിഴക്കെ തുടങ്ങി പ്രദക്ഷിണക്രമേണ കാഞ്ഞവെള്ളത്തേയും രത്നങ്ങളേയും ഫലങ്ങളേയും ലോഹങ്ങളേയും മാർജ്ജനത്തേയും അഷ്ടഗന്ധത്തേയും അക്ഷതത്തേയും യവത്തേയും ന്യസിപ്പൂ. ബഹിഃ ദിക്കോണേഷു തദിശമനഭിഃ – പുറത്തേ ഖണ്ഡബ്രഹ്മകലശങ്ങളിൽ ദിക്ക നാലും കോണുകൾ നാലുമായിട്ട് അതതിന്റെ അധിദേവതാമന്ത്രങ്ങളെക്കൊണ്ട്, പാദ്യാർഘ്യാചമനീയഗവ്യദധി ദുഗ്ധം മാക്ഷികം കഷായകം ച – പാദ്യദ്രവ്യത്തേയും അർഘ്യദ്രവ്യത്തേയും ആചമനദ്രവ്യത്തേയും പഞ്ചഗവ്യത്തേയും തൈരിനേയും പാലിനേയും തേനിനേയും കഷായത്തേയും നിറപ്പൂ. ശേഷേഷു താരേണ അപഃ – ശേഷമുള്ള പരികലശങ്ങളിൽ പ്രണവംകൊണ്ട് ശുദ്ധജലത്തേയും നിറപ്പൂ.

വിഷ്ണ്വർക്കശ്രീജകുബേരവസൂംശ്ച വിശ്വാൻ
ഗന്ധർവ്വകാൻ നിരൃതിസുംഭജിതൌ പിതൄംശ്ച
ശ്രീവാക്സദക്ഷകവിസോമസുരേശപാശീ–
നാജ്യാദിഭാഞ്ജ്യഭിദധത്യധിദൈവതാനി. വ്യൻ

വിഷ്ണ്വർക്കശ്രീജകുബേരവസൂൻ – വിഷ്ണവേ നമഃ, ആദിത്യായ നമഃ, ബ്രഹ്മണേ നമഃ, വൈശ്രവണായ നമഃ, വിശ്വാൻ – വിശ്വേഭ്യോ ദേവേഭ്യോ നമഃ, ഗന്ധർവ്വകാൻ – ഗന്ധർവ്വേഭ്യോ നമഃ, നിരൃതിസുംഭജിതൌ – നിരൃതയേ നമഃ, ദുർഗ്ഗായൈ നമഃ, പിതൄൻ – പിതൃഭ്യോ നമഃ, ശ്രീവാക്സദക്ഷകവിസോമസുരേശപാശീൻ – ശ്രിയൈ നമഃ, സരസ്വത്യൈ നമഃ, ദക്ഷായ നമഃ, ശുക്രായ നമഃ, സോമായ നമഃ, ഇന്ദ്രായ നമഃ, യമായ നമഃ; ആജ്യാദിഭാഞ്ജി അധിദൈവതാനി അഭിദധതി – നെയ്യ തുടങ്ങി കഷായം കഴിവോളമുള്ള ദ്രവ്യങ്ങളെ നിറപ്പാനുള്ള അധിദേവതാമന്ത്രങ്ങൾ ഇങ്ങനെ പതിനേഴിനേയും പറഞ്ഞിരിക്കുന്നു.

ഋചഃ ഷോഡശ പുംസൂക്തസ്യേദം വിഷ്ണുരപി ക്രമാത്
സ്നാനമന്ത്രാസ്തദീശാന്താഃ പ്രോക്താഃ സ്നാനക്രമം ബ്രുവേ.
൯൦

പുംസൂക്തസ്യ ഷോഡശ ഋചഃ ഇദം വിഷ്ണുഃ അപി ക്രമാത് – സഹസ്രശീർഷാദി പുരുഷസൂക്തത്തിന്റെ ഋക്കുകൾ പതിനാറും 'ഇദം വിഷ്ണുർവിചക്രമേ' എന്ന ഋക്കും ക്രമേണ, തദീശാന്താഃ സ്നാനമന്ത്രാഃ – ആദിക്ക പ്രണവവും ഉപചാരവും ഒടുക്കം അധിദേവതാമന്ത്രവും മൂലവും പ്രണവവും കൂടി ബ്രഹ്മകലശങ്ങളെ ആടുവാനുള്ള മന്ത്രങ്ങൾ. പരികലശങ്ങൾ ആടുവാൻ ഋക്കുതന്നെ മന്ത്രങ്ങൾ. പ്രോക്താഃ – പ്രോക്തങ്ങളായി. സ്നാനക്രമം ബ്രുവേ – കലശങ്ങളെ ആടുന്നേടത്തെ ക്രമത്തേയും പറയുന്നേൻ.

മാനുഷദിക്ഖണ്ഡഘടൈർബ്രഹ്മഘടേനാഥ മാനുഷവിദിക്-
[സ്ഥൈഃ
ദൈവികദിക്കോണഗതൈഃ സപ്തദശദ്രവ്യകേ ഹരിം സ്നപയേത്.
൯൧

സപ്തദശദ്രവ്യകേ – ഈ സപ്തദശദ്രവ്യങ്ങളുടെ അഭിഷേകത്തുങ്കൽ, മാനുഷദിക്ഖണ്ഡഘടൈഃ – മുമ്പിൽ മാനുഷത്തുങ്കലെ ദിക്കുകളിൽ, ഖണ്ഡബ്രഹ്മനും തൽപരികലശങ്ങളോടും കൂടി ആടിയാൽ, ബ്രഹ്മഘടേന – പിന്നെ പുറത്തു വന്ന് പാണികൊട്ടിച്ച് ബ്രഹ്മകലശത്തെ എടുപ്പിച്ചു കൊണ്ടുപോയി ആടൂ. അഥ മാനുഷവിദിക്സ്ഥൈഃ – പിന്നെ മാനുഷത്തുങ്കലെ അഗ്ന്യാദിക്കോണുകളിലെ ബ്രഹ്മനും പരികലശങ്ങളുമാടൂ. ദൈവികദിക്കോണഗതൈഃ – പിന്നെ ദൈവികത്തുങ്കലെ ദലകലശങ്ങളെ ദിക്കും കോണും ആയിട്ടും അഭിഷേകം ചെയ്യൂ. ഇങ്ങനെ സപ്തദശദ്രവ്യം.

അനന്തരം പഞ്ചവിംശതിദ്രവ്യക്രമത്തെ പറയുന്നു:—

ദ്രവ്യേ തത്ത്വമിതേ ഷഡർണ്ണമനുനാ സ്നാനോദകം മദ്ധ്യതഃ
പാദ്യാദീന്യപഖണ്ഡമദ്ധ്യകലശേഷ്വാത്താസനേജ്യാദിഷു
ബാഹ്യേ ദിഗ്വിദിഗന്തരാളനിഹിതേഷ്വന്തശ്ച ദിക്കോണകേ-
ഷ്വാപൂര്യ ദ്രവിണാനി തത്തദണുഭിശ്ചാഭ്യർച്ച്യയേച്ഛാർങ്ഗിണി.
൯൨

ശാർങ്ഗിണി - വിഷ്ണുവിങ്കൽ, തത്ഥാമിതേ ദ്രവ്യ - പഞ്ചവിംശതിദ്രവ്യങ്ങളെക്കൊണ്ടുള്ള കലശത്തുങ്കൽ, മദ്ധ്യതഃ ഷഡംഗമനുനാ സ്നാനോദകം - നടുവിൽ "ഓം നമോ വിഷ്ണവേ" ഇത്യാദി മന്ത്രംകൊണ്ട് സ്നാനോദത്തെ ന്യസിപ്പൂ. ബാഹ്യേ ഉപഖണ്ഡമദ്ധ്യകലശേഷു തത്താസനേജ്യാദിഷു - പുറത്ത് ഖണ്ഡബ്രഹ്മകലശങ്ങൾക്ക് പീഠപൂജയും കലശനാംസ്കാരവും കൂർച്ചന്യാസവും പൂജയും ചെയ്തു, ദിഗ്വിദിഗന്തരാളനിഹിതേഷു അന്തഃ ദിക്കോണകേഷു - തത്തദണുഭിഃ പാദ്യാദീനി ദ്രവിണാനി ആപൂര്യ അഭ്യർച്ചയേത് - പുറത്തു ദിക്കും കോണും അന്തരാളങ്ങളും അകത്ത് ദിക്കും കോണും ക്രമമായിട്ട് അതത് അധിദേവതാമന്ത്രംകൊണ്ട് ദ്രവ്യങ്ങളെ നിറച്ചു വെവ്വേറെ മൂലംകൊണ്ടാവാഹിച്ചു പൂജിപ്പൂ.

പാദ്യാർഘ്യാചാമഗവ്യം സഘൃതദധിപയഃ ക്ഷൌദ്രമഷ്ടാക്ഷ [രേണോ-
ഷ്ണോദം കഷായോദകം മാർജ്ജനഫലയവരത്നോദലോഹോദകൌശം
ഗായത്ര്യാ ഗന്ധപുഷ്പോപമികമപി സധാത്ര്യക്ഷതം കേരവാരീ-
ക്ഷുതോയോദം തണ്ഡുലോദം ന്യസതു തദധിദൈവാന്തമഷ്ടാക്ഷ- [രേണ. ൪൬

അഷ്ടാക്ഷരേണ പാദ്യാർഘ്യാചാമഗവ്യം സഘൃതദധിപയഃ ക്ഷൌദ്രം - പുറത്തു ദിക്കുകോണുകളിൽ അഷ്ടാക്ഷരംകൊണ്ട് അധിദേവതയോടും കൂടി പാദ്യത്തേയും അർഘ്യത്തേയും ആചമനീയത്തേയും പഞ്ചഗവ്യത്തേയും നെയ്യിനേയും തൈരിനേയും പാലിനേയും തേനിനേയും നിറപ്പൂ. ഗായത്ര്യാ തദധിദൈവാന്തം ഉഷ്ണോദകം കഷായോദകം മാർജ്ജനഫലയവരത്നോദലോഹോദകൌശം - അന്തരാളങ്ങളിൽ ഈശാദിയായിട്ട് ഗായത്രികൊണ്ടും അധിദേവതാമന്ത്രവും കൂട്ടി കാച്ചിയവെള്ളത്തേയും കഷായത്തേയും മാർജ്ജനത്തേയും ഫലത്തേയും യവത്തേയും രത്നങ്ങളേയും ലോഹങ്ങളേയും കുശയേയും ന്യസിച്ചു വെള്ളംകൊണ്ടും നിറപ്പൂ. അഷ്ടാക്ഷരേണ ഗന്ധപുഷ്പോപമികം സധാത്ര്യക്ഷതം കേരവാരീക്ഷുതോയോദം തണ്ഡുലോദം ച തദധിദൈവാന്തം ന്യസതു - അകത്തു ദിക്കോണുകളിൽ അഷ്ടാക്ഷരംകൊണ്ട് അധിദേവതാമന്ത്രത്തോടും കൂടി അഷ്ടഗന്ധത്തേയും പുഷ്പങ്ങളേയും ഉപമാനദ്രവ്യത്തേയും ആമലക

ദ്രവ്യത്തെയും ഇക്ഷുതത്തെയും തേങ്ങാവെള്ളത്തെയും കരിമ്പിൻ നീരിനെയും ശർക്കരജലത്തെയും ന്യസിപ്പൂ.

ദ്രവ്യാണാം പുരുഷഃ പരഃ പിതൃരമാവാശക്ഷവിഷ്ണുശന-
ച്ചന്ദ്രേന്ദ്രാർക്കകൃതാന്തവിശ്വധനദേശബ്രഹ്മവസ്വാദയഃ
സ്യുസ്തത്രാധിദേവതാ നിഗദിതാ ഗന്ധർവ്വവാരീശചരാ-
സ്താർക്ഷ്യഃ ക്ഷ്മാനിരൃതീ രമാധരനൃസിംഹാഖ്യൌ ഹയാസ്യഃ-
[ക്രമാത്. ൩൮

ദ്രവ്യാണാം – സമാഗോമം തുടങ്ങിയ ദ്രവ്യങ്ങൾക്ക്, പരഃ പുരുഷഃ "ഓം നമോ വിഷ്ണവേ പരംപുരുഷായ ഓം നമോ നാരായണായ ഓം ഹ്രീം ഹംസഃ സോഹം സ്വാഹാ ഓം നമോ നാരായണായ" ഇങ്ങനെ ഷഡക്ഷരവും അധിദേവതയും മൂലപുടിതമായ അഷ്ടാക്ഷരവും കൂടി ബ്രഹ്മന്റെ ദ്രവ്യന്യാസമന്ത്രം. പിന്നെ പാദ്യാദികൾക്ക് പിതൃരമാവാശക്ഷവിഷ്ണുശനച്ചന്ദ്രേന്ദ്രാർക്കകൃതാന്തവിശ്വധനദേശബ്രഹ്മവസ്വാദയഃ – പിതൃഭ്യോ നമഃ, ശ്രിയൈ നമഃ, സരസ്വത്യൈ നമഃ, ദക്ഷായ നമഃ, വിഷ്ണവേ നമഃ, ഉശനസേ നമഃ, ചന്ദ്രായ നമഃ, ഇന്ദ്രായ നമഃ, ആദിത്യായ നമഃ, യമായ നമഃ, വിശ്വേഭ്യോ ദേവേഭ്യോ നമഃ, വൈശ്രവണായ നമഃ, വായവേ നമഃ, ബ്രഹ്മണേ നമഃ, വസുഭ്യോ നമഃ, സാവിത്രീ – സാവിത്ര്യൈ നമഃ, ഗന്ധർവ്വവാരീശചരാഃ – ഗന്ധർവ്വായ നമഃ, വരുണായ നമഃ, താർക്ഷ്യഃ – ഗരുഡായ നമഃ, ക്ഷ്മാ – പൃഥിവ്യൈ നമഃ, നിരൃതിഃ – നിരൃത്യൈ നമഃ, രമാധരനൃസിംഹാഖ്യൌ – ശ്രീധരായ നമഃ, നൃസിംഹായ നമഃ, ഹയാസ്യഃ – അശ്വമുഖായ നമഃ, ഇതി ക്രമാത് അധിദേവതാഃ നിഗദിതാഃ സ്യുഃ – ഇങ്ങനെ ദ്രവ്യന്യാസക്രമേണ അധിദേവതാമന്ത്രങ്ങളും ഉക്തങ്ങളായി.

ഇദമൃഗ്ഘിരണ്യവർണാ ആപോഹിഷ്ഠാ പ്രജാപതേ ന ത്വത്
തേജോസീതി ദധിക്രാവ്ണോ/ഹ്യാപ്യായസ്വമന്ത്രമധുമത്യഃ. ൩൯

ആകൃഷ്ണേനാശ്വത്ഥേ ഭദ്രംകർണേഭിരുദ്ഗുണാനാന്ത്വാ
വായോ ബ്രഹ്മാപത്വാ ദേവസ്യത്വാ ച മാനുഷേ മന്ത്രാഃ. ൪൦

മാനുഷേ – മാനുഷത്തുകൽ, ദിക്കുകളിലേയും കോണുകളിലേയും അന്തരാളങ്ങളിലേയും പാദ്യാദികളായ കലശങ്ങൾക്ക് "ഇദം വിഷ്ണുർവിചക്രമേ" എന്നും "ഹിരണ്യവർണാഃ ശുചയഃ" എന്നും "ആപോഹിഷ്ഠാമയോ ഭുവഃ" എന്നും "പ്രജാപതേ ന ത്വ

ഉ" എന്നും "തേജോസിതേജോനമപ്രേഹി" എന്നും "ദധിക്രാവ്ണോ അകാരിഷം" എന്നും "ആപ്യായസ്വ സമേതു തേ" എന്നും "മധുവാതാ ഋതായതേ" ഇത്യാദി മൂന്നും അന്തരാളത്തുങ്കലേ ഉഷ്ണോദാദികൾക്ക് "ആകൃഷ്ണേനരജസാ" എന്നും "അശ്വത്ഥേവോനിഷദനം" എന്നും "ഭദ്രം കർണേഭിഃ ശൃണുയാമദേവാഃ" എന്നും "ഗണാനാന്ത്വാ ഗണപതിം" എന്നും "വായവായാഹി ദർശത" എന്നും "ബ്രഹ്മജജ്ഞാനം പ്രഥമം പുരസ്താത്" എന്നും "ഉപത്വാഗ്നേദിവേ ദിവേ" എന്നും "ദേവസ്യത്വാ സവിതുഃ പ്രസവേ" ഇത്യാദി മൂന്നും ഇങ്ങനെ പതിനാറ് ഋക്കുകൾ മാന്ത്രഷത്തുങ്കലേ മന്ത്രങ്ങൾ.

വിഷ്ണോരരാടമിതി തത്ത്വായാമി സുവർണ്ണ്യമിത്യതഃ സ്യോനാ
ശംനോ യാദിവ്യാ യാസാം ച പരോമാത്രയാഽണവോ ദൈവേ. ൯൧

ദൈവേ – ദൈവത്തുങ്കൽ ദിക്കുകളിലും കോണുകളിലും, "വിഷ്ണോരരാടമസി വിഷ്ണോഃ പൃഷ്ഠമസി" എന്നും "തത്ത്വായാമി ബ്രഹ്മണാ" എന്നും "സുവർണം ഘർമ്മം പരിവേദവേനം" എന്നും "സ്യോനാ പൃഥിവിഭവ" എന്നും "ശന്നോദേവീരഭിഷ്ടയേ" എന്നും "യാദിവ്യാ ആപഃ പയസാ" എന്നും "യാസാം രാജാവരുണോ യാതി മദ്ധ്യേ" എന്നും "പരോ മാത്രയാ തന്വാ വൃധാനഃ" എന്നും ദൈവികത്തിങ്കലേ മന്ത്രങ്ങൾ.

ബ്രാഹ്മേഽതോ ദേവാ ഇതി മനവഃ സ്നപനേ സമ്പൂരണാണയുതാഃ
ഇതി പഞ്ചവിംശതിമിതദ്രവ്യസ്നാനക്രമോ ഹരേഃ പ്രോക്തഃ. ൯൨

ബ്രാഹ്മേ – ബ്രഹ്മകലശത്തുങ്കൽ, "അതോ ദേവാ അവന്തു നഃ" എന്നും, ഇതി സ്നപനേ മനവഃ സമ്പൂരണാണയുതാഃ – ഇപ്രകാരം കലശങ്ങൾ ആടുവാൻ പറഞ്ഞ ഋക്കുകളിൽ പ്രണവോപചാരങ്ങൾ ആദിക്കും ഒടുക്കം നിറപ്പാൻപറഞ്ഞ അധിദേവതാമന്ത്രങ്ങളും മൂലപ്രണവങ്ങളും കൂടെ വേണം. വലിയ ബ്രഹ്മകലശമാടുന്നതിന്ന് പ്രണവോപചാരപീഠമന്ത്രം മൂർത്തിമന്ത്രമെന്നിവയകലാതത്ത്വം പരിവാരമന്ത്രങ്ങൾ ആദിയും; പിന്നെ ഋക്കും അധിദേവതയും സമ്പൂകതവും പുരുഷസൂക്തവും മൂലപ്രണവവും കൂടെ വേണം. ഇതി ഹരേഃ പഞ്ചവിംശതിമിതദ്രവ്യസ്നപനക്രമഃ പ്രോക്തഃ – ഇപ്രകാരം വൈഷ്ണവത്തുങ്കലേ പഞ്ചവിംശതിദ്രവ്യങ്ങളെക്കൊണ്ടുള്ള കലശത്തുങ്കലേ ക്രമം പറയപ്പെട്ടു.

അനന്തരം ശങ്കരനാരായണങ്കലേ കലശപ്രകാരത്തെ പറയുന്നു:—

അധമാധമപൂർവ്വമുത്തമോത്തമപര്യന്തമിഹാഭിഷേചനം
നവധാ പരിചക്ഷതേ ബുധാഃ ക്രമശഃ ശങ്കരശാർങ്ഗധന്വനി.
[൯൯

ശങ്കരശാർങ്ഗധന്വനി - ശങ്കരനാരായണങ്കൽ, ഇഹ ബുധാഃ അധമാധമപൂർവ്വം ഉത്തമോത്തമപര്യന്തം നവധാ അഭിഷേചനം പരിചക്ഷതേ - ഇവിടെ വിദ്വാന്മാർ അധമാധമം തുടങ്ങി ഉത്തമോത്തമം അവസാനമായിട്ട് ഒമ്പതു പ്രകാരം കലശത്തെ പറയുന്നു. അതു് എങ്ങനെ എന്നാൽ അധമാധമം അധമമദ്ധ്യമം അധമോത്തമം മദ്ധ്യമാധമം മദ്ധ്യമമദ്ധ്യമം മദ്ധ്യമോത്തമം ഉത്തമാധമം ഉത്തമമദ്ധ്യമം ഉത്തമോത്തമം ഇങ്ങനെ ഒമ്പതുപ്രകാരം കലശങ്ങളെ പറയുന്നു.

തത്രാശുഗാദ്രിനവവർഗമിതാ ഘടാഃ സ്യു-
ര്യൂനം ശതം സനവവിംശതികം ശതം ച
തത്തോത്തരദ്വിശതകം ദ്വിശതീ സവാശ്വാ
സാ സപ്തസപ്തതിയുതാഽദ്രികൃതിസ്ത്രിശത്യാ. ൧൦൦

തത്ര ആശുഗാദ്രിനവവർഗമിതാഃ - അവിടെ ആശുഗവർഗം ഇരുപത്തിയഞ്ചു്, അദ്രിവർഗം നാല്പത്തിയൊമ്പതു്, നവവർഗം എൺപത്തിഒന്നു്, ത്ര്യൂനം ശതം - തൊണ്ണൂററിയേഴു്, സനവവിംശതികാ ശതം ച - നൂററിഇരുപത്തിഒമ്പതു്, തത്തോത്തരദ്വിശതകം - ഇരുനൂററി ഇരുപത്തിയഞ്ചു, സവാശ്വാ ദ്വിശതീ - ഇരുനൂററിപ്പത്തമൂന്നു്, സപ്തസപ്തതിയുതാ സാ - ഇരുനൂററിയെഴുപത്തിയേഴു്, ത്രിശത്യാ അദ്രികൃതിഃ ച ഘടാഃ - മുന്നൂററിനാല്പത്തിഒമ്പതു്. ഇങ്ങനെ അധമാധമാദി ഉത്തമോത്തമാവസാനങ്ങളിൽ കലശങ്ങളുടെ സംഖ്യകൾ ഭവിക്കും.

ആജ്യാദിഭിർഹരിവദത്ര കഷായനിഷ്ഠൈ-
ർദ്രവ്യൈസ്തു സപ്തദശഭിസ്ത്ര്യധമാഭിഷേകാഃ
ശൈലാങ്കശങ്കരപുടാഹിതപഞ്ചസപ്ത-
ഗോവർഗസംഖ്യകലശൈർവ്വിഹിതാഃ ക്രമേണ. ൧൦൧

അത്ര ഹരിവദ് ആജ്യാദിഭിഃ കഷായനിഷ്ഠൈഃ സപ്തദശഭിഃ ദ്രവ്യൈഃ ത്ര്യധമാഭിഷേകാഃ - ഇവിടെ വിഷ്ണുവിങ്കലേ

ല്പോലെ നെയ്യു തുടങ്ങിയ കഷായാവസാനമായ പതിനേഴ ദ്രവ്യങ്ങളെക്കൊണ്ട് അധമാധമവും അധമമദ്ധ്യമവും അധമോത്തമവും ഈ മൂന്നു പ്രകാരം പറഞ്ഞ കലശങ്ങൾ, ശൈലാങ്കശരപുടാഹിതപഞ്ചസപ്തഗോവർഗസംഖ്യകലശൈഃ ക്രമേണ വിഹിതാഃ — ഏഴു പുടത്തുങ്കൽ ഇരുപത്തിയഞ്ചും ഒമ്പതു പുടത്തുങ്കൽ നാല്പത്തിയൊമ്പതും പതിനൊന്നു പുടത്തുങ്കൽ എൺപത്തിയൊന്നും കലശങ്ങളെക്കൊണ്ട് വിഷ്ണുവിങ്കലേപ്പോലെ ഉക്തങ്ങളായി; പൂരണമന്ത്രങ്ങളും വിഷ്ണുവിങ്കലേപ്പോലെ.

അഭിഷേകത്തുങ്കലെ വിശേഷമന്ത്രങ്ങളെ പറയുന്നു:—

സദ്യോജാതകവാമവക്ത്രബഹുരൂപേശാനപഞ്ചാക്ഷരാ-
ണ്യാപ്യായസ്വ പയോവധീഹ മധുവാതബ്രഹ്മഹൃദ്ഭ്യാം മധു
അശ്വത്ഥേ ശിരസാ ജിനാർണശിഖയാ പുഷ്പാവതീലോചനേ-
നാപോഹിഷ്ഠമയാണുനാ പുരുഷപങ്ക്ത്യർണാണുനേത്രാക്ഷതം. [൨൦൧



തന്മഹേശദശവർണതഃ പരം
വ്യോമജൈനലിപിപങ്ക്തിവർണതഃ
ത്ര്യംബകാണുകവചേന മാനജ-
ഗ്വിഷ്ണുജൈനലിപിനാ യവോദകം. ൨൦൨

പയോവധി സദ്യോജാതകവാമവക്ത്രബഹുരൂപേശാനപഞ്ചാക്ഷരാണി ആപ്യായസ്വ ച - മാനുഷത്തുങ്കലേ പാദ്യാർഘ്യാചമനീയഗവ്യങ്ങൾക്ക് "സദ്യോജാതം പ്രപദ്യാമി" എന്നും "വാമദേവായ നമോ ജ്യേഷ്ഠായ" ഇത്യാദിയും "തൽപുരുഷായ വിദ്മഹേ" എന്നും "അഘോരേഭ്യോഽഥ ഘോരേഭ്യഃ" എന്നും കഴിഞ്ഞാൽ ബ്രഹ്മകലശത്തിന്ന് "ഈശാനസ്സർവ്വവിദ്യാനാം" എന്നും, പിന്നെ അഗ്നികോണിൽ തുടങ്ങി തൈരിന് പഞ്ചാക്ഷരവും, പാലിന് "ആപ്യായസ്വ" എന്നും; മധുവാതബ്രഹ്മഹൃദ്ഭ്യാം മധു – "മധുവാതാ ഋതായതേ" എന്ന മൂന്ന് ഋക്കും പഞ്ചബ്രഹ്മഹൃദയമന്ത്രവും കൂടി തേനിനേയും, അശ്വത്ഥേ ശിരസാ – "അശ്വത്ഥേ വോ നിഷദനം" എന്നും പഞ്ചബ്രഹ്മശിരോമന്ത്രവും കൂടി കഷായജലത്തേയുമാട്ടു. പിന്നെ ദൈവികത്തുങ്കലേ മാക്കകളിലേ ഉഷ്ണോദകഫലമാർജ്ജനാക്ഷതങ്ങൾക്ക്, ജിനാർണശിഖയാ – സ്വ

ഗായത്രിയും പഞ്ചബ്രഹ്മശിരോമന്ത്രവുംകൊണ്ടു ഉഷ്ണജലത്തേയും, പുഷ്പാവതീലോചനേന – "പുഷ്പാവതീഃ പ്രസൂവരീഃ" എന്നും പഞ്ചബ്രഹ്മാംഗത്തിന്റെ നേത്രവും കൂടി ഫലജലത്തേയും, ആപോഹ്യസ്ത്രമയാണുനാ – "ആപോഹിഷ്ഠാ മയോഭുവഃ" എന്നും പഞ്ചബ്രഹ്മാസ്ത്രവും കൂടി മാർജ്ജനജലത്തേയും, പുരുഷപങ്ക്ത്യർണ്ണേന ഇതി അക്ഷതം – അത് പുരുഷായ വിദ്മഹേ എന്നും വ്യോമവ്യാപിദശാക്ഷരവുംകൊണ്ടു അക്ഷതജലത്തേയും ആട്ടു. പിന്നെ കോണുകളിലും രത്നലോഹഗന്ധയവങ്ങൾക്ക്, തന്മഹേശദശവർണ്ണതഃ – "തന്മഹേശായ വിദ്മഹേ" ഇത്യാദിയും വ്യോമവ്യാപിദശാക്ഷരവും കൂടി രത്നജലത്തേയും, വ്യോമജൈനലിപിപങ്ക്തിവർണ്ണതഃ – "വ്യോമവ്യോമായ വിദ്മഹേ" ഇത്യാദിയും, വ്യോമവ്യാപിദശാക്ഷരവും കൂടി പിന്നത്തേ ലോഹോദകത്തേയും, ത്ര്യംബകാണുകവചേന – "ത്ര്യംബകം യജാമഹേ" ഇത്യാദിയും പഞ്ചബ്രഹ്മകവചവും കൂടി ഗന്ധോദകത്തേയും; മാനജ്ഞഗപിണ്ണജൈനലിപിനാ യവോദകം – "മാനസ്തോകേ തനയേ മാനഃ" ഇത്യാദിയും "നാരായണായ വിദ്മഹേ" ഇത്യാദി വിഷ്ണുഗായത്രിയും കൂടി യവോദകത്തേയും ആട്ടു.

ഇത്യുക്തസദ്യാദികമന്ത്രകാണാം
സഹസ്രശീർഷാദ്യജിതോക്തമന്ത്രാൻ
ഏകൈകമാദൌ സമുദീര്യ മന്ത്രീ
സംസ്ഥാപയേച്ചാഭിഹിതക്രമേണ. ൧൦൪

ഇതി ഉക്തസദ്യാദികമന്ത്രകാണാം ആദൌ – ഈ പറഞ്ഞ സദ്യോജാതാദികളായ കലശാഭിഷേകമന്ത്രങ്ങളുടെ ആദിയിങ്കൽ, സഹസ്രശീർഷാദ്യജിതോക്തമന്ത്രാൻ – 'സഹസ്രശീർഷാ പുരുഷഃ' ഇത്യാദി വിഷ്ണുവിങ്കലേയ്ക്കു പറഞ്ഞ പതിനേഴമന്ത്രങ്ങളിൽ ഓരോരോ ഋക്കുകളേ, സമുദീര്യ – ചൊല്ലീട്ട് സഹസ്രസദ്യോജാതാദികളേക്കൊണ്ടു, അഭിഹിതക്രമേണ മന്ത്രീ സംസ്ഥാപയേത് – മാനുഷദിക്ഖണ്ഡാലകൈഃ ഇത്യാദി ക്രമത്തോടു കൂടി കലശങ്ങളേ ആട്ടു. ഇങ്ങനെ അധമത്രയം മൂന്നും.

അനന്തരം മദ്ധ്യമാധമത്തെ പറയുന്നു;—

തിഥിസംഖ്യപുടേഽധമാധമം
രമാന്തൈഷ്കുലപുടനാമദ്ധ്യതി

നവകാന്യപി ദിഗ്വിദിക്ഷു തത്-
പരിതോഽസ്ഥാവിതി മദ്ധ്യമാധമം. ൨൦൪

തിഥിസംഖ്യയുടെ മദ്ധ്യതഃ ശൈലപുടേന അധമാധമം രചയേത് - പതിനഞ്ചു് പുടങ്ങളെ ഇട്ടു് ചതുരശ്രം വന്നാൽ നടുവിൽ ഏഴു പുടംകൊണ്ടു് അധമാധമമായ ഇരുപത്തഞ്ചു കലശത്തിന്റെ പത്മത്തെ ഉണ്ടാക്കി പുറമം ഒരു പുടം വീഥിയും തൂത്താൽ, തത്പരിതഃ ദിഗ്വിദിക്ഷു അപ്യേവ നവകാനി അപി രചയേത് - പുറത്തു മൂന്നു പുടമുള്ളതിൽ ദിക്കുകളിലും കോണുകളിലുമായി എട്ടു നവകങ്ങളേയുമുണ്ടാക്കു; ശേഷം അന്തരാളസ്ഥാനത്തു് മുമ്മൂന്നു പുടങ്ങളം വീഥിയായിട്ടു തൂത്തുകൊള്ളു. ഇതി മദ്ധ്യമാധമം - ഇങ്ങനെ തൊണ്ണൂറ്റിയേഴുകലശമായ മദ്ധ്യമാധമത്തിന്റെ പത്മം.

ഇക്ഷുകേരോദകതൈലശാന്തി-
മംഗല്യമൃദ്ഭസ്മജലാനി ബാഹ്യേ
ബ്രാഹ്മേണ ബീജേന ഘൃതാദികാന്തേ
ദിക്കോണദേശേഷ്വഭിപൂരയേച്ച. ൨൦൫

ഘൃതാദികാന്തേ - അകത്തെ അധമാധമമായ ഇരുപത്തഞ്ചു കലശങ്ങളിൽ ഘൃതാദികളായ പതിനേഴുദ്രവ്യങ്ങളേക്കൊണ്ടു പറഞ്ഞപോലെ നിറച്ചാൽ, ബാഹ്യേ ദിക്കോണദേശേഷു - പുറത്തു ദിക്കുകളിലേയും കോണുകളിലേയും നവകബ്രഹ്മകലശങ്ങളിൽ, ബ്രാഹ്മേണ ബീജേന - കം നമഃ എന്നതുകൊണ്ടു്, ഇക്ഷുകേരോദകതൈലശാന്തിമംഗല്യമൃദ്ഭസ്മജലാനി അഭിപൂരയേത് - ശക്കരയേയും കരിമ്പിനേയും തേങ്ങാവെള്ളത്തേയും എണ്ണയേയും ശാന്ത്യംഭസ്സിനേയും മംഗലാംഭസ്സിനേയും മണ്ണുകളേയും ഭസ്മജലത്തേയും നിറപ്പൂ.

ത്വം വിഷ്ണോ ഇതി ദിക്ഷ്വഥാശ്രിഷു പുനർവിഷ്ണോർനുകം ശന്ന ഇ-
ത്യൃഗ്ഭിശ്ചക്രാന്തളൂൾഗ്ധ്രുതാസി ച പുരോയുക്തൈഃ ക്രമാദ് ബ്രഹ്മഭിഃ
കേരോദാവധി സംഹതൈരഥ പൃഥഗ്ഭൂതൈശ്ച സദ്യോന്തിമൈ-
ർമ്മൂലോങ്കാരസമന്വിതൈഃ സ്ഥാപിതയേത് സ്ഥാനേ യവോദാ-
[ന്തിമൈഃ. ൨൦൬

യവോദാന്തിമൈഃ സ്ഥാനേ - അധമാധമത്തുങ്കലേ സഹസ്രശീർഷാദിയും സദ്യോജാതാദിയും കൂടി അകത്തു് പാദ്യാദിയവോദാ

പത്മത്തെ ഉണ്ടാക്കൂ. പങ്‌ക്ത്യാ വീഥിം ച – അതിന്റെ ചുററും ഒരു പുടം കൊണ്ട് വീഥിയേയുമുണ്ടാക്കൂ. ഏതദ്ബഹിഃ – ഇതിൻെറ പുറത്തു ചുററും മൂന്നു പുടം ശേഷിച്ച് ഉള്ളതുകൊണ്ട്, തത്ക്രമാത് ഷോഡശപഞ്ചകാനി നവകാനി അപി – മദ്ധ്യമത്തുകൽ പതിനാറു പഞ്ചകങ്ങളേയും ഉത്തമത്തിൽ പതിനാറു നവകങ്ങളേയും ദിക്കിലും കോണിലും അന്തരാളത്തിലും ആയി ഉണ്ടാക്കൂ. അപ്പോൾ നൂററിയിരുപത്തിയൊമ്പതിൻേറയും ഇരുനൂററിഇരുപത്തഞ്ചിൻേറയും പത്മങ്ങളേയും ഉണ്ടാക്കൂ. അന്തരാഷ്ടകേ ഹരിമൂലതഃ ഗന്ധകം വിന്യസ്യേത് – ഇവിടെ അന്തരാളാഷ്ടകത്തിൽ വൈഷ്ണവാഷ്ടാക്ഷരം കൊണ്ട് അഷ്ടഗന്ധജലത്തേയും നിറപ്പൂ. അന്യദ് അഖിലം പ്രാഗ്വത് – ശേഷം ദ്രവ്യങ്ങളും മുമ്പിൽ പറഞ്ഞതപോലെ അകത്തു ആജ്യാദിപത്തിനേഴും പുറത്ത് ദിക്കോണുകളിൽ ഗുളേക്ഷുകേരോദാദി എട്ടിനേയും നിറപ്പൂ. ഇതി ഇതരാ ദ്വയീ – ഇപ്രകാരം മദ്ധ്യമമദ്ധ്യമവും മദ്ധ്യമോത്തമവും മുപ്പത്തിമൂന്നു ദ്രവ്യന്യാസത്തോടുകൂടി ഭവിക്കും.

അനന്തരം ഉത്തമത്രയത്തെ പറയുന്നു:—

ക്ഷേത്രേ തത്ര ത്രയോവിംശതിപുട ഇഷുവർഗ്ഗാത്മകദ്രവ്യക്‌ളപ്ത്യാ
മദ്ധ്യേ കൃത്വാഷ്ടയുക്തം ശതമഥ പരിതഃ പഞ്ചകോദഞ്ചിതാനി
ദിക്കോണാഭ്യന്തരാണ്യാരചയതു നവകാഢ്യാനി വാ സത്യകാദി–
സ്ഥാനസ്ഥാനി ത്രികാണി ദ്വിവിധവിധിസമാന്യുത്തമാവാഗ്ദ്വ–
[യീതി. ൫൦൭

തത്ര ത്രയോവിംശതിപുടേ ക്ഷേത്രേ – അവിടെ ഇരുപത്തിമൂന്നു പുടത്തോടുകൂടിയ ക്ഷേത്രത്തിങ്കൽ, ചതുരശ്രമദ്ധ്യേ ഇഷുവർഗ്ഗാത്മകദ്രവ്യക്‌ളപ്ത്യാ അഷ്ടയുക്തം ശതം കൃത്വാ – നടുവിൽ ൧൯ പുടം കൊണ്ടു പഞ്ചവിംശതി ദ്രവ്യത്തിങ്കൽ പറഞ്ഞിരിക്കുന്ന ൧൦൮ കലശത്തിൻെറ പത്മത്തേയുണ്ടാക്കി അതിൻെറ ചുററും ഒരു പുടംകൊണ്ടു വീഥിയേയുമുണ്ടാക്കിയാൽ, അഥ പരിതഃ ദിക്കോണാഭ്യന്തരാണി പഞ്ചകോദഞ്ചിതാനി ആരചയതു – പിന്നെ പുറത്തു ചുററും ദിക്കുകളിലും കോണുകളിലും അന്തരാളങ്ങളിലും നവകം ഉണ്ടാക്കിയാൽ ആ നവകങ്ങളുടെ കോണിലേ പദങ്ങളേ കളഞ്ഞു പഞ്ചകങ്ങളേ ഉണ്ടാക്കൂ. നവകാഢ്യാനി വാ – പതിനാറു നവകങ്ങളായിട്ടും ആം. സത്യകാദി

സ്ഥാനസ്ഥാനി ത്രികാണി - പിന്നെ നാലു ദിക്കിലുമുള്ള നവകങ്ങളുടെ രണ്ടു പുറത്തും സത്യകാദി സ്ഥാനങ്ങളിൽ മുമ്മൂന്നായിട്ടും ഉണ്ടാക്കൂ. ഇതി ദ്വിവിധവിധിസമാനി ഉത്തമാവാംഗ്ദ്വയീ - ഇപ്രകാരം തുല്യങ്ങളായിരിക്കുന്ന ഉത്തമാധമം ഇരുനൂററിപ്പത്തിമൂന്നിൻേറയും ഇരുനൂററിയെഴുപത്തേഴായും ഉത്തമമദ്ധ്യമത്തിൻേറ പത്മങ്ങൾ (?) മുമ്പിലത്തേതിന്നു പഞ്ചകങ്ങൾ എന്നു ഭേദമുണ്ട്.

തത്രോത്തമോത്തമവിധൌ ശതമഷ്ടയുക്തം
മദ്ധ്യേ ബഹിർദ്ദിനകരാഷ്ടിദിനേശസംഖ്യാഃ
ദിക്കോണമദ്ധ്യനിഹിതാ ജലധിപ്രമാണാ-
സ്സൽസത്യകാദിഷു ച തത്ര പുടേ ഘടാഃ സ്യുഃ. ൧൧൦

തത്ര ഉത്തമോത്തമവിധൌ - അവിടെ ഉത്തമോത്തമമായ കലശത്തുങ്കൽ, തത്ര പുടേ - ഇരുപത്തിയഞ്ചു പുടമായ ചതുരശ്രത്തുങ്കൽ, മദ്ധ്യേ അഷ്ടയുക്തം ശതം - നടുവിൽ പതിനഞ്ചുപുടത്തിങ്കൽ പറഞ്ഞ നൂററിഒമ്പതുകലശത്തിൻേറ പത്മത്തെ ഉണ്ടാക്കി ചുററും ഒരു പുടംകൊണ്ടു വീഥിയും ഉണ്ടാക്കിയാൽ, ബഹിഃ ദിക്കോണമദ്ധ്യനിഹിതാഃ ദിനകരാഷ്ടിദിനേശസംഖ്യാഃ - പുറത്ത് ചുററും നാലു പുടങ്ങളുള്ളതിൽ ദിക്കുകളിൽ പന്ത്രണ്ടീതും കോണുകളിൽ അഷ്ടി=പതിനാറീതും അന്തരാളങ്ങളിൽ പന്ത്രണ്ടീതുമുണ്ടാക്കൂ. തത്സത്യകാദിഷു - അവിടെ ദിക്കുകളുടെ അടുത്ത് രണ്ടു പുറത്തും സത്യകാദ്യന്തരാളങ്ങളിൽ, ജലധിപ്രമാണാഃ ഘടാഃ സ്യുഃ - നന്നാലായിട്ടും കലശങ്ങൾ ഭവിക്കും. ഇങ്ങനെ ഉത്തമോത്തമമായ മുന്നൂററിനാല്പത്തിഒമ്പതുകലശത്തിൻേറ പത്മം. ഈ ഉത്തമത്രയങ്ങൾക്കും നാല്പത്തിഒമ്പതു ദ്രവ്യങ്ങളും വരും.

ഇവിടെ അധികം വേണ്ടുന്ന ദ്രവ്യങ്ങളെ പറയുന്നു:—

ബലാം വചാം ചാതിബലാം ച ശംഖ-
പുഷ്പീം ച സക്തുകേസിംഹികേ ച
വ്യാഘ്രീം കശേരും ച ഘൃതാദികാന്തേ
ബ്രഹ്മാംഗതോഽന്തർന്ന്യസതു ത്രികേഷു. ൧൧൧

ഘൃതാദികാന്തേ - ഈ ഉത്തമത്രയത്തുങ്കലും അകത്തെ നൂറെറട്ടു കലശത്തിങ്കൽ ആജ്യാദികളായ സപ്തദ്രവ്യങ്ങളെ നിറ

ച്ചാൽ, അന്തഃ ത്രികേഷു ബ്രഹ്മാംഗതഃ – അന്തരാളങ്ങളിൽ മുമ്മൂന്ന് ഉള്ളതിന്റെ നടുവിൽ സർവ്വജ്ഞാദി പഞ്ചബ്രഹ്മത്തിന്റെ അംഗങ്ങളെക്കൊണ്ട്, ബലാം – കുറുന്തോട്ടിയേയും, വചാം – വയമ്പിനേയും, അതിബലാം – വലിയകുറുന്തോട്ടിയേയും, ശംഖപുഷ്പീം – ശംഖപുഷ്പിയേയും, സകത്തുകസിംഹികേ – അരിവരുത്തതിനേയും ചെറുവഴുതിനയേയും, വ്യാഘ്രീം – വലിയ വഴുതിനയേയും, ന്യസതു – ന്യസിപ്പൂ.

ദിക്കോണകീർത്തിതഗുളാദ്യഭിപൂരണാന്തേ
തത്സത്യകാദിഷു ബഹിർന്ന്യസതു ക്രമേണ
അഷ്ടാക്ഷരേണ സലിലാനി നദീസമുദ്ര-
വാപ്യന്ധുവർഷഹിമതീർത്ഥകനിർത്ധരാണാം. ൧൧൨

ബഹിഃ ദിക്കോണകീർത്തിതഗുളാദ്യഭിപൂരണാന്തേ – പിന്നെ പുറത്തെ വരിയിൽ ദിക്കോണകളിൽ മുമ്പു പറഞ്ഞ ഗുളേക്ഷുകേരോദകാദികളെ എട്ടിനേയും നിറച്ചാൽ, തത്സത്യകാദിഷു – കിഴക്കേ ദിക്കിന്റെ അടുക്കൽ ഉള്ള സത്യകാദ്യന്തരാളങ്ങളിൽ, അഷ്ടാക്ഷരേണ – ഓം നമോ നാരായണായ എന്നതുകൊണ്ട്, നദീസമുദ്രവാപ്യന്ധുവർഷഹിമതീർത്ഥകനിർത്ധരാണാം സലിലാനി ന്യസതു – പുഴയിലേതും സമുദ്രത്തിങ്കലേതും അഗാധമുള്ള ദിക്കിലേതും കിണററിലേതും വർഷത്തിങ്കലേത്തും മഞ്ഞിങ്കൽ ഉണ്ടാകുന്നതും തീർത്ഥത്തിങ്കലേത്തും അരുവിയിങ്കലേതും ഈ എട്ട ദിക്കിൽനിന്നും ശുദ്ധമായിട്ട് എടുത്തുകൊണ്ടുവന്ന വെള്ളങ്ങളേ നിറപ്പൂ.

തത്രാന്തരിക്ഷാദ്യപരാന്തരേഷു
സ്വമൂലതോ ന്യസ്യതു ബീജതോയം
സ്വർണം തിലം ദൌർവ്യകശാലിതണ്ഡു-
ലാംഗഃ ക്ഷപാപുഷ്പജലം ക്രമേണ. ൧൧൩

തത്ര അന്തരിക്ഷാദ്യപരാന്തരേഷു – അഗ്നികോണിന്റെ അടുത്തു വടക്ക തുടങ്ങി കോണകളുടെ അടുത്തുള്ള അന്തരിക്ഷാദി മറേറ അന്തരാളങ്ങളിൽ, സ്വമൂലതഃ – ശങ്കരനാരായണന്റെ മൂലംകൊണ്ട്, ബീജതോയം – ബീജദ്രവ്യത്തേയും, സ്വർണ

ത്തെയും, തിലം - എള്ളിനെയും, ദൂർവ്വാം - കറുകയേയും, ശാലിതണ്ഡുലാംശ്ച - നെല്ലിനേയും തണ്ഡുലത്തെയും, പദ്മപാദപുഷ്പജലം - മഞ്ഞപ്പൊടിയേയും പുഷ്പങ്ങളേയും, ക്രമേണ ന്യസ്യേത് - ക്രമേണ ന്യസിപ്പൂ.

ഉത്തമത്രിതയേ/പീതി വ്യക്താത്മകശ്ച പ്രപൂരണം
തതസ്തത്സ്നപനം കുര്യാത് തത്തത്പൂരണമന്ത്രതഃ ൧൧൨

ഉത്തമത്രിതയേ അപി ഇതി പ്രപൂരണം വ്യക്താത്മകം - ഉത്തമത്രയത്തുങ്കലും ഇപ്രകാരം പൂരണക്രമത്തെ വ്യക്തമാക്കിപ്പറഞ്ഞു. തതഃ തത്തത്പൂരണമന്ത്രതഃ തത്സ്നപനം കുര്യാത് - സദ്യോജാതാദി ഇരുപത്തിരഞ്ചു ദ്രവ്യങ്ങൾക്കും സ്നാനമന്ത്രം പറഞ്ഞതു് അപ്രകാരം ആടി ശേഷം അനന്തരങ്ങളായിട്ട് ഇരുപത്തിനാലു ഖണ്ഡങ്ങളിലേയും കലശങ്ങളെ അവററിന്റെ പൂരണമന്ത്രംകൊണ്ടു തന്നെ അഭിഷേകത്തെ ചെയ്‌വൂ.

സ്നാനേ/സ്മിൻ നവധോദിതേ/പി തദ്വദ് ദ്രവ്യം സമസ്തം സമം
ന്യസ്യ ദ്രോണഘടേ സമസ്തമനുഭിഃ സംപൂജ്യ ഗന്ധാംഭസാ
ഇഷ്ട്വാ സമ്യഗനേന സർവ്വകലശാന്തേ സ്നാപയേത സാധകോ
യജ്ഞായജ്ഞസൂക്തരുദ്രസഹിതവ്യോമാണനേശാച്യുതേ.
൧൧൩

ഈശാച്യുതേ നവധാ ഉദിതേ അസ്മിൻ സ്നാനേ അപി - ശങ്കരനാരായണങ്കൽ ഒമ്പതു പ്രകാരം പറഞ്ഞിരിക്കുന്ന ഇക്കലശത്തിങ്കൽ എല്ലാടവും, തദ്വദ് ദ്രോണഘടേ സമസ്തം ദ്രവ്യം സമസ്തമനുഭിഃ സമം ന്യസ്യ ഗന്ധാംഭസാ സമ്പൂജ്യ - വടക്കു ഭാഗത്തു് അഷ്ടദലപത്മത്തിൽ പീഠം വിരിച്ചു പീഠപൂജാദി ചെയ്തു പതിനാറിടങ്ങഴി കൊള്ളുന്ന വലിയ കുടത്തെ കമത്തി കുംഭസംസ്കാരാദികൂർച്ചന്യാസാന്തം ചെയ്തു് അതാതു കലശങ്ങൾക്കു വേണ്ടുന്ന കലശദ്രവ്യങ്ങളെ ഒക്കെയും ഒന്നായിക്കൂട്ടി അതതുദേവതാമന്ത്രങ്ങൾ ഒക്കെയും ചൊല്ലി ദ്രവ്യത്തെ ന്യസിച്ച് അഷ്ടഗന്ധജലം കൊണ്ടു നിറച്ച്, സമ്യഗ് ഇഷ്ട്വാ - ലിപിപങ്കജമൂർത്ത്യാവാഹന കലാവാഹന തുടങ്ങി ബ്രഹ്മകലശംപോലെ പൂജിച്ച് കലശാധിവാസത്തുങ്കൽ സമ്പാതം സ്പർശിച്ച് അധിവസിപ്പൂ. സാധകഃ സർവ്വകലശാന്തേ യജ്ഞായജ്ഞസൂക്തരുദ്രസഹിതവ്യോമാണനാ

ൻന്തേന ദ്രോണഘടേന സ്നാപയേത് - ആചാൎയ്യൻ മററുള്ള കലശങ്ങളേ ഒക്കയും ആടിക്കഴിഞ്ഞാൽ "യജ്ഞായജ്ഞാവഃ" ഇത്യാദി സൂക്തവും പുരുഷസൂക്തവും രുദ്രസൂക്തവും ശ്രീരുദ്രവും വ്യോമവ്യാപി രണ്ടും ചൊല്ലി ഈ ദ്രോണകലശത്തേ ബ്രഹ്മകലശന്യായേന ആടി ന്യാസങ്ങളും ചെയ്തു പൂജിപ്പൂ. ഇങ്ങനെ ശങ്കരനാരായണങ്കലേ കലശങ്ങടെ ഒമ്പതും പറഞ്ഞു.

അനന്തരം ശിവങ്കലെ കലശത്തെ പറയുന്നു:—

അത്യഷ്ടിസംഖ്യൈരിഷുവൎഗസംഖ്യൈ-
ൎദ്രവ്യൈരഥൈതൈഃ ക്രമവൎദ്ധിതൈശ്ച
വക്ഷ്യാമി തൈലാദികഗന്ധകൎപ്പൂ-
രാദ്യാനപയേന സ്നപനം സ്മരാരെഃ. ൧൧൩

സ്മരാരെഃ അത്യഷ്ടിസംഖ്യൈഃ ഇഷുവൎഗസംഖ്യൈഃ ദ്രവ്യൈഃ - ശിവങ്കൽ സപ്തദശദ്രവ്യങ്ങളേക്കൊണ്ടും പഞ്ചവിംശതിദ്രവ്യങ്ങളേക്കൊണ്ടും, തൈലാദികഗന്ധകൎപ്പൂരാദ്യാനപയേന ക്രമവൎദ്ധിതൈഃ ഏതൈഃ ച സ്നപനം വക്ഷ്യാമി - തൈലാദി പതിനാറിനോടു കൂടീട്ടും തൈലാദിയും ഗന്ധാദിയും കൎപ്പൂരാദിയും കൂടീട്ടും ഈ പഞ്ചവിംശതിദ്രവ്യങ്ങളെത്തന്നെ അധികമായിട്ടും ഇങ്ങനെ അഞ്ചുപ്രകാരം ശിവങ്കലേ കലശത്തേ പറയുന്നേൻ.

അന്തഃ ശാന്ത്യുദകം പ്രദക്ഷിണതയേന്ദ്രാത് പഞ്ചഗവ്യം പയോ ദധ്യാജ്യം മധു രത്നകം കുശജലം ഗന്ധാംബു ബാഹ്യാവൃതൌ തദ്വത് ക്ഷാരഗുളാസവാജ്യദധിശൎക്കരേക്ഷുരസഗൎഭാദിധാൻ സങ്കല്പ്യാംബുനിധീൻ ദലസ്ഥിതഘടേഷ്വാപൂരയേദാചാൎയ്യപി. ൧൧൪

അന്തഃ ശാന്ത്യുദകം - നടുവിൽ ബ്രഹ്മകലശത്തുങ്കൽ ശാന്ത്യുദകത്തേ നിറപ്പൂ. ബാഹ്യാവൃതൌ ഇന്ദ്രാത് പ്രദക്ഷിണതയാ - പിന്നെ പുറത്തേ വരിയിൽ കിഴക്കുനിന്നുതുടങ്ങി പ്രദക്ഷിണക്രമമായിട്ട്, പഞ്ചഗവ്യം പയഃ ദധ്യാജ്യം മധു രത്നകം കുശജലം ഗന്ധാംബു ച ആപൂരയേത് - പഞ്ചഗവ്യത്തേയും പാലിനേയും തൈരിനേയും നെയ്യിനേയും തേനിനേയും രത്നജലത്തേയും കുശോദകത്തേയും അഷ്ടഗന്ധജലത്തേയും നിറപ്പൂ. ദലസ്ഥിതഘടേഷു തദ്വത് - പിന്നെ ബ്രഹ്മന്റെ കൂടെയുള്ള ദലകലശങ്ങളിലും കിഴക്കുതുടങ്ങി പ്രദക്ഷിണക്രമമായിട്ട്, ക്ഷാരഗുളാസവാജ്യദധി

ശയ്യോച്ഛ്രാദശഗർഭാദിധ്യാൻ അംബുനിധീൻ സങ്കല്പ്യ വാരി ആപൂരയേത് - ഉപ്പുവെള്ളവും ശർക്കരവെള്ളവും മദ്യജലവും നെയ്യും തയിരും പാലും ശുദ്ധജലവും കാരണജലവും ഇങ്ങനെയുള്ള സമുദ്രജലങ്ങളെ ധ്യാനിച്ച് ജലദ്രോണിയിലെ വെള്ളം കൊണ്ടുതന്നെ നിറപ്പൂ. ഇങ്ങനെ സപ്തദശദ്രവ്യങ്ങൾ.

സാവിത്രീ ശീതാംശുരുദ്രൌ ഹുതാശഃ
സ്കന്ദോ വിത്തേശശ്ച സപ്തർഷയശ്ച
ഇന്ദ്രശ്ച സ്യുർദ്ദേവതാ ബാഹ്യസംസ്ഥാ
ഈശാനോ ബ്രഹ്മേ/ംബുധിഷ്വംബുധീശഃ. ൧൧൩

സാവിത്രീ ശീതാംശുരുദ്രൌ ഹുതാശഃ സ്കന്ദഃ വിത്തേശഃ ച സപ്തർഷയഃ ച ഇന്ദ്രഃ ച ബാഹ്യസംസ്ഥാഃ ദേവതാഃ സ്യുഃ - സാവിത്ര്യൈ നമഃ, സോമായ നമഃ, രുദ്രായ നമഃ, അഗ്നയേ നമഃ, സ്കന്ദായ നമഃ, വൈശ്രവണായ നമഃ, സപ്തർഷിഭ്യോ നമഃ, ഇന്ദ്രായ നമഃ ഇങ്ങനെ പുറത്തെ പഞ്ചഗവ്യാദികൾ എട്ടിന്റെയും നിറപ്പാനുള്ള അധിദൈവതമന്ത്രങ്ങൾ. ബ്രഹ്മേ ഈശാനഃ - ബ്രഹ്മകലശത്തുങ്കൽ "ഈശാനായ ഓം നമഃ ശിവായ ഓം ഹ്രീം ഹംസഃ സോഹം സ്വാഹാ ഓം നമഃ ശിവായ നമഃ' ഇങ്ങനെ ശാന്ത്യംഭസ്സിന്റെ മന്ത്രം. അംബുധിഷു അംബുധീശഃ - ദലകലശങ്ങളിലെ സമുദ്രജലങ്ങളെ നിറപ്പാൻ "വരുണായ നമഃ" എന്ന് മന്ത്രം.

സദ്യാദ്യാഃ പഞ്ചഗവ്യേ നിജനിജമനവോ ദുഗ്ദ്ധദധ്യാജ്യമാധ്വീഷ്വാസത്യേനാശ്മതോയേ കുശമയസലിലേ സ്യാച്ച ദേവസ്യ മന്ത്രഃ ഗന്ധദ്വാരേതി ഗന്ധാംബുനി സലിലനിധിഷ്വപ്സുസു സ്യുഃ സമുദ്രജ്യേഷ്ഠാദ്യാ ബ്രഹ്മകുംഭേ സ്നപനമനന്തരഥ പ്രോദിതാ വ്യോമവിദ്യാ. [൧൧൪

പഞ്ചഗവ്യേ സദ്യാദ്യാഃ - പുറത്തു കിഴക്കേ ദിക്കിലെ പഞ്ചഗവ്യത്തെ ആടുവാൻ സദ്യോജാതാദി പഞ്ചബ്രഹ്മവും, ദുഗ്ദ്ധദധ്യാജ്യമാധ്വീഷു നിജനിജമനവഃ - അഗ്നികോണിലെ പാലിന് "ആപ്യായസ്വ" എന്നും, തെക്കെ ദിക്കിലെ തയിരിന് "ദധിക്രാവ്ണോ അകാരിഷം" എന്നും, നിരൃതികോണിലെ നെയ്യിന് "തേജോ/സി തേജോ/നുപ്രേഹി" എന്നും, പടിഞ്ഞാറേ ദിക്കിലെ തേനിന് മധുവാതാ ഇത്യാദി മൂന്ന് ഋക്കും, അശ്മതോയേ ആസത്യേന - വായുകോണിലെ രത്നജലത്തിന്ന് "ആ സത്യേന

രജസാ'' എന്നും, കശമ ... ദേവസ്യമന്ത്രഃ – വടക്കേദിക്കിലേ കശജലത്തിന്ന് ''ദേവസ്യ ... സവിതുഃ പ്രസവേ'' ഇത്യാദി മൂന്നും, ഗന്ധാംബുനി ഗന്ധദ്വാരാം ഇതി – ഈശകോണിലേ അഷ്ടഗന്ധജലത്തിന്ന് ''ഗന്ധദ്വാരാം ദുരാധർഷാം'' എന്നും, സലിലനിധിഷു അഷ്ടസു സമുദ്രജ്യേഷ്ഠാദ്യാഃ – പിന്നെ അകത്തേ ദലകലശങ്ങൾക്ക് സമുദ്രജലം നിറച്ചതിന്ന ക്രമേണ ''സമുദ്രജ്യേഷ്ഠാസ്സലിലസ്യ മദ്ധ്യാത്'' എന്ന തുടങ്ങി രണ്ടു വർഗ്ഗത്തിലേ ഋക്കുകൾ എട്ടും സ്നപനമന്ത്രങ്ങൾ ഭവിക്കും. ബ്രഹ്മകംഭേ സ്നപനമന്ത്രഃ വ്യോമവിദ്യോപ്രോദിതാ – നടുക്കം ബ്രഹ്മകലശത്തേ ആടുവാൻ പ്രണവോപചാരാദി ഒക്കയും മഹാവ്യോമവ്യാപിമന്ത്രവും മൂലപ്രണവവും കൂടെ വേണം. ഇങ്ങനെ ശിവകലശ സപ്തദശദ്രവ്യങ്ങളും മന്ത്രങ്ങളും.

അനന്തരം പഞ്ചവിംശതിദ്രവ്യകലശത്തിങ്കൽ മുമ്പിൽ പറഞ്ഞ പത്മങ്ങളിൽ വിന്യസിക്കുന്നതിനെ പറയുന്നു –

തത്ത്വദ്രവ്യവിധൌ ശിവേഽർദ്ധശതസംയുക്ത ഘടാനാം ശതേ
ക്ഷേത്രേഽത്യഷ്ടിപദേ ഘടാ നവ നിവേശ്യാ ബ്രഹ്മഭാഗേഽംബുജേ
ദിക്കോണേഷു കൃശാനുഭൂമിപരിസംഖ്യാതാഃ ക്രമം ദൈവികേ-
ഽഥാശാശ്ര്യന്തരസംസ്ഥിതാ നവവികാരാഗ്ന്യന്മിതാ മാനുഷേ.

[൧൨൨

ശിവേ തത്ത്വദ്രവ്യവിധൌ – ശിവങ്കൾ പഞ്ചവിംശതിദ്രവ്യങ്ങളെക്കൊണ്ടുള്ള കലശത്തുങ്കൽ, അർദ്ധശതസംയുക്തഘടാനാം ശതേ – നൂററിനാല്പത്തി ഒമ്പതു കലശത്തിൻെറ പത്മത്തുങ്കൽ, അത്യഷ്ടിപദേ ക്ഷേത്രേ – പതിനേഴു പുടമിട്ട് ഇരുനൂററി എഴുപത്തി ഒമ്പതു പദത്തോടു കൂടിയ ചതുരശ്രത്തുങ്കൽ, ബ്രഹ്മഭാഗേ അംബുജേ നവ ഘടാഃ നിവേശ്യാഃ – നടുവിൽ ഒമ്പതുപദങ്ങളേക്കൊണ്ട് അഷ്ടദലത്തെ ഉണ്ടാക്കിയാൽ അതിൽ ബ്രഹ്മനും ദളകലശങ്ങൾ എട്ടും കൂടി ഒമ്പതുകലശങ്ങളേ വയ്ക്കണം. ദൈവികേ ദിക്കോണേഷു കൃശാനുഭൂമിപരിസംഖ്യാതാഃ – ദൈവികത്തുങ്കൽ ദിക്കുകളിൽ മുമ്മൂന്നും കോണുകളിൽ ഓരോന്നും വീഥിത്തുത്ത്, മാനുഷേ ആശാശ്ര്യന്തരസംസ്ഥിതാഃ നവവികാരാഗ്ന്യന്മിതാഃ ഘടാഃ ക്രമാത് – മാനുഷത്തുങ്കൽ ദിക്കുകളിൽ പന്ത്രണ്ടു വരുന്നതിൽ അകത്തേ വരിതൂർത്ത് നവകമാക്കു. ഇങ്ങനെ ഇരുനൂററിനാല്പത്തിയൊമ്പതു കലശത്തിൻെറ പത്മം.

അന്തർദിഗ്വിദിശോർബ്ബഹിശ്ച കൃതിസൂത്രേ/ഭ്യന്തരേ/ക്ഷാക്ഷ-
ഭേദൈഃ ദ്വിശതേ ഷട്ടാ നൃപയുതേ/ഗാംഗ്വീനഭ്രുപദ്വിപാഃ
മധ്യാദ്യാഖിലഖണ്ഡകേഷു നവശോ ദ്വ്യർക്കാധികേ മാനുഷേ
കോണേഷ്വേകദലാധികം ശരശതം പ്രാഗുക്തമന്യത് സമം.

[ ൧൨. ൫

കൃതിസൂത്രേ - പിന്നെ പത്തൊമ്പതു പടത്തുകൾ മൂന്നുപ്രകാരം പത്മമുണ്ടാകുമ്പോൾ പറയുന്നേടത്ത്, ദ്വിശതേ - ഇരുനൂററിഒന്നുകലശം ആകുമ്പോൾ, അന്തർ ദിഗ്വിദിശോഃ ബഹിഃ ദിഗ്വിദിശോഃ അഭ്യന്തരേ ച അക്ഷാക്ഷഭേദൈഃ ഷട്ടാഃ - നടുവിൽ ഒമ്പതുപദംകൊണ്ട് അഷ്ടദലത്തിൽ ബ്രഹ്മകലശത്തേയും അതിന്റെ ചുററും ദൈവികത്തുകൾ ദിക്കുകളിൽ പന്ത്രണ്ടിതും കോണുകളിൽ പതിനാറുവരുന്നതിൽ അകത്തേവശത്ത് മൂന്നാലുപദം തൂത്ത് പന്ത്രണ്ടിതും മാനുഷത്തുകൾ ദിക്കുകളിൽ ആറാറും കോണുകളിൽ നന്നാലും അന്തരാളങ്ങളിൽ എട്ടെട്ടും കലശങ്ങൾ വരുമാറ് വീഥിയുണ്ടാക്കൂ. ഇങ്ങനെ ഇരുനൂററിഒന്നു കലശത്തുകളേ പത്മം. നൃപയുതേ ദ്വിശതേ - ഇരുനൂററിപ്പതിനേഴു കലശമാകുമ്പോൾ, അംഗാങ്ഗീനഭ്രുപദ്വിപാഃ - നടുവിൽ ഒമ്പതുകൊണ്ട് അഷ്ടദലത്തേയും ദൈവികത്തുകൾ ദിക്കുകളിൽ ആറാറും കോണുകളിൽ നന്നാലും മാനുഷത്തുകൾ ദിക്കുകളിൽ പന്ത്രണ്ടിതും കോണുകളിൽ പതിനാറിതും അന്തരാളങ്ങളിൽ എട്ടെട്ടിതും ആയിട്ടുണ്ടാക്കൂ. ഇങ്ങനെ ഇരുനൂററിപ്പതിനേഴകലശത്തുകളേ പത്മം ദ്വ്യർക്കാധികേ ദ്വിശതേ മധ്യാദ്യാഖിലഖണ്ഡകേഷു നവശഃ - ഇരുനൂററിഇരുപത്തിയഞ്ചുകലശമാകുമ്പോൾ ഒക്കെയും നവകമാക്കി നടുവിൽ നവകംകൊണ്ടുള്ള അഷ്ടദലത്തിൽ ബ്രഹ്മനം ദലകലശങ്ങളേയും വയ്പൂ. അപ്പോൾ ഇരുനൂററിഇരുപത്തഞ്ചുകലശത്തിന്റെ പത്മം വരും. മാനുഷേ കോണേഷു ഏകദലാധികം ശരശതം - അഞ്ഞൂററിഒന്നു കലശത്തിന്റെ പത്മത്തുകൾ മാനുഷത്തിങ്കലേ കോണുകളിൽ മുമ്പിലത്തേതിൽ ഓരോ കലശങ്ങൾ അധികമാക്കി പതിനേഴിതേ വരുത്തൂ. അപ്പോൾ അഞ്ഞൂററിയഞ്ചു കലശമായിട്ടു വരും. അന്യത് പ്രാഗുക്തം സമം - ശേഷം നാല്പത്തിഒമ്പതു തുടങ്ങി ആയിരം വരയുമുള്ള പത്മങ്ങൾ വിഷ്ണുവിങ്കലേപ്പോലെ.

അനന്തരം ഉദ്ധൃത്യ, സംഗ്രഹം പറയുന്നു:—

ബ്രാഹ്മേ ശാന്ത്യംബു ദൈവേ ദിശി വിദിശി പുനഃ പാദ്യമാചാമ-
[മർഘ്യം
ഗവ്യാജ്യക്ഷൌദ്രഗന്ധം ന്യസതു ദധി ബഹിശ്ചേക്ഷുതോയം
[ഫലോദം
കഷായാംഭഃ സക്തുഗന്ധാത്മകനകജലം രത്നമുക്താപ്രവാളം
ദിക്കോണാദ്യന്തരാളേ യവതിലകുലൂർവോത്പലം കൌശശാലീ
[ഫ. വ. ക.

ബ്രാഹ്മേ ശാന്ത്യംബു - ബ്രഹ്മകലശത്തുങ്കൽ ശാന്ത്യംഭസ്സിനേയും, പുനഃ ദൈവേ ദിശി വിദിശി - പിന്നെ ദൈവികത്തുങ്കൽ ദിക്കുകളിലും കോണുകളിലും, പാദ്യം ആചാമം അർഘ്യം ഗവ്യാജ്യക്ഷൌദ്രഗന്ധം ദധി ച ന്യസതു - പാദ്യത്തേയും ആചമനത്തേയും അർഘ്യത്തേയും പഞ്ചഗവ്യത്തേയും നെയ്യിനേയും തേനിനേയും പാലിനേയും തൈരിനേയും, ഫലോദം - ഫലദ്രവ്യത്തേയും, കഷായാംഭഃ - കഷായവെള്ളത്തേയും, സക്തു - അരി വറുത്തുപൊടിച്ച പൊടിയേയും, ഗന്ധാത്മകനകജലം - അഷ്ടഗന്ധത്തേയും, രത്നമുക്താപ്രവാളം - അഷ്ടരത്നങ്ങളേയും മുത്തിനേയും പവിഴത്തേയും, യവതിലകുലൂർവോത്പലം - യവത്തേയും എള്ളിനേയും കറുകയേയും ചെങ്ങഴിനീർ പൂവിനേയും, കൌശശാലീ - കുശയേയും നെല്ലിനേയും ഈ പതിനാറു ദ്രവ്യങ്ങളേ അധിദേവതാമന്ത്രങ്ങളേക്കൊണ്ടു് ന്യസിപ്പൂ.

ഈശാനഃ പിതരോ ഹുതാശദയിതാവാചൌ ച സാവിത്ര്യഗോ
വഹ്നിഃ ഷൺമുഖസോമരുദ്രമഹിഷാരീഭാസ്യവിഘ്നേശ്വരാഃ
ജ്യേഷ്ഠാ/ഖണ്ഡലവിഷ്ണുപങ്കജഭവഃ പാശീ ദിനേശോ മരുത്
പ്രേതാധീശരമേ മഹീ ച മുനയോ വിശേഷ/പി തദ്ദേവതാഃ
[ഫ. വ. ന.

ബ്രഹ്മകലശത്തുങ്കൽ "ഈശാനായ ഓം നമഃ ശിവായ ഓം ഹ്രീം ഹംസഃ സോഹം സ്വാഹാ ഓം നമഃ ശിവായ നമഃ" എന്നു് അധിദേവതാമന്ത്രം. ദൈവികത്തിങ്കൽ പിതരഃ......... വിഘ്നേശ്വരാഃ - പിതൃഭ്യോ നമഃ, സ്വാഹായൈ നമഃ, സരസ്വത്യൈ നമഃ, സാവിത്ര്യൈ നമഃ, അഗായ നമഃ, ഷൺമുഖായ നമഃ, സോമായ നമഃ, രുദ്രായ നമഃ ഇങ്ങനെ എട്ടും. മാനുഷത്തുങ്കൽ

ദുർഗ്ഗായൈ നമഃ, ഗണപതയേ നമഃ, വിഘ്നേശ്വരായ നമഃ, ജ്യേഷ്ഠാചെണ്ടലവിഷ്ണുപജെല്ലിവിളക്ക് – ജ്യേഷ്ഠായൈ നമഃ, ഇന്ദ്രായ നമഃ, വിഷ്ണവേ നമഃ, ബ്രഹ്മണേ നമഃ, വൈശ്രവണായ നമഃ, പാശി ദിനേശഃ മയത് – വരുണായ നമഃ, ആദിത്യായ നമഃ, വായവേ നമഃ, പ്രേതാധീശരമെ മഹിഷ – യമായ നമഃ, ശ്രിയൈ നമഃ, പൃഥിവ്യൈ നമഃ, മുനയഃ വിശേഷ ... – സപ്തർഷിഭ്യോ നമഃ, വിശ്വേഭ്യോ ദേവേഭ്യോ നമഃ, ഇതി ... – ഇങ്ങനെ പൂരണക്രമേണ പഞ്ചവിംശതിദ്രവ്യങ്ങളുടേയും പൂരണമന്ത്രങ്ങൾ.

അനന്തരം അഭിഷേകമന്ത്രങ്ങൾ പറയുന്നു –

പാദ്യാദിദംവിഷ്ണുരാപഃ പുനന്ത്വി-
ത്യാപോഹിഷ്ഠേത്യഗ്നിമീളേ ത്വിഷേത്വാ
മധ്വാദ്യാദധ്യാത്മമന്ത്രാ ഉപത്വാ
മാനസ്തോകേ/ശ്വതഥ ഇത്യാകഷായം. ൧൨൪

ഭൂയഃ സുമിത്ര്യാദ്യഭിരഗ്നആയാ-
ഹ്യാദ്യൈര്യഥ പുഷ്പാവതിമന്ത്രകഃ സ്യാത്;
ബ്രഹ്മാദിജജ്ഞാനഹിരണ്യവർണ്ണ-
മന്ത്രൌ സമുദ്രാദികമന്ത്രകോ/ഥ. ൧൨൫

രക്ഷോഹണഃ മാദ്ധ്യമഃ പാത്രഃ പദപൂർവ്വകഃ ശ്രിയൈ ത്രിഷ്ടുപ്
ദേവസ്യത്വാ/ഗ്രാശുസ്സാല്യന്തം വ്യോമമന്ത്രതോ മദ്ധ്യേ. ൧൨൬

പാദ്യാദി – ദൈവികത്തിങ്കലെ പാദ്യാദിദ്രവ്യങ്ങൾക്ക്, ഇദം വിഷ്ണുഃ ആപഃ പുനന്തു ഇതി ആപോഹിഷ്ഠാ ഇതി അഗ്നിമീളേ ഇതി ഇഷേത്വാ ഇതി, പാദ്യജലത്തിന്ന് "ഇദം വിഷ്ണുർവിചക്രമേ" എന്നും, ആചാമജലത്തിന്ന് "ആപഃ പുനന്തു പൃഥിവീം" എന്നും, അർഘ്യജലത്തിന്ന് "ആപോഹിഷ്ഠാമയോ ഭുവഃ" എന്നും, പഞ്ചഗവ്യത്തിന്ന് "അഗ്നിമീളേ പുരോഹിതം" എന്നും, നെയ്യിക്ക് "ഇഷേത്വോർജ്ജേത്വാ" എന്നും, മധ്വാദി ആദധി ആത്മമന്ത്രാഃ – തേനിന് "മധുവാതാ ഋതായതേ" ഇത്യാദി മൂന്നും, പാലിന് "ആപ്യായസ്വ സമേതു" എന്നും, തൈരിന് "ദധിക്രാവ്ണോ അകാരിഷം" എന്നും ഇങ്ങനെ ദൈവികത്തിങ്കലെ മന്ത്രങ്ങൾ.

പിന്നെ മാനുഷത്തിങ്കൽ, ഉപത്വാ മാനസ്തോകേ അശ്വത്ഥേ ഇതി ആകഷായം – കരിക്കുനീരിന് "ഉപത്വാഗ്നേ ദിവേ ദിവേ" എന്നും, ഫലോദകത്തിന്ന "മാനസ്തോകേ തനയേ മാന"

എന്നും കഷായജലത്തിന് "അശ്വത്ഥേ വോ നിഷദനം" എന്നും. ദ്രുമഃ സുമിത്രാദ്യാഃ അഗ്ന ആയാഹ്യാദ്യാഃ അഥ പുഷ്പാവതിമന്ത്രാഃ - പിന്നെ സക്തുജലത്തിന് "സുമിത്രാന ആപ ഓഷധയഃ സന്തു" എന്നും, ഗന്ധജലത്തിന് "അഗ്ന ആയാഹി വീതയേ" എന്നും പുഷ്പജലത്തിന് "പുഷ്പാവതീഃ പ്രസൂവതീഃ" എന്നും, ബ്രഹ്മാദിജജ്ഞാനഹിരണ്യവർണ്ണമന്ത്രൌ അഥ സമുദ്രാദികമന്ത്രാഃ - സ്വർണ്ണജലത്തിന് "ബ്രഹ്മജജ്ഞാനം പ്രഥമം" എന്നും രത്നജലത്തിന് "ഹിരണ്യവർണ്ണാശ്ശുചയഃ" എന്നും, മുക്താജലത്തിന് "സമുദ്രജ്യേഷ്ഠാഃ സലിലസ്യ" എന്നും, രക്ഷോഹണം ഓഷധയഃ പിതരഃ പദപൂർവകാഃ - പ്രവാളജലത്തിന് "രക്ഷോഹണം വാജിനം" എന്നും, യവജലത്തിന് "ഓഷധയഃ സംവദന്തേ" എന്നും, തിലജലത്തിന് "പിതരഃ പിതാമഹാഃ പരേƒവരേ" എന്നും, ശ്രിയേ ത്രിഷ്ടുപ ദേവസ്യ ത്വാ ആശുഃ ശാല്യന്തം - ദൂർവാജലത്തിന് "ശ്രിയേ ജാതശ്ശ്രിയ ആനിരിയായ" എന്നും, ഉത്പലജലത്തിന് "ജാതവേദസേ സുനവാമ" എന്നും, കുശജലത്തിന് "ദേവസ്യ ത്വാ സവിതുഃ" ഇത്യാദി മൂന്നും, ശാലിജലത്തിന് "ആശുഃ ശിശാനോ വൃഷഭോ ന ഭീമഃ" എന്നും; മദ്ധ്യേ വ്യോമമന്ത്രതഃ - നടുവിൽ ബ്രഹ്മകലശത്തിന് പ്രണവോപചാരപീഠമന്ത്രമൂർത്തിമന്ത്രകലാതത്വപരിവാരമന്ത്രങ്ങൾ മഹാവ്യോമവ്യാപിമന്ത്രവും രുദ്രസൂക്താദിമൂലപ്രണവങ്ങളും. ഇങ്ങനെ കലശാദിഷേകമന്ത്രക്രമങ്ങൾ.

ഇങ്ങനെ ശിവന്റെ പഞ്ചവിംശതിദ്രവ്യങ്ങളെ പറഞ്ഞിട്ട് തൈലാദിശോധാദികർപ്പൂരാദികളെ പറയുന്നു:—

ദ്രവ്യൈസ്തത്പരിമിതൈരത്ര ഷോഡശഭിർവ്യഭ്യംഗപൂർവൈർയുതേ
കുംഭാനാം ത്രിശതീ ദ്വിശത്യപി സമായുക്താ ത്രിപഞ്ചാശതാ
മുസ്താപാർശ്വയുഗസ്ഥഗന്ധസലിലേസ്മിൻ കൃത്യപത്രിംശ-
ത്യുക്താ പഞ്ചശതീ ദ്വി പഞ്ചസഹിതാ കർപ്പൂരകാദ്യന്വിതേ.

[൮൨൧

അത്ര തത്പരിമിതേ ദ്രവ്യേ അഭ്യംഗപൂർവൈഃ ഷോഡശഭിഃ യുതേ -ഈ പഞ്ചവിംശതിദ്രവ്യങ്ങൾ തൈലാദിയായ പതിനാറുദ്രവ്യങ്ങളും കൂടിയ കലശങ്ങൾ, കുംഭാനാം ത്രിശതീ ത്രിപഞ്ചാശതാ സമായുക്താ ദ്വിശതീ അപി - കലശങ്ങളുടെ സംഖ്യ മുന്നൂററിഒന്നായിട്ടും ഇരുനൂററിഅമ്പത്തിമൂന്നായിട്ടും ഭവിക്കും.

മുന്നാംപൊർശചയുഗന്ധഗന്ധനലിലേ അസ്മിൻ കൃത്യേപ്രേത്രി ശതി അഥവാ — ഈ തൈലാദിദ്രവ്യങ്ങളുകൽ മൂലജലത്തിന്റെ രണ്ടുപുറത്തും ഗന്ധജലത്തോടു കൂടിയ ഗന്ധാദികലശങ്ങളുകൽ മൂന്നൂററിഇരുപത്തിനാന്നായിട്ടും, കർപ്പൂരകാദ്യനപിരേ — ഈ ഗന്ധാദികൾ കർപ്പൂരാദിദ്രവ്യങ്ങളെക്കൂട്ടിയുള്ള കലശങ്ങൾ, പഞ്ചസഹിതാ പഞ്ചശതീ ച — അഞ്ഞൂററിഅഞ്ചുകലശങ്ങളായിട്ടും, ഉദ്ധതാ - കലശത്തിന്റെ സംഖ്യ പറയപ്പെട്ടു.

ക്ഷേത്രേ തത്ര ത്രയോവിംശതിപുട ഇഷുവർഗ്ഗാത്മകദ്രവ്യ- [ക്ശരപ്ലാ

മദ്ധ്യേ കൃത്വാഷ്ടയുക്തം ശതമഥ പരിതഃ കല്പയേദ്വീഥികാന്തേ ദിക്കോണാദ്യന്തരസ്ഥാൻ തിഥിനവദിനകൃത്സമ്മിതാൻ നന്ദ- [സംഖ്യാൻ

വാ കുംഭാൻ പ്രാഗപാദന്തർബഹിരഥ കലശാൻ പൂരയേത്തൈല- [പൂർവൈഃ. ഫ വ വ്യ

തത്ര ത്രയോവിംശതിപുടേ ക്ഷേത്രേ — അതൈലാദി കൂടിയ കലശങ്ങുകൾ ഇരുപത്തിമൂന്നു പുടമായിട്ടു ചതുരശ്രക്ഷേത്രമുണ്ടാക്കിയാൽ, മദ്ധ്യേ ഇഷുവർഗ്ഗാത്മകദ്രവ്യകശരപ്ലാ അഷ്ടയുക്തം ശതം കൃത്വാ — നടുവിൽ പഞ്ചവിംശതിദ്രവ്യങ്ങുകൽ പറഞ്ഞിരിക്കുന്നതുപോലെ നൂററിഎട്ടുകലശത്തിന്റെ പത്മത്തെ പതിനഞ്ചുപുടംകൊണ്ടു ഉണ്ടാക്കിയാൽ, അഥ വീഥികാന്തേ-പിന്നെ പുറവും ഒരു പുടംകൊണ്ടു വീഥിയേയുമുണ്ടാക്കിയാൽ, പരിതഃ ദിക്കോണാദ്യന്തരസ്ഥാൻ തിഥിനവദിനകൃത്സമ്മിതാൻ കുംഭാൻ — പുറവും പുറമേ മൂന്നുപുടങ്ങളുള്ളതിൽ ദിക്കുകളിൽ പതിനഞ്ചീതും കോണുകളിൽ ഒമ്പതീതും അന്തരാളങ്ങളിൽ പന്ത്രണ്ടീതും കലശങ്ങളെ വയ്പാനുള്ള പത്മങ്ങളെ ഉണ്ടാക്കൂ. അപ്പോൾ മുന്നൂററിഒന്നുകലശത്തിന്റെ പത്മം വരും. നന്ദസംഖ്യാൻ വാ കല്പയേത് — ഇവിടെത്തന്നെ ദിക്കുകളിൽ രണ്ടുപുറത്തും മുമ്മൂന്നുപദം കളഞ്ഞു നവകമാക്കൂ. അന്തരാളങ്ങളിൽ ദിക്കിന്റെ അടുത്തഭാഗത്തു മൂന്നുപദം കളഞ്ഞു അവിടെയും നവകമാക്കൂ. അപ്പോൾ ഒക്കെയും നവകങ്ങളായി വരും. അപ്പോൾ അതു ഇരുനൂററിഅമ്പത്തിമൂന്നു കലശത്തിന്റെ പത്മം, അന്തഃ പ്രാഗപാത് — അകത്തേ നൂററിഒമ്പതും മുമ്പിലേപ്പോലെ പഞ്ചവിംശതിദ്രവ്യങ്ങളെക്കൊണ്ടു നിറ

പ്പു. ബഹിഃ കലശാൻ തൈലപൂർവൈഃ പൂരയേത് - പുറത്തു പതിനാറുഖണ്ഡങ്ങളിലേയും ഭ്രമകലശങ്ങളെ തൈലാദി പതിനാറു കൊണ്ടും നിറപ്പൂ.

തൈലം ഗുളം കേരരസാംഭസീ ച
തീർത്ഥം സരിദ്വാരി തടാകവാരി
കൂപാംബു ച ന്യസ്യതു ദിഗ്വിദിക്ഷു
ശർവ്വാദിമന്ത്രൈർവ്വിഷമൈഃ സമൈശ്ച. ൧൨൯

ദിഗ്വിദിക്ഷു വിഷമൈഃ സമൈഃ ശർവ്വാദിമന്ത്രൈഃ - ദിക്കുകളിൽ ശർവ്വായ നമഃ, പശുപതയേ നമഃ, ഭവായ നമഃ, മഹാദേവായ നമഃ ഇങ്ങനെ വിഷമങ്ങളായ ശർവ്വാദിമന്ത്രങ്ങളെക്കൊണ്ടു, തൈലം ഗുളം കേരരസാംഭസി ച - എണ്ണ, ശർക്കര, തേങ്ങാപ്പാലു, തേങ്ങാവെള്ളം ഇവയേയും നിറപ്പൂ. കോണുകളിൽ രുദ്രായ നമഃ, ഈശാനായ നമഃ, ഉഗ്രായ നമഃ, ഭീമായ നമഃ ഈ സമങ്ങളായ ശർവ്വാദിമന്ത്രങ്ങളെക്കൊണ്ടു്, തീർത്ഥം സരിദ്വാരി തടാകവാരി കൂപാംബു ച ന്യസ്യതു - തീർത്ഥജലത്തേയും നദീജലത്തേയും, കുളത്തിലെ വെള്ളത്തേയും കിണററിലെ വെള്ളത്തേയും നിറപ്പൂ.

ന്യസ്യേത് ഭൂശാദിഷു ചാചലോക്ഷശൃംഗ-
വേദ്യുത്ഥിതാഃ ക്ഷേത്രഖലോത്ഥിതേ ച
നദ്യബ്ധിതീർത്ഥപ്രഭവാശ്ച മൃത്സാഃ
ക്രമേണ വിദ്യേശ്വരനാമമന്ത്രൈഃ. ൧൩൦

ഭൂശാദിഷു വിദ്യേശ്വരനാമമന്ത്രൈഃ - ഇന്ദ്രന്റേയും അഗ്നിയുടേയും മദ്ധ്യത്തുങ്കൽ ഭൂശപദത്തുങ്കൽ തുടങ്ങിയുള്ള അന്തരാളാഷ്ടകങ്ങളിൽ അനന്തസൂക്ഷ്മാദികളായ വിദ്യേശ്വരപൂജയിങ്കലെ മന്ത്രങ്ങളെക്കൊണ്ടു്, അചലോക്ഷശൃംഗവേദ്യുത്ഥിതാഃ - പർവ്വതത്തുങ്കൽ നിന്നും, കാളക്കൊമ്പേൽനിന്നും, അഗ്നിഹോത്രവേദിയിങ്കൽ നിന്നും, ക്ഷേത്രഖലോത്ഥിതേ ച - വിളഭൂമിയിങ്കൽ നിന്നും, കലപ്പയിങ്കൽനിന്നും, നദ്യബ്ധിതീർത്ഥപ്രഭവാഃ - പുഴയിൽ നിന്നും, സമുദ്രത്തിൽനിന്നും, തീർത്ഥത്തിൽനിന്നും എടുത്തുകൊണ്ടുവന്നു, മൃത്സാഃ - മണ്ണുകളെ, ന്യസ്യേത് - ന്യസിപ്പൂ. ഇങ്ങനെ നാല്പത്തെട്ടു ദ്രവ്യങ്ങളെക്കൊണ്ടു് തൈലാദി രണ്ടുപ്രകാരം പറഞ്ഞു.

അനന്തരം ഗന്ധാദിയെ പറയുന്നു:—

ക്ഷേത്രേ തത്ര പ്രപഞ്ചത്കവർഗ്ഗപുടഭാജി ദ്വാദശാർദ്ധാഢ്യം ശതം
മത്സ്യാംശാശ്രിവിലുപ്തകോഷ്ഠപടയുക്ത്യാഽധായ തദ്ബാഹ്യതഃ
ദിക്ഷു ദ്വാദശ ഷോഡശാശ്രിഷു ചതുഷ്കോണ്യന്തരാളേ ത്രിശഃ
കൃത്വാ ന്യസ്യ മൂലതോഽധിവാസിതമുത് പാർശ്വദ്വയേ ഗ-
[ന്ധകം. ൩൪

തത്ര പ്രപഞ്ചത്കവർഗ്ഗപുടഭാജി ക്ഷേത്രേ – അവിടെ ഗന്ധാദിയുക്തമായ ഇരുനൂററി ഇരുപത്തിയൊന്നു കലശത്തിങ്കൽ ഇരുപത്തഞ്ചു പുടങ്ങളോടു കൂടിയ ചതുരശ്രക്ഷേത്രത്തിങ്കൽ, മത്സ്യാംശാശ്രിവിലുപ്തകോഷ്ഠപടയുക്ത്യാ ദ്വാദശാർദ്ധാഢ്യം ശതം ആധായ – നടുവിൽ നൂറെറട്ടുകലശത്തിന്റെ പത്മത്തെ ഉണ്ടാക്കുന്നേടത്ത് മത്സ്യങ്ങളുടെ കോണുകളിൽ ഓരോ പദങ്ങളെ കളഞ്ഞിട്ട് ഉള്ളതിനെ ഇന്ദ്രകളയാതെ ആ പദത്തിലെ കലശങ്ങളോടു കൂടി ഇരിക്കുമാറു നവകം തന്നെ ആക്കി പതിനഞ്ചു പുടംകൊണ്ട് നൂററിപ്പത്തിനു കലശത്തിന്റെ പത്മത്തെ ഉണ്ടാക്കി പുറവും വീഥിയുമിട്ടാൽ, തദ്ബാഹ്യതഃ – അതിന്റെ പുറത്തു പുറം നാലു പുടങ്ങളുള്ളതിൽ, ദിക്ഷു ദ്വാദശ – ദിക്കുകളിൽ പന്ത്രണ്ടിലും, അശ്രിഷു ഷോഡശ – കോണുകളിൽ പതിനാറിലും, അന്തരാളേ ത്രിശഃ ചതുഷ്കോണീകൃത്വാ – അന്തരാളത്തിങ്കൽ നടുവിലും രണ്ടു പുറത്തും ആയി മൂന്നു സ്ഥാനത്തും നന്നാലായിട്ടുമുണ്ടാക്കി ശേഷം വീഥിയും ഉണ്ടാക്കൂ. പിന്നെ അകത്തു പഞ്ചവിംശതിദ്രവ്യങ്ങളെക്കൊണ്ടും പുറത്തു ദിക്കോണാന്തരാളങ്ങളിൽ തൈലാദി പതിനാറു ദ്രവ്യങ്ങളും ന്യസിച്ച്, മൂലതഃ അധിവാസിതമുത പാർശ്വദ്വയേ ഗന്ധകം ന്യസ്യ – തന്മൂലംകൊണ്ട് മന്ത്രന്യസിച്ചതിന്റെ രണ്ടു പുറത്തുമുള്ള അന്തരാളങ്ങളിൽ സത്യകാന്തരിക്ഷാദിസ്ഥാനങ്ങളിൽ അഷ്ടഗന്ധത്തെ മൂലംകൊണ്ടു ന്യസിച്ച വെള്ളം നിറയ്ക്കൂ. ഇവിടെ അമ്പത്തെഴു ഖണ്ഡബ്രഹ്മകലശങ്ങളും വരും. ഇങ്ങനെ ഗന്ധാദിയായ കലശങ്ങളും.

അനന്തരം കർപ്പൂരാദിയെ പറയുന്നു:—

ഏകത്രിംശത്പുടേഽന്തർനവയുതശതമേതദ്ബഹിർദിഗ്വിദിക്-
[സ്ഥം
ചാപൂര്യ പ്രോക്തരീത്യാ നവകമഥ സഹാഭ്യന്തരത്രിത്രികം ച

ഏതദ് ബാഹ്യേ ചതുർദ്ദിക്ഷ്വപി ഘടനവകാന്യദ്രിസംഖ്യാനി [കൃത്വാ
കർപ്പൂരാദ്യൈഃ സമാപൂരയതു മനുയുഗദ്രവ്യകൈശ്ച ക്രമേണ. [൧൩൨

ഏകത്രിംശത്പുടേ - കർപ്പൂരാദികൂടിയ അഞ്ഞൂററി അഞ്ചു കലശങ്ങൾമുപ്പത്തിയൊന്നു പുടത്തോടു കൂടിയ ചതുരശ്രങ്ങൾ, അന്തഃ നവശതം - അകത്തു പതിനഞ്ചു പുടങ്ങളെക്കൊണ്ട് ഉണ്ടാക്കിയ നൂററിഒമ്പതു കലശത്തേയും, ഏതദ്ബഹിഃ - ഇതിന്റെ പുറത്ത് ഒരു പുടം വീഥിയുമുണ്ടാക്കിയാൽ പുറത്ത്, ദിഗ്വിദിക്സ്ഥം നവകം സഹാഭ്യന്തരത്രിത്രികം ച - ദിക്കോണുകളിലെ നവകത്തേയും അന്തരാളങ്ങളിൽ മൂന്നിലേയും മുമ്മൂന്നിനേയും, പ്രോക്തരീത്യാ ആപൂര്യ - പറഞ്ഞ ക്രമംപോലെ അകത്ത് പഞ്ചവിംശതി ദ്രവ്യംകൊണ്ടും പുറത്ത് ഖൈലാദി പതിനാറിനേയും അന്തരാളദ്വയത്തിങ്കലെ അഷ്ടഗന്ധജലംകൊണ്ട് പതിനാറും നിറച്ചാൽ, ഏതദ്ബാഹ്യേ - ഇതിന്റെ പുറത്ത്, ചതുർദ്ദിക്ഷ്വപി അദ്രിസംഖ്യാനി ഘടനവകാനി കൃത്വാ - ഇതിന്റെയും പുറത്ത് വീഥിക്കു പുറമേ ഈശകോണിൽ തുടങ്ങി അഗ്നികോണോളം ഏഴു നവകത്തേയും, അഗ്നികോണിൽ തുടങ്ങി നിരൃതിയിങ്കലോളം ഏഴു നവകത്തേയും, നിരൃതിയിങ്കൽ തുടങ്ങി വായുവിങ്കലോളം ഏഴു നവകത്തേയും, വായുവിങ്കൽ തുടങ്ങി ഈശാനങ്കലോളം ഏഴു നവകത്തേയും, ഇങ്ങനെ നാലുപുറത്തും ഏഴു നവകങ്ങളേയും ഇടയിൽ വീഥിയോടും കൂടി ഉണ്ടാക്കിയാൽ, കർപ്പൂരാദ്യൈഃ മനുയുഗദ്രവ്യൈഃ ച ക്രമേണ സമാപൂരയതു - ഇരുപത്തിയെട്ടു ദ്രവ്യങ്ങളെക്കൊണ്ട് ഈശാനാദി പ്രദക്ഷിണക്രമേണ നിറപ്പൂ.

പുംസേന്ദ്രവാനരപയോദപടീരവാരി-
കുഷ്ഠാഗരൂൻ ഹരിദിശീശപലാദികേഷു
വൈഡൂര്യനീലമണിവിദ്രുമവജ്രമുക്താ-
ഗാരുത്മതാനി യമരാഡ്ദിശി ലോരനാദ്യാ. [൧൩൩

ന്യഗ്രോധപിപ്പലശിരീഷപലാശബില്വ-
പ്ലക്ഷാമ്രജകപിത്ഥവാര്യ്ജതഃ പ്രതീച്യാം
ഗോധൂമശാലിയവമുദ്ഗതിലപ്രിയംഗു-
നിഷ്പാവകാൻ ന്യസതു വാമത ഉത്തരസ്യാം. ൧൩൪

ഹരിദിശി ഈശാനാദികേഷു പുംസാ – കിഴക്കെദിക്കിലെ നവകങ്ങളിൽ ഈശകോണിങ്കൽ തുടങ്ങി തത്പുരുഷനെക്കൊണ്ട്, ഇന്ദുവാനരപയോദപടീരവാരികപ്രാഗരുൻ – കർപ്പൂരത്തേയും കണ്ടിവെണ്ണയേയും മുത്തങ്ങായേയും ചന്ദനത്തേയും ഇരുവേലിയേയും കൊട്ടത്തേയും അകിലിനേയും ന്യസിപ്പൂ. യമരാഡ്ദിശി ഘോരനാമ്നാ – തെക്കെ നവകങ്ങളിൽ അഘോരനെക്കൊണ്ട്, വൈഡൂര്യനീലമണിവിദ്രുമവജ്രമുക്താഗാരുത്മതാനി – വൈഡൂര്യത്തേയും ഇന്ദ്രനീലത്തേയും മാണിക്കത്തേയും പവിഴത്തേയും വൈരത്തേയും മുത്തിനേയും ഗരുഡപ്പച്ചയേയും ന്യസിപ്പൂ. പ്രതീച്യാം വാ അജതഃ – പടിഞ്ഞാറെ നിരൃതികോണിൽ തുടങ്ങി സദ്യോജാതനെക്കൊണ്ട്, ന്യഗ്രോധപിപ്പലശിരീഷപലാശബില്വപ്ലക്ഷാമ്രജകഷായിതവാരി ച – പേരാലും, അരയാലും, വാകയും, പ്ലാശും, കൂവളവും, ഇത്തിയും, മാവും ഇവററിൻെറ തോലി ഇട്ടു വേവിച്ച കഷായജലത്തെ നിറപ്പൂ. ഉത്തരസ്യാം വാമതഃ – വടക്കെ ദിക്കിൽ വായുകോണിൽ തുടങ്ങി വാമദേവനെക്കൊണ്ട്, ഗോധൂമശാലിയവമുദ്ഗതിലപ്രിയംഗുനിഷ്പാവകാൻ – ഗോതമ്പിനേയും, നെല്ലിനേയും, യവത്തേയും, ചെറുപയറിനേയും, എള്ളിനേയും, തിനയേയും, തുവരയേയും ന്യസിപ്പൂ. ഇങ്ങനെ പുറത്തെ നവകങ്ങൾ ഇരുപത്തെട്ടിൻെറ ദ്രവ്യങ്ങൾ.

തൈലാദിത്രിവിധോക്തദ്രവ്യാണാം പൂരണേ പ്രോക്താഃ
മന്ത്രാ ഏവാ സ്നപനേ സ്നപനമിതീശോ/ഭ്യധായി പഞ്ചവിധം.

[ ൱൩൭

തൈലാദിത്രിവിധോക്തദ്രവ്യാണാം സ്നപനേ – തൈലാദിയും ഗന്ധാദിയും കർപ്പൂരാദിയും ഇങ്ങനെ മൂന്നുപ്രകാരം ദ്രവ്യങ്ങളെ പറഞ്ഞിരിക്കുന്ന കലശങ്ങളെ ആടുന്നതിങ്കൽ, പൂരണേ പ്രോക്താഃ മന്ത്രാഃ ഏവ – നിറപ്പാൻ പറഞ്ഞ അധിദേവതാമന്ത്രങ്ങൾ തന്നെ ഉള്ളു. ഇതി ഈശേ പഞ്ചവിധം സ്നപനം അഭ്യധായി – ഇപ്രകാരം ശിവങ്കൽ സപ്തദശ പഞ്ചവിംശതി തൈലാദി ഗന്ധാദി കർപ്പൂരാദി ഇങ്ങനെ അഞ്ചുപ്രകാരം കലശാഭിഷേകം പറയപ്പെട്ടു.

അനന്തരം മൂർത്തിയുടെ കലശപ്രയോഗത്തെ പറയുന്നു:—

ഇഷുകൃതിപരിസംഖ്യദ്രവ്യകൈർദ്ദ്യ മൂർത്ത്യാ-
സ്നപനമഭിദധേഽസ്മിൻ കുംഭസംഖ്യാദികോഷ്ഠം
പ്രഥമനിഗദിതൈവ സ്യാദഥ ദ്രവ്യമന്ത്ര-
ക്രമപരിഗതമേതദ്ഭേദമാത്രം വദാമി. ൧൩൫

അദ്യ ഇഷുകൃതിപരിസംഖ്യദ്രവ്യകൈഃ മൂർത്ത്യാസ്നപനം അഭിദധേ - ഞാനിപ്പോൾ പഞ്ചവിംശതിദ്രവ്യങ്ങളെക്കൊണ്ട് മൂർത്തിയുടെ കലശത്തെ പറയുന്നു. അസ്മിൻ കുംഭസംഖ്യാദികോഷ്ഠഃ പ്രഥമനിഗദിതാ ഏവ — ഈ പഞ്ചവിംശതിദ്രവ്യത്തിങ്കലെ കലശങ്ങളുടെ സംഖ്യയും പത്മങ്ങളും ഈ പടലത്തിന്റെ ആദിക്ക് മുമ്പുപ്രകാരം പറഞ്ഞിട്ടുള്ളതു തന്നെ, സ്യാത് - ഭവിക്കും. അഥ ദ്രവ്യമന്ത്രക്രമപരിഗതം ഏതദ്ഭേദമാത്രം വദാമി - അനന്തരം ഇവിടെ ദ്രവ്യങ്ങളുടേയും മന്ത്രങ്ങളുടേയും ക്രമത്തിങ്കലെ ഭേദത്തെ തന്നെ പറയുന്നു.

ബ്രാഹ്മേ സ്യാദ്ഗന്ധപുഷ്പൌഷധിഫലമണിഹേമാംബു
[ശവാദി ദൈവേ
സക്തുക്ഷൌദ്രം ഭസ്മ മാക്ഷീ തിലരസഗുളമശ്വത്ഥദൂർവോദരൌപ്യം
പാദ്യാർഘ്യം പഞ്ചഗവ്യാന്യപൃഥഗപി പൃഥക് കൌശകാഷായ-
[രത്നം
ഗാംഗേയം ധാതുഗന്ധാർത്തവഫലമപി ദിക്കോണമദ്ധ്യേഷു
[ബാഹ്യേ. ൧൩൬

ബ്രാഹ്മേ ഗന്ധപുഷ്പൌഷധിഫലമണിഹേമാംബു സ്യാത് - ബ്രഹ്മകലശത്തുങ്കൽ അഷ്ടഗന്ധവും പുഷ്പവും ഫലവും ഓഷധിദ്രവ്യങ്ങളും നവരത്നസുവർണ്ണവും ന്യസിച്ച വെള്ളം നിറപ്പൂ. ദൈവേശവാദി - പിന്നെ ദൈവികത്തിങ്കൽ ഈശകോണിൽ തുടങ്ങി പ്രദക്ഷിണമായി വടക്ക് അവസാനമായിട്ട്, സക്തുക്ഷൌദ്രം ഭസ്മ മാക്ഷീ തിലരസഗുളമശ്വത്ഥദൂർവോദരൌപ്യം - അരി വറുത്തു പൊടിച്ചതിനേയും, ഭസ്മത്തേയും, തേനിനേയും, എള്ളെണ്ണയേയും, ശർക്കരയേയും, അരയാൽതളിരിനേയും, കറുകയേയും, രജതത്തേയും ന്യസിപ്പൂ. അന്തരാളങ്ങളിൽ ഈശാദിയായിട്ട്, കൌശകാഷായരത്നം ഗാംഗേയം ധാതുഗന്ധാർത്തവഫലം അപി - കുശജലത്തേയും കഷാ

യജലത്തെയും രത്നജലത്തെയും സ്വർണ്ണജലത്തെയും ധാതുജലത്തെയും അഷ്ടഗന്ധജലത്തെയും പുഷ്പജലത്തെയും ഫലജലത്തെയും ന്യസിച്ചു.

മൂലം ബ്രാഹ്മേ പൂരണേ ശൈവികേത
സ്യാഷ്ടൌ വർണ്ണാ മാനുഷാംഗാനി ദിക്ഷു
ചത്വാര്യസ്ത്രം കോണദേശേ ത്വിഹ സ്യാ-
ന്നേത്രം ത്വഷ്ടസ്വന്തരാളേഷു ഭൂയഃ. ൧൩൨

ബ്രാഹ്മേ പൂരണേ മൂലം - ബ്രഹ്മകലശത്തെ നിറപ്പാൻ മൂലംതന്നെ. ശൈവികേ തസ്യ അഷ്ടൗ വർണ്ണാൻ - ശൈവികത്തുകൾ മൂലത്തിന്റെ അഷ്ടാക്ഷരം ഓരോന്നുകൊണ്ടും; മാനുഷേ ദിക്ഷു അംഗാനി - മാനുഷത്തുകൾ ദിക്കുകളിൽ ഹൃദയാദികവചാന്തം നാലുകൊണ്ടും, കോണദേശേ ചത്വാരി അസ്ത്രം(?) - നാലു കോണിലും അസ്ത്രമന്ത്രവും, ഇഹ അഷ്ടസു അന്തരാളേഷു നേത്രം - ഇവിടെ എട്ട് അന്തരാളങ്ങളിൽ നേത്രമന്ത്രം തന്നെയും നിറപ്പാൻ മന്ത്രങ്ങൾ ഭവിക്കും.

അഭിഷേചനമന്ത്രങ്ങളെ പറയുന്നു: —

പാദ്യേ ഇദം വിഷ്ണുരർഘ്യേ പര ആപോഹ്യഗ്നിമീള ഇതി ഗവ്യേ
ദധ്യന്തേഷു നിജാർഹാശ്ചാജ്യേ ഇഷേ ത്വാ കുശേ തു തദ്വിഷ്ണുഃ.
[൧൩൩

പുറത്തു ദിക്കുകളിലേ, പാദ്യേ ഇദം വിഷ്ണുഃ - പാദ്യജലത്തിന്ന് ഇദം "വിഷ്ണുർവിചക്രമേ" എന്നും, പരഃ ആപോഹി - അർഘ്യജലത്തിന്ന് "ആപോഹിഷ്ഠാമയോഭുവഃ" എന്നും, ഗവ്യേ അഗ്നിമീള ഇതി - പഞ്ചഗവ്യത്തിന്ന് "അഗ്നിമീളേ പുരോഹിതം" എന്നും, ദധ്യന്തേഷു നിജാഹാഃ - തൈരു കഴിവോളം സ്വമന്ത്രങ്ങൾ. ഗോമൂത്രത്തിന്ന്, "തത്സവിതുഃ" എന്നും, ഗോമയജലത്തിന്ന് "ഗന്ധദ്വാരാം" എന്നും, പാലിന്ന് "ആപ്യായസ്വ" എന്നും, തൈരിന്ന് "ദധിക്രാവ്ണോ അകാരിഷം" എന്നും, ആജ്യേ ഇഷേ ത്വാ - നെയ്യിന്ന് "ഇഷേ ത്വോർജ്ജേ ത്വാ" എന്നും പിന്നെ അന്തരാളങ്ങളിൽ, കുശേ തു തദ്വിഷ്ണുഃ - കുശജലത്തിന്ന് "തദ്വിഷ്ണോഃ" എന്നും.

അശ്വത്ഥേ ത്ര്യംബകമഥ ഹിരണ്യഗർഭസ്തതഃ പരം ക്രമശഃ
മാനസ്തോകേ ശന്നഃ പുഷ്പാവത്യേവ പുഷ്പഫലജലയോഃ.
[൧൩൪

കഷായജലത്തിന്ന് "അശ്വത്ഥേ വോനിഷദനം" എന്നും മൂത്രജലത്തിന്ന് "ത്ര്യംബകം യജാമഹേ" എന്നും, അഥ ഹിരണ്യഗർഭഃ - സ്വർണ്ണജലത്തിന്ന "ഹിരണ്യഗർഭഃ സമവർത്തതാഗ്രേ" എന്നും, തതഃ പരം മാനസ്തോകേ ശന്നഃ - ധാതുജലത്തിന്ന "മാനസ്തോകേ തനയേ" എന്നും ഗന്ധജലത്തിന്ന് "ശന്നോ ദേവീഃ" എന്നും, പുഷ്പഫലജലയോഃ പുഷ്പാവതീഃ ഏവ - പുഷ്പജലത്തിന്നും ഫലജലത്തിന്നും "പുഷ്പാവതീഃ പ്രസൂവരീഃ" എന്നും ഇങ്ങനെ മാനുഷത്തിങ്കലേ മന്ത്രങ്ങൾ.

സക്തൂദകേ സുമിത്രാ ഭ്രൂതിശ്രീർഭസ്മകേ മധൌ സ്വാർഹഃ
തൈലേ വിശ്വാനിന ഇതി ഗൌള്യേഗ്നേ ത്വം ച പൈപ്പലേ-
[ശ്വത്ഥേ. ൧൪൧

ശന്നോ ദേവീരഗ്നേ ത്വം പരയോർമദ്ധ്യമേ തു ചിത്തിസ്‌സ്രുക്
ത്രിഷ്ടുഭ്യേകൈകാർണൈഃ പരിഖണ്ഡമ്മദ്ധ്യമേന്വിതം
[ശേഷൈഃ. ൧൪൨

പിന്നെ ദൈവികത്തുങ്കൽ ഈശകോണിൽ തുടങ്ങി ക്രമേണ, സക്തൂദകേ സുമിത്രാഃ - സക്തുജലത്തിന് "സുമിത്രാ ന ആപ ഓഷധയഃ സന്തു" എന്നും, ഭസ്മകേ ഭ്രൂതിശ്രീഃ - ഭസ്മജലത്തിന്ന "ഭ്രൂതിശ്രീഃ പിംഗലോ ബഭ്രുഃ" ഇത്യാദി പന്ത്രണ്ടാം പടലത്തിൽ പറയുന്നതും, മധൌ സ്വാഹഃ - തേനിങ്കൽ "മധുവാതാ" ഇത്യാദി മൂന്നും, തൈലേ വിശ്വാനി നഃ ഇതി - എണ്ണയ്ക്ക "വിശ്വാനിനോ ദുർഗ്ഗഹാ ജാതവേദഃ" എന്നും, ഗൌള്യേ അഗ്നേ ത്വം - ശർക്കരയിങ്കൽ "അഗ്നേ ത്വം പാരയ നവ്യഃ" എന്നും, പൈപ്പലേ. അശ്വത്ഥേ - പിപ്പലജലത്തിന്ന് "അശ്വത്ഥേവോനിഷദനം" എന്നും, പരയോഃ ശന്നോ ദേവീഃ അഗ്നേ ത്വം - ദൂർവ്വാജലത്തിന്ന് "ശന്നോ ദേവീഃ" എന്നും രൌപ്യജലത്തിന്ന് "അഗ്നേ ത്വം പാരയ നവ്യഃ" എന്നും, മദ്ധ്യമേ തു ചിത്തിസ്രുക് - നടുവിലേ ബ്രഹ്മകലശത്തിന്ന് "ചിത്തിസ്‌സ്രുക് ചിത്തമാജ്യം" എന്നും ഇങ്ങനെ പഞ്ചവിംശതിദ്രവ്യത്തിന്റെ സൂക്തങ്ങൾ. പരിഖണ്ഡ ത്രിഷ്ടുഭഃ ഏകൈകാർണ്ണൈഃ - പരിഖണ്ഡത്തുങ്കൽ എല്ലാടവും "ജാതവേദസേ" ഇത്യാദിത്രിഷ്ടുപ്പിന്റെ ഓരോ അക്ഷരങ്ങളോടു കൂടീട്ടും, മദ്ധ്യമേ ശേഷൈഃ അന്വിതം

ച - വലിയ ബ്രഹ്മകലശത്തുങ്കൽ "പഞ്ചദതി ഒർഗ്ഗാണി വിശചാ" ഇത്യാദി അധികം വരുന്ന അക്ഷരങ്ങളോടു കൂടീട്ടും കലശങ്ങളേ ആടൂ. ഇങ്ങനെ ദുർഗ്ഗയിങ്കലേ പഞ്ചവിംശതിദ്രവ്യകലശക്രമം.

അത്യഷ്ടിസംഖ്യദ്രവിണാഭിഷേകേ
സദ്രവ്യകുംഭക്രമമന്ത്രക്ലപ്തിഃ
സ്യാദച്യുതസ്യോദിതാ കുമാര്യ്യാ-
മിതീരിതഃ സ്നാനവിധിർദ്വിധാത്ര. ൧൪൩

അത്യഷ്ടിസംഖ്യദ്രവിണാഭിഷേകേ കുമാര്യ്യാം - ദുർഗ്ഗയിങ്കൽ സപ്തദശദ്രവ്യങ്ങളെക്കൊണ്ടുള്ള കലശസ്ഥാനത്തുങ്കൽ, സദ്രവ്യകുംഭക്രമമന്ത്രക്ലപ്തിഃ വിഷ്ണോരുദിതാ സ്യാത് - സപ്തദശ ദ്രവ്യങ്ങളും മന്ത്രങ്ങളും ദ്രവ്യന്യാസക്രമങ്ങളും കലശസംഖ്യയും വിഷ്ണുവിങ്കൽ ആജ്യാദി സപ്തദശദ്രവ്യങ്ങളെക്കൊണ്ടുള്ളതു തന്നെ ഭവിക്കും. കുമാര്യ്യാം ഇതി സ്നാനവിധിഃ ദ്വിധാ ഈരിതഃ - ഇങ്ങനെ ദുർഗ്ഗയിങ്കൽ രണ്ടു പ്രകാരം കലശാഭിഷേകം പറയപ്പെട്ടു.

അനന്തരം സുബ്രഹ്മണ്യന്റെ കലശത്തെ പറയുന്നു:—

ഉത്തമത്രിതയമുത്തമദ്വയം
മദ്ധ്യമദ്വയമഥാധമദ്വയം
ബാഹുലേയകലശാഭിഷേചനം
പ്രാഹുരത്ര നവധാ ബുധോത്തമാഃ. ൧൪൪

ബുധോത്തമാഃ അത്ര - വിദ്വാന്മാരായിരിക്കുന്ന ആചാര്യ്യന്മാർ ഇവിടെ, ഉത്തമത്രിതയം ഉത്തമദ്വയം മദ്ധ്യമദ്വയം അധമദ്വയം ബാഹുലേയകലശാഭിഷേചനം നവധാ പ്രാഹുഃ - ഉത്തമോത്തമം ഉത്തമമദ്ധ്യമം ഉത്തമാധമം ഇങ്ങനെ ഉത്തമത്രയമായും, മദ്ധ്യമോത്തമം അധമോത്തമം ഇങ്ങനെ ഉത്തമദ്വയമായും, മദ്ധ്യമമദ്ധ്യമം അധമമദ്ധ്യമം ഇങ്ങനെ മദ്ധ്യമദ്വയമായും, അധമദ്വയം - മദ്ധ്യമാധമം അധമാധമം ഇങ്ങനെ അധമദ്വയമായുമിരിക്കുന്ന സുബ്രഹ്മണ്യന്റെ കലശാഭിഷേകത്തെ ഒമ്പതു പ്രകാരമായി പറയുന്നു.

ശരഹതശതസംഖ്യൈരേതൈർദ്വാംത്രിസംഖ്യൈ-
ർന്നവയുതശതസംഖ്യൈരദ്രിമത്യാ നവത്യാ
നവകൃതിശരഷഷ്ടിഭ്യാം ഘടൈസ്തത് പ്രഭേദാ
നവ ഗിരിശരവർഗ്ഗാഭ്യാം ച സദ്രവ്യഭേദാഃ. ൧൪൫

ശരഹതശതസംഖ്യൈഃ - അഞ്ഞൂററിഒന്നു സംഖ്യയായിട്ടും, ഏതദർദ്ധാംഘ്രിസംഖ്യൈഃ - ഇതിൻെറ പാതി ഇരുനൂററി നാല്പത്തിഒൻപത് സംഖ്യയായിട്ടും നാലൊന്ന് നൂററിയിരുപത്തഞ്ചു സംഖ്യയായിട്ടും, നവയുതശതസംഖ്യൈഃ - ഒരുനൂററിഒമ്പതു സംഖ്യയായിട്ടും, അദ്രിമത്യാ നവത്യാ - തൊണ്ണൂററിഏഴ സംഖ്യയായിട്ടും, നവകൃതിശരഷഷ്ടിഭ്യാം - എണ്പത്തിഒന്നും, അറുപത്തിയഞ്ചും സംഖ്യകളായിട്ടും, ഗിരിശരവർഗ്ഗാഭ്യാം ച - നാല്പത്തിഒമ്പതു് ആയിട്ടും, ഇരുപത്തിഅഞ്ചായിട്ടും, ഘടൈഃ - കലശങ്ങളെക്കൊണ്ടു, സദ്രവ്യഭേദൈഃ തത്പ്രഭേദൈഃ നവ - ദ്രവ്യന്യാസഭേദങ്ങളോടു കൂടി ഉത്തമോത്തമം തുടങ്ങി അധമാധമാന്തം ഒമ്പതു പ്രകാരം കലശങ്ങൾ ഭവിക്കും.

ഉത്തമോത്തമത്തെ പറയുന്നു:—

ത്രിംശത്സൂത്രയുതേ ഘടീശരശതേ ക്ഷേത്രേ വിധായാഭിതോ
വീഥീഃ പഞ്ചപുടാന്തരേഽഭികൃതികോഷ്ഠേഷ്വേഷു ഖണ്ഡേഷ്വഥ
ഏകൈകോപപദാഢ്യണേന രചയേന്മർത്ത്യാംശകോണാനി ഷ-
ഡ്വിംശത്യാ കലശൈര്യുതാനി നവകാഢ്യാന്യന്തരാളാനി ച.
[ഫർസ

ഘടീശരശതേ ത്രിംശത്സൂത്രയുതേ ക്ഷേത്രേ - അഞ്ഞൂററിഒന്നു കലശത്തിങ്കൽ മുപ്പതു സൂത്രമിട്ടു ഇരുപത്തിഒമ്പതു പദങ്ങളോടു കൂടിയ ചതുരശ്രത്തിങ്കൽ, അഭിതഃ പഞ്ചപുടാന്തരേ വീഥീഃ വിധായ - നാലുപുറത്തുനിന്നും അയ്യഞ്ചു പുടങ്ങൾ ഇടയിൽ വച്ചുമാറു വീഥികളെ ഉണ്ടാക്കിയാൽ, അഭികൃതികോഷ്ഠേഷു ഏഷു ഖണ്ഡേഷു - ഇരുപത്തഞ്ചീതു പദങ്ങളോടു കൂടിയ ബ്രാഹ്മം ദൈവികം മാനുഷം ഈ സ്ഥാനങ്ങളിൽ ഖണ്ഡങ്ങൾ ഉണ്ടായിരിക്കുന്നതിൽ, അഥ മർത്ത്യാംശകോണാനി ഏകൈകോപപദാഢ്യണേന ഷഡ്വിംശത്യാ കലശൈഃ യുതാനി രചയേത് - പിന്നെ മാനുഷപംക്തിങ്കലേ കോണുകൾ നാലിലും പുറത്തേക്കോണിൽ ഓരോ പദങ്ങളെ കൂടെ വേറെ ഉണ്ടാക്കി യോജിപ്പിച്ച് ഇരുപത്താറു കലശങ്ങളോടു കൂടുംവണ്ണം ഉണ്ടാക്കൂ. അന്തരാളാനി നവകാഢ്യാനി ച - കിഴക്കേഭാഗത്തു് ദിക്കിൻെറ വടക്ക പർജ്ജന്യസ്ഥാനത്തു തുടങ്ങിയുള്ള അന്തരാളങ്ങൾ എട്ടും പുറത്തേ വരിയിലെ പതിനാറു പദങ്ങളെ [illegible]ത്തു് വീഥിയിൽ കൂട്ടി നവകലശത്തെ വയ്ക്കുമാറു്

ഉണ്ടാക്കൂ. ഇവിടെ ബ്രഹ്മസ്ഥാനത്തും ദൈവികത്തിങ്കലേ ദിക്കോണുകളിലും മാനുഷത്തിങ്കലേ ദിക്കുകളിലും ഇരുപത്തഞ്ചീതു കലശങ്ങൾ വരും. ഇങ്ങനെ ഉത്തമോത്തമം അഞ്ഞൂററിരുന്ന കലശത്തിന്റെ പത്മം.

ഉപന്യാസത്തെ പറയുന്നു:—

ബ്രാഹ്മേ ദൈവികദിഗ്വിദിക്ഷ്വപി തഥാ ഗവ്യാജ്യദുഗ്ദ്ധം ദധി
ക്ഷൌദ്രം തൈലഗുളേക്ഷുതീർത്ഥസലിലം ചാപൂരയേന്മൂലതഃ
തത്രത്യോപഘടാഷ്ടകാന്യുദിതക്ലൃപ്ത്യാ രത്നകാദ്യഷ്ടകേ-
ഷ്വേകൈകദ്രവിണേന ശുദ്ധസലിലൈഃ ശേഷാനുദിത്വന്തി-
മാൻ. ൨൪൧

ബ്രാഹ്മേ ദൈവികദിഗ്വിദിക്ഷു അപി ഗവ്യാജ്യദുഗ്ദ്ധം ദധി ക്ഷൌദ്രം തൈലഗുളേക്ഷുതീർത്ഥസലിലം ച മൂലതഃ ആപൂരയേത് - ബ്രഹ്മകലശത്തുങ്കൽ പഞ്ചഗവ്യത്തെയും ദൈവികത്തുങ്കലേ ദിക്കുകളിൽ നെയ്യിനേയും, പാലിനേയും, തൈരിനേയും, തേനിനേയും, കോണുകളിൽ എണ്ണയേയും ശക്കരയേയും കരിമ്പുനീരിനേയും ശുദ്ധജലത്തെയും എല്ലാടവും മൂലംകൊണ്ടുതന്നെ നിറപ്പൂ. തത്രത്യോപഘടാഷ്ടകാനി - ഈ ഒമ്പതു ദിക്കുകളിലെയും ബ്രഹ്മന്റെ ചുററുമുള്ള ഉപഘടങ്ങളേ എട്ടിനേയും, ഉദിതക്ലൃപ്ത്യാ - പറഞ്ഞപോലെ ദിക്കും കോണുമായിട്ടു, രത്നകാദ്യഷ്ടകേഷു ഏകൈകദ്രവിണേന - രത്നങ്ങൾ തുടങ്ങിയുള്ള ഒമ്പതു ദ്രവ്യങ്ങളുടേയും എട്ടെട്ടു ഉള്ളതിൽ ഓരോന്നുകൊണ്ടു നിറപ്പൂ. ശേഷാൻ ഉദിത്വന്തിമാൻ ശുദ്ധസലിലൈഃ ച - അതിന്റെ പുറത്തെ വരിയിൽ ഉള്ള കലശങ്ങളേ പതിനാറിനേയും ദിക്കും കോണും പർജ്ജന്യാദിയായി ഉദിതിപദം അവസാനമായിട്ടു അന്തരാളങ്ങളേയും ശുദ്ധജലം കൊണ്ടു നിറപ്പൂ.

രത്നാനാം ബീജാനാം കഷായാണാമഷ്ടകാണി പുഷ്പാണാം
ഫലഗന്ധലോഹകാനാമഥൌഷധീനാമപാമപീതി നവ. ൨൪൨

രത്നാനാം അഷ്ടകാണി - വലിയ ബ്രഹ്മന്റെ ചുററുമുള്ള എട്ടു കലശത്തിന്റെ രത്നങ്ങൾ എട്ടിനേയുമോരോന്നായി നിറപ്പൂ. ബീജാനാം - കിഴക്കു ഖണ്ഡബ്രഹ്മന്റെ ചുററും ബീജങ്ങൾ എട്ടിനേയും, കഷായാണാം - തെക്കു കഷായാഷ്ടകത്തേയും, പുഷ്പാണാം - പടിഞ്ഞാറു പുഷ്പാഷ്ടകത്തേയും, ഫലഗന്ധലോഹകാനാം - വടക്കു ഫലാഷ്ടകത്തേയും, അഗ്നികോണിൽ ഗന്ധാഷ്ടക

ത്തേയും, നിരൃതികോണിൽ ലോഹാഷ്ടകത്തേയും, അഥ ഓഷധീനാം - വായുകോണിൽ ഓഷധികളുടെ അഷ്ടകത്തേയും, അപാം അപി - ഈശകോണിൽ ജലാഷ്ടകത്തേയും, ഇതി നവ - ഇങ്ങനെ ഒമ്പതു ദ്രവ്യങ്ങളുടേയും എട്ടുള്ളതിനെ ഓരോന്നായിട്ടു ദിക്കോണുകളിൽ നിറപ്പൂ. ഇതൊക്കയും പരികലശങ്ങൾ തന്നെ; ദ്രവ്യന്യാസം മൂലംകൊണ്ടു ചെയ്‌വൂ. ഇതിന്റെ പുറത്തേ കലശങ്ങളെ ശുദ്ധജലംകൊണ്ടും ദിക്കോണാന്തരാളക്രമേണ നിറപ്പൂ.

സാഗരഭവം സരിജ്ജം നിർഝരവാപീതടാകജം ച ജലം
ഹ്രദകൂപസേതുജാതം ജലാഷ്ടകേ/ന്യാനി പൂർവ്വഗണിതാനി. ൧ ൪ ൻ

ജലാഷ്ടകേ - ഇവിടെ പറഞ്ഞ ജലാഷ്ടകത്തുങ്കൽ, സാഗരഭവം സരിജ്ജം - സമുദ്രത്തിലേയും, പുഴയിലേയും, നിർഝരവാപീതടാകജം - അരുവിയിങ്കലേതും പൊയ്കയിലേതും കുളത്തിലേതും, ഹ്രദകൂപസേതുജാതം - കയമുള്ളേടത്തേതും കിണററിലേതും ചിറകെട്ടിയേടത്തേതും, ജലം ഗ്രാഹ്യം - ഈ എട്ടു ദിക്കിലേയും ജലം വേണം. അന്യാനി പൂർവ്വഗണിതാനി - ശേഷം രത്നാഷ്ടകാദികളെയും മുമ്പു സംഘാതദ്രവ്യത്തുങ്കൽ പറഞ്ഞതുതന്നെ.

ധാത്രീം രാത്രിപിഷ്ടമാചാമമർഘ്യം
കൌശം കാശം സേവ്യകം ദൌർവ്വകം ച
ന്യസ്യേദ് ദിക്കോണക്രമാന്മത്സ്യഭാഗേ
പർജ്ജന്യാദിഷ്വേകശോ/ങ്കുരാംശ്ച. ൧ ൫ ൦

മത്സ്യഭാഗേ ദിക്കോണക്രമാത് - പിന്നെ മാഷത്തുങ്കൽ ദിക്കുകളിലും കോണുകളിലും ക്രമേണ, ധാത്രീം - നെല്ലിക്കായും, രാത്രിപിഷ്ടം - മഞ്ഞൾ അരച്ചതിനേയും, ആചാമം - ആചമനദ്രവ്യത്തേയും, അർഘ്യം - അർഘ്യദ്രവ്യത്തേയും, കൌശം - കുശയേയും കാശം - ആററുദർഭയേയും, സേവ്യകം - രാമച്ചത്തേയും, ദൌർവ്വകം - കറുകയേയും, ന്യസ്യേത് - ന്യസിപ്പൂ. പർജ്ജന്യാദിഷു ഏകശഃ അങ്കുരാൻ ച - കിഴക്കുവടക്കു വശത്തു് അന്തരാളത്തുങ്കൽ തുടങ്ങി എട്ടിലും ഓരോരോ തളിരുകളേയും ന്യസിപ്പൂ.

ന്യഗ്രോധോദുംബരാശ്വത്ഥപ്ലക്ഷവില്വപലാശജാഃ
ശമ്യപാമാർഗ്ഗജാശ്ചൈവ ക്രമാദഷ്ടാങ്കുരാഃ സ്മൃതാഃ. ൧ ൫ ൧

ന്യഗ്രോധം - പേരാല്, ഉദുംബരം - അത്തി, അശ്വത്ഥം - അരയാൽ, പ്ലക്ഷം - ഇത്തി, വില്വം - കൂവളം, പലാശം -

പ്ലാശ്, ശമീ - വഹ്നി, അപാമാർഗ്ഗജാ - കടലാടി. ക്രമാത് അഷ്ടാങ്കുരാഃ - ക്രമേണ എട്ടിന്റെയും തളിരുകളെ ന്യസിപ്പൂ.

ഇനി മണ്ഡലത്തെ പറയുന്നു:-

ഭദ്രേ ചത്വാരിംശത്ത്വഥ ഘടാനാം ചേദിഹ ക്ഷേത്രകം
കൃത്വാ സപ്തദശപ്രഭേദിതപുടം വീഥിം ച പഞ്ചാന്തരേ
ത്രിംശത്കാനി ശിലീമുഖോപപദസംയുക്ത്യാ ബഹിർദ്ദിക്ഷ്വഥോ
കോണേഷ്വൽകൃതിസംഖ്യകാനി രചയേദേകൈകകോഷ്ഠാനപ-
ായാത്. ൧൫൨

ഇഹ ഘടാനാം ഭദ്രേ ചത്വാരിംശതി - ഇവിടെ കലശങ്ങളുടെ ഇരുന്നൂററിനാല്പത്തിഒമ്പതുകൾ, സപ്തദശപ്രഭേദിതപുടം ക്ഷേത്രകം കൃത്വാ പഞ്ച അന്തരേ വീഥിം ച കൃത്വാ - പതിനേഴു പുടമായിട്ടു ചതുരശ്രക്ഷേത്രത്തെ ഉണ്ടാക്കി അതുകൾ അഞ്ചുപുടത്തിന്റെ ഇടയിൽ വീഥിയേയും ഉണ്ടാക്കി ഇരുപത്തിയഞ്ചു പദങ്ങളായിട്ട് ഒമ്പതു ഖണ്ഡങ്ങളേയുമുണ്ടാക്കിയാൽ, ബഹിഃ ദിക്ഷു ശിലീമുഖോപപദസംയുക്ത്യാ ത്രിംശത്കാനി - പുറത്തു ദിക്കുകളിൽ നാലിടത്തും പുറത്തു ഒരു വരിയായിട്ട് അയ്യഞ്ചു പദങ്ങളെ കൂട്ടി മുപ്പതിതായിട്ടും വരുന്നു. കോണേഷു ഏകൈകകോഷ്ഠാനപായാത് ഉൽകൃതിസംഖ്യകാനി ച രചയേത് - കോണുകളിൽ നാലിടത്തും ഓരോ പദങ്ങളെ പുറത്തു കൂട്ടി ഇരുപത്താറീതായിട്ടുമുണ്ടാക്കൂ. ബ്രഹ്മസ്ഥാനത്ത് ഒരു പദംകൊണ്ട് അഷ്ടദളത്തെ ഉണ്ടാക്കൂ.

ഗവ്യാദിതീർത്ഥസലിലാവധിഭിഃ സരോജ-
രാഗാദിസേതുസലിലാവധിഭിശ്ച തദ്വത്
ആപൂര്യ ചാമലകപൂർവകദൌർവ്യകാന്തൈ-
ർദ്ദിക്കോണഗാൻ ഘടാൻ പരിപൂരയേത. ൧൫൩

ഗവ്യാദിതീർത്ഥസലിലാവധിഭിഃ സരോജരാഗാദിസേതുസലിലാവധിഭിഃ ച തദ്വത് ആപൂര്യ - ഇവിടെ ബ്രഹ്മകലശത്തുങ്കൽ പഞ്ചഗവ്യത്തേയും അതിന്റെ ചുററുമുള്ള കലശങ്ങൾ എട്ടിലും പത്മരാഗാദിരത്നങ്ങളെ ഓരോന്നിനേയും നിറപ്പൂ. ദൈവികങ്ങളുടെ ഖണ്ഡബ്രഹ്മകലശങ്ങളിൽ ആജ്യദുഗ്ദ്ധദധിക്ഷൌദ്രതൈലങ്ങളേയും ഇക്ഷുജലതീർത്ഥങ്ങളേയും അവററിന്റെ പരികലശങ്ങളിൽ ബീജകഷായപുഷ്പഫലഗന്ധലോഹൌഷധികളുടെ അഷ്ടകത്തേയും ഓരോന്നായിട്ടു മുമ്പിൽ പറഞ്ഞതുപോലെ നിറപ്പൂ.

ദിക്കോണഗാൻ ഉപഘടാൻ ആമലകപൂർവ്വകദൈൗവ്യകാന്തൈഃ പരിപൂരയേത - പുറത്ത് അഞ്ചും ഓരോന്നും ദിക്കോണുകളിൽ കൂടിയിരിക്കുന്ന ഉപഘടങ്ങളെ മാനുഷാവരണങ്ങളെന്നു കല്പിച്ച് ധാത്ര്യാദിദ്രവ്യാന്തം മുമ്പിൽ പറഞ്ഞ ദ്രവ്യങ്ങളെക്കൊണ്ട് നിറപ്പൂ. ഇങ്ങനെ സപ്തദശദ്രവ്യങ്ങളെക്കൊണ്ട് ഉത്തമമദ്ധ്യമം ഭവിക്കും.

ദിക്കോണഗാന്യുപപദാനി സകോണഖണ്ഡാ-
ന്യുത്സാര്യ സഹതത്ത്വശതേ ഘടാനാം
ഗവ്യാദിമധുപവധികൈരഥ പദ്മരാഗ-
പൂർവ്വൈശ്ച പൂരയതു താൻ കദളീഫലാന്തൈഃ. ൧൭൮

ഘടാനാം സഹതത്ത്വശതേ - ഉത്തമാധമത്തുങ്കലെ നൂററിയിരുപത്തഞ്ചു കലശങ്ങളിൽ, അത്ര ദിക്കോണഗാനി ഉപപദാനി സകോണഖണ്ഡാനി അപഹായ - ഇവിടെ മുമ്പു പറഞ്ഞ ഉത്തമമദ്ധ്യമത്തുങ്കലെ ദിക്കിലും കോണിലും അഞ്ചും ഒന്നും പദങ്ങളെ കൂട്ടി ഉണ്ടാക്കിയതും കോണിലെ ഖണ്ഡങ്ങളും ഒക്കെയും ഇങ്ങനെ നൂററിപ്പതിന്നാലു പദങ്ങളെ കളഞ്ഞാൽ ബ്രഹ്മസ്ഥാനത്തും ദൈവികത്തുങ്കലെ നാലു ദിക്കിലും ഇരുപത്തഞ്ചീതു്. ശേഷമുള്ളതു തന്നെ പത്മമാക്കിക്കൊണ്ടു്, ഗവ്യാദിമധുപവധികൈഃ - ആജ്യക്ഷീരദധിക്ഷൌദ്രങ്ങളെക്കൊണ്ട് ബ്രഹ്മകലശങ്ങളെയും, പദ്മരാഗപൂർവ്വൈഃ കദളീഫലാന്തൈഃ ച താൻ പൂരയതു - പത്മരാഗം തുടങ്ങിയുള്ള രത്നാഷ്ടകംകൊണ്ടും ബീജാഷ്ടകംകൊണ്ടും കഷായാഷ്ടകംകൊണ്ടും പുഷ്പാഷ്ടകം കൊണ്ടും കദളിക്കായ് അവസാനമായുള്ള ഫലാഷ്ടകം കൊണ്ടും പരികലശങ്ങൾ എട്ടെട്ട് ഉള്ളതിനേയും നിറച്ച് പൂജിപ്പൂ. ഇങ്ങനെ പഞ്ചദ്രവ്യങ്ങളെക്കൊണ്ടു ഉത്തമാധമത്തേ പറഞ്ഞു.

ഈ പറഞ്ഞ ഉത്തമാധമം നൂററിയിരുപത്തഞ്ചുകലശം നവദ്രവ്യമായിട്ടും ഒരു പക്ഷത്തെ പറയുന്നു: —

അന്തസ്ത്രയോദശപുടേ ശരവർഗസംഖ്യാ-
നാശാസു പഞ്ചദശ സൈകകനന്ദസംഖ്യാൻ
കുംഭാൻ വിദിക്ഷു പരിപൂര്യ കരോതു വാത്ര
ഗവ്യാദിസേതുസലിലാവധിഭിർജഘന്യം. ൧൭൯

ത്രയോദശപുടേ അന്തഃ ശരവർഗസംഖ്യാൻ കുംഭാൻ - പതിമൂന്നുപുടമായ ചതുരശ്രക്ഷേത്രത്തുങ്കൽ അകത്ത് ബ്രഹ്മസ്ഥാനത്ത് ഇരുപത്തിയഞ്ചു കലശങ്ങളേയും, ആശാസു - ദൈവികത്തുങ്കൽ ദിക്കുകളിൽ, പഞ്ചദശ - പതിനഞ്ചീതും, വിദിക്ഷു സൈകകനന്ദ

സംഖ്യാൻ — കോണുകളിൽ നവകത്തിൻപുറത്ത് ഓരോ പദങ്ങളെ കൂട്ടി പതുപ്പത്തായിട്ടും കലശങ്ങളെ വയ്ക്കുമാറു പത്മത്തെ ഉണ്ടാക്കി ഗവ്യാദിസേതുസലിലാവധിഭിഃ പരിപൂർണ്ണ ജഘന്യം കലശാളൂ വാ- പഞ്ചഗവ്യം തുടങ്ങി തീർത്ഥജലാന്തമുള്ള ഒമ്പതുകൊണ്ടു ബ്രഹ്മ കലശങ്ങളെ ഒമ്പതിനേയും രത്നാഷ്ടകം തുടങ്ങി ജലാഷ്ടകം വരെയുള്ള ദ്രവ്യങ്ങളെക്കൊണ്ട് പരികലശങ്ങളേയും മുമ്പിൽ പറഞ്ഞപോലെ നിറച്ച് ഉത്തമാധമത്തെ ചെയ്കിലുമാം. ഇങ്ങനെയാകുമ്പോൾ നവദ്രവ്യമായിട്ട വരും.

ഇങ്ങനെ ഉത്തമത്തിനെത്തന്നെ പറഞ്ഞിട്ട് ഉത്തമോത്തമത്തെ പറയുന്നു:—

അന്തസ്ത്രയോദശപുടേ ശരവർഗസംഖ്യാ-
സ്തദ്ബാഹ്യതസ്തിഥിരസപ്രമിതാഃ ക്രമേണ
ദിക്കോണയോർനവശതേഽഥ ശതേ ത്രിഹീനേ
ബാഹ്യേ ധ്രുജടിഹരിപ്രമിതാ ഘടാഃ സ്യുഃ. ഫ ഒ ന്നു

നവശതേ ത്രയോദശപുടേ അന്തഃ ശരവർഗസംഖ്യാഃ - മദ്ധ്യമോത്തമമായ നൂററിഒമ്പതു കലശത്തിലും പതിമൂന്നു പുടത്തുകൾ മുമ്പിലേപ്പോലെ ഇരുപത്തിയഞ്ചു കലശത്തേയും, തദ്ബാഹ്യതഃ ദിക്കോണയോഃ തിഥിരസപ്രമിതാഃ അതിന്റെ പുറത്തു ദിക്കുകളിൽ പതിനഞ്ചു വരും. കോണുകളിൽ ഒമ്പത് ഉള്ളതിന്റെ അകത്തുവശത്തു മൂന്നുപദം കൂട്ടി ആറാക്കു. ഇങ്ങനെ നൂററിഒമ്പതിന്റെ പത്മം. അഥ ത്രിഹീനേ ശതേ - ഇവിടെ അധമോത്തമം തൊണ്ണൂററിഏഴ് ആകുമ്പോൾ, ബാഹ്യേ ധ്രുജടിഹരിപ്രമിതാഃ - ദിക്കുകളിൽ അകത്തെവരിയിൽ രണ്ടുപുറത്തും ഈരണ്ടു പദം കൂട്ടു പതിനൊന്ന് ആക്കു. കോണുകളിൽ നവകത്തിൽ രണ്ടു പദം കൂട്ടി ഏഴു പദമാക്കു, ഇങ്ങനെ തൊണ്ണൂററിഏഴ് കലശത്തിന്റെ പത്മം.

ഇവിടേക്ക വേറെ ദ്രവ്യങ്ങളെ പറയുന്നു:—

അന്തസ്തത്വാംഘടേഷു സർവമണിതോയം ഗവ്യകം ശുദ്ധകം
ദധ്യാജ്യം മധു ഗൌളമിക്ഷുസലിലം തൈലം ഹരിദ്രാജലം
ധാത്രീവാരി ഫലോദകം കപിത്ഥകം കൌശാംബുകാശാംബുനീ
സേവ്യം ദൌർവ്വ്യമപീതി സപ്തദശകം വിന്യസ്യ വിദ്യാനഥ.
[ഫ ഒ ൗ

പാടീരാസ്രഗയഃപ്ലവംഗമുരമാംസീതോയമുസ്താംബുമൃക്-
ഛോരൈലാശശിജാതികുഷ്ഠകലവങ്കതാക് ച യേ ഷോഡശ

ഗന്ധാംസ്തേഷു യുഗം യുഗം ന്യസതു പജ്ഞ്യാദികാശ്യന്തരേ-
ഷ്വപ്യേവം തദ്ബഹിരങ്കുരാനഭിഹിതാൻ ദിക്കോണഖണ്ഡേ-
ഷ്വപി. ഫ ദ്ര വ്യ

തത്രാപരേഷ്വന്തഃ സർവ്വമണിതോയം - നടുവിലെ ഇരു-പത്തിയഞ്ചു കലശങ്ങളിൽ അകത്തെ ബ്രഹ്മകലശത്തിങ്കൽ രത്നോദകത്തെയും നവരത്നപഞ്ചത്തെയും ന്യസിപ്പൂ. ബ്രഹ്മകലശത്തിന്റെ പുറമുള്ള കലശങ്ങളിൽ ദിക്കുകളിലും കോണുകളിലും, ഗവ്യകം പ്രസ്ഥകം ദധ്യാജ്യം മധു ഗൌളം ഇക്ഷുസഭിലം തൈലം - പഞ്ചഗവ്യത്തെയും പാലിനെയും തൈരിനെയും നെയ്യിനെയും തേനിനെയും ശക്കരയേയും കരിമ്പുനീരിനെയും എണ്ണയേയും നിറപ്പൂ. അതിന്റെ പുറത്തും ദിക്കോണുകളിൽ, ഹരിദ്രാജലം ധാത്രീവാരി ഫലോദകം കഷായിതകം കൌശാംബുകാശാംബുനീരസവ്യം ദൌർവ്വ്യം അപി - മഞ്ഞപ്പൊടിയേയും നെല്ലിക്കായേയും ഫലദ്രവ്യത്തേയും കഷായജലത്തേയും കുശജലത്തേയും ആറുദർഭയേയും രാമച്ചത്തേയും ദൂർവ്വാജലത്തേയും, ഇതി വിദ്വാൻ സപ്തദശകം വിന്യസ്യ - ഇപ്രകാരം വിദ്വാനായിരിക്കുന്ന ആചാര്യൻ പതിനേഴ ദ്രവ്യങ്ങളെ ന്യസിച്ചാൽ, പജ്ഞ്യാദികാശ്യന്തരേഷു - ഈശകോണിന്റെ തെക്കുള്ള പജ്ഞ്യാദിയായ അന്തരാളങ്ങളിൽ, പാടീരാസൃക്- ചന്ദനത്തെയും കുങ്കുമത്തേയും, അഗ്നികോണിന്റെ വടക്ക്, അയഃപ്ലവംഗ - അകിലിനേയും കണ്ടിവെണ്ണയേയുംകൂട്ടിയും, മുരമാംസീ - മുരത്തേയും മാഞ്ചിയേയും കൂടിയും, തോയമുസ്താ - ഇരുവേലിയേയും മുത്തങ്ങായേയും കൂടിയും, തെക്കേ അന്തരാളങ്ങളിൽ, അംബുമുക്താചോരാ - കഴിമുത്തങ്ങായും കച്ചോലക്കിഴങ്ങും കൂടിയും; ഏലാശശി - ഏലത്തരിയും കർപ്പൂരവും കൂടിയും, പടിഞ്ഞാറു രണ്ടുപുറത്തും, ജാതികുഷ്ഠക - ജാതിക്കായും കൊട്ടവും കൂടിയും, ലവങ്ഗത്വക് ച - ഇലവർങ്ഗത്തിന്റെ പൂവും തൊലിയും കൂട്ടി, വടക്കു രണ്ടുപുറത്തും, ഗന്ധാഃ തേഷു യുഗം യുഗം ന്യസതു - ഈ ഗന്ധങ്ങളെ അന്തരാളങ്ങളിൽ ഈരണ്ടായിട്ട് ന്യസിപ്പൂ. തദ്ബഹിഃ ദിക്കോണഖണ്ഡേഷു അഭിഹിതാൻ അങ്കുരാൻ ച - അതിന്റെ പുറത്ത് മുമ്പിൽ പറഞ്ഞ ന്യഗ്രോധാദി അങ്കുരങ്ങളെ ദിക്കോണഖണ്ഡബ്രഹ്മകലശങ്ങളിൽ ,ന്യസിപ്പൂ. ഇങ്ങനെ മുപ്പത്തിമൂന്നു ദ്രവ്യങ്ങളെക്കൊണ്ട് മദ്ധ്യമോത്തമം നൂററിരുമ്പത്തും അധമോത്തമം തൊണ്ണൂററിഏഴും കലശങ്ങളെ പറഞ്ഞു.

ഏകാശീത്യാം പ്രാഗപാന്നവ നവകാന്യാദധീത രുദ്രപുടേ
അന്തൈരേവ പഞ്ചഷഷ്ട്യാം ബഹിഃപ്രവിതതാന്യഷ്ട സപ്തകാനി സ്യുഃ.
[൮൰൯

ഏകാശീത്യാം രുദ്രപുടേ പ്രാഗപത് നവ നവകാനി ആദധീത - മദ്ധ്യമമദ്ധ്യമമായ എൺപത്തൊന്നു കലശത്തുങ്കൽ മുമ്പിൽ വൈഷ്ണവത്തുങ്കൽ പറഞ്ഞ സപ്തദശദ്രവ്യത്തിങ്കലേപ്പോലെ ഒമ്പതു നവകങ്ങളെ ഉണ്ടാക്കൂ. പഞ്ചഷഷ്ട്യാം അത്ര ഏവ ബഹിഃപ്രവിതതാനി അഷ്ട സപ്തകാനി സ്യുഃ - അധമമദ്ധ്യമമായ അറുപത്തിയഞ്ചു കലശത്തുങ്കൽ ഈ പത്മത്തിൽ തന്നെ പുറത്തു നവകങ്ങൾ എട്ടും ഏഴാക്കിക്കൊള്ളൂ.

ഇവിടത്തെ ദ്രവ്യങ്ങളെ പറയുന്നു:—

സർപ്പിർമൂത്രശകൃത്തി ദുഗ്ദ്ധദധിനീ ഗോരോചനാവാരികം
കൌശം രത്നകഗന്ധമാക്ഷികഗുളം കഷായോദബീജോദകം
മുസ്താതോയതിലോദസൂനസലിലം സ്വർണ്ണോദകം കർണ്ണികാ-
പത്രേഷ്വാശാദലാദികേഷ്വപി നിദദ്ധ്യാന്മദ്ധ്യമദ്വന്ദ്വകേ. ൯൰

മദ്ധ്യമദ്വന്ദ്വകേ - മദ്ധ്യമദ്വയമാകുന്ന കലശത്തുങ്കൽ, കർണ്ണികാപത്രേഷ്വാശാദലാദികേഷു - കർണ്ണികയിങ്കലേ ബ്രഹ്മകലശത്തുങ്കലും അതിന്റെ അടുത്തു ദിക്കും കോണും ആയിട്ടു ദലകലശങ്ങൾ എട്ടിലും ദ്വാദശപ്പെട്ടുംകൊണ്ടു പുറത്തേ ഖണ്ഡബ്രഹ്മകലശങ്ങളിൽ ദിക്കോണക്രമേണയും, സർപ്പിഃ - ബ്രഹ്മകലശത്തുങ്കൽ നെയ്യിനേയും, മൂത്രശകൃത്തി ദുഗ്ദ്ധദധിനീ - ഗോമൂത്രത്തേയും ചാണകവെള്ളത്തേയും പാലിനേയും തൈരിനേയും, ഗോരോചനാവാരികം കൌശം രത്നകഗന്ധമാക്ഷികഗുളം - ഗോരോചനാജലത്തേയും കുശജലത്തേയും രത്നോദകത്തേയും അഷ്ടഗന്ധജലത്തേയും തേനിനേയും ശർക്കരയേയും, കഷായോദബീജോദകം - കഷായജലത്തേയും, ബീജോദകത്തേയും, മുസ്താതോയതിലോദസൂനസലിലം സ്വർണ്ണോദകം ച നിദദ്ധ്യാത് - മുത്തങ്ങജലത്തേയും തിലജലത്തേയും പുഷ്പദ്രവ്യജലത്തേയും സ്വർണ്ണശകലജലത്തേയും ഇങ്ങനെ പതിനേഴ്ദ്രവ്യങ്ങളേക്കൊണ്ടു നിറച്ചു പൂജിപ്പൂ.

അധമദ്വയത്തെ പറയുന്നു:—

ഗവ്യക്ഷൌദ്രപയോഘൃതാനി ദധിഗൌളേക്ഷുദതൈലം നവം
കേരീവാര്യഥ പാദ്യമർഘ്യസലിലം ചാചാമകം കഷായകം

രത്നാംഭഃ ഫലവാരി ഗന്ധസലിലം പുഷ്പോദകം ചാധമ-
പഞ്ചദ്രവ്യഗണോഽങ്കശൈലപുടയോഃ പ്രോക്താ പദപ്രക്രിയാ.

[ എന്നു.

ഗവ്യക്ഷൌദ്രപയോഘൃതാനി - ബ്രഹ്മകലശത്തുങ്കൽ പഞ്ചഗവ്യം; ദലകലശങ്ങളിൽ ദിക്കോണക്രമേണ തേനും പാലും നെയ്യും, ദധിഗൌളേക്ഷുദതൈലം - തൈരും ശക്കരയും കരിമ്പിൻനീരും, നവം കേരീവാരി - ഇളനീർവെള്ളവും, മാനുഷത്തുങ്കൽ ദിക്കോണുകളിൽ, പാദ്യം അർഘ്യസലിലം ആചാമകം കഷായകം - പാദ്യജലവും അർഘ്യജലവും ആചമജലവും കഷായജലവും, രത്നാംഭഃ ഫലവാരി ഗന്ധസലിലം പുഷ്പോദകം ച - രത്നജലവും ഫലജലവും അഷ്ടഗന്ധജലവും പുഷ്പദ്രവ്യജലവും, അധമദ്രവ്യഗണഃ - ഇങ്ങനെ മദ്ധ്യമാധമം നാല്പത്തിയൊമ്പതു കലശത്തുങ്കലേയും അധമാധമം ഇരുപത്തഞ്ചുകലശത്തുങ്കലേയും തുല്യങ്ങളായ സപ്തദശദ്രവ്യങ്ങൾ, പദപ്രക്രിയാ അങ്കശൈലപുടയോഃ പ്രോക്താ - പത്മങ്ങൾ ഒമ്പതുപുടത്തുങ്കലും ഏഴുപുടത്തുങ്കലും മുമ്പ് വെച്ചുവത്തുങ്കൽ പറഞ്ഞിരിക്കുന്നതു തന്നെ.

ഈ കലശങ്ങൾക്ക് എല്ലാടവും ദ്രവ്യങ്ങളെ ന്യസിപ്പാൻ മൂലംതന്നെ. സ്നാനമന്ത്രത്തെ പറയുന്നു:—

മൂലേന ബ്രഹ്മഘടൈർഗ്ഗായത്ര്യാ ദ്രവ്യപൂർണ്ണപരികലശൈഃ
അംഗാണുനാഽവശിഷ്ടൈഃ സ്നപയേൽ മദ്ധ്യാദിപൂരണക്രമതഃ.

[ എന്നു.

മൂലേന ബ്രഹ്മഘടൈഃ - മൂലമന്ത്രംകൊണ്ടും ബ്രഹ്മകലശങ്ങളെ ഒക്കെക്കൊണ്ടും, ഗായത്ര്യാ ദ്രവ്യപൂർണ്ണപരികലശൈഃ - ഗായത്രികൊണ്ടു ദ്രവ്യന്യാസം ചെയ്ത പരികലശങ്ങളേക്കൊണ്ടും, അവശിഷ്ടൈഃ അംഗാണുനാ - അംഗമന്ത്രംകൊണ്ട് അവശിഷ്ടങ്ങളായ ശുദ്ധജലം നിറച്ച പരികലശങ്ങളേക്കൊണ്ടും, മദ്ധ്യാദിപൂരണക്രമതഃ സ്നപയേൽ - ബ്രഹ്മകലശം തുടങ്ങി ദ്രവ്യന്യാസക്രമം പോലെ ബ്രാഹ്മം ദൈവികം മാനുഷം ഇപ്രകാരം കലശങ്ങളെ ആട്ടു.

മൂലോപചാരാൺകമാരസൂക്തതഃ
സംസ്നാപയേദ് ബ്രഹ്മഘടേന മൂലതഃ
ഘടാന്തരബ്രഹ്മഘടൈർജ്ജിനാർണ്ണതഃ
സദ്രവ്യകൈഃ ശുദ്ധജലൈർഹൃദേതി വാ. എന്നും

മൂലോപചാരാൺകുമാരസൂക്തതഃ ബ്രഹ്മഘടേന - മൂലം ഉപചാരം കുമാരസൂക്തം ഇത്യാദികൊണ്ടു് വലിയ ബ്രഹ്മകലശം കൊണ്ടും, മൂലതഃ ഖണ്ഡാന്തരബ്രഹ്മഘടൈഃ - മൂലംകൊണ്ടു പരിഖണ്ഡബ്രഹ്മകലശങ്ങളെക്കൊണ്ടും, ജിനാർണ്ണതഃ സദ്രവ്യൈഃ - ഗായത്രികൊണ്ടു ദ്രവ്യപൂർണ്ണങ്ങളായ പരികലശങ്ങളെക്കൊണ്ടും, ഹൃദാ ശുദ്ധജലൈഃ - ഹൃദയമന്ത്രംകൊണ്ടു് ശുദ്ധജലകലശങ്ങളെക്കൊണ്ടും, സംസ്ഥാപയേത് - കലശാഭിഷേകത്തെ ചെയ്ക. ഇതി വാ - ഇപ്രകാരവും മന്ത്രങ്ങൾ ചൊല്ലാം.

പൂർവ്വൈ പഞ്ചശതസ്യ യോ ഹ്യുപഘടഃ കോണേഷു തേന [സ്വഖ-
ണ്ഡൈക്യാത് പഞ്ചകമേകകം ച വിഹിതം ദിക്കോണയോ- [സ്ത്വത് പുനഃ
ഖണ്ഡൈകതപഞ്ചഷാപി തേന മനുജാംശദ്രവ്യഭാജാ പൃഥഗ്-
ദേവേശം സ്നപയേദിതീഹ നവധാ പ്രോക്തോഽഭിഷേകോ ഗൃഹേ. [ഫന്നർ

പഞ്ചശതസ്യ പൂർവ്വൈ കോണേഷു യഃ ഉപഘടഃ - അഞ്ഞൂറു കലശത്തിന്റെ തികവിന്നായിക്കൊണ്ടു് കോണുകളിൽ കൂട്ടിയിരിക്കുന്ന ഉപഘടം യാതൊന്നു്, സ്വഖണ്ഡൈക്യാത് തേന ച - അതിന്റെ കോണിലെ ഖണ്ഡത്തിങ്കലെ ഇരുപത്തഞ്ചിനോടു കൂടിയിരിക്കകൊണ്ടു് കോണിലെ കലശങ്ങൾ ഇരുപത്തഞ്ചിനേയും ആടിയാലുടനെ ആ ഉപഘടത്തേയുമാടു. പുനഃ ദിക്കോണയോഃ പഞ്ചകം ഏകകം ച വിഹിതം - പിന്നെ ഇരുനൂററിരുപതുകളുടെ ദിക്കോണുകളിൽ അഞ്ചും ഓരോന്നും കൂട്ടീട്ടുള്ളവറെ, ഖണ്ഡൈകതപഞ്ചഷാ അപി - ഒരു ഖണ്ഡത്തോടു കൂടി ഇരിക്കുന്നതിലും, മനുജാംശദ്രവ്യഭാജാ - മാനുഷമെന്നു കല്പിച്ചു് ദ്രവ്യന്യാസവും പൂജയും വേറെ ചെയ്തിരിക്കകൊണ്ടു്, പൃഥഗ് ദേവേശം സ്നപയേത് - ആ അഞ്ചിനേയും ഒന്നിനേയും മാനുഷമാക്കിക്കല്പിച്ചു് വേറെ ആടിക്കൊള്ളണം. നൂററിരുപത്തഞ്ചിങ്കൽ കോണുകളിൽ ഒരു പദം കൂട്ടിയതിന്നു ദ്രവ്യന്യാസമില്ലാതെ ഖണ്ഡത്തോടു കൂടി ഇരിക്കകൊണ്ടു് ആ ഖണ്ഡത്തിൽ ഒമ്പതിനോടു കൂടെ ആടിക്കൊള്ളൂ. ഇരുനൂററിനാല്പത്തൊമ്പതുകൾ അഞ്ചും ഒന്നും ഖണ്ഡത്തോടു കൂടാതെ വീഥി പുറത്തു് ഉണ്ടാകാമെന്നും ആഗമത്തിൽ പറയുന്നുണ്ടു്. [illegible] പത്തൊമ്പതുപുടത്തിൽ പത്മ

എന്നും പറഞ്ഞിട്ടുണ്ട്. ഇഹ ഇതി നവധാ അഭിഷേകഃ പ്രോക്തഃ - സുബ്രഹ്മണ്യങ്കൽ ഇപ്രകാരം ഒമ്പതായിട്ട് കലശങ്ങളും പറയപ്പെട്ടു.

അനന്തരം ഗണപതിയിങ്കലെ കലശത്തെ പറയുന്നു:—

വിഘ്നേശേƒപി മഹേശവദ് ഘടപുടാദ്യാധായ വൈധാത്രകം
കുംഭം ദ്വാദശരത്നകേന പരിപൂര്യാപൂരയേത്തത് പരം
അന്തർദിഗ്വിദിശോർബഹിശ്ച കലശാൻ പാദ്യാദിഭിർദ്വ്യഷ്ടഭി-
സ്തൈരേവാഥ തദന്തരാളികഗുളാദ്യൈർദ്ദ്രവ്യൈസ്തു വാ ത്ര്യഷ്ടഭിഃ.
[൧൬൭

വിഘ്നേശേ ƒപി - ഗണപതിയിങ്കൽ, മഹേശവത് ഘടപുടാദി ആധായ - ശിവങ്കൽ പറഞ്ഞപോലെ കലശങ്ങളുടെ സംഖ്യകളും പത്മങ്ങളും സപ്തദശദ്രവ്യങ്ങളും പഞ്ചവിംശതിദ്രവ്യങ്ങളും ഉണ്ടാക്കിയാൽ, വൈധാത്രകം കുംഭം ദ്വാദശരത്നകേന പരിപൂര്യ - രണ്ടിടത്തും ബ്രഹ്മകലശത്തെ സംഘാതത്തിൽ പറഞ്ഞ ദ്വാദശരത്നംകൊണ്ട് നവരത്നസ്വർണ്ണത്തോടു കൂടി നിറപ്പൂ. തത് പരം അന്തഃ ബഹിഃ ച ദിഗ്വിദിശോഃ - പിന്നെ ദൈവികത്തിങ്കലും മാനുഷത്തിങ്കലും ദിക്കും കോണും ക്രമമായിട്ട്, പാദ്യാദിഭിഃ ദ്വ്യഷ്ടഭിഃ - പാദ്യം തുടങ്ങിയുള്ള ൧൬ ദ്രവ്യങ്ങളെക്കൊണ്ട്, കലശാൻ ആപൂരയേത് - കലശങ്ങളെ നിറപ്പൂ. ഇങ്ങനെ സപ്തദശദ്രവ്യങ്ങൾ. അഥ തൈഃ ഏവ തദന്തരാളികഗുളാദ്യൈഃ ത്ര്യഷ്ടഭിഃ വാ ആപൂരയേത് - പഞ്ചവിംശതിദ്രവ്യങ്ങൾ പാദ്യാദി പതിനാറും അന്തരാളങ്ങളിൽ ഗുളാദി എട്ടു ദ്രവ്യങ്ങളോടു കൂടി ഇരുപത്തിനാലു ദ്രവ്യങ്ങളെക്കൊണ്ടു നിറയ്ക്കുന്നു എങ്കിൽ പഞ്ചവിംശതിദ്രവ്യങ്ങളായിട്ടുമാം.

പാദ്യാദിദ്രവ്യങ്ങളെ പറയുന്നു:—

പാദ്യാർഘ്യാചമനീയദുഗ്ദ്ധദധിസർപ്പിഃ ക്ഷൌദ്രഗവ്യം ജലം
ഭക്ഷ്യം യാവകശാലികേ സതിലരത്നാഷ്ടാപദം വിദ്രുമം
ഗൌളം പുഷ്പജലം ച ദൈവ്യസലിലം ധാതുർമൃത്സാകുശം
മൃന്നാളികേരപയശ്ച ഷോഡശ വദന്തി ദ്രവ്യകാണ്യഷ്ട ച. [൧൬൮

പാദ്യാർഘ്യാചമനീയദുഗ്ദ്ധദധിസർപ്പിഃ - പാദ്യത്തെയും, അർഘ്യത്തെയും ആചമനീയത്തെയും പാലിനെയും തൈരിനെയും നെയ്യിനെയും, ക്ഷൌദ്രഗവ്യം - തേനിനെയും പഞ്ചഗവ്യത്തെയും

ഇത് എട്ടും ദൈവികങ്ങളുടേതുകളിലേയ്ക്ക്, ഫലം ഭക്ഷ്യം യാവകശാലിക - ഫലത്തേയും ഭക്ഷ്യത്തേയും യവത്തേയും നെല്ലിനേയും, സതിലരത്നാഷ്ടാപദം വിദ്രുമം - എള്ളിനേയും രത്നങ്ങളേയും സ്വർണ്ണത്തേയും പവിഴത്തേയും ഇതു എട്ടും മാനുഷത്തുങ്കലേ ദിക്കോണുകളിലെ സപ്തദശദ്രവ്യങ്ങൾ. ഗൌളം പുഷ്പജലം ദൈവ്യ്സലില ധാതുദ്രവ്യസാകശം - ശർക്കരയേയും പുഷ്പങ്ങളേയും കറുകയേയും ധാതുദ്രവ്യത്തേയും മണ്ണുകളേയും കുശയേയും, മുക്താകേരാഃ ച - മുത്തിനേയും തേങ്ങാപ്പാലിനേയും ഇത് എട്ടും അന്തരാളങ്ങളിലേയ്ക്ക്; ഇതി ഷോഡശ അഷ്ട ച ദ്രവ്യാണി വദന്തി - ഇങ്ങനെ പതിനാറും എട്ടും ദ്രവ്യങ്ങളേ പറയുന്നു വിദ്വാന്മാര്. ഈ രണ്ടുവകയുംകൂടിയാൽ ചതുർവിംശതിദ്രവ്യങ്ങൾ.

തദ്ദേവതാ ഗണേശഃ പിതരോ വാഗപാംനിവല്ലഭാ സോമഃ
രുദ്രോഗ്നിർഗ്ഗുഹസാവിത്ര്യൌ ച ഗണേശോ ഗജാസ്യകഃ പവനഃ.

[ഫന്ന ൧

വിശ്വേദേവാ യമധനദബ്രഹ്മാണോഥ ദിനകരോ ദുർഗ്ഗാ
വിഷ്ണുർലക്ഷ്മീഃ സപ്ത ച മുനയോ ഭുവഹ്നിവരുണസോമാഃ സ്യുഃ.

[ഫന്നവ

ഗണേശഃ - ബ്രഹ്മകലശത്തിന്ന ഗണേശായ നമഃ, പിതരഃ വാഗപാംനിവല്ലഭാ സോമഃ പിതൃഭ്യോ നമഃ സരസ്വത്യൈ നമഃ സ്വാഹായൈ നമഃ സോമായ നമഃ, രുദ്രഃ അഗ്നിഃ ഗുഹസാവിത്ര്യൌ - രുദ്രായ നമഃ അഗ്നയേ നമഃ സ്കന്ദായ നമഃ സാവിത്ര്യൈ നമഃ ഇതു എട്ടും ദൈവികത്തുങ്കൽ, ഗണേശഃ ഗജാസ്യകഃ പവനഃ വിശ്വേദേവാഃ - ഗണേശായ നമഃ ഗജാസ്യായ നമഃ വായവേ നമഃ വിശ്വേഭ്യോ ദേവേഭ്യോ നമഃ, യമധനദബ്രഹ്മാണഃ അഥ ദിനകരഃ - യമായ നമഃ വൈശ്രവണായ നമഃ ബ്രഹ്മണേ നമഃ ആദിത്യായ നമഃ ഇതു എട്ടും മാനുഷത്തുങ്കൽ ദിക്കോണുകളിൽ, ദുർഗ്ഗാ വിഷ്ണുഃ ലക്ഷ്മീഃ സപ്തമുനയഃ ച - ദുർഗ്ഗായൈ നമഃ വിഷ്ണവേ നമഃ ലക്ഷ്മ്യൈ നമഃ സപ്തഋഷിഭ്യോ നമഃ, ഭുവഹ്നിവരുണസോമാഃ തദ്ദേവതാഃ സ്യുഃ - പൃഥിവ്യൈ നമഃ അഗ്നയേ നമഃ വരുണായ നമഃ സോമായ നമഃ ഇത് എട്ടും അന്തരാളങ്ങളിൽ. ഇങ്ങനെ ദ്രവ്യക്രമേണ അഗ്നിദേവതാമന്ത്രങ്ങൾ ഭവിക്കും.

അഭിഷേകമന്ത്രങ്ങളെ പറയുന്നു:—

അത്രേദംവിഷ്ണുര്യചാപോഹ്യബ്‌നാ/പഃ പുനന്തുമന്ത്രനാച
ആപ്യായസ്വാദധിക്രാവ്ണഃ സാവിത്ര്യാദ്യമധുമതീഭിശ്ച. ഏന്തൻ
ഭൂയോഗ്നിമീള ഇത്യൃങ്മാനസ്തോകേ ഗണേശമൂലേന
പുനരോഷധീരൃചാശുശ്ശിശാനപിതരോ ഹിരണ്യവർണ്ണർഗ്ഭിഃ

[൧൧൦

ബ്രഹ്മാദിജജ്ഞമന്ത്രനാ രക്ഷോഹണമിത്യൃചാ തഥാഗ്നേത്വം
പുഷ്പാവതീശ്ച ശന്നോ ദേവർ ദേവസ്യ ചോദ്ധൃതാസിതി.

[൧൧൧

സിഞ്ചേത്തഥാഗ്ന ആയാഹ്യൃചാ സമുദ്രാദികേന മന്ത്രനാ ച
യാഃ ഫലിനീശ്ച ഗണാനാം ത്വേതി ച പാദ്യാദികാന്തകല-

[ശൈസ്സം. ൧൧൨.

അത്ര - ഇവിടെ കലശങ്ങളെ ആട്ടവാൻ, ഇദംവിഷ്ണുഃ ഋചാ ആപോഹ്യബ്‌നാ ആപഃപുനന്തുമന്ത്രനാ ച — ഇദം വിഷ്ണുഃ എന്നും ആപോഹിഷ്ഠാ എന്നും ആപഃ പുനന്തു പൃഥിവീം എന്നും, ആപ്യായസ്വ ദധിക്രാവ്ണഃ സാവിത്ര്യാദ്യമധുമതീഭിഃ ച – ആപ്യായസ്വ എന്നും ദധിക്രാവ്ണോ അകാരിഷം എന്നും തത്സവിതുർവരേണ്യം എന്നും മധുവാതാഋതായതേ ഇത്യാദി മൂന്നും, ഭൂയഃ അഗ്നിമീളേ മാനസ്തോകേ ഗണേശമൂലേന ഇതി - പിന്നെ അഗ്നിമീളേ പുരോഹിതം എന്നും മാനസ്തോകേ തനയേ എന്നും പിന്നെ ഗണപതിയുടെ മൂലംകൊണ്ടും, പുനഃ ഓഷധീഃ ഋചാ ആശുശ്ശിശാനഃ പിതരഃ ഹിരണ്യവർണ്ണർഗ്ഭിഃ - പിന്നെ ഓഷധയഃ സംവദന്തേ എന്നും ആശുശ്ശിശാനോ വൃഷഭഃ എന്നും പിതരഃ പിതാമഹാഃ എന്നും ഹിരണ്യവർണ്ണാം ഹരിണീം എന്നും, ബ്രഹ്മാദിജജ്ഞമന്ത്രനാ രക്ഷോഹണം ഇതി ഋചാ തഥാ അഗ്നേ ത്വം - ബ്രഹ്മജജ്ഞാനം പ്രഥമം എന്നും രക്ഷോഹണം വാജിനം എന്നും അഗ്നേ ത്വം പാരയ നവ്യ എന്നും, പുഷ്പാവതീഃ ശന്നോദേവീഃ ദേവസ്യ ച ഉദ്ധൃതാസി ഇതി ച – പുഷ്പാവതീഃ പ്രസൂവരീഃ എന്നും ശന്നോദേവീരഭിഷ്ടയേ എന്നും ദേവസ്യ ത്വാ പ്രസവിതുഃ എന്നും ഉദ്ധൃതാസി വരാഹേണ എന്നും, അഗ്ന ആയാഹ്യൃചാ സമുദ്രാദികേന മന്ത്രനാ ച - അഗ്ന ആയാഹി വീതയേ എന്നും സമുദ്രം ഗച്ഛ സ്വാഹാ എന്നും, യാഃ ഫലിനീഃ ച ഗണാനാന്ത്വാ ഇതി ച - യാ ഫലിനീര്യാ അഫലാ എന്നും ബ്രഹ്മകല

ശത്രുക്കൾ ഗണനാഥം ഗണപതിം എന്നും, പാദ്യാദികാരകെ പാശൈഃ തം ... നൈവേദിക ... ദിക്കു കോണും അന്തരാ രാളവും ക്രമമായിട്ട് പാദ്യാദി ദ്രവ്യങ്ങൾ ... ബന്ധങ്ങളിലേയും കലശങ്ങൾ തുടി, ... ബ്രഹ്മകലശമായിട്ട് ഗണപതിയെ അഭിഷേകം ചെയ്യൂ. ഇങ്ങനെ ഗണപതിയിങ്കലെ പത്തുദശ ദ്രവ്യവും പഞ്ചവിംശതിദ്രവ്യവും ഒന്നായിപ്പറഞ്ഞു.

ഇനി ... പഞ്ചവിംശതി ദ്രവ്യങ്ങളെ ... പറയുന്നു.—

ആഗ്നേയ്യാദൗ പാദ്യമന്തർദ്ദിശി വിദിശി ബഹിശ്ചാർഘ്യമാചാമ- [ഗവ്യ
ഗോമൂത്രം ദുഗ്ദ്ധദധ്യാജ്യമപി മധു കഷായം ജലം മാർജ്ജനം മൃത്
സക്തു ഗന്ധപുഷ്പോദകയവകുളമിക്ഷൂദകേരിരസം സ്യാത്
കേരോദം രത്നലോഹോദകമപി സഹതീർത്ഥാക്ഷതാംബുപഞ്ച- [രാന്തം. ൱൨൬

ആഗ്നേയ്യാദൗ അന്തഃ പാദ്യം- ശാന്ത്യാദികൾ അടക്കത്ത ബ്രഹ്മകല ശത്തുക്കൾ പാദ്യദ്രവ്യത്തേയും, അന്തഃ ദിശി വിദിശി - പിന്നെ ദൈ വികത്തുക്കൾ ദിക്കുകളിലും, കോണുകളിലും; അർഘ്യം ആചാമ ഗവ്യ ഗോമൂത്രം ദുഗ്ദ്ധദധ്യാജ്യാ മധു - അർഘ്യത്തെയും ആചമന ത്തേയും പഞ്ചഗവ്യത്തേയും ഗോമൂത്രത്തേയും പാലിനേയും തൈ രിനേയും നെയ്യിനേയും തേനിനേയും നിറപ്പൂ. ബഹിഃ ദിശി വിദി ശി - മാനുഷത്തുക്കലും ദിക്കോണുകളിൽ, കഷായജലം മാർജനം മൃത് സക്തുദം ഗന്ധപുഷ്പോദകയവകുളം - കഷായത്തേയും മാർജനത്തേയും മൃത്തുകളേയും തരിപ്പണത്തേയും അഷ്ടഗന്ധത്തേ യും പുഷ്പദ്രവ്യത്തേയും യവത്തേയും ന്യസിപ്പൂ. അന്തരാന്തം - ഒടുക്കം അന്തരാളങ്ങളിൽ ശർക്കരയേയും, ഇക്ഷൂദകേരിരസം - കരിമ്പുനീരും, കേരീരസം, തേങ്ങാപ്പാലും, കേരോദം - തേങ്ങാ വെള്ളവും, രത്നലോഹോദകം - രത്നോദകവും ലോഹോദകവും, സഹതീർത്ഥാക്ഷതാംബു അപി സ്യാത് - തീർത്ഥജലവും അക്ഷത ജലവും ഇങ്ങനെ പഞ്ചവിംശതിദ്രവ്യങ്ങൾ ഭവിക്കും.

തദ്ദേവതാഃ പിതൃശ്രീവാക്സാവിത്ര്യസ്തഥൈവ ഗായത്രീ
സോമോ രുദ്രാഗ്നിഗുഹാ വിശ്വേ വിഷ്ണുശചീശോ മഹീ ജ്യേഷ്ഠാ.
[൱൨൭

ഇന്ദ്രഃ സപ്തർഷിമരുന്നൃസിംഹദുർഗ്ഗാസ്തതഃ പരം ക്രമശഃ
ശ്രീധരയുഗജകുബേരാഃ പുരുഷോ നിരൃതിഃ പരശ്ച സംപ്രോക്താഃ.
[൱൧൭

പിതൃശ്രീവാക്സാവിത്ര്യഃ- ബ്രഹ്മകലശത്തിന്നു പാദ്യദ്രവ്യത്തിന്നു പിതൃഭ്യോ നമഃ, ദൈവികത്തുങ്കൽ ദിക്കോണുകളിൽ ശ്രിയൈ നമഃ സരസ്വത്യൈ നമഃ സാവിത്ര്യൈ നമഃ; തഥാ ഗായത്രീസോമഃ രുദ്രാഗ്നിഗുഹാഃ _ ഗായത്ര്യൈ നമഃ സോമായ നമഃ രുദ്രായ നമഃ അഗ്നയേ നമഃ സ്കന്ദായനമഃ; മാനുഷത്തുങ്കൽ വിശേഷവിഘ്നേശൌ മഹീ ജ്യേഷ്ഠാ _ വിശേഷേഭ്യോ ദേവേഭ്യോ നമഃ ഗംഗണപതയേ നമഃ പൃഥിവ്യൈ നമഃ ജ്യേഷ്ഠായൈ നമഃ, ഇന്ദ്രഃ സപ്തർഷിമരുന്നൃസിംഹദുർഗ്ഗാഃ - ഇന്ദ്രായ നമഃ സപ്തർഷിഭ്യോ നമഃ വായവേ നമഃ നൃസിംഹായ നമഃ അന്തരാളങ്ങളിൽ ദുർഗ്ഗായൈ നമഃ; ശ്രീധരയുഗജകുബേരാഃ _ ശ്രീധരായ നമഃ ശ്രീധരായ നമഃ ബ്രഹ്മണേ നമഃ വൈശ്രവണായ നമഃ, പുരുഷഃ നിരൃതിഃ പരഃ ച തദ്ദേവതാഃ സംപ്രോക്താഃ _ പുരുഷായ നമഃ നിരൃത്യൈ നമഃ. ഇങ്ങനെ പാദ്യാദി പഞ്ചവിംശതിദ്രവ്യങ്ങളിൽ അധിദേവതാമന്ത്രങ്ങളുക്തങ്ങളായി.

ഷണ്മൂലപ്രണവാണുനാ സ്നപിതയേത് സംപൂരണോക്തക്രമാത
പാദ്യാദിദ്രവിണാഭിപൂർണ്ണകലശൈസ്സപരിവാപകുംഭൈഃ സുധീഃ
സാവിത്ര്യാദ്യണുപഞ്ചകം തദനു സാവിത്ര്യാദിതത്തന്മന്ത്രാൻ
ഗവ്യാദ്യേഷു യുനക്തു മധ്വവധിഷു ദ്രവ്യേഷു ഷട്സു ക്രമാത്.
[൱൧൮

സുധീഃ പാദ്യാദിദ്രവിണാഭിപൂർണ്ണകലശൈഃ സപരിവാപകുംഭൈഃ ഷണ്മൂലപ്രണവാണുനാ സംപൂരണോക്തക്രമാൽ സ്നപിതയേത് _ സുധിയായിരിക്കുന്ന ആചാര്യൻ പാദ്യാദിദ്രവ്യങ്ങളെ നിറച്ചിരിക്കുന്ന ബ്രഹ്മകലശങ്ങളെക്കൊണ്ടു തത്തൽപരികലശങ്ങളോടും കൂടി ഷണ്മന്ത്രവും പ്രണവവും ചൊല്ലിക്കൊണ്ടു പൂരണക്രമംപോലെ അഭിഷേകത്തെച്ചെയ്വൂ. ഗവ്യാദ്യേഷു മധ്വവധിഷു ഷട്സു ദ്രവ്യേഷു സാവിത്ര്യാദ്യണുപഞ്ചകം തദനു സാവിത്ര്യാദിതത്തന്മന്ത്രാൻ ച യുനക്തു _ പഞ്ചഗവ്യം തുടങ്ങി തേൻ അവസാനമായി ആറു ദ്രവ്യങ്ങളും നിറച്ച കലശങ്ങൾക്കു ഗായത്രി തുടങ്ങിയുള്ള അഞ്ചു മന്ത്രങ്ങളേക്കൂടെക്കൂട്ടു. പഞ്ചഗവ്യത്തിന്നു

തത്സവിതുഃ ഗന്ധദ്വാരാം ആപ്യായസ്വ ദധിക്രാവ്ണഃ തേജോസി ഇവ അഞ്ചും. ഗോമൂത്രത്തിന്ന തത്സവിതുഃ, പാലിന്ന് ആപ്യായസ്വ, തൈരിന്ന് ദധിക്രാവിണ്ണഃ, നെയ്യിന്ന് തേജോഽസി, തേനിന്ന് മധുവാതാ ഇത്യാദി മൂന്നും. അധിദേവതാമന്ത്രങ്ങളും എല്ലാടവും വേണം.

മധ്വന്തിമോഽധമവിധിസ്സ്യവവാരിനിഷ്ഠഃ
ന്യാസ്തമദ്ധ്യമോഽക്ഷതജലാന്തിമ ഉത്തമഃ സ്യാത്
തത്തത്ക്ഷമം ഘടപുടാദി വിധായ ചൈതത്
ത്രിഷ്വേകമാചരതു ച സ്നപനം പ്രദേശേ. ൧൧

മധ്വന്തിമഃ അധമവിധിഃ പാദ്യാദിഃ — തേൻ അവസാനമായ ചെറു ദ്രവ്യങ്ങളെക്കൊണ്ടു സപ്തദശദ്രവ്യങ്ങളുടെ പത്മങ്ങളെ ഉണ്ടാക്കി മലകലശങ്ങളിൽ ദ്രവ്യന്യാസം കൂടാതെ ഖണ്ഡബ്രഹ്മന്ന് ചെറുതിലും ഈ ദ്രവ്യങ്ങളെ ന്യസിച്ചു പൂജിപ്പൂ. ഇതു് അധമമായ കലശവിധി. യവവാരിനിഷ്ഠഃ മദ്ധ്യമഃ — പാദ്യാദി യവോദാന്തം സപ്തദശദ്രവ്യങ്ങളെ ന്യസിച്ചു പൂജിപ്പൂ. ഇങ്ങനെ മദ്ധ്യമമായ കലശവിധി. അക്ഷതജലാന്തിമഃ ഉത്തമഃ സ്യാത് — പാദ്യാദി അക്ഷതജലാന്തം ഇരുപത്തിയഞ്ചു ദ്രവ്യങ്ങളെ ന്യസിച്ചു പൂജിക്കുന്നതു് ഉത്തമവിധി. പ്രദേശേ തത്തൽക്ഷമം ഘടപുടാദി വിധായ - ആദിക്ക പറഞ്ഞ പത്മങ്ങളിൽ അതാതിങ്കൽ ശക്തമായുള്ള പത്മങ്ങളെ ഉണ്ടാക്കി, ഏതത് ത്രിഷു ഏകമാചരതു ച - ശാസ്താവിങ്കൽ ഇങ്ങനെ മൂന്നുപ്രകാരം പറഞ്ഞിരിക്കുന്നതിൽ അവിടെ ഇഷ്ടമായുള്ളതിനേ ഒന്നിനേ ചെയ്കകൊള്ളു. ഇങ്ങനെ ശാസ്താവിങ്കലേ കലശപ്രകാരം.

ഇങ്ങനെ എല്ലാപേരുടെ കലശപ്രകാരത്തെ പറഞ്ഞിട്ടു "വിവരണ"ത്തുകൾ പഞ്ചവിംശതിദ്രവ്യങ്ങൾ ചില വിശേഷത്തെ പറഞ്ഞതിനേയും പറയുന്നു:—

ത്രിംശത്സൂത്രേ ശരപുടവിഭക്തേഽന്തരോന്മൃഷ്ടവീഥൌ
ക്ഷേത്രേ ബ്രാഹ്മം കമലമിഷുകൃത്വാ ബഹിസ്സത്ത്വകംഭോഃ
സർവ്വേ ഖണ്ഡാ രസശതവിധാവക്കകുംഭാന്തരാളാ-
സ്സ്യുപാതേ വേദച്ഛദഘടയുതം വൈധസം പഞ്ചശത്യാം.

രസശതവിധൌ — പഞ്ചവിംശതിദ്രവ്യങ്ങൾ അറുനൂററി ഒന്ന കലശമാകുമ്പോൾ, ത്രിംശത്സൂത്രേ ക്ഷേത്രേ - ഇരുപത്തൊ

മ്പത്തു പുടമായ ചതുരശ്രത്തുകൾ, ശരപുടവിഭക്തേ അന്തരാളമൃഷ്ടവീഥൗ — അഞ്ചു പുടങ്ങളെ വിഭജിച്ച് എടയിൽ വീഥിയെ തൂത്താൽ, ഇഷുകൃത്യാ ബ്രാഹ്മം കമലം — നടുവിൽ ഇരുപത്തിയഞ്ചുകൊണ്ട് ബ്രഹ്മസ്ഥാനത്തെ അഷ്ടദലത്തെ ഉണ്ടാക്കു. ബഹിഃസർവ്വേ ഖണ്ഡാഃ തത്ത്വകുംഭാഃ — പുറത്തു ദൈവികത്തിങ്കലേയും മാനുഷത്തുങ്കലേയും ഖണ്ഡങ്ങൾ ഒക്കെയും ഇരുപത്തഞ്ചീതു തന്നെ. ബ്രഹ്മസ്ഥാനത്ത് ഒന്നുതന്നെ. അപ്പോൾ അറുനൂററിഒന്നു കലശങ്ങൾ വരും. പഞ്ചശത്യാം ഏവ തേ അർക്കകുംഭാന്തരാളാഃ വേദച്ഛദാഢ്യയുതം വൈധസം ച — അഞ്ഞൂററിഒന്നു കലശമാകുമ്പോൾ ഈ പത്മത്തിൽതന്നെ അന്തരാളങ്ങളിൽ എട്ടും പന്ത്രണ്ടീതു് ആക്കു. ബ്രഹ്മകലശത്തിന്റെ കൂടെ നാലു ദിക്കിലും ദലകലശത്തേയും വയ്പൂ. അപ്പോൾ അഞ്ഞൂററിഒന്നായിട്ടുവരും.

ശിവകങ്ങൾ കർപ്പൂരാദികലശം എഴുനൂററിപ്പത്തിനൊന്നായിട്ടും "ചന്ദ്രികയിൽ പറഞ്ഞിരിക്കുന്നുകൊണ്ട് അതിന്റെ പത്മത്തെ പറയുന്നു —

പഞ്ചത്രിംശത്പുടേഽന്തർനവയുതശതമേതദ്ബഹിർദ്ദിഗ്ഗതാദിക്സ്ഥം
ചാപൂര്യ പ്രോക്തരീത്യാ നവകമഥ സമേതാഭ്യന്തരത്രിത്രികം ച
ഏതദ്ബാഹ്യേ ചതുർദ്ദിക്ഷ്വപി ശരതിഥയസ്തത്ത്വസംഖ്യം വിദിക്സ്ഥം
കർപ്പൂരാദ്യൈഃ സമാപൂരയതു മനയുഗൈരുദ്രയുക്സപ്തശത്യാം.

രുദ്രയുക്സപ്തശത്യാം — എഴുനൂററിപ്പതിനൊന്നു കലശത്തുങ്കൽ, പഞ്ചത്രിംശത്പുടേ — മുപ്പത്തഞ്ചു പുടത്തിങ്കൽ മുമ്പിൽ പറഞ്ഞപോലെ അകത്തു നൂററിഒമ്പതും അതിന്നു പുറത്തു ദിക്കോണങ്ങളിൽ നവകങ്ങളും അന്തത്രയത്തുങ്കലും മുമ്മൂന്നും ഉണ്ടാക്കി തൈലാദിഗന്ധാദിയും നിറച്ചാൽ, ഏതദ്ബാഹ്യേ ചതുർദ്ദിക്ഷ്വപി ശരതിഥയഃ — നാലു ദിക്കുകളിലും അയ്യഞ്ചു പതിനഞ്ചായിട്ടും, കോണു നാലിലും ഇരുപത്തഞ്ചീതും ആയി തുടച്ചു കർപ്പൂരാദി ഇരുപത്തു ദ്രവ്യങ്ങളെക്കൊണ്ട് നിറപ്പൂ. ഇങ്ങനെ എഴുനൂററിപ്പതിനൊന്നായ കർപ്പൂരാദി ശിവകങ്ങൾ വേണ്ടുന്നതു്.

"വിവരണ"ത്തിൽ കേവലം നവകത്തെ പറയുന്നു—

മാണിക്യമുക്താകുലിശം പ്രവാളം
ഗാരുത്മതം പുഷ്യമജാദിഷു സ്യുഃ
വൈഡൂര്യനീലം പശ്ചമേദമോശാ-
കോണേഷു ചൈവം നവകാഭിഷേകഃ.

അജാദിഷു ആശാകോണേഷു - ബ്രഹ്മകലശം മുമ്പായിട്ട് ദിക്കുകളിലും കോണുകളിലും മാണിക്കം മുത്ത് വൈരം പവിഴം ഗരുഡശില പുഷ്യരാഗം വൈഡൂര്യം നീലം ഗോമേദം ഈ ഒമ്പതു രത്നങ്ങളെ ന്യസിച്ചു വെള്ളം നിറച്ചുപൂജിപ്പൂ.

മൂലം ഹരാവേഷ്വഥ വാസുദേവ-
ശാന്ത്യാദയസ്സ്യുർമനവഃ ക്രമേണ
ബ്രഹ്മാണി പഞ്ചാർച്ചനദേശഭാജി
ചാംഗാനി ശംഭാവപരേഷു മൂലം.



ഹരൌ ഏഷു മൂലം വാസുദേവശാന്ത്യാദയഃ മനവഃ - വിഷ്ണുവിങ്കൽ ഈ നവകങ്ങളിൽ മൂലവും വാസുദേവാദി നാലും ശാന്ത്യാദി നാലും അധിദേവതാമന്ത്രങ്ങൾ. ശംഭൌ അർച്ചന ദേശഭാജി പഞ്ചബ്രഹ്മാണി അംഗാനി ച - ശിവങ്കൽ പൂജയിങ്കൽ പറയുന്ന ദിക്കുകളിൽ പഞ്ചബ്രഹ്മങ്ങളും ഷഡംഗങ്ങളും അധിദേവതകൾ, അപരേഷു മൂലം - ശേഷം എല്ലാ ദേവന്മാരിലും മൂലം തന്നെ.

കേവലൈർനവഭിർദ്രവ്യൈഃ പൂജ്യാഃ സ്യുഃ കലശാ അപി
മദ്ധ്യാദിപൂരണം ചാത്ര മദ്ധ്യാന്തം സ്നപനം ഭവേൽ.

ഈ പറഞ്ഞ നവരത്നങ്ങളെ ന്യസിച്ച ഒമ്പതു കലശത്തേ പൂജിപ്പൂ. ഇവിടെ ബ്രഹ്മകലശം മുമ്പായിട്ടു പൂജിക്കുകയും ബ്രഹ്മകലശം ഒടുക്കമായിട്ട് ആടുകയും എല്ലാ ദേവന്മാരിലും ചെയ്വൂ.

അനന്തരം ഒമ്പതാവൃത്തിയായിട്ടുള്ള കലശത്തിന്റെ സ്വരൂപത്തെ പറയുന്നു:—

ഏകാശീതിപദം കൃത്വാ നവധാ ച വിധാ സ്ഥിതം
അത്ര സപ്തദശദ്രവ്യൈഃ പഞ്ചവിംശദ്ഭിരേവ വാ
വിവിധൈഃ സഹ വാ കുംഭൈർദ്ദ്വരൈഃ സപ്തശതൈസ്തു വാ
ബഹിഃ കോണപദാപായാത് ഷട്ഛതം വാ ഭവേദിഹ.

ദ്വിധാ സപ്തദശദ്രവ്യന്യാസമായിട്ടുതാൻ പഞ്ചവിംശതിദ്രവ്യന്യാസമായിട്ടുതാൻ, നവധാ ഏകാശീതിപദം കൃത്വാ - മുപ്പത്തഞ്ചു പുടമായിട്ട് കൈയും മുമ്മൂന്നു പുടത്തിന്റെ ഇടയിൽ വീഥി ഉണ്ടാക്കിയാൽ നടുവിലും ദിക്കുകോണുകളിലും കൂടി എണ്ണത്തൊന്നു കലശത്തിന്റെ പത്മം ഒമ്പതായിട്ട് ഉണ്ടാക്കൂ. അത്ര സപ്തദശദ്രവ്യൈഃ പൂരയേത് - ഈ ഒമ്പതേടത്തും വെവ്വേറേ സപ്തദശദ്രവ്യങ്ങളേക്കൊണ്ടു നിറച്ചു പൂജിപ്പൂ. ആകെ എഴുന്നൂററി ഇരുപത്തിയെട്ടു കലശമായിട്ടു ഭവിക്കും. ഇഹ ബഹിഃ കോണവിലോപതഃ (?) ഷട് ശതം വാ ഭവേത് - ഇവിടെ പുറത്ത് എട്ടു ദിക്കിലേയും എണ്ണത്തിഒന്നിന്റെ കോണുകളിലേ പദങ്ങൾ നന്നാലും കളഞ്ഞ് അയ്യഞ്ച് ആക്കൂ. അപ്പോൾ എട്ടുദിക്കിലും അറുപത്തിയഞ്ചു കലശങ്ങളായി വരും. നടുവിൽ എൺപത്തിയൊന്നുതന്നെ. ഇങ്ങനെയാകുമ്പോൾ അറുനൂററിഒന്നു കലശമായി വരും ഇതും. സപ്തദശദ്രവ്യംതന്നെ ഒമ്പതേടത്തും നിറപ്പൂ. പഞ്ചവിംശദ്ഭിഃ ഏവ വാ - ഇവിടെ പഞ്ചവിംശതിദ്രവ്യങ്ങളേക്കൊണ്ട് ആകുമ്പോൾ പത്മത്തേ പറയുന്നു.

ഏകാശീതിപദാനി പാവനപുടേ മധ്യേ ച ദിക്ഷ്വർപ്പയേത്
പ്രത്യേകം നവധാ ച പഞ്ചകൃതിഭിഃ കൃത്വാ പദൈരംബുജം
ബാഹ്യേ കോണനിവേശിതാനി നവകാന്യേഷാം ദിശാസ്വന്തരേ
ത്രീണി ത്രീണി വിധായ പഞ്ചകൃതിഭിർദ്രവ്യൈസ്തു സംസ്ഥാപയേത്.

പാവനപുടേ - നാല്പത്തിയൊന്നു പുടത്തുങ്കൽ പതിമ്മൂന്നു പുടങ്ങളേക്കൊണ്ട്, മദ്ധ്യേ ദിക്ഷു ച ഏകാശീതിപദാനി അർപ്പയേത - നടുവിലും പുറത്ത് എട്ടുദിക്കിലും എണ്ണത്തിയൊന്നു കലശത്തിന്റെ പത്മത്തേ ഉണ്ടാക്കൂ. പഞ്ചകൃതിഭിഃ പദൈഃ നവധാ അംബുജം - ഇരുപത്തിയഞ്ചു പദങ്ങളേക്കൊണ്ട്. ഒമ്പതിടത്തും അഷ്ടദളത്തേയും, ബാഹ്യേ കോണനിവേശിതാനി നവകാനി - പുറത്തു കോണുകളിൽ ഒമ്പതിടത്തും നവകങ്ങളേയും, ഏഷാം ദിശാസു അന്തരേ ത്രീണി ത്രീണി വിധായ - ഇവററിന്റെ ദിക്കുകളിലും അന്തരാളങ്ങളിലും മുമ്മൂന്ന്, ഇങ്ങനെ 'ക്ഷേത്രേ ത്രയോദശപുടേ' എന്നതുകൊണ്ടു പറഞ്ഞതുപോലെ ഒമ്പതു പത്മത്തേ ഉണ്ടാക്കി, പഞ്ചകൃതിഭിഃ ദ്രവ്യൈഃ തു സംസ്ഥാപയേത് - പഞ്ചവിംശതിദ്രവ്യങ്ങളേക്കൊണ്ടു വെവ്വേറേ നിറച്ചു പൂജിച്ച് അഭി

ഷേകത്തേ ചെയ്യൂ. ഇവിടെയും കലശസംഖ്യ എഴുനൂററിഇരുപത്തിരെട്ട്. പിറത്തേ കോണപദങ്ങൾ എട്ടുദിക്കിലും കൂടി നൂററിയിരുപത്തെട്ടും കളഞ്ഞു് പഞ്ചകങ്ങളാക്കി ഓരോ ദിക്കിൽ ഇരുപത്തഞ്ചായിട്ടും വരുത്തി പഞ്ചവിംശതിദ്രവ്യങ്ങളേക്കൊണ്ടു നിറച്ചു പൂജിപ്പൂ. ഇങ്ങനെ അറുനൂററിഒന്നായിട്ടുമാം. ദധിവിദ്യൈഃ കുംഭൈഃ സഹ വാ - എന്നതുകൊണ്ടു സപ്തദശദ്രവ്യങ്ങളും പഞ്ചവിംശതിദ്രവ്യങ്ങളും കൂടീട്ടുമാം. അവിടെ പത്മം മുപ്പത്തിയെട്ടു പുടത്തിൽ നടുവിൽ പതിമ്മൂന്നു പുടംകൊണ്ടു പഞ്ചവിംശതി ദ്രവ്യത്തിങ്കലേപ്പോലെ എൺപത്തിയൊന്നു കലശത്തിൻെറ പത്മത്തേ ഉണ്ടാക്കൂ. പുറത്തു് എട്ടുദിക്കിലും പതിനൊന്നു പുടത്തുങ്കൽ സപ്തദശദ്രവ്യത്തുങ്കലേപ്പോലെ ഒമ്പതീതു നവകങ്ങളേയുമുണ്ടാക്കൂ. ഇങ്ങനെ പത്മമുണ്ടാക്കുമ്പോൾ ദിക്കുകളുടെ രണ്ടുപുറത്തും ഈരണ്ടു പുടം വീഥിയും വരും. ഇവിടെ അകത്തു പഞ്ചവിംശതിദ്രവ്യത്തേയും പുറത്തു് എട്ടു ദിക്കിലും സപ്തദശദ്രവ്യത്തേയും നിറപ്പൂ. എന്നിയേ അകത്തു സപ്തദശദ്രവ്യവും പുറത്തു പഞ്ചവിംശതിദ്രവ്യങ്ങളും ആകുമ്പോൾ നാല്പത്തിയൊന്നു പുടത്തിൽ പതിമ്മൂന്നു പുടങ്ങളേക്കൊണ്ടു പുറത്തു പഞ്ചവിംശതിദ്രവ്യത്തുങ്കലേപ്പോലെ എട്ടുദിക്കിലുമുണ്ടാക്കൂ. അകത്തു പതിമ്മൂന്നു പുടമുള്ളതിൽ പുറത്തു പുറവും ഒരു പുടം കളഞ്ഞു് സപ്തദശദ്രവ്യത്തുങ്കലേപ്പോലെ നവകങ്ങളേ ഉണ്ടാക്കൂ. ഇങ്ങനെ രണ്ടുംകൂടിയുള്ള ദ്രവ്യാവൃത്തിക്രമം.

അഷ്ടോത്തരശതം മദ്ധ്യേ ബാഹ്യേ ദിക്ഷു വിദിക്ഷു ച
ക്രമാദേകോനപഞ്ചാശദേവം പഞ്ചശതം ത്വ വാ.

മദ്ധ്യേ അഷ്ടോത്തരശതം - നടുവിൽ നൂററിയെട്ടു കലശത്തിൻെറ പത്മം. ബാഹ്യേ ദിക്ഷു വിദിക്ഷു ഏകോനപഞ്ചാശത് - പുറത്തു ദിക്കിലും കോണിലും നാല്പത്തിഒമ്പതു കലശത്തിൻെറ പത്മം. ഇവിടെ ഒക്കെയും സപ്തദശദ്രവ്യമാകുമ്പോൾ മുപ്പത്തിമൂന്നുപുടത്തിൽ നടുവിൽ പതിമ്മൂന്നു പുടംകൊണ്ടു നൂററിഎട്ടിൻെറ പത്മം. പുറത്തു് ഒമ്പതീതു പുടംകൊണ്ടു നാല്പത്തിഒമ്പതു കലശത്തിൻെറ പത്മം. ഏവം പഞ്ചശതം വാ - ഇങ്ങനെ അഞ്ഞൂറു കലശമായിട്ടും വരും. ഇവിടെ പഞ്ചവിംശതിയാകുമ്പോൾ മുപ്പത്തിഒമ്പതുപുടത്തിൽ നടുവിൽ പതിനഞ്ചുപുടം

കൊണ്ടു നൂററിയെട്ടിന്റെ പത്മം പുറത്തു പതിനൊന്നുപുടം കൊണ്ടു നാല്പത്തി ഒമ്പതു കലശത്തിന്റെ പത്മം. ഇവിടെയും കലശം അഞ്ഞൂറ്. ഇവിടെയും രണ്ടും കൂടീട്ടും വരുത്താം.

സർവ്വപുടേ മാന്ത്യപുടേ മദ്ധ്യേ സദ്വാദശം ശതം കുര്യാൽ
ദിക്ഷു തഥാ കോണഗതം നവോത്തരം തത്സഹസ്രപദകഞ്ജേ.

സഹസ്രപദകഞ്ജേ - ആയിരത്തിയൊന്നു കലശത്തുങ്കൽ, സർവ്വപുടേ - നാല്പത്തിയേഴു പുടത്തുങ്കൽ, മാന്ത്യപുടൈഃ മദ്ധ്യേ സദ്വാദശം ശതം കുര്യാത് - നടുവിൽ പതിനഞ്ചു പുടംകൊണ്ടു കോണപദലോപം കൂടാതെ നൂററിപ്പന്ത്രണ്ടു കലശത്തിന്റെ പത്മത്തെ ഉണ്ടാക്കൂ. ദിക്ഷു തഥാ - ദിക്കുകൾ നാലിടത്തും അപ്രകാരം നൂററിപ്പന്ത്രണ്ടീതു കലശങ്ങൾ, കോണഗതം നവോത്തരം തത് - കോണുകൾ നാലിലും നൂററിഒമ്പതീതു തന്നെ. ആകെ ആയിരത്തിഒന്നു കലശം വരും. ഇവിടെ സപ്തദശദ്രവ്യങ്ങളാകുമ്പോൾ നാല്പത്തിയൊന്നു പുടം. അവിടെയും കോണുകളിൽ ഒരു പദം കൂട്ടി നൂററിപ്പന്ത്രണ്ടീതു അഞ്ചു സ്ഥാനത്തു വരുത്തണം. മിശ്രവിധിയും ഊഹിച്ചു കല്പിച്ചുകൊള്ളൂ. ഇങ്ങനെ അഞ്ഞൂററിഒന്നായിട്ടും അറുനൂററിഒന്നായിട്ടും എഴുനൂററിഇരുപത്തിഒമ്പതായിട്ടും ആയിരത്തിഒന്നായിട്ടും നാലുപ്രകാരം ദ്രവ്യാവൃത്തിയായ കലശങ്ങളേ പറഞ്ഞേടത്തു ഒക്കെയും സപ്തദശദ്രവ്യങ്ങളായിട്ടും പഞ്ചവിംശതിദ്രവ്യങ്ങളായിട്ടും ഈ രണ്ടുംകൂടി സമ്മിശ്രങ്ങളായിട്ടും മൂന്നുപ്രകാരം വരും.

ദ്രവ്യാവൃത്തിരിയം ദ്വികേവലവിമിശ്രാകാരകൈവം ത്രയീ
ത്ര്യക്ഷാധോക്ഷജയോശ്ച സംഭജതി ച പ്രായഃ സ്ഫുടം ഭിദ്യതേ
ഹേരംബേ ദ്രവിണപ്രഭേദവിധുരേ ത്വേഷ്വേവ ശാസ്തര്യഥോ
സ്കന്ദേ ത്വപി നൈവ ശങ്കരഹരൗ ചോഹ്യാ ത്വ വാ ശ്രേയസീ.

ഇയം ദ്രവ്യാവൃത്തിഃ ദ്വികേവലവിമിശ്രാകാരത്രയീ(?) - ഈ ദ്രവ്യാവൃത്തി കേവലം സപ്തദശദ്രവ്യങ്ങളേക്കൊണ്ടും പഞ്ചവിംശതിദ്രവ്യങ്ങളേക്കൊണ്ടും പഞ്ചവിംശതിദ്രവ്യങ്ങളും സപ്തദശദ്രവ്യങ്ങളും കൂടീട്ടും മൂന്നുപ്രകാരം. ത്ര്യക്ഷാധോക്ഷജയോഃ സംഭജതി ച പ്രായഃ

1, "ശാരതസ്ത്വപി" എന്നു "വിവരണ"ത്തിൽ പാഠം കാണുന്നു,

സ്പഷ്ടം ഭിദ്യതേ - ശിവങ്കലും വിഷ്ണുവിങ്കലും ദുർഗ്ഗയിങ്കലും മിക്ക വാറും ഭേദത്തോടു കൂടി ഭവിക്കുന്നു. ദ്രവിണപ്രഭേദവിധുരേ ഹേരംബേ ശാസ്തരി ച ത്രയീ ഏവ - സപ്തദശയും പഞ്ചവിംശതിയും ദ്രവ്യങ്ങൾക്കു ഭേദം ഇല്ലായ്കകൊണ്ടു് ഗണപതിയിങ്കലും ശാസ്താവിങ്കലും മൂന്നുപ്രകാരംതന്നെ ഉണ്ടാകും. ഭേദമില്ലാതെയുമിരിക്കും. സ്കന്ദേ ത്രയീ നൈവ - സുബ്രഹ്മണ്യങ്കൽ മൂന്നുപ്രകാരം ഉണ്ടാകുകയില്ല. ശങ്കരഹരൗ ദ്രയമിതി ഉഹ്യാ - ശങ്കരനാരായണങ്കൽ പഞ്ചവിംശതിദ്രവ്യങ്ങളെ ഉഹിച്ചുകൊള്ളണം.

സുബ്രഹ്മണ്യങ്കലും ശങ്കരനാരായണങ്കലും ഒന്നാമപ്രകാരം മുമ്പിൽ കലശങ്ങളെ പറഞ്ഞേടത്തു് സപ്തദശദ്രവ്യങ്ങളെക്കൊണ്ടു പറഞ്ഞിട്ടുണ്ടല്ലോ. പഞ്ചവിംശതിദ്രവ്യവും നൂററി ഒമ്പതു കലശവും കൂടി പറഞ്ഞിട്ടില്ലായ്കകൊണ്ടു് ഇവിടെ രണ്ടേടത്തെയും പഞ്ചവിംശതിദ്രവ്യങ്ങളെ പറയുന്നു:—

ആജ്യാദിസപ്തദശ ഗൗളമിഹേക്ഷുതോയം
കേരീരസം ഹരിഹരേ ത്വഥ ശാന്തിതോയം
ചത്വാരി മംഗലജലാന്യപി പഞ്ചവിംശ-
ത്യൈതൈഃ സഹസ്രചരമം സ്നപനം വിദധ്യാത്.

ഹരിഹരേ - ശങ്കരനാരായണങ്കൽ, ആജ്യാദിസപ്തദശ - ബ്രഹ്മൻ തുടങ്ങി ദൈവികത്തുങ്കലും മാനുഷത്തുങ്കലും ദിക്കോണുകളിൽ ആജ്യാദി പതിനേഴു ദ്രവ്യങ്ങളും മുമ്പിൽ പറഞ്ഞപോലെ നിറച്ചാൽ, മാനുഷത്തിങ്കലെ അന്തരാളങ്ങളിൽ ശർക്കരയും കരിമ്പിന്നീരും തേങ്ങാപ്പാലും ശാന്ത്യംഭസ്സും ഈ നാലും നിറച്ചു് ശേഷം നാലിലും മംഗലാംഭസ്സിനെ നിറപ്പൂ. പൂരണമന്ത്രവും അഭിഷേകമന്ത്രവും മുമ്പിൽ പറഞ്ഞപോലെ. ഏതൈഃ പഞ്ചവിംശത്യാ സഹസ്രചരമം സ്നപനം വിദധ്യാത് - ഈ ഇരുപത്തിയഞ്ചു ദ്രവ്യങ്ങളെക്കൊണ്ടു് കേവലം പഞ്ചവിംശതി തുടങ്ങി ആയിരം വരേയും വിഷ്ണുവിങ്കലേപ്പോലെ പത്മങ്ങളിൽ കലശത്തെ ചെയ്യൂ. മാനുഷദിക്ഖണ്ഡഫലകൈഃ ഇത്യാദി പതിനേഴുമാടിയാൽ ഒടുക്കം ത്വം വിഷ്ണോ ഇത്യാദികൊണ്ടു് ഗുളാദി എട്ടിനേയും ആടൂ. ഇങ്ങനെ പഞ്ചവിംശതിദ്രവ്യം.

പഞ്ചവിംശദ്ഘടേഷ്വേവം മദ്ധ്യസ്ഥേഷു സമീരിതൈഃ
ദ്രവ്യൈസ്തു പഞ്ചവിംശദ്ഭിർബാഹ്യദ്രവ്യവിവർജ്ജിതൈഃ.
പഞ്ചവിംശതിമാരഭ്യ സഹസ്രാന്തഘടൈർബുധാഃ
ശിവവൽ സ്നപനം കുർയ്യുർഗ്ഗുഹേ ഗുളോദകാന്വിതൈഃ.

ഇഹേ - സുബ്രഹ്മണ്യകൽ, മദ്ധ്യസ്ഥേഷു പഞ്ചവിംശദ് ഘടേഷു സമീരിതൈഃ പഞ്ചവിംശദഭിഃ ദ്രവ്യൈഃ - ഉത്തമദശായത്തുങ്കൽ നടുവിലെ ഇരുപത്തിയഞ്ചു കലശങ്ങളിൽ, അന്തസ്സത്തപഘടേഷു സർവ്വമണിതോയം ഇത്യാദി ഇരുപത്തിയഞ്ചു ദ്രവ്യങ്ങളേ പറഞ്ഞിരിക്കുന്നതുകൊണ്ട്; പഞ്ചവിംശതിമാരഭ്യ - കേവലപഞ്ചവിംശതി തുടങ്ങി, ശുദ്ധോദകാമ്പിതൈഃ സഹസ്രാന്തഘടൈഃ - ശിവങ്കലെപ്പോലെ ശുദ്ധജലങ്ങളോടു കൂടിയുള്ള ആയിരത്തിയൊന്നു കലശം വരേയും പൂജിച്ച് അഭിഷേകത്തേ ചെയ്വൂ. ഇങ്ങനെ സുബ്രഹ്മണ്യകലേ പഞ്ചവിംശതിദ്രവ്യങ്ങൾ.

തത്തദ്ദ്രവ്യന്യസനമിതി കൃത്വാ ദ്രവദ്രവ്യകുംഭാൻ
മുക്ത്വാ ശേഷാൻ സപരികലശാൻ വാരിണാ വാരുണേന
ആപൂര്യ്യൈഷൂജ്ജ്വലകിസലയാദ്യഞ്ചിതേഷു സ്വമന്ത്രേ-
ണാവാഹ്യാഭ്യർച്ച്യ തു ജലഗന്ധാദിഭിശ്ചാന്യഖണ്ഡം. ൧൨൭

ഇതി തത്തദ്ദ്രവ്യന്യസനം കൃത്വാ - ഇപ്രകാരം അതാതു കലശങ്ങളിൽ പറഞ്ഞിരിക്കുന്ന ദ്രവ്യങ്ങളേ ന്യസിച്ചാൽ, ദ്രവദ്രവ്യകുംഭാൻ മുക്ത്വാ - പാല് തൈര് തേന് ഗന്ധം നെയ്യ് ഗോമൂത്രം ശക്കര തേങ്ങാവെള്ളം കഷായം എണ്ണ തേങ്ങാപ്പാല ഇത്യാദി ദ്രവദ്രവ്യങ്ങളേ അതാതുകൊണ്ടു തന്നെ നിറപ്പൂ. ശേഷാൻ സപരികലശാൻ വാരുണേന വാരിണാ ആപൂര്യ്യ - ശേഷങ്ങളായിരിക്കുന്ന പാദ്യാർഘ്യാദിദ്രവ്യങ്ങളേ ന്യസിച്ച് കലശങ്ങളേയും പരികലശങ്ങളേയും വരുണനേ പൂജിച്ചിരിക്കുന്ന ജലദ്രോണിവെള്ളംകൊണ്ടും; ആപൂര്യ്യ - നിറച്ച്, ഉജ്ജ്വലകിസലയാദ്യഞ്ചിതേഷു ഏഷു - തളിരും മാവും ചക്രികയും ഗന്ധപുഷ്പാക്ഷതങ്ങളും മുകളിൽ വച്ച് അലംകരിച്ചിരിക്കുന്ന കലശങ്ങളിൽ, അന്യഖണ്ഡം സ്വമന്ത്രേണ ആവാഹ്യ ജലഗന്ധാദിഭിഃ അഭ്യർച്ച്യതു - ബ്രഹ്മന്നായിട്ടു ദ്രവ്യങ്ങളേ ന്യസിച്ച് ദലകലശങ്ങളിലും ഖണ്ഡങ്ങളിലും വെവ്വേറേ മൂലംകൊണ്ട് ആവാഹിച്ച് ലിപിതത്വന്യാസാദി ചെയ്തു സകളീകരിച്ച് വെവ്വേറേ നിവേദിച്ച് പ്രസന്നപൂജയും ചെയ്വൂ. ഇങ്ങനെ പരികലശപൂജ.

ആചാര്യ്യഃ സഹ മൂർത്തിപൈരഥ ദിശാസ്വഗ്നിം വിഹൃത്യ ക്രമാത്
സ്വസ്വോക്തദ്രവിണാണുഭിഃ കൃതഹുതിസ്സമ്പാതപാതം പുനഃ
കൃത്വാ ദ്രവ്യഘടേഷു മന്ത്രമഹിതാൻ ഹൃല്യാംശുകൈർവ്വർമണാ
താൻ സംഛാദ്യ വിഭൂഷയേത് സസുമനോദർഭാക്ഷതാദ്യൈരപി.

[എന്

ആചാര്യൈഃ മൂർത്തിപൈഃ സഹ ദിശാസു ക്രമാദ് അഗ്നിം വിഹൃത്യ - ആചാര്യൻ പരിധർമ്മികളോട്ടും കൂടി കിഴക്കു തുടങ്ങിയുള്ള ഖണ്ഡങ്ങളിൽ ക്രമേണ ആചാര്യകുണ്ഡത്തിങ്കൽ നിന്ന് അധിവാസത്തിങ്കൽ പറഞ്ഞ ക്രമംപോലെ അഗ്നിയേ വിഹരിച്ചു, സ്വസ്വോക്തദ്രവിണാണുഭിഃ കൃതഹുതിഃ - തനിക്കു തനിക്കു പറഞ്ഞിരിക്കുന്ന ദ്രവ്യങ്ങളോട്ടും മന്ത്രങ്ങളോട്ടും കൂടി അധിവാസഹോമങ്ങളേച്ചെയ്ത്, പുനർദ്രവ്യഘടേഷു സമ്പാതപാതം കൃത്വാ - ദ്രവ്യപൂർണ്ണങ്ങളായുള്ള കലശങ്ങളിൽ ദ്രവ്യന്യാസക്രമേണ സമ്പാതത്തേ സ്പർശിച്ച്, മന്ത്രമഹിതാൻ ഹൃദ്യാംശുകൈഃ സംഛാദ്യ - അധിദേവതാമന്ത്രങ്ങളേക്കൊണ്ട് അർച്ചിച്ചു തൊട്ടുജപിച്ചിരിക്കുന്ന അക്കലശങ്ങളേ മനോഹരങ്ങളായ വസ്ത്രങ്ങളേക്കൊണ്ട് കവചമന്ത്രംകൊണ്ടു മൂടി, സസുമനോദർഭാക്ഷതാദ്യൈഃ അപി വിഭൂഷയേത് - ദർഭാക്ഷതസുമസമിത്തുകളേക്കൊണ്ട് ആ കലശങ്ങളേ അലംകരിപ്പൂ.



പ്രാഗാസ്യസ്സമുപസ്ഥിതോഽഥ കലശക്ഷേത്രാദ് ബഹിസ്തത്ത്വതാ-
രാരാധ്യാഖിലഖണ്ഡതത്ത്വവിഹിതൈകാംഗം വിഭാവ്യാഥ തം
ഭൂതാനി പ്രവിലാപ്യ ശോഷദഹനാദ്യാധായ സൃഷ്ട്വാ ലിപി-
ന്യാസാന്തേ സ്വമന്ത്രദശാദി സകലാദ്ധ്വന്യാസനിഷ്ഠം ചരേത്.

[ഫവ്യം

അഥ കലശക്ഷേത്രാദ് ബഹിഃ പ്രാഗാസ്യഃ സമുപസ്ഥിതഃ - ഈ കലശത്തിന്റെ പടിഞ്ഞാറു പീഠത്തിൽ കിഴക്കോട്ടു നോക്കിനിന്ന്, തത്ത്വതാരാരാധ്യാ തം അഖിലഖണ്ഡതത്ത്വവിഹിതൈകാംഗം വിഭാവ്യ - തത്ത്വങ്ങളേക്കൊണ്ട് അതാതു ഖണ്ഡങ്ങളിൽ പുഷ്പാരാധനകൊണ്ട് തത്ത്വസ്വരൂപങ്ങളായിട്ടും പ്രണവാരാധനകൊണ്ടു തദൈക്യത്തേയും ഭാവിച്ചു ഒരു സ്വരൂപമാക്കിക്കല്പിച്ചാൽ, ഭൂതാനി പ്രവിലാപ്യ ശോഷദഹനാദി ആധായ സൃഷ്ട്വാ - ധ്യാനാധിവാസത്തിങ്കൽ പറഞ്ഞിരിക്കുന്നപോലെ ദേഹശുദ്ധ്യാദി ചെയ്ത് ഗുരുവിനേയും ഗണപതിയേയും പൂജിച്ച് പ്രണവംകൊണ്ടു തളിച്ചു രക്ഷിച്ചു തളിച്ചു തൊട്ടുജപിച്ചു നാഡീസന്ധാനം ചെയ്ത് ചൈതന്യത്തേ തങ്കൽ യോജിപ്പിച്ച് ജലാധിവാസോക്തന്യായേന പഞ്ചഭൂതങ്ങളേ സംഹരിച്ചു ശോഷണാദികളേച്ചെയ്ത്

ചൈതന്യത്തെ യോജിപ്പിച്ച് പഞ്ചഭൂതങ്ങളെ സൃഷ്ടിച്ച്, ലിപിന്യാസാന്തേ - സംവത്സരപ്രാണായാമാദിലിപിന്യാസാന്തത്തിങ്കൽ, സപമന്ത്രദയാദിസകലാധപന്യാസനിഷ്ടം ചരേത് – അ ഹ ഹ ഓം ഇത്യാദിമന്ത്രോദയപ്രാണായാമവും പീഠന്യാസവും മൂലപ്രാണായാമവും ചെയ്തു ഷഡംഗങ്ങളെ ന്യസിച്ച് മൂലാക്ഷരന്യാസാന്തം ചെയ്വൂ.

ഇഷ്ട്വാ പീഠമിഹാഭിവാഹ്യ സകളീകൃത്യൈകമൂൎത്തം ഗതം
സംപൂജ്യൈനമഥോ നിവേദ്യ പരിതോ ദദ്യാദ് ബലിം പൂൎവ്വവത്
സപസേപാകൈൎബലിമന്ത്രകൈരഥ സമാചമ്യാന്തരഭ്യേത്യ തം
നൈവേദ്യം പ്രവിസൃജ്യ തോഷണസപൎയ്യാം ച പ്രകുൎയ്യാദ് ഗുരുഃ.
[ പ്ര വൃ പ്ര

ഗുരുഃ ഇഹ പീഠം ഇഷ്ട്വാ – ആചാൎയ്യൻ ഈ കലശത്തിങ്കൽ പീഠത്തെ പൂജിച്ച്, അഭിവാഹ്യ സകളീകൃത്യ - ആവാഹിച്ച് ലിപിതത്ത്വാദികളെ ന്യസിച്ച്, ഏകമൂൎത്തം ഗതം ഏനം സമ്പൂജ്യ - ഒന്നായിട്ട കല്പിച്ചിരിക്കുന്ന ദേവനെ അൎഘ്യാദികൊണ്ടു മൂൎത്തിപൂജയും ചെയ്ത്, നിവേദ്യ പരിതഃ പൂൎവ്വവത് സപസേപാകൈഃ ബലിമന്ത്രകൈഃ ബലിം ദദ്യാത് – നിവേദ്യത്തെ ഉണ്ടാക്കി പാതി നിവേദിച്ച് തച്ഛേഷംകൊണ്ട് അധിവാസത്തിങ്കലെപ്പോലെ ബ്രാഹ്മണരെ ഊട്ടി മണ്ഡപത്തിന്റെ ചുററും അവിടെ പറഞ്ഞിരിക്കുന്ന മന്ത്രങ്ങളെക്കൊണ്ട് അവിടെ ബലിയേയും തൂകിയാൽ, അഥ സമാചമ്യ അന്തഃ അഭ്യേത്യ - പിന്നെ കാല കഴുകി ആചമിച്ച് മണ്ഡപത്തിൽവന്ന്, നൈവേദ്യം പ്രവിസൃജ്യ തോഷണസപൎയ്യാം ച പ്രകുൎയ്യാത് – നിവേദ്യത്തെ എടുത്തു ഗന്ധപുഷ്പാദി കൊണ്ടുള്ള തീൎത്ഥപ്രോക്ഷണാന്തമുള്ള പ്രസന്നപൂജയേയും ചെയ്വൂ.

ശുദ്ധാ ഭവന്ത്വിത്യണുനാ ച പഞ്ച-
വിംശത്യുപേതേന പവിത്രപാണിഃ
സമ്പാതശേഷാമ്പിതവാരിണോക്ഷേത്
കുംഭാൻ കിരേദക്ഷതസൂനകൈശ്ച. പ്ര വൃ പ

പവിത്രപാണിഃ ആചാൎയ്യഃ – ആചാൎയ്യൻ പവിത്രഹസ്തനായിട്ട്, "ശുദ്ധാഭവന്തു" ഇതി അണുനാ പഞ്ചവിംശത്യുപേതേന ച – ഓം 'ശുദ്ധാഭവന്ത്വിമേ കുംഭാഃ' ഇതുകൊണ്ടും, 'പഞ്ചവിം

ശതിധാ വിഭക്തൈഃ ഇത്യാദികൊണ്ടും, സമ്പാതശേഷാന്വിതവാരിഭിഃ കുംഭാൻ ഉൽക്ഷിപേത് – [illegible] സമ്പാതശേഷത്തിൽ ശംഖുജലം കൂടിയവെള്ളംകൊണ്ട് കലശങ്ങളെ തളിപ്പൂ. അക്ഷതസൂനൈഃ കിരേത് – [illegible] ഗന്ധപുഷ്പാക്ഷതത്തേയും ചിതറൂ.

"ശുദ്ധാ ഭവന്ത്വിമേ കുംഭാഃ സകലാഃ സാപിധാനകാഃ
വാതാതപാപഹിതാശ്ച ശുഭലക്ഷണസംയുതാഃ.
പഞ്ചവിംശതിധാ വിഭക്തൈസ്തത്ത്വഭേദേന തിഷ്ഠതഃ
ദ്രവ്യയത്താദൃശൈസ്സർവ്വൈഃ സംകല്പ്യാനാം വിശുദ്ധയേ."

ഇവ രണ്ടും തളിപ്പാനുള്ള മന്ത്രങ്ങൾ.

സംപ്രാർത്ഥ്യ ശാസ്ത്രോദിതമിത്യനേന
മന്ത്രേണ മന്ത്രീ രചിതാഞ്ജലിഃ സൻ
ദത്വാഽവസാനീയകമർഘ്യമസ്മൈ
ദേവായ കുർവീത ലയാംഗകാദ്യം. ഫ വൃ ന

മന്ത്രീ രചിതാഞ്ജലിഃ സൻ – ആചാര്യൻ നിന്ന് അഞ്ജലിയെ ബന്ധിച്ച്, ശാസ്ത്രോദിതമിതി അനേന മന്ത്രേണ സംപ്രാർത്ഥ്യ – 'ശാസ്ത്രോദിതമിദം ചാസ്തു' ഇപ്രകാരമുള്ള മന്ത്രംകൊണ്ട് പ്രാർത്ഥിച്ച്, അസ്മൈ ദേവായ അവസാനീയകം അർഘ്യം ദത്വാ ലയാംഗകാദ്യം കുർവീത – ഈ ദേവനായിക്കൊണ്ട് അവസാനീയാർഘ്യത്തെ കൊടുത്ത് വ്യാപകവും ലയാംഗവും ചെയ്തു രക്ഷിപ്പൂ.

"ശാസ്ത്രോദിതമിദം ചാസ്തു സ്നപനം ദേവനിർമ്മിതം
അനേന സ്നപനേനാസ്തു പ്രസന്നോ ഭഗവാൻ ഹരിഃ."

ഇതു ഇവിടത്തെ പ്രാർത്ഥനാമന്ത്രം.

അഭ്യേത്യ ദേവായതനാഗ്രസംസ്ഥഃ
കൃത്വാ പ്രസൂനാഞ്ജലിമഞ്ജലിം ച
വിജ്ഞാപയേദ്വിശ്വജനീനമേനം
ബുധോഽധിവാസഃ കൃത ഇത്യനേന. ഫ വൃ ർ

അഭ്യേത്യ ദേവായതനാഗ്രസംസ്ഥഃ – പിന്നെ മണ്ഡപത്തിൽ നിന്നും ദേവന്റെ നടയിൽ ചെന്ന്, പ്രസൂനാഞ്ജലിം അഞ്ജലിം ച കൃത്വാ – പൂർണ്ണപുഷ്പാഞ്ജലിചെയ്ത് വന്ദിച്ച്, അധി

വാസഃ കൃതഃ ഇത്യനേന വിശേഷജനിനം എന്നം വിജ്ഞാപയേൽ - വിശേഷജനമറിതവന്ധാധിയായിരിക്കുന്ന ദേവനോട് 'അധിവാസഃ കൃതോ ദേവ' ഇത്യാദിമന്ത്രംകൊണ്ട് പ്രാൎത്ഥിപ്പൂ.

"അധിവാസഃ കൃതോ ദേവ! സ്നപനായ മയാ തവ
ക്ഷണേന മേ പ്രസാദോ/സ്യ ക്രിയതാം പുരുഷോത്തമ!."

ഇങ്ങനെ പ്രാൎത്ഥനാമന്ത്രം.

അത്രോദാഹൃതവിഷ്ണോരിത്യാദിപദാംശകേഷു മന്ത്രിതമഃ
ശംഭോരിത്യാദിപദം സ്വം സ്വം കുൎവീത സൎവദേവേഷു.
[ഫവ്വ ൭

അത്ര ഉദാഹൃതവിഷ്ണോഃ ഇത്യാദിപദാംശകേഷു - ഇവിടെ പറഞ്ഞിരിക്കുന്ന മന്ത്രങ്ങളിൽ വിഷ്ണോഃ എന്നം ഹരിഃ എന്നം പുരുഷോത്തമ എന്നം മൂന്ന പദങ്ങളുടെ സ്ഥാനങ്ങളിൽ, മന്ത്രിതമഃ സൎവദേവേഷു ശംഭോഃ ഇത്യാദി സ്വം സ്വം പദം കുൎവീത - ആചാൎയ്യവരൻ സൎവദേവന്മാരിലും ശംഭോഃ ഹരേ പരമേശ്വര ഇങ്ങനെ ശിവാദികളിൽ തങ്ങളുടെ പദത്തെ കൂട്ടി പ്രാൎത്ഥനകളേ ചെയ്വൂ.

സമേത്യ മണ്ഡപം തതോ നിജേ നിഷദ്യ വിഷ്ടരേ
പരം പദം പരാമൃശന്നനിദ്രിതോ നിശാം നയേത്. ഫവ്വ ൯

തതഃ മണ്ഡപം സമേത്യ - പിന്നെ ആചാൎയ്യൻ മണ്ഡപത്തിൽ വന്ന്, നിജേ വിഷ്ടരേ നിഷദ്യ, തന്റെ പലകമേലിരുന്ന് - അനിദ്രിതഃ പരം പദം പരാമൃശൻ നിശാം നയേത് - ഉറക്കം കൂടാതെ കലശങ്ങൾ ഏകസ്വരൂപനായി പൂജിച്ചിരിക്കുന്ന ദേവനേ ധ്യാനിച്ചുംകൊണ്ട് രാത്രിമുഴുവൻ അവിടെത്തന്നെ ഇരിപ്പൂ. മുമ്പിൽ ധ്യാനാധിവാസങ്ങളേ ഇതിഹാസപുരാണാദികളും വേണം.

ഇങ്ങനെ കലശാധിവാസത്തെ പറഞ്ഞിട്ട് ചതുൎത്ഥാധിവാസങ്ങളേ സ്നാനക്രമത്തെ പറയുന്നു:—

പ്രാതസ്തുൎയ്യാദിനേ സ്വസാമ്പ്രതികകൃത് സമ്പൂജ്യ സദ്വാത്മകം
താരേണാഥപൃഥക് സ്വതത്ത്വപുരുഷം കൃത്വാൎഘ്യഹസ്തോ/ഗ്രതഃ
കൃത്വാ മൂലമനും പ്രജപ്യ മരുതാ ഭാരം വിഭാൎയ്യാഗ്നിഗ-
മ്യാന്തൎദൎശിതമംഗളോൎഘ്യസലിലം ദദ്യാദ് ഗുരുഃ.
[ഫവ്വ ൧

തുര്യദിനേ പ്രാതഃ - പ്രതിഷ്ഠയുടെ നാലാം ദിവസം നേരത്തു്, ഗുരുഃ സ്വസാമ്പ്രതികകൃത് - ആചാര്യൻ സന്ധ്യാവന്ദനാദി പ്രഭാതകൃത്യങ്ങളെ ചെയ്തു് കലശമണ്ഡപത്തിൽ വന്നു ദേഹശുദ്ധ്യാദി ചെയ്തു്, സർവാത്മകാ ദേവം സമ്പൂജ്യ - ഏകസ്വരൂപനായിരിക്കുന്ന ദേവനെ പീഠപൂജാദിചെയ്തു നിവേദിച്ചു് പ്രസന്നപൂജയും ലയാംഗവും ചെയ്താൽ, താഴെന്ന പൃഥക് സ്വതത്ത്വപുരുഷം കൃത്വാ- പ്രണവംകൊണ്ടു പുഷ്പങ്ങളെ ആരാധിച്ചു വെവ്വേറേ ആക്കി തത്ത്വങ്ങളേക്കൊണ്ടു് ബ്രഹ്മൻ തുടങ്ങി ദൈവികമാശേഷക്രമേണ ആരാധിച്ചു തത്ത്വസ്വരൂപങ്ങളാക്കി അധിദേവതാമന്ത്രംകൊണ്ടും അർച്ചിച്ചു് ആതാളു മൂർത്തിസ്വരൂപങ്ങളുണ്ടാക്കി മൂടിയ വസ്ത്രമെടുത്തു് നീരാജനത്തേയുമുഴിഞ്ഞാൽ, അർഘ്യഹസ്തഃ ഗത്വാ - അർഘ്യജലത്തെ എടുത്തുംകൊണ്ടു നടയിൽചെന്നു്, മരുതാ ദ്വാരം വിദാര്യ - വായുബീജംകൊണ്ടു് വാതിലിനെ തുറന്നു്, അന്തഃ ദേവായ ദർശിതമംഗലഃ - ഗർഭഗൃഹത്തുങ്കൽ ചെന്ന ദേവനായിക്കൊണ്ടു അഷ്ടമംഗല്യത്തെ ദർശിപ്പിച്ചു്, അർഘ്യസലിലം ദദ്യാത് - അർഘ്യജലത്തേയുംകൊടുപ്പൂ. അഷ്ടമാംഗല്യങ്ങൾ മുമ്പിൽ അധിവാസത്തുങ്കലേ "ശംഖചാരി കേതുൻ" ഇത്യാദിതന്നെ. എന്നിയേ

"ദീപികാ ദർപ്പണം ഹേമ ധാന്യപാത്രം ഫലം ദധി
പുസ്തമംഗലപാത്രീ ച ലൗകികം മംഗലാഷ്ടകം"

ഇങ്ങനെയും ഉണ്ടാക്കാം. അഷ്ടദിക്പാലാസ്ത്രങ്ങളും കറുകയും കൂടിവച്ചു് ഉണ്ടാക്കിയ നീരാജനം തന്നെയുമാം. പശുവിനെയും ദർശിപ്പിയ്ക്കു. പിന്നെ ഉപചാരംകൊണ്ടു് അർഘ്യത്തെ കൊടുപ്പൂ.

നിർമ്മാല്യം വ്യപനീയ വിശ്വമനസാ വിഷ്ണൗ പരേഷ്വസ്ത്രതോ
മന്ത്രീ മൂലത ഏവ വാ ശിവഹരൗ ഗവ്യേന പുംസൂക്തതഃ
തൈലേനാജ്യപരേഷു ചാസ്ത്രമനസാ ശൈരീഷചൂർണ്ണാദിഭി-
ർഘൃഷ്ട്വാ ഭൂരിജലൈർവിശോദ്ധ്യ ച വിഭും സംപൂജയേത് പായ
[സൈഃ. ൧൧൧

വിഷ്ണൗ വിശ്വമനസാ - വിഷ്ണുവിങ്കൽ "വിശ്വതശ്ചക്ഷുരുത" എന്ന സൂക്തംകൊണ്ടും, പരേഷു അസ്ത്രതഃ മൂലതഃ വാ - ശിവാദികളിൽ-അസ്ത്രംകൊണ്ടു താൻ മൂലംകൊണ്ടു താൻ, നിർമ്മാല്യം വ്യപനീയ - നിർമ്മാല്യപുഷ്പമാലകളെ എടുത്തു് വിഷ്വക്സേനാദി

നിർമ്മാല്യധാരിയിങ്കൽ സമർപ്പിച്ചാൽ - മന്ത്രീ ശിവഹരൌ പുംസൂക്തതഃ ഗവ്യേഷു പരേഷു തൈലേന ച ആജ്യം - ആചാര്യൻ സപാസ്തികങ്ങളിൽ പഞ്ചഗവ്യത്തേയും എണ്ണയേയും അവിടെ വേണ്ടുന്നതിനെ മൂലംകൊണ്ടു പൂജിച്ചു ശങ്കരനാരായണങ്ങൾ പുരുഷസൂക്തംകൊണ്ട് സ്നാനകാലത്തു പഞ്ചഗവ്യത്തെ ആട്ടു. വിഷ്ണ്വാദികൾക്കു പൂജിച്ചിരിക്കുന്ന എണ്ണയേ ആട്ടു. അസ്ത്രമന്തനാ ശൈരീഷചൂർണ്ണാദിഭിഃ ഘൃഷ്ട്വാ - പിന്നെ എല്ലാടവും അസ്ത്രമന്ത്രംകൊണ്ട് വാകപ്പൊടിതാൻ തേച്ച് എണ്ണയേ കളഞ്ഞു്, ഭൂരിജലൈഃ വിശോധ്യ - വളരെ വെള്ളങ്ങളെക്കൊണ്ടുകഴുകി ആപോഹിഷ്ഠാദികൊണ്ട് അഭിഷേകംചെയ്തു്, പായസൈഃ വിഭും പൂജയേത് - വസ്ത്രാദികൊടുത്തു പൂജിച്ചു പായസം നിവേദിച്ചു് പ്രസന്നപൂജയും ചെയ്വൂ.

ഇഷ്ട്വാ പീഠമിഹാഭിവാഹ്യ സകളീകൃത്യ പ്രദായ ക്രമാത്
പാദ്യാർഘ്യേ്യ സപജിനാർണ്ണതോ/സ്ത്രമന്തനാ വാ/f/ച്ഛിദ്യ
[തത് കൌതുകം
പ്രക്ഷാള്യ സപകരൌ പ്രദായ പുനരാചാമാദി സംസ്ഥാപ്യ തം
സിക്ത്വാ തത്ത്വഹുതാന്തഹോമകലശൈഃ പ്രത്യേകമഭ്യ-
[ർച്ചയേൽ. ഏവൻ

ഇഹ പീഠം ഇഷ്ട്വാ അഭിവാഹ്യ സകളീകൃത്യ - പിന്നെ പീഠം പൂജിച്ചു വ്യാപകാംഗാന്തം ന്യസിച്ചു പാദ്യാർഘ്യങ്ങളേക്കൊടുത്തു്, സപജനാർണതഃ അസ്ത്രമന്തനാ വാ തത് കൌതുകം ആച്ഛിദ്യ - ഗായത്രികൊണ്ടുതാൻ അസ്ത്രമന്ത്രംകൊണ്ടുതാൻ മുമ്പു കെട്ടിയിരിക്കുന്ന കൌതുകബന്ധനത്തെ അഴിച്ചു്, സപകരൌ പ്രക്ഷാള്യ - കൈയും കഴുകി, പുനഃ ആചാമാദി പ്രദായ സംസ്ഥാപ്യ - പിന്നെ ആചമനീയം തുടങ്ങി സ്നാനാന്തമുപഹാരങ്ങളേ കൊടുത്തു്, തത്ത്വഹുതാന്തഹോമകലശൈഃ സിക്ത്വാ പ്രത്യേകം അഭ്യർച്ചയേത് - പ്രായശ്ചിത്താദിതത്ത്വാന്തമുള്ള ഹോമങ്ങളേ തലേദിവസം ചെയ്തിരിക്കുന്നതിന്റെ കലശങ്ങളേ ഒരോന്നായിട്ട് ആടി വെവ്വേറേ പൂജിപ്പൂ. ഇവിടെ തത്ത്വഹോമം തലേനാൾ കഴിക്കുമ്പോൾ അനുജ്ഞാപൂജയും നാഡീസന്ധാനവും സംഹാരതത്ത്വസമ്പാതവും വേണ്ട. അന്നു നേരത്തേ കഴിക്കുന്നപക്ഷത്തുങ്കൽ സംഹാരസമ്പാതമുണ്ടാക്കി സ്പർശിച്ചു നാഡീസന്ധാനവും കൂടി ചെയ്വൂ.

അഥാഽഽരാധ്യ പീഠം സമാവാഹ്യ ദേവം
തദീയാശ്ച മുദ്രാഃ പ്രദർശ്യാർണതത്വം
സ്വമന്ത്രോത്തരം ന്യസ്യ ദത്വോപഹാരാൻ
ജലൈഃ സ്നാനകാലേഽഭിഷിച്യാർച്ചയിത്വാ. ൯൩

അഥ പീഠം ആരാധ്യ – പിന്നെ പീഠത്തെ പൂജിച്ച്, ദേവം സമാവാഹ്യ – ദേവനെ ആവാഹിച്ച്, തദീയാഃ മുദ്രാഃ പ്രദർശ്യ, ആവാഹനമുദ്രകളെ കാട്ടി, അർണതത്വം സ്വമന്ത്രോത്തരം ന്യസ്യ – ലിപിന്യാസവും തത്വങ്ങളേയും മൂലാക്ഷരാംഗാദിയേയും ന്യസിച്ച്, ഉപഹാരാൻ ദത്വാ – അർഘ്യാദി ഉപഹാരങ്ങളെ കൊടുത്തു, സ്നാനകാലേ അഭിഷിച്യ അർച്ചയിത്വാ – സ്നാനകാലത്തുകളിൽ വെള്ളംകൊണ്ട് അഭിഷേകത്തെ ചെയ്തു അർച്ചിച്ച് നീരാജനത്തേയും ഉഴിയു.

ഗത്വാഽന്തർമദ്ധ്യകുംഭാനമതികൃദുപഗമ്യാർച്ച്യ ചോദാര്യകുംഭം
നീരാജ്യാർഘ്യം പ്രദായ സ്വവിഹിതമനുനോദാര്യ ഗത്വാ-
[ഽന്തരർഘ്യം
ദത്വാ നീരാജ്യ ദേവം സ്നപയതു കലശൈരർച്ചയേച്ചാന്തഖണ്ഡം
നൈവേദ്യാന്തേഽന്തരാ സ്നാനമപി വിതനയാത്തത്തദുക്താന്ന-
[നാഽത. ൯൪

അന്തഃ ഗത്വാ – കലശമണ്ഡപത്തിന്റെ അകത്തുചെന്ന്, മദ്ധ്യകുംഭാനമതികൃത് – ബ്രഹ്മകലശത്തുകൽ പുഷ്പാരാധനത്തെ ചെയ്തു കലശങ്ങളെ എടുപ്പാനുള്ള അനുജ്ഞയെ പ്രാർത്ഥിച്ച്, ഉദാര്യകുംഭം ഗത്വാ നീരാജ്യ – മുമ്പിൽ എടുപ്പാനുള്ള കലശത്തിന്റെ അടുക്കൽചെന്ന് നീരാജനത്തെ ഉഴിഞ്ഞ്, അർഘ്യം പ്രദായ - അർഘ്യം കൊടുത്ത്, സ്വവിഹിതമനുനാ ഉദാര്യ - ഗായത്രികൊണ്ടു ബ്രഹ്മകലശത്തേയും മൂലംകൊണ്ടു തത്പരികലശത്തേയും പരികർമ്മികളെക്കൊണ്ടു എടുപ്പിച്ച്, അന്തഃ ഗത്വാ അർഘ്യം ദത്വാ – ഗർഭഗൃഹത്തുകൽ കൊണ്ടുപോയി അർഘ്യത്തെക്കൊടുത്ത്, ദേവം നീരാജ്യ കലശൈഃ സ്നപയതു – നീരാജനത്തെ ഉഴിഞ്ഞ് ദേവനെ തത്ഖണ്ഡത്തുകലേ കലശങ്ങളെക്കൊണ്ടു സ്നാനത്തെ ചെയ്വൂ. അന്തഖണ്ഡം അർച്ചയേൽ ച – ഖണ്ഡംതോറും കലശങ്ങളെത്തുടിയാൽ പൂ ചാത്തി വ്യാപകാംഗംചെയ്തു മൂലംകൊണ്ടു

അർച്ചിച്ച നിവേദിപ്പൂ. അത്ര നൈവേദ്യാന്തേ തത്തദുക്താ ണനാ അന്തരാ സ്നാനമപി വിതനയാത് - ഇവിടെ നിവേദ്യം കഴിഞ്ഞാൽ ഗണ്ഡൂഷാദി കൊടുത്തു് അർച്ചിച്ച നിരാജനത്തെ ഉഴിവൂ. അവിടെ പറയുന്ന മന്ത്രംകൊണ്ടു് അന്തരാസ്നാനത്തെയും ചെയ്വൂ.

> സർവ്വത്ര തത്തദഖിലദൈവതമൂലതാരൈർ-
> മദ്ധ്യസ്ഥിതൈശ്ചകലശൈ സംസ്നാപനം വിദധീതമൂർദ്ധ്നി
> നിർദ്ദൈവതൈഃ പരിഘടൈർമ്മനുവിത് ക്രമാൽ
> ദുർഗ്ഗാദിഭിംഗമനുഭിഃ ശരജേ ഹൃദാ വാ. ൮൰൨

൮൨. സർവ്വത്ര - സർവ്വദേവന്മാരിലും, തത്തദഖിലദൈവതമൂലതാരൈഃ മദ്ധ്യസ്ഥിതൈഃ ഘടൈഃ സംസ്നാപനം ചരേൽ - പ്രണവവും ഉപചാരവും അതാതു ദ്രവ്യങ്ങളുടെ ഋക്കും അധിദേവതാമന്ത്രവും മൂലപ്രണവങ്ങളുംകൊണ്ടു ഖണ്ഡങ്ങളിലെ ബ്രഹ്മകലശങ്ങളെക്കൊണ്ടു അഭിഷേകത്തെ ചെയ്വൂ. നിർദ്ദൈവതൈഃ ഘടൈഃ - അധിദേവതാമന്ത്രങ്ങൾ കൂടാതെ ഋക്കും മൂലപ്രണവങ്ങളുംകൊണ്ടു പരികലശങ്ങളെക്കൊണ്ടു ആട്ടൂ. ക്രമാൽ ദുർഗ്ഗാദിഃ - ദുർഗ്ഗയിങ്കൽ പഞ്ചദുർഗ്ഗകളെക്കൊണ്ടും, ശരജേ അംഗമനുഭിഃ ഹൃദാ വാ - സുബ്രഹ്മണ്യങ്കൽ അംഗങ്ങളെക്കൊണ്ടു താൻ ഹൃദയമന്ത്രംകൊണ്ടു താൻ പരികലശങ്ങളെ ആട്ടൂ. മനുവിത് എന്നതുകൊണ്ടു് മന്ത്രപ്രയോഗത്തെ അറിഞ്ഞിരിക്കുന്ന ആചാര്യനെന്നു താൽപര്യം.

> തന്മഹേശമനുനാ മഹേശ്വരേ
> ശ്രീശശേശഹരിസംഭവാദിഷി
> ബ്രഹ്മജജ്ഞമനുനാ സ്വമൂലതോ-
> ന്യേഷു ച സ്നപനമന്തരാ ചരേത്. ൮൰൩

മഹേശ്വരേ തന്മഹേശമനുനാ - ശിവങ്കൽ തന്മഹേശായ വിദ്മഹേ ഇത്യാദികൊണ്ടും, ശ്രീശശേശഹരിസംഭവാദിഷി ബ്രഹ്മജജ്ഞമനുനാ - വിഷ്ണുവിങ്കലും ശങ്കരനാരായണങ്കലും ദുർഗ്ഗയിങ്കലും "ബ്രഹ്മജജ്ഞാനം പ്രഥമം പുരസ്താത്" എന്ന ഋക്കുകൊണ്ടും, അന്യേഷു സ്വമൂലതഃ - ഗണപതി, ശാസ്താവു സുബ്രഹ്മണ്യന്മാരുകൾ തന്റെ മൂലംകൊണ്ടും, അന്തരാസ്നാപനം ചരേത് - അന്തരാസ്നാനത്തെ ചെയ്വൂ.

തത്തദ്ഭാഗസമീരിതക്രമമന്ത്രൈഃപരൈരിതി സ്നാപയേ-
ദ്ദേവം ദ്രവ്യഘടൈഃ സപാർശ്വഘടികൈശ്ചൈവ പ്രകൃത്യാശ്രിതം
ആശ്രിത്യ ക്രമമന്തരംഗവശദിക്കോണാദികം വോദ്ധൃതൈർ-
മദ്ധ്യാന്തേ സ്നപനേഽഗ്ര ഭദ്രഘടതാ നശ്യേത്തദന്യേഷ്വമനാ.

[ഫൻർ

തത്തദ്ഭാഗസമീരിതക്രമമന്ത്രൈഃപരൈഃ ദ്രവ്യഘടൈഃ ഇതി ദേവം സ്നാപയേത് — അതാതു ദേവന്മാരുടെ കലശസ്നാനമന്ത്രങ്ങളെ പറഞ്ഞേടത്തെ ക്രമങ്ങളോടും മന്ത്രങ്ങളോടുംകൂടി ദ്രവ്യപൂർണ്ണങ്ങളായിരിക്കുന്ന ബ്രഹ്മകലശങ്ങളെക്കൊണ്ടും ഇപ്രകാരം ദേവനെ സ്നാനം ചെയ്യിക്കേണം. പ്രകൃത്യാശ്രിതം ക്രമം വാ അന്തരംഗവശദിക്കോണാദികം വാ ആശ്രിത്യ ഉദ്ധൃതൈഃ സപാർശ്വഘടികൈശ്ച — പ്രകൃതി എന്നാൽ പഞ്ചവിംശതിദ്രവ്യങ്ങളും സപ്തദശദ്രവ്യങ്ങളും ഖണ്ഡങ്ങളുടെ ഉദ്ധാരക്രമം മാനുഷമുമ്പായിട്ടും ദൈവികം മുമ്പായിട്ടും ദിക്കോണാന്തരാളക്രമമായിട്ടും പ്രദക്ഷിണക്രമമായിട്ടും ഓരോരോ പ്രകാരം ക്രമം പറഞ്ഞിട്ടുള്ളത് ആ കലശങ്ങളുടെ പ്രകൃതിയാകുന്നത്. ഓരോരോ ഖണ്ഡങ്ങളിലുള്ള കലശങ്ങളെയും പ്രകൃതിക്രമംപോലെ എടുക്കേണം എന്നു താൽപര്യം. അപ്പോൾ സപ്തദശദ്രവ്യങ്ങൾ ഇരുനൂറ്റിമ്പത്തുകലശങ്ങൾ പുറത്തു ഇരുപത്തിയഞ്ചു കലശങ്ങളുണ്ടല്ലോ. പ്രകൃതി പതിനേഴുതന്നെ ഉണ്ടാകും. അവിടെ കോണിലെ കലശങ്ങൾ എടുത്താൽ അരികത്തെ രണ്ടു പുറത്തേതും കൂടെ എടുക്കേണമെന്നു വരും. വിഷ്ണ്വാദികൾ മാനുഷത്തിങ്കലെ ദിക്കുകളിൽ കഴിഞ്ഞാൽ ബ്രഹ്മൻ; പിന്നെ കോണിലെ കലശങ്ങൾ; ഇങ്ങനെ പ്രകൃതിയാകകൊണ്ടു അപ്രകാരം ഖണ്ഡങ്ങളിലൊക്കെയും ഊഹിക്കേണം. ഇങ്ങനെ പ്രകൃതിക്രമമായിട്ടു ഖണ്ഡങ്ങളിൽ ഊഹിച്ച് എടുക്കുമ്പോൾ ഓരോരോപ്രകാരം വരുമെന്നുവച്ച് ആ ക്രമത്തെ ഏറ്റമംഗീകരിച്ചുകാണുന്നില്ല.

പിന്നെ അന്തരംഗവശദിക്കോണക്രമം എന്നു പറഞ്ഞിരിക്കുന്നതു മുമ്പിൽ ബ്രഹ്മൻ ദൈവികത്തിങ്കലെ ദിക്കുകോണുകൾ പിന്നെ മാനുഷത്തിങ്കലെ ദിക്കുകോണാന്തരങ്ങൾ ഇങ്ങനെ ക്രമമായിട്ടു പരികലശങ്ങളെ എടുക്കുന്നതു എല്ലാ ദേവന്മാരിലും എല്ലാ കലശങ്ങളിലും ഊഹിച്ച് ഒന്നുപോലെ എടുക്കുന്നതിന്നു പ്രയാസം

കുറഞ്ഞിരിക്കകൊണ്ടു് അതിനേത്തന്നെ എല്ലാവരും അംഗീകരിക്കുന്നു. അവിടെയും ആയിരംകലശത്തുങ്കൽ പുറത്തേവരിയിൽ ദിക്കും കോണുമെട്ടത്താൽ അന്തരാളത്തിൽ രണ്ടുള്ളതിനേ സത്യകാദിയായ എട്ടും മുമ്പേ എടുത്താൽ പിന്നെ ദ്വിശാദിയായ എട്ടും എടുക്കാൻ "കലശചന്ദ്രിക"യിൽ പറഞ്ഞിരിക്കകൊണ്ടു് അപ്രകാരം എടുപ്പൂ. "വിവരണ"ത്തുങ്കൽ ഇവിടേയ്ക്കും പൂർവ്വാനന്തരമത്തരം എന്നു പറഞ്ഞതിന്റെ താല്പര്യം എങ്ങനെ എന്നുമറിഞ്ഞില്ല. ഇങ്ങനെ രണ്ടു പ്രകാരം പറഞ്ഞിരിക്കുന്നതിൽ അന്തരംഗവശാദിക്കോണക്രമത്തെ അനുസരിച്ച് പരികലശങ്ങളെക്കൊണ്ടും അഭിഷേകത്തെ ചെയ്‌വൂ. അത്ര മദ്ധ്യാന്തേ സ്നപനേ തദ്ദലാഖ്യടാഃ യദി - ഇവിടെ ബ്രഹ്മകലശമൊട്ടുക്കമൊകുകയും അവിടെ ശ്ലക്ഷ്ണമായ ദലകലശങ്ങൾ ഉണ്ടാക്കിയിരിക്കുകയും എങ്കിൽ, ഏതദന്തേ അമുനാ സ്നാപയേത് - ദലകലശങ്ങൾ മുമ്പേ ആടി ഒടുക്കംതന്നെ ബ്രഹ്മകലശത്തെ ആടണം

കൃത്വാഽർവ്വാഗന്ത്യകുംഭാൻ സ്നപനമിതി സമഭ്യർച്ച്യ ദേവം സ-
[ മേത്യ
പ്രോദ്ധാന്യാന്ത്യൈ പ്ടേ തത്സകലമിമമുപാനീയ ബിംബോ-
കതനീത്യാ
കുംഭേശാനാഭിഷിച്യ സ്നപയതു വിധിവത്തന്തത് സ്ഥാംശ്ച കാ-
ദ്രൈ-
ന്നീരാജ്യ ന്യസ്യമന്ത്രം മഹിതമുപഹരേദാഖ്യം യജേത് പാദ്യസേന.
[ പന്റ

അന്ത്യകുംഭാൻ അർവ്വാക് സ്നപനം ഇതി കൃത്വാ- ഒടുക്കത്തെ കലശത്തിന്നു മുമ്പിലുള്ള കലശങ്ങളെ ഒക്കെയും ഇപ്രകാരമാടിയാൽ, ദേവം സമഭ്യർച്ച്യ- ദേവനെ പൂജിച്ച് ഖണ്ഡനിവേദ്യവും നീരാജനവുമുഴിഞ്ഞു്, സമേത്യ - മണ്ഡപത്തിൽവന്നു്, അന്ത്യേ പ്ടേ തത്സകലം പ്രോദ്ധാന്യ - ഒടുക്കം ബ്രഹ്മകലശം ആടുന്നേടത്തു് ബ്രഹ്മകലശത്തുങ്കലും, ഖണ്ഡബ്രഹ്മൻ ഒടുക്കമാകുന്നേടത്തു് ഖണ്ഡബ്രഹ്മകലശത്തുങ്കലും; തോരണധ്വജദ്വാരകലശമണ്ഡപശക്തികളേയും അഗ്നിചൈതന്യത്തേയും ഉദ്വാസിച്ച്, ഇമം ബിംബോകതനീത്യാ ഉപാനീയ - ഇക്കലശത്തേ 'സ്യാന്നീരാജനമഗ്രത' ഇത്യാദി പ്രതിഷ്ഠയിങ്കലേപ്പോലെ കുംഭേശകർക്കരികളോടും കൂടി ബിംബസ്ഥാനത്തു് ബ്രഹ്മകലശമായി അകത്തുകൊണ്ടുപോയി,

കുംഭേശേന അഭിമന്ത്ര്യ – കർക്കരിയേക്കൊണ്ടു് മൂന്നു പരിഷേചനത്തെ ചെയ്തു് മൂർദ്ധാവിങ്കൽ സ്വർണ്ണം ന്യസിച്ചു കുംഭേശനേക്കൊണ്ടു് ആദി മൂർത്തിതത്വന്യാസാദിയും ചെയ്തു്; തത്സ്ഥാംശുകാദ്യൈഃ നീരാജ്യ തേന വിധിവത് സ്നപയതു – ബ്രഹ്മകലശം മൂടി വസ്ത്രാദികളെ ഉഴിഞ്ഞു് മുമ്പിൽ പറഞ്ഞ മന്ത്രങ്ങളെക്കൊണ്ടു് ആ കലശത്തെ ആടു. ന്യസ്തമന്ത്രം മഹിതം ഉപഹിതാർഘ്യം പായസേന യജേത് – പിന്നെ കലശത്തിങ്കൽ പൂജിച്ച മന്ത്രങ്ങൾ ഒക്കെയും ന്യസിപ്പൂ. ബ്രഹ്മകലശം എങ്കിൽ കലാന്യാസം തത്വന്യാസം ഷഡംഗന്യാസം മൂലാക്ഷരന്യാസം; ജീവാവാഹനം ചെയ്തിരിക്കുന്ന ബ്രഹ്മകലശം എങ്കിൽ പ്രാണന്യാസാദി ഒക്കെയും കൂടെ വേണം. പിന്നെ പൂജിച്ചു് അർഘ്യാദികൊടുത്തു് പായസത്തെ നിവേദിച്ചു് പിന്നെയും പൂജിച്ച നീരാജനത്തെ ഉഴിവൂ.

തതോ യഥാവിധ്യഭിപൂജ്യ ദേവം
നിവേദ്യ സന്തർപ്യ തമഗ്നിരൂപം
സാവസ്രുതോക്ഷം പരിഷദ്ബലിം ച
കൃത്വാ വിഭും ഭാവയതു പ്രസന്നം. എന്നു

തതഃ യഥാവിധി ദേവം അഭിപൂജ്യ – പിന്നെ ദേവനെ വസ്ത്രാദ്യുപചാരങ്ങളെക്കൊണ്ടു യഥാവിധി പൂജിച്ചു്. നിവേദ്യ തം അഗ്നിരൂപം സന്തർപ്യ – നിവേദിച്ചു് തച്ഛേഷം കൊണ്ടു് അഗ്നിയിങ്കൽ ദേവനെ പൂജിച്ചു് ഹോമിച്ചു് ബ്രാഹ്മണഭോജനവും ചെയ്തു ബലിയും തൂകി പ്രസന്നപൂജയും ചെയ്‌വൂ. സാവസ്രുതോക്ഷം പരിഷദ്ബലിം കൃത്വാ വിഭും പ്രസന്നം ഭാവയതു – കലശങ്ങളെ ആടുന്നേടത്തു് തച്ഛേഷജലങ്ങളെ ഒന്നാക്കി ദ്വാസ്ഥാദി പരിവാരങ്ങൾക്കു് അവസ്രാവപ്രോക്ഷണത്തെ ചെയ്തു് ശ്രീഭൂതബലിയും തൂകി ദേവനെ അതിപ്രസന്നനായിട്ടു് ധ്യാനിപ്പൂ.

ഇതി തന്ത്രസമുച്ചയേ സമുദ്യദ്ഘടസംഖ്യാപരികല്പനാപ്രകാരഃ പടലഃ കലശപ്രസാധനൈസ്തത്സ്നപനാഖ്യാനപരോഽഷ്ടമഃ
[സമാപ്തഃ. എന്നു

ഇതി തന്ത്രസമുച്ചയേ – ഇപ്രകാരം തന്ത്രസമുച്ചയത്തിങ്കൽ, സമുദ്യദ്ഘടസംഖ്യാപരികല്പനാപ്രകാരഃ – സമുദ്യത്തായിരിക്കുന്ന കലശങ്ങളുടെ സംഖ്യകളും പത്മങ്ങളും ദ്രവ്യന്യാസക്രമങ്ങളും

ഇവററിന്റെ പ്രകാരങ്ങളോടു കൂടെ കലശാധിവാസവിധിയും അഭിഷേകക്രമങ്ങളും തന്മന്ത്രങ്ങളോടും കൂടി, കലശപ്രസാധനൈഃ തത്സ്നപനാഖ്യാനപടലഃ അഷ്ടമഃ സമാപ്തഃ - എട്ടാമത്തെ പടലം സമാപ്തമായി.

ആകെ എട്ടാമത്തെ പടലംവരെ ശ്ലോകങ്ങൾ ൧൧൭൧.

ഇതിൽ ൧൪ ശ്ലോകങ്ങൾ വ്യാഖ്യാനത്തിലുള്ളത്.

ഇതി തന്ത്രസമുച്ചയടീകായാം

അഷ്ടമഃ പടലഃ

സമാപ്തഃ.

---



